ശ്രീ

മഹോന്നത മഹാമഹിമശ്രീ
തിരുവിതാംകൂർ ദിവാൻ, സർവകലാശാലാ
വൈസ്ചാൻസലർ,

**സചിവോത്തമ, ഡാക്ടർ**
**സർ സി. പി. രാമസ്വാമി അയ്യർ**
**K.C.S.I, K.C.I.E.**

അവർകളുടെ മഹനീയ സന്നിധിയിൽ
ഭക്തിബഹുമാനപുരസ്സരമായ

# സമർപ്പണം

സ്വാമ്യാദൃതശ്രീയുത സി. പി. രാമ-
സ്വാമ്യാര്യവര്യോ മഹനീയധുര്യഃ
സാമ്യാതിഗോദ്യന്മതിമാന്യകീർത്തി-
കാമ്യഃ സമിന്ധേ സചിവോത്തമോയം.

സമാനദൃഷ്ട്യാ സകലാൻ ജനാൻ സ്വയം
സമാനമുദ്ധൃത്യ സദാ വിരാജതേ
സമർപ്പിതാസ്മൈ കുതുകേന തിഷ്ഠതേ
സമുത്സുകാ ഹിന്ദുമത പ്രദീപികാ.

ഗ്രന്ഥകർത്താ

## PREFACE

This handbook has been compiled primarily in order to afford instruction in the essentials of the Hindu faith to those who are to be entertained in the Devaswom Department of the Government, and who are, therefore, to be acquainted with the ritual as well as the doctrinal aspects of Hindu-worship. Mr. K. Sambasiva Sastrigal has produced this work in consultation with Dr. L. A. Ravi Varma and Pandit Embar. Krishnamachariar whose services were enlisted by the Travancore Government, and they have collected from every available source materials which would illustrate the main tenets of our faith, its offshoots and its philosophical developments. Particulars have been added relating to the spiritual and practical significance of Hindu life and Hindu religious observances.

Care has been taken, while preserving accuracy, to make the publication easily understood by those who may not have the advantage of a special training in the Vedas, the Upanishads, the Dharmasastras or the Agamas.

It is my fervent hope that this work will serve as an adequate and useful introduction to the essentials of the Hindu religion and will help to bring about an instructed comprehension of what our faith stands

*(Sd/-)*
C.P. Ramaswami Aiyar
1-11-1942.

# അവതാരിക

ബഹുമാനപ്പെട്ട ഗവൺമെന്റിൽ നിന്നും ദേവസ്വം ഡിപ്പാർട്ടുമെന്റിലെ ആവശ്യത്തിനായി ഒരു ഹിന്ദുമതഗ്രന്ഥം രചിക്കുന്നതിന് ആജ്ഞ ലഭിച്ചു. ഏകദേശം 50 സംവത്സരത്തിൽ കുറയാതെ സംസ്കൃത വിദ്യാരാധനം ജീവനവും ഉപജീവനുമായി നടത്തിപ്പോന്ന എനിക്ക് അപ്പഴപ്പഴായി ഗ്രഹിച്ചും ഗ്രഹിപ്പിച്ചും അനുഷ്ഠിച്ചും അനുഭവിച്ചും അവിടവിടെ അനവധി ഹിന്ദുമതതത്ത്വങ്ങൾ ശേഖരിക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും അവ എല്ലാം ഒന്നായി കോർത്ത് ഒരു ഗ്രന്ഥരൂപത്തിൽ ആക്കുവാനുള്ള ആവശ്യം ഇപ്പോൾ നേരിടുമെന്നു വിചാരിച്ചിരുന്നില്ല. ആജ്ഞാലേഖനം കണ്ടപ്പോൾ ഔൽസുക്യംകൊണ്ട് സ്വീകരിക്കാൻ തോന്നിപ്പോയി എങ്കിലും പ്രവൃത്തിയിൽ പ്രവേശിക്കവേ അനേകം പ്രകാരത്തിലുള്ള അധൈര്യങ്ങളാണ് മുന്നിട്ടു കണ്ടത്. ആ വക അധൈര്യങ്ങളെ നേരിടുവാനുള്ള ഒരുക്കത്തിൽ വളരെ വളരെ ഗ്രന്ഥരത്നങ്ങൾ ശേഖരിച്ചു നല്ലതിൻവണ്ണം ആഞ്ഞുപിടിച്ചു. ആദ്യമേ 'കണ്ട പടലാദിയായി' ഗ്രഹിച്ചിട്ടുള്ള ഭക്ഷ്യത്തെ മേന്മേൽ ഉള്ള സരസമായ രോമന്ഥനം എങ്ങനെ ഹൃദ്യമാക്കി തൃപ്തികൊടുക്കുമോ അതു പോലെ നവംനവമായ ആസ്വാദത്തോടുകൂടിയതായിരുന്നു ഇതിലേക്കു വേണ്ടിയുള്ള പരിശീലനവും അതിൽ നിന്നു ലഭിച്ച വിജ്ഞാനാമൃതവും.

വേദം മുതൽ ധർമ്മശാസ്ത്രങ്ങൾവരെ അനേകം വിജ്ഞാന ഭാണ്ഡാഗാരങ്ങളിൽ നിന്നും സമുച്ചയം ചെയ്തിട്ടുള്ള സനാതനധർമ്മ തത്ത്വങ്ങളാണ് ഈ ഗ്രന്ഥത്തിൽ സംഭരിച്ചിരിക്കുന്നത്. എന്നും ഒന്നുപോലെ പ്രകാശിക്കുന്ന സനാതനധർമ്മങ്ങൾ അവയുടെ ശരിയായ നിരൂപണംകൊണ്ടുവേണം യഥാർത്ഥമായ സ്ഥിതിയെ അവലംബിക്കുവാൻ. ഈ സനാതനധർമ്മത്തിനുമാത്രം കാലദേശാവസ്ഥകൾ കൊണ്ടോ ചരിത്രപ്രകാരമോ പാത്രഭേദം കൊണ്ടോ ഒരിക്കലും മാറ്റമുണ്ടാകാവുന്ന ഒരു സ്ഥിതിയല്ല ഉള്ളത്. അതിനാൽ എത്രയും പ്രാചീനമായ വേദകാലം മുതൽ നാളിതുവരെയുള്ള ഓരോ ഘട്ടങ്ങളേയും പര്യവേക്ഷണം ചെയ്ത് എല്ലാഘട്ടങ്ങളിലും ഒന്നുപോലെ അനുസ്യൂതമായി പ്രകാശിക്കുന്ന തത്ത്വങ്ങൾ ഉന്നയിച്ചെടുക്കുവാനും ഒന്നു താണുപറന്ന് കൈരളിയിൽ അതേമട്ട് പ്രകാശിപ്പിക്കുവാനും ക്രമാധികമായ ക്ലേശം ഇടയ്ക്കിടയ്ക്ക് നേരിട്ടു മതിമടുക്കുവാൻ ഇടയായിട്ടുണ്ട്. ആ അവസരങ്ങളിലെല്ലാം പര്യാലോചനാമാർഗ്ഗം വിശദമായി തുറന്നുകാട്ടി പ്രകാശം തരുന്നതിനായി വൈദ്യശാസ്ത്രനിപുണൻ ഡാക്ടർ എൽ. എ. രവിവർമ്മ അവർകളും മഹാപണ്ഡിതൻ ബ്രഹ്മശ്രീ എംബാർ കൃഷ്ണമാചാര്യർ അവർകളും എനിക്ക് പ്രകാശകന്മാരാ

യിരുന്നിട്ടുണ്ട്. വിശേഷിച്ചും ഡാക്ടർ അവർകൾ എന്റെ ആപാദചൂഡമുള്ള പരിശ്രമം രൂപപ്പെടുത്തുന്നതിലും സിദ്ധമായ രൂപത്തിന് സൌന്ദര്യം കൊടുക്കുന്നതിലും എന്നുവേണ്ട എല്ലാവശങ്ങളിലും ഒരു സഹൃദയനായ വിമർശകന്റെ നിലയിൽകൂടി മനോഹരങ്ങളായ ചികിത്സകൾ നടത്തി ആരോഗ്യസമുത്തേജനം നല്കിയിരിക്കുന്നു. ഈ രണ്ടു മഹാന്മാരോടും ഞാൻ എന്നന്നേക്കും കടപ്പെട്ടിരിക്കുന്നു.

മഹോന്നത മഹാമഹിമശ്രീ ശ്രീചിത്തിരതിരുനാൾ മഹാരാജാവ് തിരുമനസ്സിലെ കരുണാകടാക്ഷംകൊണ്ട് കാശ്മീരംവരെ സകല ഹിന്ദു സംസ്ഥാനങ്ങളും സന്ദർശിക്കുവാനും അവിടവിടെ സനാതനധർമ്മത്തിന്റെ പ്രചാരങ്ങളും പ്രകാശങ്ങളും പ്രത്യക്ഷപ്പെടുവാനും സാധിച്ചിട്ടുള്ള അന്നത്തെ എന്റെ പ്രയത്നം ഈ ഗ്രന്ഥനിർമ്മിതിയിൽ ആഭ്യന്തരമായി എനിക്കു പ്രയോജനപ്പെടുത്തുവാൻ ഇടയായിട്ടുണ്ടെന്നുള്ള വസ്തുത ഓർക്കുമ്പോൾ അചിന്തിതമായ ഈ ഘടനയ്ക്ക് എത്ര തന്നെ ധന്യവാദങ്ങൾ പറഞ്ഞാലും മതിയാകുന്നതല്ല.

ഹിനദുമതപരമാചാര്യനായി പ്രകാശിക്കുന്ന ശ്രീ മഹാരാജാ തിരുമനസ്സിലെ മഹനീയമായ ഈ മുപ്പതാമതു തിരുനാൾ മഹോത്സവദിനത്തിൽ ഈ ഹിന്ദുമതപ്രദീപികാ പ്രസിദ്ധീകരിക്കുവാൻ സാധിച്ചത് സർവോപരി വിജയഹേതുവായ മഹാഭാഗ്യമായി കരുതാം.

സർവോപരി സനാതനധർമ്മത്തിന്റെ വിജയസ്തംഭവും സകല ശാസ്ത്രവിജ്ഞാനത്തിന്റെ സാരഗ്രാഹിയും ധീരനും സർവകലാശാലയിലെ വൈസ് ചാൻസലറും മഹാത്മാവുമായുള്ള ബഹുമാനപ്പെട്ട തിരുവിതാംകൂർ ദിവാൻ സചിവോത്തമ ഡാക്ടർ സർ സി. പി. രാമസ്വാമി അയ്യർ K.C.S.I, K.C.I.E. അവർകളുടെ ലാകോപദേശപരമായി ഇതിൽ ചേർത്തിരിക്കുന്ന ആമുഖവേദം ഈ ഹിന്ദുമത പ്രദീപികയുടെ സുചിരപ്രതിഷ്ഠയ്ക്ക് ഒരു പ്രണവമന്ത്രമാകുന്നു.

ഈ ഗ്രന്ഥനിർമ്മിതിയിൽ നിന്നും എനിക്ക് നവീകരിക്കുവാൻ സാധിച്ച എന്റെ വിജ്ഞാനം ഈ വിധം ആകൃതിപ്പെടുത്തി ഫലിപ്പിച്ച് ധന്യനാകുന്നതിന് അവസരം തന്നിട്ടുള്ളതിൽ ബഹുമാനപ്പെട്ട ഗവൺമെന്റിനോടും ദേവസ്വം ഡിപ്പാർട്ടുമെന്റിനോടും ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു.

കാര്യസാരങ്ങൾ ശകലവും വിട്ടുപോകാതെ എത്രയും ശീഘ്ര ഗതിയിൽ ഈ ഗ്രന്ഥം നിർമ്മിക്കുന്നതിൽ ബഹുമാനപ്പെട്ട ഗവൺമെന്റിൽ

നിന്നും എന്നെ സഹായിക്കുവാനായി നിയമിച്ചിട്ടുള്ള യുവപണ്ഡിതൻ ബ്രഹ്മശ്രീ പി. ഹരിഹരസുബ്രഹ്മണ്യയ്യർ B.Sc. യഥോക്തകാരിയും അശ്രാന്തപരിശ്രമിയും ആയി ഭക്തിബഹുമാനപുരസ്സരം ചെയ്തിട്ടുള്ള സേവനങ്ങൾ അദ്ദേഹത്തിന്റെ അചിരഭാവിയായ ശ്രേയസ്സുകൾക്ക് നിദാനമായി ഭവിക്കട്ടെ എന്ന് ഞാൻ ഹൃദയപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

എത്രയും ദ്രുതഗതിയിൽ പ്രസാധനം ചെയ്യുവാൻ ഇടയായതു നിമിത്തം വിഷയങ്ങളുടെ അടുക്കിലും അച്ചടിയിലും പല ന്യൂനതകളും കാണാം. എന്നാൽ അവയെല്ലാം അടുത്ത സംസ്കരണത്തിൽ പരിഹരിക്കാവുന്നതേയുള്ളു.

ക്ലിപ്തസമയം തെറ്റാതെ അച്ചടി സാധിപ്പിച്ചുതന്ന കമലാലയാപ്രസ്സ് പ്രവർത്തകൻ ശ്രീമാൻ പി. നാരായണൻ നായർ അവർകളുടെ യത്നം അഭിനന്ദനീയമാകുന്നു.

അനുകമ്പാപൂർവ്വമായ ആദരവും അനുഗ്രഹവും അഭ്യർത്ഥിച്ചുകൊണ്ട് ഞാൻ ഈ ഗ്രന്ഥത്തെ മഹാജന സമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം, കെ. സാംബശിവശാസ്ത്രി
22-3-1118.

# നിവേദനം

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഗവൺമെന്റാജ്ഞ, എത്ര ദുസ്സാധമായാലും അസ്മദാദികളാൽ ശിരസാ വഹിക്കുക കേവലം ചുമതല മാത്രമായി. ഹിന്ദുമതം ഒരു മഹാർണ്ണവം. 'ചിത്തമാന്തോണി'യിൽ കയറി ഇതു അക്കരകടക്കാൻ ശ്രമിക്കുന്നതു പരമസാഹസം. ഈ മഹത്തായ വിഷയത്തിൽ തക്കതായ അറിവോ പ്രവേശമോ എന്തിന്? വേണ്ടവിധം അക്ഷരജ്ഞാനംപോലും ഇല്ലാത്ത ഞാൻ ഏതുവിധമാണിതിൽ ഇടപെടുന്നതെന്നാലോചിച്ചപ്പോൾ സേതു നിർമ്മാണത്തിൽ ശ്രീരാമാനുഗ്രഹത്തിനു പാത്രമായ അണ്ണാൻകുഞ്ഞിനോടൊപ്പം യഥാശക്തി പ്രവൃത്തിക്കേണ്ടതു കടമയാണെന്നു തോന്നി, ആജ്ഞയെ കൈയേല്ക്കുകയും ചെയ്തു.

എന്റെ സഹായം ശ്രീ. സാംബശിവശാസ്ത്രി അവർകൾക്ക് അത്യല്പമായിട്ടെങ്കിലും ഉപകരിച്ചിട്ടുണ്ടെങ്കിൽ ഞാൻ കൃതകൃത്യനായി.

സനാതനധർമ്മത്തിന്റെ ജീർണ്ണോദ്ധാരണത്തിൽ സദാപി ജാഗരൂകനായ ശ്രീചിത്തിരതിരുനാർ മഹാരാജാവ് തിരുമനസ്സിലെയും മഹാവിദ്വാനായ സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യർ അവർകളുടേയും ഏവംവിധമായ യത്നങ്ങളുടെ ഫലം വേണാട് അചിരേണ വിണ്ണാടു തന്നെ ആയിത്തീരുക ആയിരിക്കും; സംശയമില്ല.

ശുഭം ഭൂയാൽ.

ഡാക്ടർ എൽ. എ. രവിവർമ്മ

# പ്രസാധകക്കുറിപ്പ്

ഹിന്ദുമതത്തെ സംബന്ധിച്ച് സമസ്ത വസ്തുതകളും പ്രതിപാദിക്കുന്ന ആധികാരികമായ ഒരു ഗ്രന്ഥമാണ് 'ഹിന്ദുമത പ്രദീപിക'. പ്രസിദ്ധ സംസ്കൃതപണ്ഡിതനും ഗവേഷകനുമായിരുന്ന കെ. സാംബശിവശാസ്ത്രിയാണ് ഗ്രന്ഥകാരൻ. ഇന്നേയ്ക്ക് അറുപത് വർഷം മുമ്പ് (1942) പ്രസിദ്ധീകരിച്ച ഈ അമൂല്യഗ്രന്ഥം ഇന്ന് ദുർലഭമാണ്. സമുത്കൃഷ്ടമായ ഈ കൃതിയുടെ രണ്ടാം പതിപ്പ് ഇപ്പോഴെങ്കിലും വായനക്കാരുടെ കൈകളിലെത്തിക്കാൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഭാരതീയരായ നാമെല്ലാം നമ്മുടെ കർമപഥത്തിൽ അനുവർത്തിക്കേണ്ട അനുഷ്ഠാനക്രമങ്ങളുടെ ക്രോഡീകരണമാണ് ഹൈന്ദവ ഗ്രന്ഥങ്ങളിൽ ഉള്ളത്. എന്നാൽ പണ്ഡിതോചിതമായ പ്രതിപാദനവും മറ്റുംകൊണ്ട് അത്തരം ഗ്രന്ഥങ്ങളിൽ ചിലത് അനുവാചകർക്ക് പൂർണ്ണമായും ആശ്രയിക്കാൻ കഴിയുന്നില്ല. സനാതനധർമ്മത്തെ അനുപദം പിന്തുടരാനാഗ്രഹിക്കുന്നവർക്ക് സർവഥാ പ്രയോജനപ്പെടുന്ന ഒരു ഗ്രന്ഥം - ഇതാണ് ഹിന്ദുമത പ്രദീപികയുടെ പ്രസക്തിയും പ്രാധാന്യവും. വേദം മുതൽ ധർമ്മശാസ്ത്രങ്ങൾവരെ നിരവധി അമൂല്യകൃതികൾ മനസ്സിരുത്തി പഠിച്ച് അതിന്റെ സാരസർവസ്വം വായനക്കാർക്കായി പകർന്നിരിക്കുകയാണ് ഇവിടെ.

ഹിന്ദുമതത്തിലെ സഗുണനിർഗുണഭേദങ്ങളെപ്പറ്റി മനസ്സിലാക്കാനും അതുമായി താദാത്മ്യം പ്രാപിക്കുവാനും ധർമനിഷ്ഠയിൽ അടിയുറച്ച ഒരു സാധകന് കഴിയേണ്ടതാണ്. എത്രയും പ്രാചീനമായ വേദകാലം മുതൽ നാളിതുവരെയുള്ള ഓരോ ഘട്ടങ്ങളേയും പര്യവേക്ഷണം ചെയ്ത് എല്ലാ ഘട്ടങ്ങളിലും ഒന്നുപോലെ അനുസ്യൂതമായി പ്രകാശിക്കുന്ന ധർമ്മതത്വങ്ങളെ ഉന്നയിച്ചെടുക്കുവാനും ഒന്നുതാണു പറന്ന് കൈരളിയിൽ അതേമട്ടു പ്രകാശിപ്പിക്കുവാനും ക്രമാധികമായ ക്ലേശം അനുഭവിച്ചിട്ടുള്ള കാര്യം ഗ്രന്ഥകാരൻ അവതാരികയിൽ അനുസ്മരിക്കുന്നുണ്ട്.

ഇതിലെ വിഷയാനുക്രമണികയിലൂടെ ഒന്നു കണ്ണോടിച്ചാൽ മതി ഗ്രന്ഥകാരന്റെ വിജ്ഞാനവ്യാപ്തി മനസിലാക്കാൻ. ഹിന്ദുമതസംബന്ധിയായി ഒരാൾ അറിഞ്ഞിരിക്കേണ്ട സർവ്വ വസ്തുതകളും അതിശയ

കരമായ സംഗ്രഹപാടവത്തോടെ അതീവലളിതമായി ഇവിടെ വിവരിച്ചിരിക്കുന്നു. പൂർവപീഠികയും ആറു കാണ്ഡങ്ങളുമുള്ള ഈ കൃതിയെ ഒരു നിരൂപണഗ്രന്ഥമായി മാത്രം കണക്കാക്കാനാവില്ല. കാരണം മൗലികകൃതികൾക്കുണ്ടായിരിക്കേണ്ട എല്ലാ ഗുണങ്ങളും ഇതിനുണ്ട്. ഗ്രന്ഥാരംഭത്തിൽ കൊടുത്തിട്ടുള്ള പൂർവപീഠിക-പശ്ചാത്തലപഠനം-സനാതനധർമ്മത്തിന്റെ അടിസ്ഥാന സ്വരൂപം, സ്വഭാവം, ദർശനം എന്നുവേണ്ട പരമമായ സാർവജനീനത്വം വരെ ഉള്ള വസ്തുതകൾ അക്കമിട്ടു നിരത്തുന്നു.

വിശ്രുതമായ ഈ ഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പ് തിരുവിതാംകൂർ മഹാരാജാവ് ശ്രീചിത്തിരതിരുനാൾ തിരുമനസ്സിന്റെ മുപ്പതാം തിരുനാൾ മഹോത്സവദിവസമാണ് പ്രകാശിതമായത്. അതിൽ ഒരു മാറ്റവും കൂടാതെയാണിപ്പോൾ പുതിയ പതിപ്പ് പ്രകാശിപ്പിക്കുന്നത്. ആദ്യപതിപ്പിലെ സമർപ്പണം, ആമുഖം, അവതാരിക എന്നിവ അതുപോലെതന്നെ ചേർത്തിരിക്കുന്നു. സനാതനധർമതല്പരരായ വായനക്കാരുടെ മുന്നിൽ അഭിമാനപൂർവ്വം ഈ ഗ്രന്ഥം പ്രകാശിപ്പിക്കുന്നു.

ഡോ. എൻ. ബാബു
പ്രസിഡന്റ്

പ്രൊഫ. ഡി. ശശിധരൻ
മെമ്പർ

ചാരുപാറ രവി
മെമ്പർ

തിരുവിതാംകൂർ ദേവസ്വം ബോർഡ്

തിരുവനന്തപുരം

1-8-2002

# വിഷയാനുക്രമണിക

# ശ്രീ

# ഹിന്ദുമതപ്രദീപികാ

## പൂർവപീഠികാ

ഗണേശമാനമ്യ ഗജാനനം സുധീ-
  ഗണേയകീർത്തിം വിധിമുഖ്യസേവിതം
പ്രണീയതേ ഹിന്ദുമതപ്രദീപികാ
  മണീയമാമ്നായപയോധിമന്ഥനാത്.

സത്യം ജ്ഞാനമനന്തമദ്വയമഖണ്ഡാനന്ദനാദം പരം
  ശുദ്ധം ബ്രഹ്മ യതോ വിവൃത്തമഖിലം
    ബ്രഹ്മാണ്ഡമർത്ഥാത്മകം
യസ്യൈവാച്യുതശങ്കരപ്രഭൃതയശ്ചിത്രോദയാശ്ഛായയാ
  തസ്യ പ്രാപ്തികൃതേ സനാതനമിദം ധർമ്മാമൃതം സേവ്യതാമ്.

ഹിന്ദുമതത്തിൻെറ സ്വരൂപം എന്താണെന്ന് ഏതാണ്ട് ഗ്രഹിച്ചിട്ടുള്ളവർ പലരും ഉണ്ടാവാം. എന്നാൽ അധികംപേരും അതിനെക്കുറിച്ച് വേണ്ടതുപോലെ നിരൂപണംചെയ്യുന്നതായി കാണുന്നില്ല. അതിനുള്ള പ്രധാന കാരണം 'ഹിന്ദുമത'ത്തിൻെറ അതിയായ വ്യാപ്തിയാകുന്നു. ഹിന്ദുമതത്തിൻെറ ഒരു സ്വരൂപം സാമാന്യമായിട്ടെങ്കിലും വിശദീകരിക്കുന്നതിനു മുമ്പായി ഹിന്ദുമത ശബ്ദത്തിൻെറ അർത്ഥം എന്താണെന്ന് ആലോചിക്കുന്നത് ഉചിതമായിരിക്കും. 'ഇന്ദോ'ദേശത്തിലോ സിന്ധുനദീ തീരത്തിലോ കുടിപാർത്തിരുന്ന ആര്യന്മാരെ 'ഹിന്ദുശബ്ദം'കൊണ്ടു വ്യവഹരിച്ചുവന്നിരുന്നതായി ചരിത്രകാരന്മാർ പറയുന്നു.

'ഹിന്ദുശബ്ദം' പ്രാചീനങ്ങളായ വേദങ്ങൾ തുടങ്ങിയ പ്രമാണഭൂതഗ്രന്ഥങ്ങളിൽ ഒന്നിലും കാണുന്നില്ല. *'ഹപ്തഹിന്ദു' എന്ന അവസ്താഗ്രന്ഥത്തിൽ കാണുന്ന ശബ്ദം വേദത്തിൽ കാണുന്ന സപ്തസിന്ധുശബ്ദത്തിന്റെ സ്ഥാനത്ത് യോജിച്ചതാണെങ്കിൽ സിന്ധുദേശവാസം നിമിത്തം വന്നതാണ് ഹിന്ദുവ്യപദേശം എന്നുള്ള ഊഹത്തിനു ബലം ഉണ്ട്. സംസ്കൃതഭാഷയിൽ 'ഹിന്ദു'ശബ്ദത്തിനു ശരിയായ വ്യുത്പത്തി കിട്ടുന്നില്ല. 'ഹീനാൻ ദൂഷയതീതി ഹിന്ദുഃ' എന്നൊരു വ്യുത്പത്തി താരാനാഥ തർക്കവാചസ്പതിയുടെ 'ബൃഹദഭിധാനം' എന്ന കോശഗ്രന്ഥത്തിൽ കൊള്ളിച്ചിരിക്കുന്നു.

'ഹീനം ച ദൂഷയത്യേവ
ഹിന്ദുരി'ത്യുച്യതേ പ്രിയേ'

എന്നു തുടങ്ങി, മേരുതന്ത്രം 23-ാം പ്രകരണത്തിൽ ഉള്ള, ചില പ്രമാണങ്ങളും അവിടെത്തന്നെ കൊടുത്തിട്ടുണ്ട്. ഒടുവിൽ "അപ്രമാണമിദം" എന്നു വാചസ്പതി തന്നെ രേഖപ്പെടുത്തിയും ഇരിക്കുന്നു. അർത്ഥസ്വഭാവത്തിനും ശാസ്ത്രീയമായ ശബ്ദവ്യുത്പത്തിക്കും യോജിക്കാത്ത ഈ കല്പന അപ്രമാണമാണെന്ന് അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത് എത്രയും യുക്തമാണ്. ഹീനന്മാരെ ദൂഷിക്കുന്ന സ്വഭാവം ഹിന്ദുസംസ്കാരത്തിന് ഒരുകാലത്തും ഉണ്ടായിരുന്നില്ലെന്നും, നേരേമറിച്ച് ഹീനന്മാരെ ഉന്നമിപ്പിക്കുകയായിരുന്നു ചെയ്തിരുന്നത് എന്നും, ഓർമ്മിച്ചാൽ പ്രസ്തുത പദത്തിന്റെ സ്ഥായിയായ നിലനില്പിന് ഈ വ്യുത്പത്തി പര്യാപ്തമല്ലെന്ന് തെളിയും. മേല്പോട്ടുള്ള നിരൂപണങ്ങൾകൊണ്ട് ഇതു വ്യക്തമാകുന്നതുമാണ്.

ആര്യശബ്ദത്തിന് ഗത്യർത്ഥകമായ 'ഋ'ധാതുവിൽനിന്നും അർഹാർത്ഥത്തിൽ 'ണ്യ'പ്രത്യയം ചേർത്തുള്ള വ്യുത്പത്തിയാൽ, ഗമനാർഹൻ (ഗമ്യൻ, പ്രാപിക്കപ്പെടുവാൻ യോഗ്യൻ) എന്നർത്ഥം; മറ്റുള്ളവർ ആശ്രയിക്കത്തക്ക സർവ ഗുണങ്ങളും തികഞ്ഞവൻ എന്നു താത്പര്യം, പൂജ്യനായ മഹാൻ എന്നു സാരം.

ആര്യന്മാർ

'മഹാകുല കുലീനാര്യ
സഭ്യ സജ്ജനസാധവഃ'

എന്നമരം. ഇപ്രകാരം നോക്കുമ്പോൾ ലോകം ഒട്ടുക്കുള്ള മഹാന്മാരാകെ ആര്യർ എന്നുള്ള പേരിനെ അർഹിക്കുന്നു എന്നുവരും.

---

*ഭാഷാശാസ്ത്ര ദൃഷ്ട്യാ ഹപ്തഹിന്ദുവും സപ്തസിന്ധുവും ഒന്നുതന്നെ.

എങ്കിലും, പങ്കത്തിൽ നിന്നു ജനിച്ച പദാർത്ഥങ്ങളെ എല്ലാം 'പങ്കജ' ശബ്ദം കൊണ്ടു വ്യവഹരിക്കാറില്ലല്ലോ; നല്ല ഗന്ധവും ഭംഗിയുമുള്ള അനേകം ദളങ്ങളും ചേർന്ന താമരപ്പൂവ് എന്നുമാത്രമല്ലേ 'പങ്കജം' എന്നു പറഞ്ഞാൽ നാം മനസ്സിലാക്കുന്നുള്ളു. അതുപോലെ ഇവിടേയും ആര്യശബ്ദത്തെ—വേദവിഹിതങ്ങളായ യാഗാദി കർമ്മങ്ങൾ അനുഷ്ഠിക്കുന്നവരും അഗ്നി മുതലായ പ്രകൃത്യധിഷ്ഠാന ദേവതകളെ വന്ദിക്കുന്നവരും കർമ്മം, ഭക്തി, ജ്ഞാനം എന്നീ മാർഗങ്ങളിൽ പടിപടിയായി സഞ്ചരിച്ചു പരമമായ ശ്രേയസ്സിനെ പ്രാപിക്കുന്നവരും ആയവർ—എന്ന അർത്ഥത്തിലാണ് ഭാരതീയർ മനസ്സിലാക്കേണ്ടത് എന്ന് ചുരുക്കിപറയേണ്ടിയിരിക്കുന്നു.

'അര്യഃസ്വാമി വൈശ്യയോഃ' (3-1-103) എന്ന പാണിനി സൂത്രത്തിനുള്ള പ്രത്യുദാഹരണത്തിൽ ആര്യഃ = ബ്രാഹ്മണഃ എന്ന് അർത്ഥം കൊടുത്തിരിക്കുന്നു. ബ്രഹ്മം, വേദം, അറിഞ്ഞ് അത് അനുസരിച്ചു നടക്കുന്നവൻ എന്നർത്ഥം. 'ആര്യ ശബ്ദം' വേദത്തിൽ, 'ഇന്ദ്രഃ സമത്സു യജമാനമാര്യം പ്രാവദ്', എന്നിങ്ങനെ ഗമ്യൻ (ഉത്കൃഷ്ടൻ) എന്ന അർത്ഥത്തിൽ നിർദ്ദേശിച്ചുകാണുന്നുണ്ട്. 'ആര്യോ ബ്രാഹ്മണകുമാരയോഃ' (6-2-58) എന്നു പാണിനിസൂത്രത്തിലും ആര്യശബ്ദം പ്രസ്തുതാർത്ഥത്തിൽ കാണുന്നു.

ആര്യന്മാർക്ക്:—

"കർത്തവ്യമാചരൻ കാര്യമകർത്തവ്യമനാചരൻ
തിഷ്ഠതി പ്രകൃതാചാരേ സ വാ ആര്യ ഇതിസ്മൃതഃ".

എന്നൊരു ലക്ഷണവും മഹാന്മാർ നിർദ്ദേശിച്ചിട്ടുണ്ട്.

ഇത്രയുംകൊണ്ട് വേദങ്ങളേയും, (മന്ത്രങ്ങൾ, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്ത്) ധർമ്മശാസ്ത്രം, ഇതിഹാസം, പുരാണം ഇത്യാദിയേയും അനുസരിച്ചു കർമ്മാദികൾ നിർവഹിച്ചു ഐഹികമായ പ്രേയസ്സിനേയും ആമുഷ്മികമായ ശ്രേയസ്സിനേയും അനുഭവിച്ചു ലോകക്ഷേമത്തിനായി പ്രവർത്തിക്കുന്നവർ ആണ് ആര്യന്മാർ എന്നു സിദ്ധിക്കുന്നു. അഹിംസയെ പ്രധാനമായി വാദിച്ചുവന്ന ബൌദ്ധമതക്കാരും ജൈനമതക്കാരും വേദോക്തമായുള്ള യാഗത്തിലെ പശുഹിംസയെ നിഷേധിക്കയാലും വേദത്തെ പ്രമാണമായി സ്വീകരിക്കാത്തതിനാലും വേദബാഹ്യരെന്ന

കാരണത്താൽ അക്കാലങ്ങളിൽ ആര്യന്മാരായി ഗണിക്കപ്പെട്ടിരുന്നില്ല. ശ്രീമധ്വാചാര്യരുടെ സമയം വന്നപ്പോൾ പിഷ്ടം(മാവ്) കൊണ്ടുണ്ടാക്കിയ പശുവിനെ ഉപയോഗിച്ചാലും യാഗം സഫലമാകും എന്നുള്ള അഭിപ്രായം പ്രചാരത്തിൽ വന്നുചേർന്നു. അന്നത്തെനിലയ്ക്കു ബൌദ്ധമതക്കാരും ജൈനമതക്കാരും ആര്യവർഗത്തിൽപ്പെട്ടവരായി എന്നു പറയാമെങ്കിലും അവർക്ക് തത്വപരമായി ആര്യന്മാരിൽനിന്നു പല വ്യത്യാസങ്ങളും ഉള്ളതിനാൽ അവരെ ശരിക്ക് ആര്യന്മാരായി ഗണിച്ചുവന്നില്ല.

ഈ വിധത്തിൽ വിലയും നിലയും ഉള്ള ആര്യന്മാരെകുറിക്കുന്നതിന് ഇപ്പോൾ ഹിന്ദുശബ്ദം ദേശ്യമായ ഉപയോഗത്താൽ വലിയ പ്രചാരത്തിൽ വന്നിട്ടുണ്ട്. നേരെമറിച്ച് ആര്യശബ്ദം ഉപയോഗിച്ചാൽ എളുപ്പത്തിൽ അർത്ഥം കിട്ടുന്നുമില്ല. അതിനാൽ ഈ ഗ്രന്ഥത്തിലും ഹിന്ദുശബ്ദം തന്നെ സ്വീകരിക്കുന്നതാണ് ഉത്തമം എന്നു കരുതി ആ വിധം ഉപയോഗിച്ചിരിക്കുന്നു. പ്രമാണവചനങ്ങളിലോ മറ്റോ 'ആര്യശബ്ദം' കണ്ടാൽ തത്സ്ഥാനത്ത് ഹിന്ദുശബ്ദം ചേർത്ത് അർത്ഥമാക്കുന്നതു കൊള്ളാം.

മതശബ്ദത്തെപ്പററി ചിന്തിക്കാം. മതം എന്നാൽ വിചാരം എന്നർത്ഥം. ഊഹാപോഹങ്ങൾ ചെയ്ത് പ്രമാണം, യുക്തി, അനുഭവം, ഉപപത്തി എന്നിവയാൽ ഒരു സംഗതിയെ

മതം

കുറിച്ചു പാര്യന്തികമായി ചെയ്യുന്ന വിചാരം എന്നു താത്പര്യം. വിചാരം, വിചാരണചെയ്യുന്ന ആളിൻെറ മാനസികമായ പ്രവൃത്തിയാകുന്നു. പലപ്പോഴും അന്യൻെറ ദൃഷ്ടിയിൽ അത് തെറ്റാണെന്ന് തോന്നാം. പൂർണ്ണമല്ലാതേയും വരാം. അതിനാൽ ആ മാതിരിയുള്ള വിചാരത്തിന് പൊതുസമ്മതവും സ്ഥിരതയുമില്ലെന്നു വന്നുകൂടുന്നു. എല്ലാപേരും അംഗീകരിക്കേണ്ട നിർബ്ബന്ധം ഇല്ലാതേയും തീരുന്നു. കാലദേശാവസ്ഥാദിഭേദങ്ങൾ അനുസരിച്ചു വിചാരവും തത്ഫലവും വ്യത്യാസപ്പെട്ടു എന്നും വരാം അതിനാൽ ഹിന്ദുമതശബ്ദത്തിലെ മതശബ്ദത്തിന് ഈ രീതിയിൽ 'വിചാരം'എന്ന അർത്ഥം കല്പിച്ചാൽ പോര. ഹിന്ദുമതം സനാതനം (ശാശ്വതം) ആണ്. അവിടെ നിരൂപണംചെയ്യുന്ന സംഗതികൾ എന്നും ഒന്നുപോലെ സ്ഥിതിചെയ്യുന്നവയാണ്. അഗ്നി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, പൃഥിവി, അന്തരീക്ഷം, മരുത്ത്, വെള്ളം എന്നിവയ്ക്കുള്ള അഭിമാനിദേവതകളുടെ പ്രസാദത്തിനായി സ്തോത്രങ്ങളും കർമ്മ

ങ്ങളും തത്ഫലങ്ങളും എവിടേയും എപ്പോഴും ആവശ്യമുള്ളവയാണല്ലോ. സത്കർമ്മങ്ങൾകൊണ്ടു ചിത്തശുദ്ധിയും ചിത്തശുദ്ധികൊണ്ടു ആത്മജ്ഞാനവും തന്നിമിത്തം ക്ലേശഭൂയിഷ്ഠമായ ജനനമരണ രൂപമായ സംസാരദുഃഖത്തിൽ നിന്നുള്ള മുക്തിയും എന്നും എവിടേയും ആർക്കും ഒന്നുപോലെ പ്രകാശിക്കുന്ന പരമാർത്ഥ ഭാവങ്ങളല്ലയോ? ഇതുപോലെയല്ല പ്രത്യേക വ്യക്തികളിൽനിന്നുണ്ടാകുന്ന വിചാരങ്ങളുടെയവസ്ഥ. ക്രിസ്തു എന്ന ഒരു മഹാ പുരുഷൻെറയോ, മുഹമ്മദ് എന്ന ഒരു ദിവ്യൻെറയോ ശ്രീശങ്കരാചാര്യർ എന്ന ഒരു പരമഹംസൻെറയൊ നികൃഷ്ഠമായ വിചാരം യഥാക്രമം ക്രിസ്തുമതം മുഹമ്മദുമതം ശ്രീശങ്കരാചാര്യമതം എന്നു പറയാവുന്നതാണ്. ഇവ പ്രത്യേക വ്യക്തികളുടെ വിചാരത്തിൽ അടിസ്ഥാനപ്പെട്ടവയാകയാൽ സർവസമ്മതങ്ങളാകണമെന്നില്ല. ഹിന്ദുക്കൾ അല്ലെങ്കിൽ ആര്യന്മാർ ഒരാളുടെ മതം മാത്രമായി അനുകരിക്കുന്നവരല്ലാത്തതിനാലും അവർ ആദരിച്ചുവരുന്ന ധർമ്മങ്ങൾ സനാതനങ്ങൾ ആകയാലും ഹിന്ദുമതത്തിൻെറ സ്ഥാനത്ത് 'സനാതനധർമ്മം' എന്നു പറയുന്നത് യുക്തമായിരിക്കും.

'മത'ശബ്ദത്തിന് വിചാരം എന്നുള്ള സാമാന്യമായ അർത്ഥം വിട്ട് മഹാന്മാർ വേറെ ഒരു തരത്തിലും അതിനെ സഗൌരവമായി വിവരിച്ചുകാണുന്നു.

"കാര്യകാരണയോര്യത്ര
വിശ്രാന്തിസ്തന്മതം മതം".

ഇതാണ് അവരുടെ വിവരണം. ശ്രുതിപ്രമാണം കൊണ്ട് അറിയുന്ന ഏതു ധർമ്മത്തിനും, കാരണം എന്തെന്നോ അനുഷ്ഠിച്ചാൽ കിട്ടുന്ന ഫലം എന്തെന്നോ ഉള്ള ചോദ്യത്തിന് അവകാശം വരാത്ത നിലയാണ് 'മതം' എന്നു സാരം. ഈ അഭിപ്രായത്തെത്തന്നെ വേദസ്വരൂപം ചിന്തിക്കുമ്പോൾ

"പ്രത്യക്ഷേണാനുമിത്യാ വാ
യസ്തൂപായൊ ന വിദ്യതേ
ഏതം വിദന്തി വേദേന
തസ്മാദ് വേദസ്യ വേദതാ".

എന്നു മറെറാരുപ്രകാരത്തിലും പറഞ്ഞിരിക്കുന്നു. വേദം കൊണ്ട് വെളിവാകുന്ന ധർമ്മം പ്രത്യക്ഷപ്രമാണത്തിനോ അനുമാനപ്രമാണത്തിനോ വിഷയമല്ല എന്നർത്ഥം. ഈ അർത്ഥം

സ്വീകരിച്ചാൽ മതവും സനാതനധർമ്മവും ഒന്നുതന്നെ. സാധാരണക്കാർക്ക് ഈ വിവരണം അത്ര സുഗ്രഹമല്ലെന്നുവരാം. ഏതായാലും മതശബ്ദംചേർത്തു ഹിന്ദുശബ്ദം ലോകത്തിൽ അധികം പ്രചാരത്തിൽ വന്നുപോകയാൽ ഇവിടേയും ഹിന്ദുമതം എന്നുതന്നെ പ്രയോഗിച്ചുകൊള്ളാം. പക്ഷേ കാര്യസ്വഭാവം വേറെ പ്രകാരത്തിലാണെന്ന് അറിഞ്ഞിരിക്കേണ്ടതാകുന്നു.

ഈ ആര്യന്മാരുടെ നിവാസസ്ഥാനം ഋഗ്വേദകാലത്തിൽ സിന്ധുനദീതീരം, സരസ്വതീനദീതീരം മുതലായ സ്ഥലങ്ങളും യജുർവേദകാലത്തിൽ കുരുപാഞ്ചാലങ്ങളും അഥർവവേദകാലത്തിൽ ഗംഗാതീരത്തിൽ നിന്നു തെക്കോട്ടും ബ്രാഹ്മണാദി കാലത്തിൽ ഇൻഡ്യ മുഴുവനും ആയിരുന്നു എന്ന് നവീന ചരിത്രകാരന്മാർ പറയുന്നു. ചുരുക്കത്തിൽ ഭാരതഖണ്ഡം മുഴുവനും അവരുടെ നിവാസസ്ഥാനമായി വ്യവഹരിക്കണം എന്ന് വന്നുകൂടുന്നു.

"ആര്യാവർത്തഃ പുണ്യഭൂമി-
മധ്യം വിന്ധ്യഹിമാഗയോഃ".

എന്ന് അമരകാരൻ അഭിപ്രായപ്പെട്ട സമയം വിന്ധ്യന് തെക്ക് അവർ അധികം വ്യാപിച്ചിട്ടില്ലായിരുന്നിരിക്കണം എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. മനുസ്മൃതിയിൽ ആര്യാവർത്ത ദേശത്തെ ഇപ്രകാരം നിർദ്ദേശിക്കുന്നു:—

"ആ സമുദ്രാത്തു വൈ പൂർവാ-
ദാ സമുദ്രാച്ച പശ്ചിമാത്
തയോരേവാന്തരം ഗിര്യോ-
രാര്യാവർത്തംവിദുർബുധാഃ".

സനാതന ധർമ്മം

സനാതനധർമ്മം എന്താണെന്നു നോക്കാം. സകല ജനങ്ങളും ദുഃഖം അരുതെന്നും സുഖം വേണമെന്നും വിചാരിക്കുന്നതു പതിവാണല്ലോ. ധർമ്മം സമ്പാദിച്ചാൽ സുഖംകിട്ടുമെന്ന് ആര്യന്മാർ മനസ്സിലാക്കി. ധർമ്മസാധനങ്ങളിൽ ശരീരം മുഖ്യമാകയാൽ ശരീരരക്ഷണത്തിനും, പോഷണത്തിനുമായി ദോഷഹീനമായ മാർഗങ്ങൾ ഏതെല്ലാമാണെന്ന് അവർ അന്വേഷിച്ചുതുടങ്ങി. ശരീരശബ്ദം കൊണ്ട് ഇവിടെ ഒരു വ്യക്തിയുടെ ശരീരം മാത്രമല്ല ഗ്രഹിക്കേണ്ടത്; ധർമ്മയജ്ഞം നടത്തുന്നതിനുപയോഗപ്പെടുന്ന മററുള്ളവരും ഉപാസ്യന്മാരായ ദേവതകളും പശ്വാദികൾ, വൃക്ഷലതാദികൾ മുതലായ സകല ചരാചരങ്ങളും ഇവിടെ ശരീരശബ്ദത്തിൽ

അന്തർഭവിക്കുന്നു. ഇങ്ങനെയുള്ള ശരീരം മുഴുവനും നല്ലതിന്മണ്ണം രക്ഷിക്കപ്പെട്ട് ഓജസ്സോടുകൂടിയിരിക്കണമെങ്കിൽ അതാതു സമയം വേണ്ടപോലെ മഴ, മഞ്ഞ്, വെളിച്ചം, കാററ് എന്നിവ ലഭിക്കണം; തന്നിമിത്തം ധാന്യങ്ങളും സസ്യങ്ങളും കന്ദമൂലഫലങ്ങളും രസങ്ങളും സമൃദ്ധിയെ പ്രാപിക്കണം; അതിവൃഷ്ടികൊണ്ടോ അനാവൃഷ്ടികൊണ്ടോ അഗ്നിപർവതപ്രക്ഷോഭണം കൊണ്ടോ ആപത്തുകൾ ഉണ്ടാകയുമരുത്. ഇങ്ങനെ ഓരോന്ന് ചിന്തിച്ച് ബുദ്ധിമാന്മാരായ അവർ അഗ്നി, വരുണൻ, ആദിത്യൻ, ചന്ദ്രൻ, ആകാശം, ഭൂമി എന്നിത്യാദിയായി പ്രത്യക്ഷത്തിൽ കാണുന്ന പ്രകൃതിദേവതകളെ ആരാധിച്ചുവന്നു *പ്രകൃതികൾ പ്രസാദിച്ചാൽ പിന്നെയുണ്ടോ ക്ഷാമം? എവിടേയും അവർ ക്ഷേമസമ്പൂർണ്ണമായ ജീവിതം നയിച്ചു. ഈ വിധമുള്ള വിചാരത്തിനും പ്രവൃത്തിക്കുമെല്ലാം വിജയം നൽകിയത് അവർ വേദങ്ങളേയും തദനുസാരികളായ ധർമ്മശാസ്ത്രങ്ങളേയും പ്രമാണമായി സ്വീകരിച്ച് ആ പന്ഥാവിൽനിന്നു അണുമാത്രവും മാറാതെ ദൃഢമായി ആശ്രയിച്ചിരുന്നു എന്നുള്ളതാണ്. ഹിന്ദുക്കളുടെ ഈവക പ്രവൃത്തികൾ എല്ലാം, പ്രവർത്തിക്കുന്ന ആളിന്റേയോ ഒരു സമുദായത്തിന്റെയൊ ക്ഷേമത്തിനുമാത്രം വേണ്ടിയുള്ളതല്ല; പൊതുവെ ലോകം മുഴുവൻ (പശുപക്ഷിവൃക്ഷലതാദികളായ ചരാചരങ്ങൾ ഉൾപ്പെടെ) സുഖമായിരിക്കുന്നതിന് ഉപകരിക്കാനായിട്ടാണ്. മഴപെയ്തു ധാരാളം വെള്ളം കിട്ടിയാൽ അത് അനുഭവിക്കുന്നത് ജാതിമതഭേദമെന്യേ സകല ജീവരാശികളും പ്രപഞ്ചംമുഴുവനുമാണല്ലോ. ഈ ഒരവസ്ഥകൊണ്ടുതന്നെ ഈ മതം സർവാനുഗ്രഹകാരിയായിരിക്കുന്നു എന്നുകാണാം. ഇങ്ങനെ സുഖസാധനമായ ധർമ്മം പുലരുന്നതിനായി അവർ പ്രകൃതിദേവതകളെ പ്രസാദിപ്പിച്ചും തത്ഫലമായി യഥാകാലം ധനധാന്യ സമൃദ്ധിയും അനുകൂലമായ ശീതോഷ്ണാവസ്ഥയും കൊണ്ടു ധർമ്മസാധനമായ ശരീരത്തെ വേണ്ടവിധം പോഷിപ്പിച്ചും ധന്യരായി. എങ്കിലും ഈവിധം പോഷിപ്പിക്കപ്പെട്ട ശരീരങ്ങൾ കാലക്രമം

---

*ഉദ്ദേശം 45 കൊല്ലങ്ങൾക്കു മുമ്പുവരെ മഴയില്ലാതെ വലിയ ചൂടു നേരിടുന്ന അവസരങ്ങളിൽ ഈ തിരുവനന്തപുരത്തുതന്നെ നാടകശാലയിൽ വച്ച് 'വരുണജപം' നടത്തിക്കയും ആവശ്യമുള്ള മഴ ധാരാളമായി ഉണ്ടാകയും ചെയ്തിട്ടുണ്ട്. ഇതു യദൃച്ഛാസംഭവ (കാകതാലീയ) മാണെന്നു ശങ്കിക്കാൻ തരമില്ല. ഇതുപോലെ ജപം ഉണ്ടാകുമ്പോൾ എല്ലാം ഈ സംഭവം നിയമിതമായി കാണുന്നു.

കൊണ്ട് നഷ്ടങ്ങളായി വരുന്നതുകണ്ട് വീണ്ടും പര്യാലോചന തുടങ്ങി.

ഈ ശരീരം നശ്വരമാണ്. ശാശ്വതമായ ധർമ്മവും അതിനുള്ള മാർഗവും എന്തായിരിക്കാം? മേല്പോട്ടു നോക്കിയാൽ അന്തരീക്ഷവും അവിടെ സൂര്യാദികളായ ചില ജ്യോതിർമ്മയ ഗോളങ്ങളും. കീഴ്പോട്ടു നോക്കിയാൽ ഭൂമി, പർവതം, നദി, സമുദ്രം, വനം മുതലായവയും കാണുന്നു. ഇവയെല്ലാം പ്രത്യക്ഷത്തിൽ കാണാവുന്നതിനാൽ ദൃശ്യമാകുന്നു. ഇതുതന്നെ പ്രപഞ്ചം. ഈ പ്രപഞ്ചത്തിന് ആകെക്കൂടി നാഥൻ ആരാണ്? ഇത് എവിടെനിന്ന് ആവിർഭവിച്ചു? എവിടെ ചെന്നു ലയിക്കുന്നു? ഇതിന് കർത്താവ് ആരെങ്കിലും ഉണ്ടോ? ഉണ്ടെങ്കിൽ ആ കർത്താവിന്റെ രൂപമെന്താണ്? ഗുണം എന്താണ്? പ്രകൃതി എന്താണ്? കർത്താവിനെ അറിയുവാൻ സാധിക്കുമോ? സാധിക്കുമെങ്കിൽ അതിനുള്ള മാർഗങ്ങൾ ഏവ? എന്നീ വിധമെല്ലാമായിരുന്നു അവരുടെ പര്യാലോചന. ഈ ചോദ്യങ്ങൾക്ക് ശരിയായ മറുപടി കിട്ടത്തക്ക തത്ത്വങ്ങൾ ദർശിക്കുവാനായി ആര്യന്മാരിൽ പലരും ഉദ്യമിച്ചു തുടങ്ങി. ആ വക ഉദ്യമങ്ങളുടെ ഫലങ്ങളാണ് ദർശനങ്ങൾ എന്ന പേരിൽ അറിയപ്പെടുന്നവ. ഇങ്ങനെയുള്ള ഉദ്യമത്തിൽ ചിലർ പൃഥിവി, അപ്പ്, തേജസ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങൾ ചേർന്നുള്ള ഭൌതികമായ പ്രപഞ്ചത്തേയും മററുള്ളവർ ഈവക ഭൂതങ്ങൾക്കു അധിഷ്ഠാനമായ പ്രകൃതിയേയും ദേവന്മാരേയും ഈശ്വരനേയും മൂന്നാമതു ചിലർ ധർമ്മത്തേയും അതീതമായ ആത്മാവിനേയും ലക്ഷ്യമാക്കിക്കൊണ്ടാണ് പ്രധാനമായി പരീക്ഷണം തുടങ്ങിയത്. അതിനാൽ ആധിഭൌതികം ആധിദൈവികം ആധ്യാത്മികം എന്ന രീതിയിൽ ചമഞ്ഞ ആ ഉദ്യമങ്ങൾ മൂന്നു പ്രധാന ശാഖകളായി തീർന്നു. എന്നാൽ എല്ലാപേരും ഒടുവിൽ ദുഃഖമോചനം എന്നുള്ള മുഖ്യ പുരുഷാർത്ഥത്തിൽതന്നെ എത്തിച്ചേരുന്നുമുണ്ട്. പ്രാപ്യമായ സ്ഥാനം ഒന്നുതന്നെയാണെങ്കിലും രുചിഭേദം നിമിത്തം മാർഗം അനേകമായിരുന്നതുകൊണ്ടാണ് ദർശനങ്ങൾ ഒന്നിലധികമായത്. ഒരു പട്ടണത്തിലേക്ക് പോകാൻ പല പാതകളും ഉണ്ടാകുന്നതു സ്വാഭാവികമാണല്ലോ. ആ വക ദർശനങ്ങൾ—1. വൈശേഷികം—ന്യായം, 2. സാംഖ്യം—യോഗം, 3. മീമാംസാ—വേദാന്തം എന്നിങ്ങനെ ഈരണ്ടു വിഭാഗങ്ങളടങ്ങിയ മൂന്നെണ്ണമാകുന്നു. അവ വേദപ്രമാണാനുസാരികളാകയാൽ വൈദികദർശനങ്ങൾ എന്നു പറയപ്പെടുന്നു. ഇവയ്ക്കു പുറമെ അവൈദികങ്ങളായി ചാർവാകം, ജൈനം, ബൌദ്ധം എന്നു മൂന്നുജാതി ദർശനങ്ങൾകൂടിയുണ്ട്.

ദർശനങ്ങൾ

# വൈദികദർശനങ്ങൾ

വൈശേഷികം—പ്രത്യക്ഷം അനുമാനം (ഊഹം) എന്നീ പ്രമാണങ്ങൾ കൊണ്ടും ന്യായം, പ്രത്യക്ഷാനുമാനങ്ങൾക്കും പുറമേ കൂടുതലായി ആഗമം (വേദാദി വചനം) ഉപമാനം എന്നീ പ്രമാണങ്ങൾ കൊണ്ടും കാര്യകാരണ ഭാവങ്ങൾ കാണിച്ച് നശ്വരമായ ശരീരം മുതൽ അനശ്വരമായ പരമാത്മാവുവരെയുള്ള തത്ത്വത്തെ വിശദപ്പെടുത്തുന്നു.

വൈശേഷിക ന്യായങ്ങൾ

സാങ്ഖ്യം—പ്രകൃതി (അതാതിലുള്ള സ്വാഭാവിക ശക്തി) യാണ് സകലതും നടത്തുന്നതെന്നും പുരുഷൻ സാക്ഷിമാത്രമായി പ്രകൃതിയിൽ ലയിച്ചു നിൽക്കുന്നതേയുള്ളൂ എന്നും ഉള്ള തത്ത്വത്തെകാണിച്ച് പ്രകൃതി പുരുഷവിവേകം കൊണ്ടുള്ള ജ്ഞാനത്തെ സാധ്യമായി ഉപദേശിക്കുന്നു.

സാംഖ്യം

യോഗം—യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണം, ധ്യാനം, സമാധി എന്നീ അഷ്ടാംഗങ്ങൾ പരിശീലിച്ച് ചിത്തശുദ്ധി വരുത്തി ഈശ്വരസാക്ഷാത്ക്കാരം അനുഭവിച്ച് ആനന്ദിക്കാനുള്ള തത്ത്വത്തെ സ്പഷ്ടപ്പെടുത്തുന്നു.

യോഗം

മീമാംസ—കർമ്മം കൊണ്ടാണ് സകലതും നടക്കുന്നതെന്നും കർമ്മമാണ് വിവിധ ജന്മത്തിനും സുഖദുഃഖാദികൾക്കും ഹേതുവാകുന്നതെന്നും ഈശ്വരാദികൾപോലും കർമ്മശക്തിയെ തടയുവാൻ ശക്തരല്ലെന്നും ഉത്തമമായ കർമ്മം തന്നെ പരമ ധർമ്മം എന്നും കർമ്മം തന്നെ നിത്യസുഖാനുഭവമുള്ള ലോകത്തിലെത്തിച്ച് മുക്തി നൽകുന്നതെന്നും മാർഗദർശനം ചെയ്യുന്നു.

മീമാംസ

വേദാന്തം—കർമ്മത്തിന്റെ ഫലമായി പരിശുദ്ധമായ അന്തരംഗത്തിൽ പരമാത്മ ജ്ഞാനം ഉണ്ടായി, ബന്ധഹേതുവായ വാസന പോലും മാഞ്ഞ് മനുഷ്യൻ നിത്യമുക്തനായി ഭവിക്കുന്ന നിലയെ(വേദത്തിന്റെ അന്തത്തിലുള്ള ഉപനിഷത്തുകളെ അനുസരിച്ച്) പ്രകാശിപ്പിക്കുന്നു.

വേദാന്തം

# അവൈദികദർശനങ്ങൾ

ചാർവാകം—പ്രത്യക്ഷമെന്ന ഒരു പ്രമാണത്തെ മാത്രം സ്വീകരിച്ച് ശരീരം തന്നെ ആത്മാവെന്നും മരണം തന്നെ മുക്തിയെന്നും പറയുന്നു. അതിനാൽ, ഉള്ള കാലം ഇന്ദ്രിയസുഖമനുഭവിച്ച് സുഖിച്ചുകൊള്ളുവാനാണീദർശനം ഉപദേശിക്കുന്നത്.

ചാർവാകം*

ജൈനം—പ്രത്യക്ഷത്തിനും പുറമേ അനുമാനം എന്നൊരു പ്രമാണത്തേക്കൂടി സ്വീകരിക്കുന്നു; ചാർവാകത്തെപ്പോലെ ദേഹത്തെ ആത്മാവെന്നു പറയുന്നില്ല. തൻെറ ദേഹം എന്നും മററും അനുഭവമുള്ളതിനാൽ ദേഹത്തിൽ നിന്നും അന്യമായി ഒരു ആത്മാവിനെ സമ്മതിക്കുന്നു; എന്നാൽ ദേഹത്തിൻെറ ആകൃതിക്കുതക്കവണ്ണം ആത്മാവ് വലുതും ചെറുതുമായിരിക്കുന്നു എന്നും അനേകം പ്രകാരത്തിലുള്ള ആത്മാക്കൾ ഉണ്ടെന്നും മററും അഭിപ്രായപ്പെടുന്നു. അഹിംസാദി കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ആത്മാക്കൾ മേല്പോട്ട് മേല്പോട്ട് ഉയർന്ന് ഊർദ്ധ്വഗതിരൂപമായ മോക്ഷത്തെ പ്രാപിക്കുന്നു എന്നും ഈ മതം വാദിക്കുന്നു.

ജൈനം

ബൌദ്ധം—കാണുന്നതെല്ലാം ശൂന്യമാണെന്നും ശൂന്യത്തിൽ സംവൃതി (അവിദ്യ) കൊണ്ടുള്ള പ്രതിഭാസം മാത്രമാണ് സത്തയെന്നു തോന്നിക്കുന്നതെന്നും ബുദ്ധസേവയാൽ, അവസാനത്തിൽ, ശൂന്യമായി ലയിച്ചാൽ അതുതന്നെ മോക്ഷമെന്നും അഭിപ്രായപ്പെടുന്നു.

ബൌദ്ധം

നശ്വരമായ സ്ഥൂലശരീരവും മനസ്സാകുന്ന സൂക്ഷ്മ ശരീരവും അതിന് കല്പന നൽകുന്ന ബുദ്ധിയും ആ ബുദ്ധിക്കു ചൈതന്യം ഉളവാക്കുന്ന ജീവനും ആ ജീവന് കർമ്മം നിമിത്തം നേരിടുന്ന ദുഃഖം അകററി സുഖം കൊടുക്കാനുള്ള സർവ്വേശ്വരനും ഏതെല്ലാം രീതിയിലാണ് അന്യോന്യം ബന്ധിക്കപ്പെട്ടിരിക്കുന്നതെന്നും ആ സർവ്വേശ്വരൻെറ സന്നിധിയിലെത്തി ഉത്തമമായ ജ്ഞാനം കൊണ്ട് താൻതന്നെ സർവ്വേശ്വരനായിത്തീർന്ന് ശാശ്വതമായ സുഖലഹരിയിൽ ആറാടി കൈവല്യം പ്രാപി

*ജഡതത്വം Materialism.

ക്കുന്നത് എങ്ങിനെയെന്നും ഉള്ള തത്ത്വങ്ങളെയാണ് ആര്യൻ മാരായ വൈദികമതക്കാർ തെളിയിക്കുവാൻ ശ്രമിച്ചത്. വൈദികദർശനങ്ങൾ മാത്രമാണ് ലോകത്തിൽ അനുഭവത്തിനും പ്രമാണത്തിനും യുക്തിക്കും ചേർന്നിരിക്കുന്നതെന്ന് അവയെ പ്പററിയുള്ള പ്രത്യേക പാഠത്തിൽ വെളിപ്പെടുത്തുന്നതാണ്.

ഇത്രയുംകൊണ്ട് ഈ കാണുന്ന ശരീരവും ചരാചരപ്രപ ഞ്ചവും എല്ലാം നശ്വരം; ഇതിനു കർത്താവായി ആധാരമായി സർവശക്തനായ ഈശ്വരൻ ഒരാളുണ്ട്; അദ്ദേഹത്തിൽത്തന്നെ ഇതെല്ലാം ഒടുവിൽ ലയിക്കുന്നു; അദ്ദേഹത്തെ സത്കർമ്മ ങ്ങൾകൊണ്ട് ഉപാസിച്ചാൽ ശാശ്വതസുഖരൂപമാകുന്ന മോക്ഷം ലഭിക്കും; എന്നിങ്ങനെയെല്ലാം ഉപദേശിക്കുന്നു എന്ന് ചുരു ക്കത്തിൽ മനസ്സിലാക്കിയല്ലോ. ഇപ്രകാരമുള്ള ശ്രേയസ്സിനെ മുഖ്യമായി കരുതി നാം ചെയ്യേണ്ട ധർമ്മങ്ങൾ എന്തെല്ലാമെന്നുള്ള കാര്യത്തെ സ്മൃതികൾ അല്ലെങ്കിൽ ധർമ്മശാസ്ത്രങ്ങൾ വ്യക്ത മാക്കിയിരിക്കുന്നു. ധർമ്മശാസ്ത്രങ്ങളിൽ ജാതകർമ്മം മുതൽ അനേകം സംസ്കാരങ്ങൾ പ്രതിപാദിക്കപ്പെടുന്നു; വർ ണ്ണാശ്രമധർമ്മങ്ങളും വിസ്തരിച്ചിട്ടുണ്ട്.

ഹിന്ദുക്കളുടെ ധർമ്മങ്ങളെ ശാരീരം, ആത്മീയം എന്നു രണ്ടു തരമായി ഗണിക്കാം. ശരീരത്തിൻെറ ശുദ്ധിയേയും രക്ഷയേ യും പററി പ്രതിപാദിച്ച് അതുവഴി ആത്മീയ സംസ്കാരം സാധിക്കുക എന്നുള്ളതാണ് എവിടെയും അവർ ലക്ഷ്യമായി കരുതിയിരിക്കുന്നത്. ലോകയാത്രയിൽ ഒഴിക്കാൻ പാടില്ലാത്ത പല കാര്യങ്ങളും അവിടെ നല്ലതിന്മണ്ണം വിവരിച്ചിട്ടുണ്ട്. അഷ്ട വ്യവഹാരാദി സംബന്ധിച്ചുള്ള പല ചട്ടങ്ങളും വിപുലമായി നിരൂപണം ചെയ്തിട്ടുണ്ട്. അവയെ പ്രകൃതത്തിൽ വിവരി ക്കേണ്ട ആവശ്യമില്ല. സനാതന ധർമ്മം സംബന്ധിച്ച് ഇവിടെ സംസ്കാരങ്ങളേയും വർണ്ണാശ്രമങ്ങളേയും പററിയുള്ള ചരി ചിന്തനമേ പ്രസക്തമാകുന്നുള്ളൂ.

നിറവും തിറവും ആകൃതിയും പ്രകൃതിയും ഉപയോഗവും അതനുസരിച്ച് സകല വസ്തുക്കളും ഒന്നിനൊന്ന് എന്നുതന്നെ യല്ല തങ്ങളിൽ തങ്ങളിൽ തന്നെയും

വർണ്ണാശ്രമങ്ങൾ

ഭിന്നിച്ചും അനേകം വിഭാഗങ്ങളായി പിരിഞ്ഞും ഇരിക്കുന്നത് സൃഷ്ടിസ്വ ഭാവമാകുന്നു. ഒരേ മാവുതന്നെ തേൻമാവും പുളിമാവുമായി

മാറിയിരിക്കുന്നു. സ്ഥലഭേദവും കൃഷിഭേദവും കൊണ്ട് അവയെ വ്യത്യാസപ്പെടുത്തി രൂപഭേദത്തിന് വിധേയമാക്കാമെന്നുള്ളത് ഒരു വിശേഷവിധി മാത്രമാണ്. ഒരേ മാവിൽ ഉണ്ടാകുന്ന മാങ്ങ ഉണ്ണിമാങ്ങയും ഉപ്പുമാങ്ങയും പഴമാങ്ങയും ആയി പാകം ചെല്ലുംതോറും പലേ അവസ്ഥയിൽ പലേ മാതിരിയായി ഉപയോഗപ്പെടുന്നു. ഇപ്രകാരമുള്ള രീതി ദേവൻമാർ, അസുരൻമാർ, മനുഷ്യർ, പശുപക്ഷ്യാദികൾ വൃക്ഷലതാതികൾ മുതലായ വസ്തുക്കളിലും സംക്രമിപ്പിക്കാം. മാവു തേൻമാവും പുളിമാവുമായി മാറിയിരിക്കുന്നതുപോലെയുള്ളതാണ് വർണ്ണവ്യവസ്ഥ എന്നും ഉണ്ണിമാങ്ങ മുതലായി അവസ്ഥാഭേദം കൊണ്ടു പലമാതിരിയായി പരിണമിക്കുന്ന നിലതന്നെ ആശ്രമം എന്നു പറയാം. ഇവിടെ വിശേഷജ്ഞാനമുള്ള മനുഷ്യരെ (ഹിന്ദുക്കളെ)പ്പററിയുള്ള ചിന്തയാകയാൽ അതിനെക്കുറിച്ചു മാത്രം വിചാരണ ചെയ്യാം.

ധർമ്മശാസ്ത്രങ്ങൾ

ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിങ്ങനെ നാലു വർണ്ണങ്ങളെയും ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി എന്നിങ്ങനെ നാല് ആശ്രമങ്ങളെയും വച്ചുകൊണ്ട് അവരവർക്ക് അവിടവിടെ യോഗ്യമായ (നടത്തേണ്ടവയും അരുതാത്തവയുമായ), കർമ്മങ്ങൾ എന്തെല്ലാമെന്ന് വിധിനിഷേധ രൂപത്തിൽ നിശ്ചയിച്ചിരിക്കുന്നു. വർണ്ണം എന്നാൽ നിറം എന്നർത്ഥം. സത്വം, രജസ്സ്, തമസ്സ് എന്നു മൂന്നു ഗുണങ്ങൾ ഉണ്ട്. അവയിൽ സത്വം അധികമായുള്ളവർ ബ്രാഹ്മണർ, സത്വം ചേർന്ന രജസ്സ് അധികമായുള്ളവർ ക്ഷത്രിയർ, തമസ്സുചേർന്ന രജസ്സ് പ്രധാനമായവർ വൈശ്യർ, തമസ്സ് പ്രധാനമായുള്ളവർ ശൂദ്രർ എന്നിങ്ങനെ വർണ്ണകല്പനക്ക് ഒരു മാർഗ്ഗം പറഞ്ഞു വരുന്നു.

ബ്രഹ്മം (വേദം), അർത്ഥം കൊണ്ട് അറിയുന്നവനും ശബ്ദം കൊണ്ട് സ്വരത്തോടെ ചൊല്ലാൻ സ്വാധീനമുള്ളവനും, ബ്രാഹ്മണൻ എന്നും ക്ഷത(ആപ)ത്തിൽ നിന്നും ത്രാണം (രക്ഷ) ചെയ്യുന്നവൻ ക്ഷത്രിയൻ എന്നും ഒരിടത്തിരുന്നു കച്ചവടം ചെയ്യുന്നവൻ വൈശ്യനെന്നും ശുശ്രൂഷ ചെയ്യുന്നവൻ ശൂദ്രനെന്നും മററൊരു തരത്തിൽ പ്രവൃത്തിനിമിത്തമായും വർണ്ണവിഭാഗത്തിന് വ്യുത്പത്തി പറയുന്നു. ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്ര ശബ്ദങ്ങൾ വേദത്തിൽ കാണുന്നുണ്ട്.

'ആശ്രമ'ശബ്ദത്തിന് ജീവിതഘട്ടത്തെ നാലായി ഭാഗിച്ച് ഭാരോന്നും വേണ്ടവിധം കഴിച്ചുകൂട്ടുന്നതിന് മതിയാകുന്ന സ്ഥാനം എന്നർത്ഥം. ബ്രഹ്മത്തിൽ (വിദ്യയിൽ) ചരിക്കുന്നവൻ (അഭ്യസിക്കുന്നവൻ) ബ്രഹ്മചാരി, അയാൾക്കുള്ള സ്ഥാനം ഗുരുകുലം. ജീവിതയാത്ര മംഗലമാക്കാൻ പുരുഷാർത്ഥങ്ങൾ ദോഷരഹിതമായും വേണ്ടുംവണ്ണവും സാധിക്കുവാൻ വേണ്ടതായ അറിവും ശീലവും സമ്പാദിക്കുവാനുള്ള ഘട്ടമാണിത്. വിവാഹം കഴിച്ച് സ്വഭവനത്തിൽ പത്നീസഹിതനായി ലോകവ്യാപൃതനായിരിക്കുന്നവൻ ഗൃഹസ്ഥൻ. ഇവിടെവച്ച് യജ്ഞാദി കൊണ്ട് ദേവന്മാരോടുള്ള ഋണവും സന്താനോത്പാദനം ചെയ്ത് ആ സന്താനത്തെ നല്ല വഴിക്ക് വളർത്തിവിടുന്നതുകൊണ്ട് പിതൃക്കളോടുള്ള ഋണവും വീട്ടുന്നു. വയോധികനായി അവകാശിയായ പുത്രനിൽ കുടുംബഭരണം ഏല്പിച്ച്. ശാന്തമായ വനത്തിൽ ചെന്ന് കാമ്യകർമ്മങ്ങൾ കൂടാതെ, ഗുരുകുലവാസത്തിൽ താൻ സമ്പാദിച്ച വിദ്യയെ ശിഷ്യൻമാർക്ക് ഉപദേശിച്ചുകൊടുത്ത് ഋഷിമാരോടുള്ള ഋണം വീട്ടി തപസ്സും ചെയ്തിരിക്കുന്നവൻ വാനപ്രസ്ഥൻ. സർവ്വവും പരിത്യജിച്ച് ബ്രഹ്മനിഷ്ഠനായിരിക്കുന്നവൻ സന്യാസി.

ആശ്രമം

കാമമെന്നാൽ അഭിലാഷം; ധർമ്മത്തിന് വിപരീതമാകാത്ത വിധത്തിൽ സമ്പാദിച്ച ധനം കൊണ്ട് ത്വക്ക് മുതലായ കർമ്മേന്ദ്രിയങ്ങൾക്കും മനസ്സിനും ബുദ്ധിക്കും സാധിച്ചുകൊടുക്കുന്ന അഭിലാഷം തന്നെയാണ് കാമം. കാമമാണ് ഏതുരൂപത്തിലായാലും എല്ലാപേർക്കും ഒന്നുപോലെ സാധിക്കാനുള്ള കാര്യം. അതിന് പണം അത്യാവശ്യമാണ്. ഏതെങ്കിലും മാർഗ്ഗത്തിൽ കൂടി പണം ഉണ്ടാക്കി തോന്നുന്നപോലെ കാമം സാധിക്കുവാൻ തുടങ്ങിയാൽ അത് ഇഹത്തിലും പരത്തിലും തനിക്കും പരനും ദോഷം വരുത്തത്തക്ക ആപത്തായി തീരും. അതിനാൽ അർത്ഥം സമ്പാദിക്കുന്നതും കാമം സാധിക്കുന്നതും ധർമ്മത്തെ അനുസരിച്ചിരിക്കണം എന്നുള്ള ഒരു നിയമം ജ്ഞാപനം ചെയ്യുന്നതിനാണ് ധർമ്മത്തെ പ്രഥമപുരുഷാർത്ഥമായി ഗണിച്ചിരിക്കുന്നത്. വിധിയനുസരിച്ച് ധർമ്മവും അർത്ഥവും കാമവും സാധിച്ചതിനുശേഷം ഇവയെല്ലാം അനിത്യമാണെന്നുള്ള യഥാർത്ഥമായ പരമജ്ഞാനം ഉദിച്ചു സകല കർമ്മങ്ങളും വിട്ട്

കൈവല്യമായിരിക്കുന്ന അവസ്ഥയാണ് മോക്ഷം. കർമ്മബന്ധം നിമിത്തം ജനിച്ച ഒരുവൻ ആ ബന്ധം നശിച്ച് സ്വതന്ത്രനായി നിത്യമായ പരമാനന്ദമനുഭവിക്കുന്ന അവസ്ഥയാണ് മോക്ഷം എന്നുള്ളതുകൊണ്ട് പുരുഷാർത്ഥങ്ങളിൽ വച്ച് മുഖ്യം ഇതു തന്നെയാണ്.

ഈ വിധമെല്ലാം അതാതു വർണ്ണാശ്രമധർമ്മങ്ങൾ അനുഷ്ഠിച്ച് ഐഹികമായ സുഖവും ആമുഷ്മികമായ മോക്ഷവും പ്രാപിക്കുന്നതിന് മനോഹരങ്ങളായ അനേകം മാർഗ്ഗങ്ങളെ വിസ്തരിച്ച് ഉദാഹരണങ്ങളോടുകൂടി പ്രദർശിപ്പിക്കുവാൻ ആവിർഭവിച്ചിട്ടുള്ളവയാകുന്നു പുരാണങ്ങളും ഇതിഹാസങ്ങളും. ഇവയിൽ പണ്ഡിതൻമാർക്കും പാമരൻമാർക്കും എന്നു വേണ്ട സകല ജീവരാശികൾക്കും അവനവന്റെ അവസ്ഥയ്ക്ക് തക്കവിധത്തിൽ രുചിക്കുന്ന രീതിയിൽ അസംഖ്യം ഉപാസനാമാർഗ്ഗങ്ങളും ആരാധനാക്രമങ്ങളും നിർദ്ദിഷ്ടങ്ങളായിരിക്കുന്നു. വിശേഷിച്ചും സർവ്വവ്യാപിയായി സർവ്വശക്തനായി മാംസചക്ഷുസ്സുകൾക്ക് അദൃശ്യനായുള്ള സർവേശ്വരനെ സേവിക്കുന്നതിന് തക്കവിധം രമണീയങ്ങളായ അനേകം രൂപങ്ങളും ബുദ്ധിമാൻമാരായ മഹർഷിമാർ ചില തത്ത്വങ്ങളെ അടിസ്ഥാനമാക്കി തങ്ങളുടെ ജ്ഞാനദൃഷ്ടികൊണ്ട് കണ്ട് സൃഷ്ടിച്ചിരിക്കുന്നു. എത്രയെത്ര വിലയേറിയ സാധനസാമഗ്രി കൊണ്ട് നടത്തുന്ന പൂജകളിലും ആരാധനകളിലും നിന്ന് ലഭിക്കുന്ന ഫലം ചുരുങ്ങിയ മട്ടിലുള്ള നാമജപാദികളിൽ നിന്ന് നേടാമെന്ന് മനഃശുദ്ധിയെ ആസ്പദമാക്കി അവിടവിടെ പ്രകാശിപ്പിച്ചിരിക്കുന്നു. ഇത് സകല ജനങ്ങൾക്കും ഒന്നുപോലെയുള്ള പരമാനുഗ്രഹമാണ്. സർവജ്ഞനും സർവഗുണസമ്പന്നനും സർവശക്തനും ആയ ഈശ്വരന്റെ മാഹാത്മ്യത്തിന് യോജിച്ചവിധം അമാനുഷരൂപത്തിൽ ചതുർഭുജനും അഷ്ടഭുജനും മററുമായുള്ള അത്ഭുതരൂപങ്ങൾ ആണ് അവർ കണ്ടുപിടിച്ചിട്ടുള്ളത്. അതനുസരിച്ച് മൂർത്തികളുടെ വിഗ്രഹങ്ങൾ ഉചിതമായ രീതിയിൽ നിർമ്മിച്ച് അനേകം പ്രാകാരങ്ങളോടുകൂടിയ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ച് പൂജാദി നിർവഹിച്ചുവരുന്നു. ഈ വിധമുള്ള മൂർത്തികളുടെ നിത്യനിദാന പൂജകൾക്കും ഉത്സവാദി വിശേഷങ്ങൾക്കും വേണ്ട നിർദ്ദേശങ്ങളും മന്ത്രാദികളും അടങ്ങിയ ആഗമശാസ്ത്രങ്ങളും അവർ രചിച്ചിട്ടുണ്ട്. സൂര്യൻ, ചന്ദ്രൻ

മുതലായഗ്രഹങ്ങളുടെ ഗതിയേയും സ്ഥിതിയേയും കണക്കാക്കി കർമ്മാദികറക്ക് യോഗ്യമായ തിഥി, വാരം, നക്ഷത്രം, മാസം, അയനം എന്നിത്യാദി സമയ വ്യവസ്ഥയും അവർ ചെയ്തു.

കർമ്മവാസന നിമിത്തമുണ്ടാകുന്ന പുനർജന്മവും കർമ്മത്തിൻെറ സ്വഭാവവൈചിത്ര്യം കൊണ്ട് സംഭവിക്കുന്ന ലോകാന്തരവും ഹിന്ദുമതത്തിൻെറ രണ്ടു പ്രധാന സ്തംഭങ്ങളാകയാൽ അവയെപ്പററി ഗാഢമായി ചിന്തിച്ച് വേണ്ടുന്ന നിശ്ചയം അവർ ചെയ്തിട്ടുണ്ട്. ഈ വക തത്വങ്ങറ ചിന്തിക്കുംതോറും സനാതനധർമ്മത്തിൻെറ കൂടഘനത്വം (ഉരുക്കുകൊണ്ടുണ്ടാക്കിയ കൂടം പോലെ ഉള്ള ഉറപ്പ്) സ്പഷ്ടമായി കാണാം. ഇപ്രകാരം സർവഥാ ഉറച്ചുനില്ക്കുന്ന സനാതധർമ്മത്തിന് ഒരിക്കലും മാററം ഉണ്ടാകാവുന്നതോ ഉണ്ടാകുന്നതോ അല്ല. ഊതിയാൽ പൊട്ടുന്ന പാത്രമല്ല ഇത്. ഇതരൻമാർ ഈ യഥാർത്ഥം അറിയാതെ ചെയ്യുന്ന ആക്ഷേപങ്ങറ ഇതിൽ ഏൽക്കുകയില്ലെന്ന് മാത്രമല്ല ചിലപ്പോറ തിരിഞ്ഞുകൊണ്ടു എന്നും വന്നേക്കാം.

വേദാദികളിൽ കാണിച്ചിരിക്കുന്ന മാർഗം ആദരിക്കുന്നവരും അവയിൽ പ്രവേശിച്ചു പ്രവർത്തിക്കുന്നവരും ആയ സകലരും ഹിന്ദുമതത്തിന് അധികാരികറ ആകുന്നു. ബ്രാഹ്മണർ തുടങ്ങിയ ചാതുവർണ്ണികൻമാർക്കു മാത്രമേ ഇതിൽ അധികാരമുള്ളൂ എന്നു വിചാരിക്കുന്നത് ഭ്രമമാകുന്നു. സംസ്കാരം നിമിത്തം അവരും അധികാരികറ എന്നല്ലാതെ മററുള്ളവർക്ക് ഇതിൽ പ്രവേശനം നിഷേധിക്കുന്നതായ പ്രമാണങ്ങറ ഇല്ല. വിശേഷിച്ചും ഏതു മതക്കാരായാലും ഈ സനാതനധർമ്മത്തിൽ അന്തർഭവിച്ചിട്ടുള്ള തത്വങ്ങളിൽ ഏതെങ്കിലും ഒന്നിനേയോ പലതിനേയോ ആസ്പദമാക്കി പ്രവർത്തിക്കുന്നതായാൽ അവർക്കും ജന്മനാ ഉള്ള ഹിന്ദുവിനെന്നപോലെ അത്രയും ഭാഗത്തെ സംബന്ധിച്ചിടത്തോളം ഫലം കിട്ടുന്നതാണ്. ഇന്നും പല അന്യമതക്കാരും ഹിന്ദുധർമ്മത്തെ ആസ്പദമാക്കി ജീവിതം നയിച്ച് അഭീഷ്ട ഫലം പ്രാപിക്കുന്നു എന്നുള്ളതിന് അനേകം ലക്ഷ്യങ്ങളുണ്ട്. അതിനാൽ ഹിന്ദുമതത്തിൽ പ്രവേശിക്കാനുദ്ദേശിച്ച് ജൻമസംസ്ക്കാരം ആവശ്യപ്പെടുന്ന ഏതു തരക്കാരനും ഹിന്ദുസനാതന ധർമ്മത്തിന് അധികാരിയാകുന്നു. ഗീതയിലെ ഭഗവദ്വചനം നോക്കുക—

അധികാരികറ

'യേ യഥാ മാം പ്രപദ്യന്തേ
താം സ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവശഃ
ഗീ-4-11

ഇതിന്—ആരെല്ലാം ഏതേതുമാതിരി സേവിക്കുന്നുവോ അവർക്കെല്ലാം അതാതുമാതിരി ക്ഷേമം താൻ നല്കുന്നു എന്നും മനുഷ്യരാകെ (സാമാന്യേന) തൻെറ മാർഗത്തെത്തന്നെ അവലംബിച്ചാണ് എല്ലായിടത്തും പ്രവർത്തിക്കുന്നതെന്നും താല്പര്യം. അതിനാൽ ലോകത്തിൽ സകല മതക്കാർക്കും സനാതന ധർമ്മം ഒരു ആകരംപോലെ പരമമായ ആശ്രയസ്ഥാനമാണെന്ന് സിദ്ധിക്കുന്നു.

സർവലോകവന്ദ്യനായ മഹോന്നത മഹാമഹിമശ്രീ ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ക്ഷേത്രപ്രവേശന വിളംബരസൂര്യൻ ഉദിച്ചതോടുകൂടി ഹൈന്ദവസനാതന ധർമ്മത്തിൻെറ സാർവജനീനമായ വ്യാപ്തി ലോകമൊട്ടുക്ക് പ്രകാശിച്ചു. ഇപ്പോഴും തന്നെ പല അന്യമതക്കാരും ഹിന്ദുക്കളായി പരിവർത്തനം ആവശ്യപ്പെടുകയും അതിന് വിധേയരാകുകയും ചെയ്തിരിക്കുന്ന കഥ പ്രത്യക്ഷമാണല്ലോ.

ഇതുകൂടാതെ അവനവൻെറ ഉപാസനയ്ക്കും ആവശ്യത്തിനും തക്കവിധം അനേകം കർമ്മങ്ങളും അവയ്ക്കെല്ലാം വേണ്ടവിധത്തിലുള്ള ഫലങ്ങളും ഈ മതത്തിൽ ഉള്ളതുപോലെ മറെറാരിടത്തും കാണ്മാൻ സാധിക്കയില്ല. തരിശായി കിടക്കുന്ന ഭൂമിയിൽ ഒരു വേലയും ചെയ്യാതെ വിത്തിട്ടാലും, ഒന്നു കിളച്ചുപാകിയാലും വേണ്ടത്ര ഉരം ചേർത്ത് കൃഷി ചെയ്താലും അതതിന് തക്കഫലം കാണുന്നതുപോലെ അവനവൻെറ ആവശ്യത്തിന് തക്കവിധം അത്യല്പമായ ഏത് കർമ്മവും നിഷ്കളങ്കമായ മനസ്സോടെ യഥാശക്തി അനുഷ്ഠിച്ചാൽ അതിനെല്ലാം ഉള്ള ഫലം ഈ മതത്തിൽ സ്പഷ്ടമാണ്. അപ്രകാരമുള്ള ഫലം നല്കുന്നതിനായി യഥോചിതം അനേകം ദേവതകളുടെ കല്പനയും ഇവിടെ സുലഭമാണ്. അതിനാൽ ജനനമരണം കൂടാതെ പരമാത്മസായൂജ്യം ലഭിച്ചു മുക്തനാകുന്നതിന് വിജ്ഞാനവും സർവേശ്വരനായ ഭഗവാൻെറ സന്നിധി

യിൽ എത്തി ഭഗവത്സാരൂപ്യത്തോടുകൂടി നിത്യസുഖം പ്രാപിക്കുന്നതിന് ഭക്തിയും സ്വർഗാദികളായ തേജോലോകങ്ങളിൽ ചേർന്ന് പുണ്യഫലം അനുഭവിക്കുന്നതിന് യാഗാദിയും ധനധാന്യ സമൃദ്ധിയും സ്ഥാനമാനങ്ങളും അധികാരപ്രൌഢിയും അനുഭവിക്കുന്നതിന് മററു സത്കർമ്മങ്ങളും ഇവിടെ ധാരാളമുണ്ട്. വിശേഷിച്ചും രോഗശാന്തിക്ക് നാമത്രയജപം, മൃത്യുശാന്തിക്ക് മൃത്യുഞ്ജയ ഹോമം എന്നു തുടങ്ങി സകല ഫലങ്ങളും അനുഭവിക്കുവാൻ അതതിന് വിധിച്ചിട്ടുള്ള വിധി പ്രകാരം നടത്തുന്ന അനുഷ്ഠാനങ്ങളും ഇവിടെ കാണാം. ഈ രീതിയിൽ പ്രയോജനം കാംക്ഷിക്കുന്ന ഓരോരുത്തനും അതതിന് അധികാരിയായി ഭവിക്കുന്നു. അത്രയുമല്ല സനാതന ധർമ്മ പ്രകാരം നടത്തുന്ന ഓരോ കർമ്മവും ഒടുവിൽ

'ലോകാസ്സമസ്താഃ സുഖിനോ ഭവന്തു'

എന്നുള്ള രീതിയിൽ സമസ്തലോകക്ഷേമത്തേയുംകൂടി സങ്കല്പിച്ചു നടത്തപ്പെടുന്നതുകൊണ്ട് അതിന്റെ ഫലത്തിൽ ലോകം മുഴുവൻ ഭാഗഭാക്കുകളാണെന്നുള്ള ഒരു ഉത്കർഷം കൂടി ഈ മതത്തിന് സ്വതഃസിദ്ധമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ഈവിധം സർവലോകാനുഗ്രഹാർത്ഥമായ ഒരു മത സമ്പ്രദായം സനാതനധർമ്മാപരനാമമായ ഹിന്ദുമതം ഒന്നു തന്നെ ഉള്ളൂ എന്ന് നിശങ്കം പറയാം.

# വേദകാണ്ഡം

## അദ്ധ്യായം 1

## വേദം

വേദസ്വരൂപം

സനാതനധർമ്മത്തിന്റെ പരമമായ അടിസ്ഥാനം വേദമാകയാൽ വേദത്തിന്റെ സ്വരൂപം എന്താണെന്നു നോക്കാം. വേദത്തിന് ശ്രുതി എന്നും ആമ്നായം എന്നും രണ്ടു പേരുകൾ കൂടിയുണ്ട്. "ശ്രുതിഃസ്ത്രീ വേദ ആമ്നായഃ" എന്നു അമരം ഈ പേരുകളിൽ നിന്ന് വേദത്തിന്റെ ബാഹ്യമായ സ്വരൂപം അല്പം ഒന്നു മനസ്സിലാക്കാം. ശ്രുതി എന്നാൽ ശ്രവിക്ക (കേൾക്ക) പ്പെടുന്നത് എന്നർത്ഥം. ആരു പറയുന്നു എന്നു വിവേചനംചെയ്യാൻ കഴിയാത്ത വിധത്തിൽ, മഹർഷിമാരുടെ ജ്ഞാനദൃഷ്ടികൊണ്ട് ആദ്യമേ കണ്ടുതുടങ്ങുകയും ഉടനെ തന്നെ അവരുടെ ശ്രോത്രത്തിൽ നാദരൂപേണ മുഴങ്ങിക്കേൾക്കുകയുംചെയ്ത ശബ്ദരാശി എന്ന് താല്പര്യം. അതുതന്നെ, മനസ്സിരുത്തി നോക്കുന്നവർക്ക് സനാതന ധർമ്മരൂപമായ കാര്യത്തെ വേദനംചെയ്യാൻ (അറിവാൻ) ഉപയോഗപ്പെടുകയാൽ വേദം എന്നു പറയപ്പെടുന്നു. ഗുരുവിന്റെ ഉച്ചാരണം കേട്ട് ശിഷ്യൻ അനൂച്ചാരണം ചെയ്ത് അഭ്യസിക്കുന്നതിനാൽ ആമ്നായം എന്നും പേരുണ്ടായി. ശ്രവണാർത്ഥകമായ ശ്രു ധാതുവിൽ നിന്ന് ശ്രുതി ശബ്ദവും, ജ്ഞാനാർത്ഥകമായ വിദ ധാതുവിൽ നിന്ന് വേദശബ്ദവും അഭ്യാസാർത്ഥകമായ മ്നാ ധാതുവിൽ നിന്ന് ആമ്നായ ശബ്ദവും സിദ്ധിക്കുന്നതായി ശാസ്ത്രത്തിൽ വ്യുത്പത്തി കാണുന്നു. അതുകൊണ്ട് മഹർഷിമാരാൽ ആദ്യമായി ശ്രവിക്കപ്പെടുന്നതും സനാതനധർമ്മത്തെ അറിയിക്കുന്നതും ഗുരുശിഷ്യപരമ്പര

യായി സമ്പ്രദായപ്രകാരം ഉച്ചാരണംകൊണ്ട് അഭ്യസിക്കപ്പെടുന്നതും ഒരു ക്ലിപ്തമായ ആനുപൂർവിയോടുകൂടിയതും ആയ ശബ്ദസമുദായമാണ് വേദം എന്ന് സിദ്ധിക്കുന്നു. ഇപ്രകാരമുള്ള 'വേദം' പൌരുഷേയമല്ല (പുരുഷനിർമ്മിതമല്ല), അനാദിയാകുന്നു. (ഇതിന് ആദിയില്ല) നിത്യ(സനാതന)മാകുന്നു. രഘുവംശാദി കാവ്യങ്ങൾക്ക് കാളിദാസാദികൾപോലെ 'അഗ്നിമീളേ' ഇത്യാദി വേദവാക്യങ്ങൾക്ക് ഒരു കർത്താവില്ലാതെ അവ എങ്ങനെ ഉണ്ടാകും എന്നു ശങ്കിക്കേണ്ട. ഏതൊരു സംഗതിയെ കുറിച്ചുള്ള അറിവും ശബ്ദരൂപത്തിലല്ലാതെ സാധിക്കയില്ല.

'ന സോഽസ്തി പ്രത്യയോ ലോകേ
യഃ ശബ്ദാനുഗമാദൃതേ
അനുവിദ്ധമിവ ജ്ഞാനം
സർവം ശബ്ദേന ഭാസതേ. (വാക്യ: 1–124.)

എന്ന് ഹരികാരി കാരികയിൽ പ്രസ്താവിച്ചിട്ടുണ്ട് ശബ്ദത്തിന്റെ അനുഗമം (തുടർച്ച) കൂടാതെ, ശബ്ദത്തിൽ മറഞ്ഞു നിന്നുകൊണ്ടല്ലാതെ, യാതൊരറിവും ഉണ്ടാകുന്നതല്ല. എല്ലാ അറിവും ശബ്ദത്തിന്റെ ആകൃതിയോടുകൂടിയേ പ്രകാശിക്കുകയുള്ളു. സനാതനധർമ്മരൂപമായ അർത്ഥത്തെ പ്രകാശിപ്പിക്കുവാൻ വേദശബ്ദങ്ങൾ ആവിർഭവിച്ചു. ഈ ആവിർഭാവം സാധാരണ രീതിയിൽ നിന്നും തുലോം വ്യത്യസ്തമാണ്. ഒരു കവി താൻ സങ്കല്പിക്കുന്ന കാര്യം വെളിപ്പെടുത്താൻ തക്ക ശബ്ദങ്ങൾ കോർത്തുകെട്ടുന്നു. ഒന്നുകൂടി ചിന്തിച്ച് ആ ശബ്ദങ്ങളെത്തന്നെ ഇഷ്ടംപോലെ മാററുകയും ചെയ്യുന്നു. സനാതനധർമ്മരൂപമായ അർത്ഥം ഒരുത്തന്റെ സങ്കല്പത്തിൽപ്പെട്ടതല്ല. അതിനു തക്ക ശബ്ദങ്ങൾ ഒരുത്തൻ കോർത്തുകെട്ടേണ്ടതുമില്ല. അവയിൽ മാററത്തിന് ആവശ്യവും അവകാശവും ഇല്ല.

ശബ്ദത്തിന് നാലു ഭാഗങ്ങൾ (പാദങ്ങൾ) ഉണ്ട്; (1) കണ്ഠം മുതലായ സ്ഥാനങ്ങളിൽ നിന്ന് സ്പൃഷ്ടാദി പ്രയത്നങ്ങൾ കൊണ്ട് വ്യക്തമായി ഉച്ചരിക്കപ്പെട്ട്, വെളിയിൽ കേൾക്കുന്ന ശബ്ദരൂപം 'വൈഖരീ', (2) ശബ്ദങ്ങൾ സ്പഷ്ടതയില്ലാതെ ഹൃദയത്തിൽ മുഴങ്ങിക്കൊണ്ടിരിക്കുന്ന അവസ്ഥയിൽ 'മദ്ധ്യമാ', (3) അസ്പഷ്ടമായ ഈ മുഴക്കത്തിനു തക്കവിധത്തിൽ ബുദ്ധിയിൽ പരിസ്പന്ദനം ചെയ്തിരിക്കുന്ന നാദകല'പശ്യന്തീ', (4) ഈ നാദകലയ്ക്ക് യോജിച്ചവിധം പ്രതിഫലിക്കുന്ന ശബ്ദ

ബ്രഹ്മമാകുന്ന ജ്യോതിസ്സിൻെറ പ്രകാശം 'പരാ', എന്നിവയാണ് ആ നാലു വിഭാഗങ്ങരം. ഇവയ്ക്ക് യഥാക്രമം വൈഖരീ, മദ്ധ്യമാ, പശ്യന്തീ, പരാ എന്ന് പേരുകരം; ഇവയുടെ സ്ഥാനങ്ങരം യഥാക്രമം ജിഹ്വാദികരം, ഹൃദയം, ബുദ്ധി, ആത്മാവ് എന്നിവയാണ്.

"ചത്വാരി വാക് പരിമിതാ പദാനി
താനി വിദുർബ്രാഹ്മണാ യേ മനീഷിണഃ
ഗുഹാ ത്രീണി നിഹിതാ നേങ്ഗയന്തി
തുരീയം വാചോ മനുഷ്യാ വദന്തി" (ഋക്—1.164.45)

എന്നീ ശ്രുതിയനുസരിച്ച് വൈഖരിയാണ് മനുഷ്യർ ഉപയോഗിക്കുന്നതെന്നും മററു മൂന്നും ഹൃദയാദി സ്ഥാനങ്ങളിൽ ഗുഹകളിലെന്നപോലെ അസ്പഷ്ടമായി ലയിച്ചിരിക്കുന്നതേ ഉള്ളു എന്നും വന്നുകൂടുന്നു. ഹൃദയസ്ഥാനത്തുള്ള മദ്ധ്യമാ, പദങ്ങരം പ്രത്യക്ഷങ്ങരം അല്ലാത്തതിനാൽ, വ്യവഹരിക്കുവാൻ കൊള്ളുകയില്ല. ബുദ്ധിസ്ഥാനത്തിലുള്ള പശ്യന്തി വ്യവഹാരത്തിനു കൊള്ളാത്തവിധം ആന്തരമായ അർത്ഥത്തിൽ മാത്രം കലാശിക്കുന്നു. ആത്മാവിലുള്ള പരാ കേവലം ജ്യോതിസ്വരൂപ മാത്രമാണ് ശാശ്വതിയുമാണ്. ഇത് അതിന്ദ്രീയജ്ഞാനമുള്ള യോഗികരംക്ക് നിർവികല്പസമാധിയിൽ സ്വയം പ്രകാശിക്കുന്നു. എന്നാൽ സാധാരണ മനുഷ്യർക്ക് സംസാരിക്കുന്നതിന് ചിന്താസ്ഥാനമായ ഹൃദയത്തിലെ മദ്ധ്യമയും അത് വ്യക്തമാക്കുവാൻ ജിഹ്വാദിസ്ഥാനത്തിലുള്ള വൈഖരിയും മാത്രം മതിയാകുന്നതാണ്. ആ തരത്തിലുള്ള ശബ്ദജാലമാണ് രഘുവംശാദികാവ്യങ്ങരം (വേദബാഹ്യങ്ങളായ ഇനങ്ങരം) പശ്യന്തീ എന്ന ഭാഗം ആന്തരമായ അർത്ഥത്തെ കാണുന്ന ബുദ്ധിപരിസ്പന്ദന മാത്രമാകയാൽ അത് ദർശിക്കുവാൻ യോഗികരംക്കേ സാധിക്കുകയുള്ളു. പരാത്മകമായ ഭാഗം കേവലം നാദബ്രഹ്മപ്രകാശരൂപമാകയാൽ അതും യോഗികരംക്ക്, എന്നല്ല വിശേഷിച്ചും നിർവികല്പസമാധിയിലുള്ള യോഗികരംക്ക്, ഉള്ളതാണെന്ന് ഒരു വ്യത്യാസം വേണമെങ്കിൽ പറയാം. യാതൊരു പ്രത്യേക സങ്കല്പവും ലക്ഷ്യവും കൂടാതെയുള്ള സമാധിയാകുന്നു നിർവികല്പ സമാധി ഏതെങ്കിലും ഒന്നിൽ ദൃഢമായി ധാരണ ചെയ്യുന്ന സമാധി സവികല്പസമാധിയുമാണ്

'സ്വരൂപ ജ്യോതിരേവാന്തഃ
പരാ വാഗനപായിനീ'

എന്ന് പരാത്മകമായ ശബ്ദഭാഗത്തെക്കുറിച്ചുള്ള പ്രമാണം നോക്കുക. പരമാത്മപ്രകാശംതന്നെ ഉള്ളിൽ അനപായ(നിത്യ)മായ വാക്സ്വരൂപത്തിൽ സ്ഫുരിക്കുന്നതാണ് പരാ എന്നർത്ഥം. ആദ്യമായി വേദശബ്ദങ്ങൾ അതിസൂക്ഷ്മമായ ഒരു പൂർവോത്തരക്രമത്തോടുകൂടിയ ആനുപൂർവിയിൽ സമാധിയിൽ ലയിച്ചിരിക്കുന്ന യോഗികളുടെ ആത്മാവിൽ ശബ്ദജ്യോതിസ്സായി പ്രകാശിക്കുന്നു. ഉടനെ യോഗികൾക്ക് ആ ജ്യോതിസ്സു തന്നെ പശ്യന്തിയായി (ബുദ്ധിയെ സ്പർശിച്ചിട്ട് ആന്തരമായ അർത്ഥസങ്കല്പത്തിന്റെ രൂപത്തിൽ) പരിണമിക്കുന്നു. അനന്തരം ലോകരെ ഉപദേശിക്കാനുള്ള ശ്രദ്ധയിൽ മനസ്സിനെ സ്പർശിച്ചിട്ട് ഹൃദയത്തിൽ അവ്യക്തമായും ജിഹ്വാദിസ്ഥാനങ്ങളിൽ സ്ഥൂലമായും സ്പർശം ലഭിച്ച് അക്ഷരവ്യക്തിയും പദവിഭാഗവും പൂർവോത്തര ബന്ധവും തെളിഞ്ഞ് സംഹിതാരൂപത്തിൽ വ്യക്തമായും 'അഗ്നിമീളേ പുരോഹിതം' എന്നിത്യാദി വാക്യങ്ങളായി തീരുന്നു. ഇപ്രകാരം ഉപദേശിക്കുന്ന മഹർഷിമാർ തങ്ങൾക്ക് ഉപദേശത്തിനായി ലഭിച്ച ഒരു സാമഗ്രിപോലെ സിദ്ധിച്ച ശബ്ദരാശിയെ അതെ നിലയിൽ പകർത്തി പറയുന്നവർ എന്നല്ലാതെ അതിന്റെ കർത്താക്കൾ ആകുന്നില്ല; ഇതിൽ കൂടുതൽകുറവ് ചെയ്യാൻ അവർക്ക് അധികാരവും ഇല്ല. ആദ്യമേ ആത്മാവിൽ ഉദിച്ച ജ്യോതിസ്സു മുതൽ വ്യക്തമായ സംഹിത വരെയുള്ളതിന് ആകരസ്ഥാനം പരമാത്മാവ് തന്നെയാണ്. യോഗികൾ അവയുടെ ദ്രഷ്ടാക്കൾ മാത്രമാണ്. 'ഋഷ–ഗതൗ' എന്നൊരു ധാതുവുണ്ട്. ഗതി എന്നാൽ പ്രാപിക്ക എന്നർത്ഥം. തപോനിഷ്ഠയിലിരിക്കവെ ആത്മാവിൽ പ്രകാശരൂപമായി ഉദിച്ച വേദത്തെ പ്രാപിച്ചവർ (ദർശിച്ചവർ) എന്ന് ഋഷിശബ്ദത്തിന് താല്പര്യം. തൈത്തരീയാരണ്യകത്തിൽ ഈ അഭിപ്രായം വെളിപ്പെടുത്തിയിരിക്കുന്നു.

'അജാൻ ഹ വൈ പൃശ്നീം-
സ്തപസ്യമാനാൻ ബ്രഹ്മ
സ്വയം യ ഭ്യാനർഷത്
തദൃഷയോƒഭവൻ'. (തൈത്തരീയാരണ്യകം 2-9-9)

സ്വയംഭുവായ ബ്രഹ്മം (ശ്രുതി) തപസ്സുചെയ്യുന്നവരെ അർഷിക്ക (പ്രാപിക്ക) യാൽ അവർ ഋഷികളായി ഭവിച്ചു. ഇതിനാൽ അനാദിയായ വേദം തന്നെത്താൻ തപോനിഷ്ഠരായ ഋഷി

കളെ പ്രാപിച്ചു എന്നല്ലാതെ അവർ അതിന് കർത്താക്കളല്ലെന്ന് സ്പഷ്ടമാകുന്നു. ബ്രഹ്മശബ്ദംകൊണ്ട് പുരാണേതിഹാസങ്ങൾകൂടി സംഗ്രഹിക്കപ്പെടുന്നതായി സ്മൃതികളിൽ കാണുന്നു.

'യുഗാന്തെ ∫ന്തർഹിതാൻ വേദാൻ
സേതിഹാസാൻ മഹർഷയഃ
ലേഭിരേ തപസാ പൂർവ-
മനുജ്ഞാതാഃ സ്വയംഭുവാ' (മനുസ്മൃതി)

സാമാന്യജനങ്ങളിൽ ഇതുപോലെയുള്ള പ്രകാശം ഉദിക്കുവാൻ തരമില്ല; പരമാത്മപ്രകാശം ഉണ്ടാകണമെങ്കിൽ അത്രയും നിർമ്മലമായ യോഗികളുടെ ആത്മാവിൽതന്നെ വേണം. പുറമേ നിന്ന് റേഡിയോ മുഖത്തിൽ ഉച്ചരിച്ച് നാദവാഹിയായ ആകാശത്തിൽ പരന്ന് വ്യാപിച്ചിരിക്കുന്ന ശബ്ദജാലം അതുപോലെ ഒരു റേഡിയോ മുഖേനയല്ലാതെ കേൾക്കുവാൻ തരമില്ലല്ലോ. ഇത്രയും കൊണ്ട് വേദങ്ങൾ ഒരുത്തനാൽ ഉണ്ടാക്കപ്പെട്ടവയല്ലെന്നും മഹർഷിമാർ അവയുടെ ഉപദേഷ്ടാക്കളായിരുന്നു എങ്കിൽ അവർ പ്രകാശകന്മാർ മാത്രമാണെന്നും, അവ സർവഥാ പരമപ്രമാണഭൂതങ്ങൾ ആണെന്നും സിദ്ധിച്ചു.

'യസ്യ നിശ്വസിതം വേദാഃ' ഉപനിഷത് എന്നിങ്ങനെ വേദങ്ങളെ സർവേശ്വരൻെറ നിശ്വാസങ്ങളായി അഭിപ്രായപ്പെടുന്നവർ നാം മുമ്പ് കാണിച്ച പ്രസ്ഥാനത്തെ ആലങ്കാരഭാഷയിൽ വിവർത്തനംചെയ്തു എന്നേ ഉള്ളൂ. ഈ വിധമെല്ലാമാണ് വസ്തുത എങ്കിലും, 'ബബരഃ പ്രാവഹണിരകാമയത' എന്നീവിധം ബബരാദികളായ ചിലരുടെ പേരുകൾ കാണുകയാൽ അവർക്ക് മുമ്പിൽ വേദത്തിലെ ആ ഭാഗങ്ങൾ ഉണ്ടായിരിക്കുവാൻ തരമില്ലാത്തതുകൊണ്ട് അവ അനിത്യങ്ങളെന്നും ആദിയുള്ളവയെന്നും 'വനസ്പതയഃ സത്രമാസത' എന്നീവിധം ചിലേടത്ത് അചേതനങ്ങളായ വനസ്പതികൾ (വൃക്ഷങ്ങൾ) സത്രം (യാഗം) അനുഷ്ഠിച്ചതായും മററും പറകയാൽ അസംബന്ധപ്രലാപം നിമിത്തം പ്രമാണങ്ങൾ അല്ലെന്നും ചിലർ വാദിക്കാം. ഇതിന് പരിഹാരം എളുപ്പത്തിൽ പറയാവുന്നതാണ്. 'ബബര' ശബ്ദം ഒരാളിനെ കുറിക്കുന്നതല്ല. പ്രകൃതത്തിൽ ബബരധ്വനിയോടുകൂടിയ ഒരു പ്രവഹണവായുവിനെപ്പററിയുള്ള വൃത്താന്തമാണ് വിഷയം. അതുപോലെ പ്രശംസാപരമാണ് വനസ്പതിയോഗം. അചേതനങ്ങളായ വനസ്പതികൾകൂടി യാഗം

അനുഷ്ഠിക്കുന്നുണ്ടെങ്കിൽ മനുഷ്യർ ജ്യോതിഷ്ടോമാദി യാഗം അവശ്യം ചെയ്യേണ്ടതാണ് എന്നുള്ള വ്യങ്ഗ്യമാണ് അതിന് ഫലം, വേദവാക്യങ്ങളിൽ നിന്ന് അധികാരിഭേദം അനുസരിച്ച് അനേകം പ്രകാരത്തിൽ അർത്ഥം ഗ്രഹിക്കേണ്ടതുണ്ട്. കർമ്മിയായ ഒരുത്തന് ആധിഭൗതികമായും, ദേവതോപാസ്തിയിൽ ശ്രദ്ധിച്ചിരിക്കുന്നവന് ആധിദൈവികമായും, ആത്മവിചാരം ചെയ്തിരിക്കുന്നവന് അദ്ധ്യാത്മികമായും അവരവരുടെ ഭാവനാമാർഗം അനുസരിച്ചാണ് ആവക അർത്ഥങ്ങൾ തോന്നുന്നത്. ഇത് അതത് അധികാരികളുടെ പര്യാലോചനത്തിന് തക്കവിധം അർത്ഥഗ്രഹണം ചെയ്യുന്നതിന് യോഗ്യമായി സ്വരൂപപ്പെട്ടിരിക്കുന്ന വേദത്തിന്റെ വൈഭവമാകുന്നു. വെറും കല്പന മാത്രമാണ് വേദം എന്നുള്ള ആക്ഷേപം, അത്രയും കല്പനാസാമർത്ഥ്യമുള്ള ബുദ്ധിയുടേയും അതിന് ആസ്പദമായ വേദത്തിന്റേയും ഉത്കർഷത്തിൽ കലാശിക്കുന്നതേയുള്ളു. ഈ വിധം അനേകം പ്രകാരത്തിലുള്ള അർത്ഥഗതിക്ക് മേല്പോട്ട് ഉദാഹരണങ്ങൾ പ്രദർശിപ്പിച്ചുകൊള്ളാം. ശരിയായ വിധത്തിൽ അർത്ഥം ധരിക്കുന്നതിന് നിരുക്തം ഭാഷ്യം മുതലായ പ്രമാണങ്ങൾ നോക്കിക്കൊള്ളേണ്ടതാണ്. ശ്രദ്ധിക്കാതെ കുററം ചുമത്തുന്നത്,

'നൈഷ സ്ഥാണോരപരാധോ
യദേനമന്ധോ ന പശ്യതി
...............................
പുരുഷാപരാധഃ സ ഭവതി'

(നിരുക്തം 1.16)

എന്ന് പറയുന്നതുപോലെ നമ്മുടെ തന്നെ കുററമാണ്. കുരുടൻ വഴിമദ്ധ്യേയുള്ള കുററിയിൽ മുട്ടുന്നത് കുററിയുടെ കുററമല്ലല്ലോ. *ഋഗ്വേദത്തിൽ ദേവേന്ദ്രനും വൃത്രാസുരനും തമ്മിൽ യുദ്ധം ഉണ്ടായതായും ഇന്ദ്രൻ ജയിക്കുന്നതായും പലേടത്തും കാണാം എന്നാൽ തത്ത്വം വേറെയാണ്. മഴ പെയ്യിക്കാനുള്ള പരമദൈവം ഇന്ദ്രൻ (ഐശ്വര്യമുള്ളവൻ), വൃത്രനെ (മേഘത്തെ)

*വേദത്തിന് നാലു വിധത്തിൽ വ്യാഖ്യാനമേർപ്പെടുന്നു എന്ന് യാസ്കൻ പറയുന്നു. ശബ്ദവ്യുൽപത്തി അടിസ്ഥാനപ്പെടുത്തിയത് നൈരുക്തം, യജ്ഞപരാമർശകമായത് യാജ്ഞികം, ആധ്യാത്മികപരമുള്ളത് ആധ്യാത്മികം, ഇതിഹാസപരാമർശകം ഐതിഹാസികം, ഈ നാലും യഥായോഗ്യം പ്രയോഗിച്ച് അർത്ഥമറിയുമ്പോഴേ പൂർണ്ണപാഠമാവൂ.

മറച്ച് മഴയ്ക്ക് തടസ്സമായിരിക്കുന്ന ശക്തിയെ നശിപ്പിക്കുന്നു എന്നാണ് തത്ത്വം. വൃത് ധാതുവിൽ നിന്നുണ്ടാകുന്ന വൃത്രശബ്ദത്തിന് (പരിവാരകൻ) മറയ്ക്കുന്നവൻ എന്നർത്ഥം. അവിടവിടെ വേദഭാഷ്യത്തിൽ ഈ വക തത്ത്വങ്ങൾ വിശദീകരിച്ചിട്ടുണ്ട്.

ഇതുപോലെ വേദത്തിൽ കാണുന്ന ഉപാഖ്യാനങ്ങളെല്ലാം ഓരോ തത്ത്വത്തെ അടിസ്ഥാനപ്പെടുത്തിയുള്ളവയാണ്. അപ്സരസ്ത്രീയായ ഉർവശി പുരൂരവസിനെ കാമിച്ചതായും അവൾ വശപ്പെട്ട് അല്പം കഴിഞ്ഞ് അന്തർദ്ധാനം ചെയ്തതായും, പുരൂരവസ് ഖേദിച്ച് ഭൂമി മുഴുവൻ ചുററി നടന്ന് ഒടുവിൽ ഒരു താമരപ്പൊയ്കയിൽ മററ് അപ്സരസുകളോടൊന്നിച്ച് ജലചരമായ ശകുന്തരൂപത്തിൽ ഉർവശിയെ കണ്ടതായും ഒരു സംവത്സരം കഴിഞ്ഞ് വീണ്ടും തമ്മിൽ സംഗമിക്കാമെന്ന് അവൾ പറഞ്ഞതായും പുരൂരവസിന് അമർത്ത്യത്വം കൊടുത്തു സമാധാനപ്പെടുത്തിയതായും ഒരു ഉപാഖ്യാനം ഉണ്ട്. ഇതിലെ ആന്തരാർത്ഥം,—പുണ്യകർമ്മശക്തിയേയും കർമ്മഫലമായ ദിവ്യസുഖത്തേയും അനുഭവിച്ച് കഴിഞ്ഞാൽ വീണ്ടും ഭൂമിയിലേക്കുള്ള വരവിനേയും പിന്നേയും തുടർന്ന് കർമ്മം അനുഷ്ഠിച്ചാൽ മുമ്പിലത്തേപ്പോലെ ആനന്ദാനുഭവത്തേയും അന്യാപദേശച്ഛായയായി വർണ്ണിച്ചിരിക്കുന്നു എന്നുള്ളതാണ്. 'പുരൂരവസി'ലെ 'ഉരുവസും' 'ഉർവശിയും, ശബ്ദങ്ങൾ തമ്മിലുള്ള സാദൃശ്യവും ശ്രദ്ധിക്കേണ്ടതാണ്. ഈ ഉപാഖ്യാനം ആധ്യാത്മികാർത്ഥപരമാണ്.

ഇതുപോലെ സൂര്യപുത്രിയായ സൂര്യയെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന സോമൻ സൂര്യയിൽ തന്നെ അനുരാഗമുള്ള അശ്വിനീ ദേവതകളെ അവളുടെ അടുക്കൽ ദൂതരായി അയക്കുന്ന ഒരു ഭാഗമുണ്ട്; ഇത് ദമയന്തിയെ പ്രാർത്ഥിച്ചിരുന്ന നളനെ കാമികളായ ഇന്ദ്രാദികൾ ദൂതനായി അയക്കുന്ന നൈഷധകഥയ്ക്ക് ആകരമായിരിക്കുന്നു. ഇവിടെയും ഒരു തത്ത്വം വേറേയുണ്ട്. ഹരിശ്ചന്ദ്രൻേറയും നചികേതസിൻേറയും മററും ഉപാഖ്യാനങ്ങൾ ധർമ്മതത്ത്വത്തേയും ബ്രഹ്മതത്ത്വത്തേയും ബോധിപ്പിക്കുവാൻ ഉള്ളവയാണ്. ഇത്രയുമല്ല; പ്രാകൃതങ്ങളായ ചില ജന്തുക്കളേയും മററും പററി പ്രസ്താവിക്കുന്ന ഭാഗങ്ങളും വേറെ ചില തത്ത്വങ്ങളെ സൂചിപ്പിക്കുവാനുള്ളവയാകുന്നു.

'ദ്വാ സുപർണ്ണാ സുയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതെ
തയോരേകഃ പിപ്പലം സ്വാദ്വ-
ത്ത്യനശ്നന്നന്യോ അഭിചാകശീതി.'
(ഋക് 1-164-20)

എന്ന മന്ത്രത്തിൽ—രണ്ടു പക്ഷികൾ സഖാക്കളായി ഒരേ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു എന്നും അതിൽ ഒന്ന് മധുരമായ ഫലം ഭക്ഷിച്ചു കഴിയുന്നു എന്നും മറ്റൊന്ന് യാതൊന്നും ഭക്ഷിക്കാതെ തന്നെ പരമമായ ജ്യോതിസ്സോടെ പ്രകാശിച്ചിരിക്കുന്നു എന്നും പറയുന്ന്. ഇത് കേവലം പക്ഷികളെ കുറിച്ചുള്ള ഒരു വൃത്താന്തമല്ല; ജീവാത്മാവും പരമാത്മാവും തമ്മിലുള്ള അവസ്ഥയെയാണ് ഇവിടെ പക്ഷിവൃത്താന്തരൂപേണ തത്ത്വപരമായി ഘടിപ്പിച്ചിരിക്കുന്നത്. ലൗകികമായ വിഷയാനുഭവം ഉള്ള ജീവൻ ക്ളേശിച്ചു നടക്കുന്നു എന്നും ആത്മാവിൽ തന്നെ ലയിച്ച് വിഷയാനന്ദത്തിൽ വലയാതെ മൗനിയായവൻ കൈവല്യം പ്രാപിച്ചു ആത്മാരാമനായി പരമാത്മപ്രകാശത്തോടെ വിജയിക്കുന്നു എന്നും ഉള്ളതാണ് ആ തത്ത്വം. ഇപ്രകാരമുള്ള പര്യാലോചനം കൊണ്ട് ഇത്രയും വന്നുകൂടുന്നു. പൂർവമീമാംസ വേദത്തിന്റെ യാജ്ഞികവ്യാഖ്യാനവും ഉത്തരമീമാംസ ആധ്യാത്മികവ്യാഖ്യാനവും നിരുക്തം നൈരുക്തവ്യാഖ്യാനവും പുരാണേതിഹാസങ്ങൾ ഐതിഹാസിക വ്യഖ്യാനവുമാണെന്ന് സമഷ്ടിയായിപ്പറയാം. ധർമ്മപാഠങ്ങൾ ഈ നാലു ജാതി വ്യാഖ്യാനങ്ങളിലുമായി ഓതപ്രോതരൂപത്തിൽ സ്ഥിതി ചെയ്യുന്നുമുണ്ട്. വേദോക്തങ്ങളായ ഈ വക തത്ത്വങ്ങളേയും സാരങ്ങളേയും നല്പതിന്മണ്ണം പ്രഞ്ചനം ചെയ്ത് സോദാഹരണം ലോകരെ ഉപദേശിക്കുവാനാണ് മഹാഭാരതാദി പ്രബന്ധങ്ങളും വേദാന്താദി ദർശനങ്ങളും ആവിർഭവിച്ചത്. ഇന്നും ഭാരതത്തെ അഞ്ചാമത്തെ വേദമായി ഘോഷിക്കുന്നത് ഇത്രയും മഹിമയുള്ള വേദത്തിന്റെ ഉപബൃംഹണമാണത് എന്നു കൊണ്ടാകുന്നു.

അക്ഷരങ്ങൾ വായിച്ച് മനസ്സിലാക്കുന്ന സമ്പ്രദായം ആദ്യകാലങ്ങളിലപൂർവമായിരുന്നു. ഉച്ചാരണത്തിലെ സ്വരഭേദം കൊണ്ട് മാത്രമേ വിവിക്ഷതമായ അർത്ഥം വേണ്ടവിധം ധരിക്കുവാൻ സാധിച്ചിരുന്നുള്ളു. അതിനാൽ ഉപദേശപരമ്പരയിൽ

കേരംക്കപ്പെട്ടുവരുന്നസ്വരമാണ് വേദോച്ചാരണത്തിൽ പ്രാധാന്യം വഹിച്ചത്. സ്വരങ്ങരം ഉച്ചവും, നീചവും, ഇടത്തരത്തിലുമായി ക്രമേണ ഉദാത്തം, അനുദാത്തം, സ്വരിതം എന്നു പൊതുവെ മൂന്നു വിധമായി സ്വീകരിക്കപ്പെട്ടു. സന്തോഷത്തിലും, സന്താപത്തിലും ശാന്തതയിലും, പ്രാർത്ഥനയിലും ഒരുപോലെ അല്ലല്ലോ വാക്യങ്ങരം ഉച്ചരിക്കുക. ലോകത്തിൽ നാടോടിയായി സംസാരിക്കുമ്പോരം മട്ടൊന്നു മാറിയാലും ആപത്തില്ല; വേദത്തിൽ അതുപോലെ അല്ല; സ്വരം ഒന്നുമാറി ഉച്ചരിച്ചാൽ ലക്ഷ്യമായ കാര്യം തെററും, അതോടുകൂടി അപകടവും ഉണ്ടാകും. വേദവചനങ്ങരം രാജശാസനങ്ങരം പോലെ അഭേദ്യങ്ങളാകുന്നു. സർവഥാ പ്രമാണഭൂതങ്ങളാകയാൽ അവയുടെ ഗതി അനുസരിച്ച് തന്നെയാണ് കാര്യങ്ങരം ഫലിക്കുക. ഇതുസംബന്ധിച്ച് ഒരു കഥയുണ്ട്.

'ഇന്ദ്രനെ വധിക്കത്തക്ക ഓജസ്സും, ബലവും തികഞ്ഞവനായി വർദ്ധിക്കണം' എന്ന സങ്കല്പത്തിൻമേൽ ഗർഭത്തിൽ വച്ചു തന്നെ വൃത്രാസുരനെ ഉദ്ദേശിച്ച് അയാളുടെ പിതാവായ ത്വഷ്ടാവ് ഒരു ഹോമം തുടങ്ങി അതിനുള്ള മന്ത്രം 'ഏഹീന്ദ്ര ശത്രോ വർധസ്വ' എന്നായിരുന്നു. ഇന്ദ്രശത്രുവായി വർദ്ധിക്കുമാറാകണം എന്നാണ് മന്ത്രത്തിൻെറ അർത്ഥം. ഇന്ദ്രശത്രു ശബ്ദത്തിന് ഇന്ദ്രൻെറ ശത്രുവെന്നും ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയവൻ എന്നും രണ്ടു തരത്തിൽ അർത്ഥം വരും. ശത്രുശബ്ദത്തിന് നാശകാരി എന്നർത്ഥം. ആദ്യത്തെ പക്ഷത്തിൽ ഇന്ദ്രനെ കൊല്ലുന്നവൻ എന്നും രണ്ടാംപക്ഷത്തിൽ ഇന്ദ്രനാൽ കൊല്ലപ്പെടത്തക്കവൻ എന്നും താല്പര്യം. ആദ്യപക്ഷത്തിലെ താല്പര്യം കിട്ടണമെങ്കിൽ ഇന്ദ്രശത്രു ശബ്ദത്തിലെ ഒടുവിലത്തെ 'ഉ'കാരം ഉദാത്തമായുച്ചരിക്കണം, രണ്ടാമത്തെ പക്ഷത്തിലെ അർത്ഥം കിട്ടണമെങ്കിൽ ഇന്ദ്രശത്രു ശബ്ദത്തിലെ 'ഇ'കാരം ഉദാത്തമായുച്ചരിക്കണം. ഹോമം ചെയ്യുന്ന മഹർഷിയുടെ ഉദ്ദേശ്യം ആദ്യപക്ഷമാണ്. ഈ വക വിവരം ഉണ്ടെങ്കിലും പരിഭ്രമത്താൽ പററിയത് മറിച്ചാണ്. അതിനാൽ വൃത്രാസുരൻ ഇന്ദ്രനാൽ വധിക്കപ്പെടത്തക്കവിധത്തിലാണ് ജനിച്ചത്. ഈ വിധം തെററി ഉച്ചരിച്ചാൽ വരുന്ന വിപത്തിനെ പാണിനി മഹർഷി തൻെറ ശിക്ഷാഗ്രന്ഥത്തിൽ സംഗ്രഹിച്ചിരിക്കുന്നത് നോക്കുക:-

മന്ത്രോ ഹീനഃ സ്വരതോ വർണ്ണതോ വാ
മിഥ്യാപ്രയുക്തോ ന തമർത്ഥമാഹ |
സ വാഗ്വജ്രോ യജമാനം ഹിനസ്തി
യഥേന്ദ്രശത്രുഃ സ്വരതോഽപരാധാത് ||
(പാ ശി. 52)

ഇതിൽ നിന്നും വേദത്തിൽ സ്വരത്തിന് പ്രാധാന്യം എത്രമാത്രമുണ്ടെന്ന് വ്യക്തമാണല്ലോ. ശബ്ദരൂപത്തിൽ കേൾക്കപ്പെടുകയാൽ ശബ്ദങ്ങൾക്ക് ജീവസ്ഥാനമായ സ്വരം പ്രദർശിപ്പിക്കുന്ന മാർഗ്ഗത്തിൽ കൂടിയാണ് അർത്ഥം നിശ്ചയിക്കുക. ഈ വിധമുള്ള വേദസംഹിതകൾക്ക് അനാദിയായി നിശ്ചയിച്ചിരിക്കുന്ന ആനുപൂർവിയെ രക്ഷിക്കുന്നതിനായി പദം, ക്രമം, ജടാ, ഘനം *എന്നിങ്ങനെ നാലുതരം പാഠങ്ങൾ അംഗീകരിക്കപ്പെട്ടിരിക്കുന്നു.

സ്വരസഹിതങ്ങളായ ശബ്ദങ്ങൾക്കാണ് പ്രാധാന്യം എങ്കിലും അർത്ഥം അറിയാഞ്ഞാൽ പ്രയോജനം ഇല്ല. അർത്ഥം

---

*പദപാഠം, സന്ധിനിയമം അനുസരിച്ച് സംഹിതാരൂപത്തിൽ ചേർത്തിരിക്കുന്ന വാക്യങ്ങളെ പദം മുറിച്ചു വേർതിരിച്ച് ഉച്ചരിക്കുകയാകുന്നു.

ക്രമപാഠം, പദപാഠപ്രകാരം സിദ്ധിച്ച പദങ്ങളെ പൂർവ്വോത്തര പദങ്ങളോട് ചേർത്ത് ഈരണ്ടു പ്രാവശ്യം ഉച്ചരിക്കുകയാകുന്നു, ഉദാ:- അഗ്നിമ് ഈളേ ഈളേ പുരോഹിതം പുരോഹിതം യജ്ഞസ്യ യജ്ഞസ്യ ദേവമ് ദേവമ് ഋത്വിജം —

ജടാപാഠം, ഓരോ പദയുഗളത്തേയും മൂന്നു പ്രാവശ്യം ഉച്ചരിക്കുകയാകുന്നു. ഇതിൽ രണ്ടാമത്തെ ആവൃത്തിയിൽ മറിച്ച് ഉച്ചരിക്കുകയാണ് ക്രമം—ഉദാ:—അഗ്നിമ് ഈളേ, ഈളേ അഗ്നിമ് അഗ്നിമ് ഈളേ ഇത്യാദി.

ഘനപാഠം, പദപാഠം മുതൽ എല്ലാം കൂട്ടിച്ചേർത്തതാകുന്നു; ഉദാ: അഗ്നിമ് ഈളേ ഈളേ അഗ്നിമ് അഗ്നിമ് ഈളേ പുരോഹിതമ് പുരോഹിതമ് ഈളേ അഗ്നിമ് അഗ്നിമ് ഈളേ പുരോഹിതമ് യജ്ഞസ്യ യജ്ഞസ്യ പുരോഹിതമ് ഈളേ ഈളേ പുരോഹിതമ് യജ്ഞസ്യ പുരോഹിതമ് യജ്ഞസ്യ പുരോഹിതമ് പുരോഹിതമ് യജ്ഞസ്യ ദേവമ് ദേവമ് യജ്ഞസ്യ പുരോഹിതമ് പുരോഹിതമ് യജ്ഞസ്യദേവമ് യജ്ഞസ്യദേവമ് ദേവമ്യജ്ഞസ്യ പുരോഹിതമ് പുരോഹിതമ് യജ്ഞസ്യദേവമ് യജ്ഞസ്യദേവമ്, യജ്ഞസ്യ യജ്ഞസ്യ ദേവമ് ഋത്വിജമ് ഋത്വിജം ദേവമ് യജ്ഞസ്യ യജ്ഞസ്യദേവമ് ഋത്വിജമ്.

അറിഞ്ഞാൽ ഉള്ള വിശേഷത്തേയും അറിയാഞ്ഞാൽ ഉള്ള ദോഷ ത്തെയും പററി നിരുക്തകാരനായ യാസ്കാചാര്യർ ഇപ്രകാരം അഭിപ്രായപ്പെടുന്നു:-

സ്ഥാണുരയം ഭാരഹാരഃ കിലാസീദ്
അധീത്യ വേദം ന വിജാനാതി യോർത്ഥം
യോ ഽർത്ഥജ്ഞ ഇത് സകലം ഭദ്രമശ്നുതേ
നാകമേതിജ്ഞാന 'വിധൂതപാപ്മാ'.
യദ്ഗൃഹീതമവിജ്ഞാതം
നിഗദേ നൈവ ശബ്ദ്യതേ
അനഗ്നാവിവ ശുഷ്കൈധൊ
ന തദ് ജ്വലതി കർഹിചിത്. (നിരുക്തം)

ഇതിന് വേദശബ്ദങ്ങൾ മാത്രം ചൊല്ലി കഴിയുന്നവർ തൂണുപോലെ വെറും ഭാരം വഹിക്കുന്നു; അർത്ഥം കൂടി അറിയുന്നവർ ഇഹലോകത്തിൽ സമസ്തമായ മംഗളവും അനു ഭവിച്ച് അറിവുനിമിത്തം സകല പാപങ്ങളുമകന്ന് സ്വർഗ്ഗത്തെ പ്രാപിക്കുന്നു. ശുകപാഠം പോലെ വേദശബ്ദങ്ങൾ മാത്രം ആവർത്തിച്ചിരിക്കുന്നവർക്ക് ഉണങ്ങിയ വിറകാണെങ്കിലും തീയില്ലെങ്കിൽ കത്താത്തതുപോലെ വേദങ്ങൾ നിഷ്പ്രയോജ നങ്ങളായി തീരുന്നു-എന്നർത്ഥം.

ഇപ്രകാരമുളള വേദം ഗ്രഹിക്കുന്നതിന് വേദാങ്ഗങ്ങൾ ഉപ യോഗപ്പെടുന്നു. ഇവ ശിക്ഷാ, വ്യാകരണം, ഛന്ദസ്സ്, നിരുക്തം, ജ്യോതിഷം കല്പം എന്നിങ്ങനെ ആറാകുന്നു. ഇവയിൽ ആദ്യ ത്തെ മൂന്നു വേദത്തിൻെറ ശബ്ദരൂപമായ ഭാഗത്തേയും രണ്ടാ മത്തെ മൂന്നു അർത്ഥരൂപമായ ഭാഗത്തേയും മനസ്സിലാക്കു വാൻ ഉപകരിക്കുന്നു.

ശിക്ഷാ 'ശിക്ഷാ', *വർണ്ണം, സ്വരം, മാത്രാ, ബലം, സാമം, സന്താനം എന്നിവയെ ശരിയായി ഉച്ചരിക്കേണ്ട മാർഗ്ഗ ത്തെ കാണിക്കുന്നു.

*വർണ്ണം, അകാരം മുതലായവ സ്വരം, ഉദാത്തം അനുദാത്തം സ്വരിതം. മാത്ര, ഹ്രസ്വം ദീർഘം പ്ലുതം, ബലം, കണ്ഠാദിസ്ഥാനവും സ്പൃ ഷ്ടാദിപ്രയത്നവും സാമം സാമ്യം (അതിദ്രുതമല്ലാതേയും അതിവിളം ബിതമല്ലാതേയും തുല്യമായി ആദരിക്കേണ്ട ക്രമം). സന്താനം, സംഹിത (പദം മുറിയാതെ ധാരയായി ഉച്ചരിക്കുക). തൈത്തരീയോപനിഷത്തിൽ, ഇക്കാര്യം, അഥ ശിക്ഷാം വ്യാഖ്യാസ്യാമഃ വർണ്ണസ്വരഃ
മാത്രാ ബലം സമസന്താനം (തൈ. 11)
എന്നു പറഞ്ഞിരിക്കുന്നു.

'വ്യാകരണം', പ്രകൃതി പ്രത്യയാദികളെ വേർതിരിച്ച് ആഗമം ആദേശം എന്നിത്യാദി വികാരങ്ങളാൽ വ്യുത്പത്തി കാണിച്ച് സന്ധിസമാസാദികളുടേയും സ്വരവികാരങ്ങളുടേയും ഗതി വിശദപ്പെടുത്തിപദത്തിൻെറ ശരിയായരൂപം അറിയിക്കുന്നു.

വ്യാകരണം

'ഛന്ദസ്സ്', വേദത്തിൽ ഉപയോഗിച്ചിരിക്കുന്ന ഗായത്രീ, അനുഷ്ടുപ്പ് മുതലായ വൃത്തങ്ങളുടെ നിശ്ചയത്തിനും വിവേചനത്തിനും ആയി മ-യ-ര-സ-ത-ജ-ഭ-ന, ഗണങ്ങൾ അറിഞ്ഞു മന്ത്രങ്ങൾ മനസ്സിലാക്കുന്നതിന് അത്യന്താപേക്ഷിതമാകുന്നു.

ഛന്ദസ്

'ഗായത്രീഭിർബ്രാഹ്മണസ്യാദധ്യാത്
ത്രിഷ്ടുബ്ഭീ രാജന്യസ്യ
ജഗതീഭിർവൈശ്യസ്യ (തൈ-ബ്രാ)

എന്നീ ശ്രുതിയനുസരിച്ച് ഛന്ദസ്സിൻെറ പരിജ്ഞാനം പ്രയോഗത്തിന് ആവശ്യമായിരിക്കുന്നു. ഋഷി ഛന്ദസ് ദേവതകൾ അറിയാതേയും സങ്കല്പിക്കാതേയും വേദത്തിൻെറ അദ്ധ്യാപനവും അദ്ധ്യയനവും നിഷ്ഫലമെന്നു തന്നെയല്ല ദോഷകാരിയും ആണെന്ന് മഹാന്മാർ പറഞ്ഞിരിക്കുന്നു.

''അവിദിത്വാ ഋഷിം ഛന്ദോ
ദൈവതം യോഗമേവ ച
യോऽധ്യാപയേദ് ജപേദ്വാപി
പാപീയാൻ ജായതേ ഹി സഃ''

'നിരുക്തം', അർത്ഥം അറിയുന്നതിന് ഇതര പദത്തിൻെറ അന്വയംകൊണ്ടുള്ള സഹായത്തെ അന്വേഷിക്കാതെ ഒററയൊററയായി ഗ്രഹിച്ച് അവയ്ക്ക് വ്യുല്പത്തി അനുസരിച്ച് വന്നുകൂടുന്ന അനേകം അർത്ഥങ്ങളും അതിലേക്ക് യുക്തമായ മാർഗ്ഗവും കാണിച്ച് പദങ്ങളെ നിർവ്വചനം ചെയ്കയാകുന്നു. ഗൌ, ക്ഷമാ, വസു, അഗ്നി മുതലായ ശബ്ദങ്ങളുടേയും വേദത്തിൽ വിശേഷവിധിയായി കാണുന്ന 'നഞ്' മുതലായ അവ്യയങ്ങളുടേയും മററും നിർവചനം ഇവിടെ സ്പഷ്ടമായി കാണിച്ചിരിക്കുന്നത് വേദഗ്രഹണത്തിന് വളരെ ഉപകരിക്കുന്നു; വേദോക്ത ദേവതാസ്വരൂപനിശ്ചയത്തിന് ദൈവതകാണ്ഡം വളരെ സഹായമായിരിക്കുന്നു.

നിരുക്തം

'ജ്യോതിഷം', ആകാശത്തിലുള്ള സൂര്യചന്ദ്രാദി ഗ്രഹങ്ങളും അശ്വിന്യാദി നക്ഷത്രങ്ങളും ആകുന്ന ജ്യോതിസ്സുകളെ ഗണിച്ചും പരീക്ഷിച്ചും സംവൽസരം, അയനം, ഋതു, മാസം, പക്ഷം, വാരം, തിഥി, പകല്, രാത്രി എന്നീവിധം സമയങ്ങൾ വേർതിരിച്ചറിയുന്നതിനുള്ള ശാസ്ത്രമാകുന്നു. വേദത്തിൽ സംവൽസരം മുതലായ സമയവിശേഷങ്ങളെ ആസ്പദമാക്കി:-

ജ്യോതിഷം.

'സംവൽസരമേതദ് വ്രതം ചരേത്
വസന്തേ ബ്രാഹ്മണോ ഽഗ്നിമാദധീത
കൃത്തികാസ്വാഗ്നി മാദധീത' (തൈ-ബ്രാ)

ഇത്യാദി വിധികൾ ഉള്ളതുകൊണ്ട് ജ്യോതിശാസ്ത്രത്തിൻെറ സഹായം കൂടാതെ ഗത്യന്തരമില്ല.

'കല്പം', വേദോക്തങ്ങളായ യാഗങ്ങൾ അനുഷ്ഠിക്കുന്നതിനുള്ള നിയമങ്ങളും പ്രയോഗസമ്പ്രദായങ്ങളും കല്പനം (സമർത്ഥനം) ചെയ്തു കാണിക്കുന്ന ഭാഗമാണ് കല്പം. ഇത് ആശ്വലായനൻ, ആപസ്തമ്ബൻ മുതലായ ആചാര്യൻമാർ സൂത്ര രൂപത്തിൽ നിർമ്മിച്ചിട്ടുള്ളവയാകുന്നു. മന്ത്രങ്ങളെ അതാതു യാഗക്രിയകളിൽ വിനിയോഗം ചെയ്ത് അനുഷ്ഠാനപരമായ ഒരു പരിപാടി കാണിക്കുകയാണ് കല്പങ്ങളുടെ ഉപയോഗം.

കല്പം.

ഇങ്ങനെ ആറ് അംഗങ്ങളോടുകൂടി വേദത്തെ ഒരു പ്രധാന പുരുഷനായി സങ്കല്പിച്ച് വേദം പരിശീലിക്കുന്നതിലുള്ള ഫലത്തെ പ്രശംസിച്ച് ഭഗവാൻ പാണിനി മഹർഷി ഉപദേശിക്കുന്നത് ഇപ്രകാരമാണ്.

"ഛന്ദഃ പാദൌ തു വേദസ്യ
ഹസ്തൌ കുല്പോ ഽഥ പഠ്യതേ
ജ്യോതിഷാമയനം ചക്ഷുർ-
നിരുക്തം ശ്രോത്രമുച്യതെ.
ശിക്ഷാ ഘ്രാണം തു വേദസ്യ
മുഖം വ്യാകരണം സ്മൃതം
തസ്മാത് സാംഗമധീത്യൈവ
ബ്രഹ്മലോകേ മഹീയതേ." (പ.ശി. 41-42)

ഛന്ദസ്സിനെ കാലുകളായും, കല്പത്തെ കൈകളായും, ജ്യോതിഷത്തെ നേത്രമായും നിരുക്തത്തെ ശ്രോത്രമായും

ശിക്ഷയെ ഘ്രാണമായും വ്യാകരണത്തെ മുഖമായും രൂപകം ചെയ്തിട്ടുള്ള ഈ അഭിപ്രായം അതാതു അംഗങ്ങളുടെ ഉപയോഗത്തിൽ യഥോചിതമുള്ള പ്രാധാന്യത്തെ തെളിയിക്കുന്നു.

അംഗങ്ങൾ ആയ ശിക്ഷാദികൾ എന്നപോലെ പുരാണം മുതലായവയും വേദാർത്ഥജ്ഞാനത്തിന് ഉപയോഗമുള്ളവയാണ്. വേദത്തിൽ നിഗൂഢങ്ങളായ തത്വങ്ങളെ, സനാതന ധർമ്മത്തിൻെറ പ്രതിഷ്ഠയ്ക്കു തക്കവിധം, ഉദാഹരണ പ്രത്യുദാഹരണങ്ങൾകൊണ്ടും യുക്തികൊണ്ടും പ്രപഞ്ചനം ചെയ്തു കാണിക്കുന്നവയാണല്ലോ പുരാണാദികൾ. അതിനാൽ വേദത്തിൽ അതിസൂക്ഷ്മമായ രൂപത്തിൽ അന്തർഭവിച്ചിരിക്കുന്ന സനാതനധർമ്മജ്ഞാനവും ബ്രഹ്മജ്ഞാനവും സമ്പാദിക്കുന്നതിന് വേദാംഗങ്ങളായ ശിക്ഷാദികൾ ആറും പുരാണം, ന്യായം, മീമാംസാ, ധർമ്മശാസ്ത്രം എന്നീ നാലും ചേർന്ന്, വേദങ്ങൾ ഉൾപ്പെടെ വിദ്യകൾ ആകെ 14 ആകുന്നു. യാജ്ഞവല്ക്യൻെറ സ്മൃതിയിൽ വിദ്യകളെ:-

"പുരാണ ന്യായമീമാംസാ
ധർമ്മശാസ്ത്രാംഗമിശ്രിതാഃ
വേദാഃ സ്ഥാനാനി വിദ്യാനാം
ധർമ്മസ്യ ച ചതുർദശ."

എന്നീവിധം സംഗ്രഹിച്ചിരിക്കുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തിയാണ് പ്രാചീനൻമാർ വിദ്യകളെ പതിനാലായി വിഭാഗം ചെയ്തിരിക്കുന്നത്. വേദത്തിൽ ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തുകൾ എന്നിവയും ന്യായത്തിൽ വൈശേഷികം, സാങ്ഖ്യം, യോഗം എന്നീ ദർശനങ്ങളും മീമാംസയിൽ വേദാന്തവും പുരാണത്തിൽ ഇതിഹാസവും ഉൾപ്പെടുന്നു. ശ്രുതിയിൽ തന്നെ ഇതിഹാസാദികളുടേ മട്ട് കാണുന്നുണ്ട്.

"ദേവാസുരാഃ സംയത്താ ആസൻ
ഇദം വാ അഗ്രേ നൈവ കിംചനാസീത്"

(തൈ. 5-3-11-21)

ഇത്യാദിനോക്കുക.

വേദങ്ങൾക്ക് ത്രയീ എന്നൊരു പര്യായം ഉണ്ട്. ത്രയീ എന്നാൽ മൂന്ന് എണ്ണം ചേർന്നത് എന്നർത്ഥം. ഋക്, യജുസ്, സാമം എന്നീ മൂന്നു വേദങ്ങളേ ആദ്യം ഉണ്ടായിരുന്നുള്ളൂ. ഇവ മൂന്നും പരസ്പരം ബന്ധമുള്ളവയാണ്. ഋക് തന്നെ ഗാനരൂപത്തിൽ ഉപയോഗിക്കുമ്പോൾ സാമമാകുന്നു.

ഋങ്മന്ത്രങ്ങൾ ഉപയോഗിച്ച് യാഗാദി ക്രിയകൾ നടത്തുന്നതിനുള്ള പ്രമാണമാണ് യജുസ്സ്. ഇന്ന് രുദ്രൈകാദശി മുതലായ ഹോമങ്ങൾ നടത്തുമ്പോൾ സ്തോത്രമായി ഋങ്മന്ത്രങ്ങളും കീർത്തനമായി സാമഗാനവും വിധിയായി യജുസും ഉപയോഗിക്കാറുണ്ട്. പണ്ട് അധികാരികൾ ഇവ മൂന്നും അഭ്യസിച്ചുവന്നിരുന്നു. പിന്നീട് ക്രമേണ ഓരോ ശാഖയായി തിരിഞ്ഞ് ചിലർ ഋഗ്വേദികളും ചിലർ സാമവേദികളും ചിലർ യജുർവേദികളുമായിത്തീർന്നു. അപൂർവ്വമായി ഇപ്പോഴും ദ്വിവേദികളും ത്രിവേദികളും ഇല്ലാതില്ല. ഒന്നിലധികം വേദങ്ങൾ അറിയുന്നവർക്ക് രാജസ്ഥാനാദികളിൽ നിന്നും ഇന്നും കൂടുതലായ ബഹുമാനം കിട്ടിവരുന്നു.

"അഹോ ബുദ്ധ്നീയ മന്ത്രം
മേ ഗോപായ, യമൃഷയ–
സ്ത്രൈവിദോവിദുഃ ഋചഃ
സാമാനി, യജുംഷി" (തൈ. ബ്രാ. 1-2-1-26)

"യദ്വൈയജ്ഞസ്യ സാമ്നാ യജുഷാ
ക്രിയതെ ശിഥിലം തദ്, യദൃചാ
തദ്ദൃഢം" (തൈ. സം 6.4-106)

എന്നീ ശ്രുതികളാൽ ആദ്യം വേദം മൂന്നായിരുന്നു എന്നു സിദ്ധിക്കുന്നു. അഥർവണവേദം പില്ക്കാലത്താണ് ആവിർഭവിച്ചത്. ശത്രുബാധാദികളെ നേരിടാനുള്ള ആഭിചാരവിധികളും ചികിൽസകളും ലോകതന്ത്രവും ആവശ്യപ്പെടുകയാൽ അതനുസരിച്ച് ദർശിക്കപ്പെട്ടതാണ് അഥർവണവേദം. അർവാചീനങ്ങളായ ഉപനിഷത്തുകളിൽ അഥർവണവേദവും ഉൾപ്പെടുത്തിക്കാണുന്നു.

ഭഗവോധ്യേമി യജുർവേദം ഋഗ്വേദം
സാമവേദമാഥർവണം ചതുർത്ഥം. (ഛാ.3.7.12)

ഋഗ്വേദോ യജുർവേദഃ
സാമവേദോഽഥർവവേദഃ |
ഋഗ്യജുഃ സാമാഥർവാണശ്ച-
ത്വാരോ വേദാഃ സാംഗാഃ (നൃ.താ.ഉ.1.2)

വേദത്തിൽ (1) മന്ത്രം (2) ബ്രാഹ്മണം എന്നിങ്ങനെ രണ്ടു വിഭാഗങ്ങൾ ഉണ്ട്; രണ്ടിനുംകൂടി ചേർന്നാണ് വേദം എന്ന പേര്. 'മന്ത്രബ്രാഹ്മണയോർവേദനാമധേയം' (ആപ.പരി 1-33) എന്ന് ആപസ്തമ്ബാചാര്യൻ പറയുന്നു. മന്ത്രത്തിന്

മനനം കൊണ്ട് മന്ത്രം എന്ന് ഒരു ശബ്ദവ്യുത്പത്തിയുണ്ടെങ്കിലും, ശരിയായ ഒരു ലക്ഷണം പറയുക സാദ്ധ്യമല്ല.

'അഗ്നിമീളേ പുരോഹിതം' (ഋക്. 1-1-1)

ഇത്യാദി സ്തുതിയായും

'ഉരു പ്രഥസ്വ' (തൈ. സം. 1-18-1)

ഇത്യാദി അനുഷ്ഠാനസ്മാരകമായും

'അഗ്ന ആയാഹി വീതയോ' (തൈ. ബ്രാ. 35-21)

ഇത്യാദി ആമന്ത്രണരൂപമായും മററും യാജ്ഞികന്മാർ യാഗ പ്രയോഗത്തിന് സമാഖ്യാനം ചെയ്തിരിക്കുന്നവ മന്ത്രങ്ങൾ, എന്നു മാത്രമേ ഒരു രൂപം പറയുവാൻ സാധിക്കുകയുള്ളു.

ഈ വക മന്ത്രങ്ങൾ ഇല്ലാത്ത ഭാഗങ്ങളെല്ലാം ബ്രാഹ്മണങ്ങൾ എന്നു പറയപ്പെടുന്നു. മന്ത്രങ്ങൾ ഉപയോഗിച്ച് ഐഹികവും ആമുഷ്മികവുമായ ശ്രേയസ്സിന് യജ്ഞാദികർമ്മങ്ങളേയും ലോക സൃഷ്ടിതത്ത്വവും മററും ആസ്പദമാക്കി അദ്ധ്യാത്മ വിചാരം ചെയ്ത് മോക്ഷരൂപമായ പരമപുരുഷാർത്ഥത്തിനായി ബ്രഹ്മത്തേയും പററി വ്യക്തപ്പെടുത്തുന്ന ഭാഗമാണ് ബ്രാഹ്മണം. ബ്രഹ്മത്തെ സംബന്ധിച്ചത് ബ്രാഹ്മണം എന്ന് വ്യുത്പത്തി. ബ്രഹ്മം ബഹിർമ്മുഖമായി പ്രപഞ്ചാദി രൂപേണ കർമ്മമയമായും അന്തർമുഖമായി ജ്ഞാനരൂപത്തിൽ പരമാത്മസ്വരൂപമായും ഇരിക്കുന്നു. അതിനാൽ കാമ്യമായ ഫലത്തിനായി യജ്ഞാദികർമ്മങ്ങളുടേയും നിത്യസുഖരൂപ മായ മുക്തിക്കായി അദ്ധ്യാത്മവിചാരം ചെയ്വാൻ ഉപയോഗപ്പെടുന്ന വേദാന്തവിദ്യയുടേയും നിരൂപണം ബ്രാഹ്മണത്തിൽ കാണുന്നത് യുക്തമത്രേ.

'കർമ്മചോദനാ ബ്രാഹ്മണാനി' എന്ന് ആപസ്തംബ പരിഭാഷാ (34-35). ബ്രാഹ്മണം-ആരണ്യകം എന്നും ഉപനിഷത് എന്നും രണ്ടു ഭാഗങ്ങളെ കൂടിച്ചേർത്ത് മൂന്നു ഖണ്ഡങ്ങളായി കാണുന്നു. സാക്ഷാൽ 'ബ്രാഹ്മണം' ഗൃഹസ്ഥാശ്രമാന്തം നടത്തേണ്ട യജ്ഞാദികർമ്മങ്ങളെ കുറിക്കുന്നു. 'ആരണ്യകം' ഗൃഹസ്ഥാശ്രമം വിട്ട് വാനപ്രസ്ഥനായതിനുശേഷം വിവിക്തനായി ഒരു അരണ്യത്തിൽ ഇരുന്ന് അദ്ധ്യാത്മവിദ്യ പരിശീലിക്കുന്നതിനായി ഉപയോഗപ്പെടുത്തുന്ന ഭാഗം ആകുന്നു. ഇതു നിമിത്തമാണ് 'ആരണ്യകം' എന്നു പേർ സിദ്ധിച്ചത്.

'ഉപനിഷത്തുകൾ' സർവ്വശക്തനും, സർവജ്ഞനും, സർവ സ്വരൂപനുമായ ഈശ്വരനെ അല്ലെങ്കിൽ സച്ചിദാനന്ദാത്മക മായ ബ്രഹ്മത്തെ അറിഞ്ഞ് മുക്തനായി ഭവിക്കുന്നതിനുള്ള തത്ത്വത്തെ ഉപദേശിക്കുന്ന വിദ്യയാകുന്നു. ഈശ്വരനേയും ബ്രഹ്മത്തേയും (ഉപ) സമീപത്തിൽ (നിഷദിച്ചു) ഇരുന്നു തൊട്ടുകാണിക്കുന്ന 'വിദ്യ' എന്ന അർത്ഥത്താൽ ഉപനിഷത്തു കൾ എന്നു സംജ്ഞയുണ്ടായി. ഇതു സാമാന്യേന വാനപ്രസ്ഥം കഴിഞ്ഞ് സർവസംഗപരിത്യാഗവും ചെയ്ത് മുമുക്ഷുക്കളാ യുള്ളവർക്ക് ഉപയോഗപ്പെടുന്നു. ആകെക്കൂടെ നോക്കിയാൽ സംഹിതാഭാഗം ബ്രഹ്മചര്യാശ്രമിക്കും ബ്രാഹ്മണം ഗൃഹ സ്ഥനും ആരണ്യകം വാനപ്രസ്ഥനും ഉപനിഷത്തുകൾ തുരീ യാശ്രമിക്കും ചേർന്നവ എന്നു കാണാം.

മന്ത്രവും ബ്രാഹ്മണവും എന്നുള്ള വിഭാഗം പോലെ വേദത്തെ കർമ്മകാണ്ഡം ബ്രഹ്മകാണ്ഡം എന്നിങ്ങനെ മറെറാരു ദൃഷ്ടിയിൽ രണ്ടു കാണ്ഡമായും ഭാഗിക്കാറുണ്ട്. ഇതുതന്നെയാണ് അപരാവിദ്യയെന്നും പരാവിദ്യയെന്നും വ്യവ ഹരിക്കപ്പെടാറുള്ളത്. പരമപുരുഷാർത്ഥമായ ബ്രഹ്മത്തെ ക്കുറിച്ചുള്ള ജ്ഞാനം സാധ്യം; അതിന് സാധനം ധർമ്മജ്ഞാനം. സാധനമായ ധർമ്മജ്ഞാനത്തിന് കാരണമാകയാൽ, ഷഡംഗങ്ങ ളോടുകൂടിയ വേദത്തിൽ ഉപനിഷത്ത് ഒഴിച്ചുള്ള കർമ്മകാ ണ്ഡം അപരാവിദ്യയും, സാധ്യമായ ബ്രഹ്മജ്ഞാനത്തിന് കാരണമാകയാൽ ഉപനിഷത്ത് പരാവിദ്യയും ആകുന്നു.

ഇത്രയുംകൊണ്ട്, വേദത്തിൽ ലൌകികമായ ക്ഷേമത്തി നുള്ള മാർഗ്ഗങ്ങളും ആത്മവിദ്യാഭ്യാസം കൊണ്ടു സമ്പാദിക്കേ ണ്ടുന്ന ലോകാതീതമായ മോക്ഷത്തിനുള്ള മാർഗ്ഗങ്ങളും സംഗ്ര ഹിക്കപ്പെട്ടിരിക്കുന്നു എന്നു കാണാം. മുണ്ഡകോപനിഷ ത്തിൽ ഇക്കാര്യം:-

'ദ്വേ വിദ്യേ വേദിതവ്യേ ഇതിഹസ്മ
യദ് ബ്രഹ്മ വിദോ വദന്തി പരാ ചൈവാ ∫ പരാ ച
തത്രാപരാ ഋഗ്വേദോ യജുർവേദഃ സാമവേദോ ∫
ഥർവവേദഃ ശിക്ഷാ കല്പോ വ്യാകരണം
ഛന്ദോ നിരുക്തം ജ്യോതിഷമിതി' (മു. 1-1-4-5)

എന്നീവിധം വിശദപ്പെടുത്തിയിരിക്കുന്നു. വേദത്തിൽ പ്രതി പാദിക്കുന്ന വിഷയം ധർമ്മവും ബ്രഹ്മവും ആകുന്നു. വേദം

ഒന്നുകൊണ്ട് മാത്രമേ സനാതനമായ ധർമ്മവും ബ്രഹ്മവും അറിവാൻ സാധിക്കുകയുള്ളു. ഈ കാര്യം പുരുഷാർത്ഥാനുശാസന പ്രകരണത്തിൽ ജൈമിനി:-

'ധർമ്മബ്രഹ്മണീ വേദൈകവേദ്യ.'

എന്നുപറഞ്ഞിരിക്കുന്നതിൽ നിന്ന് വ്യക്തമാകുന്നു. ധർമ്മം എന്നാൽ എന്തെന്നുള്ള ജിജ്ഞാസയ്ക്ക്,

'ചോദനാലക്ഷണോഽർത്ഥോ ധർമ്മഃ'.

എന്ന് ജൈമിനി തന്നെ സമാധാനം പറയുന്നു. വേദത്തിൽ കാണുന്ന ചോദന (പ്രേരണ) ഇന്നത് ചെയ്യണം ഇന്നത് ചെയ്യരുത് (അഹരഹഃ സന്ധ്യാമുപാസീത സ്വാദ്ധ്യായോദ്ധ്യേതവ്യഃ) എന്നിത്യാദിയാൽ അറിയുന്ന കാര്യം തന്നെ ധർമ്മം എന്നർത്ഥം. ഇന്നത് അനുസരിക്കുന്നത് ധർമ്മമാകും എന്നതിനും അപ്രകാരം ഒരു ധർമ്മം ഉണ്ടെന്നുള്ളതിനും വേദം തന്നെയാണ് പ്രമാണം. അനുഷ്ഠിക്കുന്നതിനു മുമ്പ് ഇല്ലാത്തതിനാലും അനുഷ്ഠിച്ചതിനുശേഷവും അതിനു രൂപം മുതലായത് ഇല്ലാത്തതുകൊണ്ടും ഇന്ദ്രിയങ്ങളാൽ അറിയാൻ സാധിക്കാത്തതിനാലും ധർമ്മത്തെ അദൃഷ്ടമെന്നും അപൂർവമെന്നും പറയുന്നു. അപൂർവത്തിന്റെ സ്വരൂപം മനസ്സിന് ഗ്രഹിക്കാൻ എളുപ്പമുള്ളതല്ല. അപൂർവ്വവും കർമ്മവും തമ്മിലുള്ള ബന്ധവും അദൃശ്യമാണ്. ഇതിനെ ഒരു ഉദാഹരണം കൊണ്ട് അല്പം വ്യക്തപ്പെടുത്താം. വിദ്യാർത്ഥികൾക്ക് അനുഷ്ഠിച്ചേ മതിയാകൂ എന്നുള്ള പലനിബന്ധനകളും ഉണ്ട്. ഇവയൊന്നും നേരെ പരീക്ഷാവിജയവും ഭാവിശ്രേയസുമായി സംബന്ധം ഉള്ളവയല്ലെങ്കിലും ഇവയുടെ ശരിയായ അനുഷ്ഠാനം കൊണ്ട് പരീക്ഷാവിജയത്തിനും ഭാവിശ്രേയസിനും ഉപയോഗപ്പെടുന്ന ഒരു സാമർത്ഥ്യവിശേഷം—ഒരു സംസ്കാരം-സാധനവിശേഷം-ജനിക്കുന്നു. ഇങ്ങനെ ലഭിക്കുന്ന ഒരു സംസ്ക്കാരത്തിന് അപൂവം എന്നു പേർ പറയാം. ഇതുപോലെ ഇന്നു ചെയ്യുന്ന യാഗാദി സത്കർമ്മങ്ങൾ ഫലത്തെ കാലാന്തരത്തിലാണ് ജനിപ്പിക്കുന്നതെങ്കിലും ആ കർമ്മഫലമായ 'അപൂർവം' ഇപ്പോൾ തന്നെ ഉണ്ടായിക്കഴിയുന്നുണ്ട്. ഇതിനും മേൽ വരാൻ പോകുന്ന ഫലത്തെ സംബന്ധിച്ച് അപൂർവം എന്നുപേരുണ്ട്. ഇതു തന്നെ അപൂർവത്തിന്റെ രൂപം.

## അദ്ധ്യായം 2

# ഋഗ്വേദം

ഋഗ്വേദം, അതിൻെറ പ്രാക്തനത്വം കൊണ്ടും മററുള്ള സകല ഗ്രന്ഥങ്ങൾക്കും ആകരമാകകൊണ്ടും ദേവതാസ്തവ മന്ത്രങ്ങളുടെ ഘടനകൊണ്ടും ഒന്നാമത്തേതായി ഗണിക്കപ്പെടുന്നു. ഋക് എന്ന ശബ്ദം 'ഋച സ്തുതൌ' എന്ന ധാതുവിൽ നിന്നു സിദ്ധിച്ച രൂപമാണ്, സ്തോത്രം ചെയ്യുന്ന സംഹിതാ എന്ന് താത്പര്യം. അഗ്നി,വായു, സൂര്യൻ.ഇന്ദ്രൻ,വിഷ്ണു, രുദ്രൻ മുതലായ ദേവതകളോട് അവരുടെ പ്രകൃതികളും പ്രവൃത്തികളും അനുസരിച്ച് ഗുണ വർണ്ണനങ്ങൾ ചെയ്ത് പ്രാർത്ഥനകൾ നിർവ്വഹിക്കുന്ന മന്ത്രങ്ങളാണ് ഋഗ്വേദത്തിലെ സ്തോത്രങ്ങൾ. ഇവിടെ കൊടുത്തിരിക്കുന്ന മന്ത്രങ്ങൾ മേല്പോട്ടുള്ള യജ്ഞാദിക്രിയകളെ സംബന്ധിച്ച് വേണ്ടുന്ന വിധി നിഷേധങ്ങൾകൂടി ഗർഭീകരിച്ചിട്ടുള്ളവയാണെന്ന് പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാകുന്നു.

'അഗ്നിമീളേ പുരോഹിതം
യജ്ഞസ്യ ദേവമൃത്വിജം
ഹോതാരം രത്നധാതമമ്" (ഋ. 1-1-1)

എന്ന്, അഗ്നിസ്തുതികൊണ്ടാണ് ഋഗ്വേദം ആരംഭിക്കുന്നത്. ഈ ഋക്കിൻെറ അന്വയാർത്ഥം 'യജ്ഞത്തിൻെറ പുരോഹിതനും ദേവനും ഹോതാവായ ഋത്വിക്കും രത്നധാതമനും ആയ അഗ്നിയെ ഞാൻ സ്തുതിക്കുന്നു' എന്നാകുന്നു. യജ്ഞസ്യ എന്നത് ദേവം ഋത്വിജം ഹോതാരം എന്നിവയോട് ചേർത്തും അന്വയാർത്ഥം പറയാം. യാഗത്തിൻെറ നിർവാഹകനായ ആചാര്യനും അഥവാ യാഗത്തിനായുള്ള ഹോമത്തിൽ

മുൻഭാഗത്ത് (പൂർവ്വഭാഗത്ത്) ഇരിക്കുന്നവനും ദീപ്തികൊണ്ടും ദാനം കൊണ്ടും ദേവനായി പ്രകാശിക്കുന്നവനും യജ്ഞത്തിന്റെ പ്രത്യക്ഷദേവതയും, മററു സകല ദേവതകൾക്കും തന്നിലർപ്പിക്കുന്ന ഹോമദ്രവ്യം താൻ ഋത്വിക്കായ ഹോതാവായിരുന്ന് എത്തിച്ചുകൊടുക്കുന്നതിന് മുഖസ്ഥാനമായിരിക്കുന്നവനും ഹോമം കഴിക്കുന്ന യജമാനന് ഉത്കൃഷ്ടമായ സകലസമ്പത്തും വാങ്ങിക്കൊടുക്കുന്നവനുമായ അഗ്നിയെ സ്തുതിക്കുന്നു എന്ന് താത്പര്യം.

എല്ലാ യാഗങ്ങളിലും ആരാധ്യൻമാരായ ദേവതകളെ ഹോമദ്രവ്യങ്ങൾകൊണ്ട് ഹോതാവും ഹോതാവിനെ സമ്പത്തുകൾ കൊണ്ട് ദേവതകളും പ്രസാദിപ്പിക്കയും പ്രസാദിക്കയും ചെയ്ക യാണ് ഉദ്ദിഷ്ടമായ ഫലം. അതിലേക്ക് മാദ്ധ്യസ്ഥ്യം വഹിച്ച് ഹോമദ്രവ്യങ്ങൾ ദേവതകളേയും സമ്പത്തുകൾ ഹോതാവിനേയും ഏല്പിച്ചുകൊടുക്കുക അഗ്നിയുടെ കൃത്യമാണ്. ഈ അഗ്നി ആഹവനീയാഗ്നിയാകുന്നു. ചിലെടത്ത് അഗ്നി തന്നെ ഉദ്ദിഷ്ടദേവതയായി തീരാറുണ്ട്. അവിടെ അഗ്നിക്ക് ഉപാധിഭേദം കൊണ്ട് രണ്ടുസ്ഥാനവും ഉണ്ടെന്നേ ഉള്ളൂ.

അഗ്നിർവൈ ദേവാനാം ഹോതാ (ഐത. ആരണ്യ.3-14)
അഗ്നിർമ്മുഖം പ്രഥമോ ദേവതാനാം (ഐ. ആ. 1-4)
അഗ്നിരഗ്രേ പ്രഥമോ ദേവതാനാം (തൈ.ബ്രാ.24-3-3)

എന്നീ വചനങ്ങളാൽ അഗ്നിതന്നെയാണ് ദേവതകൾക്ക് ഹോതാവായും, മുഖമായും, മുമ്പനായും ഇരിക്കുന്നതെന്ന് വ്യക്തപ്പെടുന്നു. ഭൂമിയിൽ ഹോതാവിന് ആവശ്യമുള്ള സമ്പത്തുകൾ ദേവതകളും അന്തരീക്ഷത്തിൽ ദേവതകൾക്ക് വേണ്ടതായ ഓജസ്സും ബലവും വർദ്ധിക്കുന്നതിന് ഹോമദ്രവ്യങ്ങൾ മനുഷ്യനും അർപ്പിച്ചു പരസ്പര ബന്ധംകൊണ്ട് സർവലോകക്ഷേമം ഉണ്ടാകുന്നതായ തത്ത്വത്തെയാണ് ഇവിടെ വ്യംഗ്യമായി പ്രകാശിപ്പിച്ചിരിക്കുന്നത്.

ഇതുതന്നെ മഹാകവി കാളിദാസന്റെ ഭാവനയിൽ രാജാവ് ഭൂമിയിൽനിന്നും സമ്പത്തുകൾ ഉണ്ടാക്കി യാഗംചെയ്ത് ഇന്ദ്രനെ സന്തോഷിപ്പിക്കുകയും ഇന്ദ്രൻ സ്വർഗ്ഗത്തിൽ നിന്നും മഴ പെയ്യിച്ച് ധനധാന്യസമൃദ്ധി നല്കി രാജാവിനെ ഓജസ്വി യാക്കി തീർക്കുകയും ചെയ്തു. പരസ്പരം ഒത്തുകൂടി സകല ലോകവും സുഖമായി ഭരിച്ചു എന്നുള്ള രൂപമായി പരിണമിക്കുന്നു.

'ദുദോഹ ഗാം സ യജ്ഞായ സസ്യായ മഘവാ ദിവം
സമ്പദ്വിനിമയേനോഭൌ ദധതുർഭുവനദ്വയം.'

(രഘു. സ. 1)

ദേവതാസ്തുതിപരമായ അർത്ഥമാണ് ഇപ്പോൾ കൊടുത്തത്. ഈ ഋക്കിന് തന്നെ ആധിഭൌതികമായും അധ്യാത്മികമായും രണ്ടു തരത്തിൽ കൂടി അർത്ഥം പറയാം. ലോകത്തിൽ ദേവയജ്ഞം പോലെ മനുഷ്യയജ്ഞവും ആത്മയജ്ഞവും കൂടിയുണ്ട്. മനുഷ്യയജ്ഞം മനുഷ്യർ തമ്മിൽ ക്ഷേമമായി കഴിഞ്ഞുകൂടുന്നതിനുള്ള യജ്ഞമാകുന്നു. അവിടേയും അഗ്നിക്കാണ് പ്രാധാന്യം. ആ അർത്ഥത്തിൽ, ആധിഭൌതികമായ അഗ്നി തേജസ്വിയായ പുരോഹിതൻ. യജ്ഞശബ്ദത്തിന് യജമാനൻ എന്നും അർത്ഥം പറയാം. 'യജ്ഞോ വൈ യജമാനഃ' എന്നു ശ്രുതി. രാജാവിന് പുരോഹിതൻ എന്നപോലെ ഗൃഹസ്ഥന് അഗ്നിയാണ് സർവ്വാധാരമായിരുന്ന് ആപത്തിനെ നീക്കുന്നതും സമ്പത്തിനെ നല്കുന്നതും. 'അഗ്നിമീളേ' എന്നുള്ള ഋക്കിന് വിവരണം ചെയ്യുമ്പോൾ ശ്രീസ്കന്ദസ്വാമ്യാചാര്യർ തന്റെ ഭാഷ്യത്തിൽ:—

'യജ്ഞം ഹി ദേവേഭ്യോ മനുഷ്യേഭ്യശ്ചാഗ്നിർദ്ദദാതി' എന്നു പറഞ്ഞിരിക്കുന്നു. യജ്ഞ ശബ്ദത്തിന് ആരാധനം എന്നർത്ഥം. തന്നിൽ നിന്ന് ഉൽകൃഷ്ടനും തനിക്ക് ക്ഷേമം നൽകാൻ ശക്തിയുള്ളവനും എന്ന നിലയിൽ ദേവാദികൾ എല്ലാം യജനീയന്മാർ ആകുന്നു. 'ഋത്വിജം' എന്നതിന് അതാതു ഋതുവിലെ സമ്പത്തിനു തക്കവിധം അധിഷ്ഠാനമായിരിക്കുന്നവൻ എന്നർത്ഥം. ഹോതാവ്, ഹോമാധാര രൂപത്തിൽ സ്ഥിതിചെയ്യുന്നവൻ.

ഇനി അധ്യാത്മപരമായ അർത്ഥം നോക്കാം. അഗ്നി തേജോരൂപിണിയായ ശ്രീവിദ്യാശക്തി. വിദ്യ (അറിവ്)അല്ലാതെ മോക്ഷത്തിന് വേറെ മാർഗ്ഗമില്ല. ബ്രഹ്മത്തോട് അടുപ്പിക്കുവാൻ പ്രകാശരൂപത്തിലും അകററുവാൻ മായാരൂപത്തിലും ആ ശക്തിതന്നെയാണ് വേഷം മാററുന്നതും. 'ദേവ' എന്ന വിശേഷണത്താൽ ഇവിടെ പ്രകാശാത്മകമായ വിദ്യ എന്നർത്ഥം, ആത്മയജ്ഞം ചെയ്യുന്ന മുമുക്ഷു ഈ പ്രകാശത്തിൽ തന്റെ ആത്മാവിനെ അർപ്പിച്ച് അജ്ഞാനാന്ധകാരബന്ധം മാററി വിദ്യയുടെ പ്രസാദത്താൽ രത്നരൂപമായ മോക്ഷത്തെ ലഭി

ക്കുന്നു എന്നു സൂക്ഷ്മം. ഈ വിദ്യതന്നെയാണ് ഋത്വിക്കും ഹോതാവുമായിരുന്ന് ബ്രഹ്മത്തോട് ഐക്യം ഉണ്ടാക്കി കൊടുക്കുന്നത്.

'അഗ്നിമീളേ' എന്നുള്ള ആരംഭത്തിൽ നിന്ന് ദേവതാസ്തുതിയാകുന്ന മംഗളത്തിനും പുറമേ വസ്തുനിർദ്ദേശവും സങ്കൽപിക്കപ്പെട്ടിരിക്കുന്നതായി ഊഹിക്കാം. ഋഗ്വേദത്തിൽ അധികവും യാഗോദ്ദേശ്യകമായ ദേവതാസ്തുതിക്കായുള്ള മന്ത്രഭാഗവും അവശിഷ്ടം പ്രായേണ ആവക മന്ത്രങ്ങൾ യഥോചിതം ഉപയോഗിക്കുന്നതിനുള്ള കർമ്മഭാഗവും ആകുന്നു. എങ്കിലും സ്തുതിയാണ് പ്രധാനം. ഇവിടെ അഗ്നിസ്തുതിയെ പ്രധാനമായി നിർദ്ദേശിച്ചു എങ്കിലും അഗ്നിയുടെ വിശേഷണങ്ങളായ പുരോഹിതം, ദേവം, ഋത്വിജം, ഹോതാരം എന്നിവ യാഗോദ്ദേശത്തിന്മേലാണ് ഈ സ്തുതിയെന്ന് വ്യക്തമാക്കുന്നുണ്ടല്ലോ. അധികം ഭാഗവും സ്തുതിയാകയാൽ *ച്ഛത്രി ന്യായേന ഋഗ്വേദം എന്നുള്ള പേരുണ്ടായി. ഏതു പൂജയും ദീപത്തിൽ ആവാഹിച്ചു നടത്താറുള്ളത് സുപ്രസിദ്ധമാണ്. ചുരുക്കി പറഞ്ഞാൽ തേജോരൂപത്തിൽ അഗ്നി സകല ദേവതകൾക്കും ഒരു വിഗ്രഹസ്ഥാനമായിരിക്കുന്നു. വേണമെങ്കിൽ വിഗ്രഹാരാധനയുടെ ഒരു ബീജാവാപംകൂടി ഈ വേദാരംഭമന്ത്രത്തിൽ സൂചിപ്പിച്ചിരിക്കുന്നതായി കരുതാം.

സാങ്കേതികമായി മറ്റൊരു ലക്ഷണവും ഋഗ്വേദാദികൾക്ക് പറയാറുണ്ട്. പാദവ്യവസ്ഥയുള്ളത് ഋഗ്വേദമാകുന്നു. ഗാനാത്മകമായ ഭാഗം സാമവേദമാകുന്നു. ഗദ്യാത്മകമായുള്ള ഭാഗം യജുസ്സാകുന്നു. അതിനാൽ ഏതു വേദത്തിൽ കണ്ടാലും, ഋക്ക്, യജുസ്സ്, സാമം എന്നുള്ള പേരിന് ഈ ലക്ഷണം ഒത്തിരിക്കും.

"തേഷാം ഋഗ് യത്രാർത്ഥവശേന പാദവ്യവസ്ഥാ
ഗീതിഷു സാമാഖ്യാ ശേഷേ യജുശബ്ദഃ."

ജൈ. സൂ. 2. 1. 35. 37.

ഋഗ്വേദത്തിൽ മന്ത്രഭാഗം, എട്ടു കാണ്ഡങ്ങളും പത്തു മണ്ഡലങ്ങളും അറുപത്തിനാല് അദ്ധ്യായങ്ങളും എൺപത്തഞ്ച് അനുവാകങ്ങളും ആയിരത്തിലധികം സൂക്തങ്ങളും രണ്ടായിരത്തിലധികം വർഗ്ഗങ്ങളും പതിനായിരത്തിലധികം ഋക്കുകളുമായി

* 'ഒരു ഘോഷയാത്രയിൽ ഛത്രം കുട ഇല്ലാത്ത ചിലർ ഉണ്ടെങ്കിലും കുടയുള്ളവർ അധികമായിരുന്നാൽ പൊതുവെ 'ച്ഛത്രിണോയാന്തി' എന്നു വ്യവഹരിക്കുകയാണ് ഛത്രിന്യായം'

വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ വക മന്ത്രങ്ങൾക്ക് ജപം, യാഗം മുതലായവയിൽ അവിടവിടെ വേണ്ടവിധം ഉള്ള ക്രമങ്ങളേയും വിനിയോഗത്തേയും ബ്രാഹ്മണം ധർമ്മശാസ്ത്രം മുതലായ ഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്നു. ഋഗ്വേദത്തിലെ സൂക്തങ്ങൾ ദേവതാസ്തുതി രൂപങ്ങളാകയാൽ പ്രധാനമായ വിഷയം ദേവതകളാകുന്നു. ദേവതകളുടെ സ്വരൂപവും സ്വഭാവവും നിരൂപണം ചെയ്താൽ ഋഗ്വേദത്തിലെ വിഷയം ഏറെക്കുറെ പൂർണ്ണമാകുന്നതാണ്. ഋഗ്വേദസൂക്തങ്ങളുടെ പ്രസ്ഥാനം പര്യാലോചന ചെയ്താൽ പ്രപഞ്ചം, ഭൂമി, അന്തരീക്ഷം ദ്യോവ് എന്നു മൂന്ന് വിഭാഗങ്ങൾ ഉൾപ്പെട്ടതായി കാണാവുന്നതാണ്. അതിൽ ദ്യോവ് സൂര്യൻെറയും അന്തരീക്ഷം വായുവിൻേറയും ഭൂമി അഗ്നിയുടേയും സ്ഥാനമാകുന്നു. ഓരോയിടത്തും അനേകം അവാന്തരവിഭാഗങ്ങളും മററു ദേവതകളും ഉണ്ടെങ്കിലും അഗ്നിവായുസൂര്യൻമാരാണ് പ്രധാന ദേവതകളായി പരിഗണിക്കപ്പെട്ടിരിക്കുന്നത്. ഋഗ്വേദത്തിൽ തന്നെ മൂന്നു സ്ഥാനത്തും കൂടി 'ത്രിരേകാദശ' എന്നു 33 ദേവതകൾ ഉള്ളതായി പറയുന്നു. സൂക്തങ്ങളെ സൂക്ഷ്മമായി നോക്കിയാൽ ഇനിയും കൂടുതലായി ചില ദേവതകളെ കാണാം. പ്രകൃതിയും പ്രവൃത്തിയും ആവശ്യവും അടിസ്ഥാനപ്പെടുത്തി ചേതന (പുരുഷ) ധർമ്മം ആരോപിച്ചുള്ള കല്പനകളാകയാൽ അനേകം പ്രകാരത്തിൽ അവർ ദേവതകളെ സ്വീകരിച്ചിരിക്കുന്നു. ഋക്സൂക്തങ്ങളിൽ പൊതുവെ ആവിർഭവിച്ചിരിക്കുന്ന ദേവതകളിൽ, ചിലരുടെ പേരുകൾ താഴെക്കൊടുക്കാം:-

| ഭൂസ്ഥാന ദേവതകൾ | അന്തരിക്ഷസ്ഥാന ദേവതകൾ | ദ്യുസ്ഥാന ദേവതകൾ |
|---|---|---|
| അഗ്നി | വായു | മരുത്തുകൾ |
| അപ്പുകൾ | വരുണൻ | അശ്വിനീദേവകൾ |
| രാത്രി | രുദ്രൻ | അദിതി |
| ശ്രദ്ധാ | ഇന്ദ്രൻ | ഉഷസ് |
| പൃഥിവി | ബൃഹസ്പതി | സവിതാ |
| ഓഷധികൾ | മിത്രൻ | സൂര്യൻ |
| സോമൻ | മന്യു | പൂഷാ |
| | | വിഷ്ണു |

ഇന്നു പ്രധാന ദേവന്മാരായി കാണുന്ന വിഷ്ണു, ശിവൻ, ബ്രഹ്മാവ് തുടങ്ങിയവർക്ക് വേദത്തിൽ പറയത്തക്ക സ്ഥാനം

ഇല്ലെന്നും അത്യല്പം ചില സൂക്തങ്ങൾ ഇവർക്കുവേണ്ടി ചിലവാക്കീട്ടുണ്ടെങ്കിലും ഇപ്പോഴത്തെ വൈഭവമോ ആധിപത്യമോ ഇല്ലെന്നും മററും ഇന്നത്തെ ചിന്തകൻമാർ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ വസ്തുത അങ്ങിനെയല്ല. അഗ്നിവായുസൂര്യൻമാരായ പ്രധാന ദേവതകളിൽ കാണുന്ന ഗുണങ്ങൾക്കും ശക്തികൾക്കും അധിഷ്ഠാനമായ ഇവർ അന്നും ഉണ്ട്. പക്ഷേ വിഷ്ണു ശിവാദി ശബ്ദങ്ങൾ അത്ര ധാരാളമായി ഉപയോഗിക്കപ്പെട്ടുവന്നില്ലെന്നേ ഉള്ളു. മററുള്ള ദ്യോവ് മുതലായ ദേവതകളിൽ കാണുന്ന ഗുണങ്ങളും ശക്തികളും എല്ലാം സൃഷ്ടി സ്ഥിതി സംഹാരങ്ങൾക്കായി എനം തിരിച്ചതിൽ ഗുണാധിഷ്ഠാനമായ പ്രാധാന്യം കൈക്കൊള്ളുന്നവരാണ് ഈ വിഷ്ണു, ശിവൻ, ബ്രഹ്മാവ് തുടങ്ങിയവർ. അതാത് ആഗമങ്ങളിൽ കാണുന്ന ദേവതകൾക്ക് സാധകന് ഭക്തിദാർഢ്യത്തിനായി സർവപ്രാധാന്യം കൽപിക്കപ്പെടുകയും ചെയ്തു. ഇതിൽ നിന്നാണ് പുരാണാദികളിൽ കാണുന്ന ദേവതാപരമായ വിജയഘോഷാദികൾ തുടങ്ങീട്ടുള്ളത്. ഈ തത്ത്വം നിഗമാദികൾ സമ്പൂർണ്ണമായി പര്യവലോകനം ചെയ്യുന്നവരുടെ ദൃഷ്ടിയിൽ സ്പഷ്ടമാണ്.

"ഏകോദേവഃ കേശവോ വാ ശിവോ വാ"

എന്നു ഇന്നു പറയുമ്പോലെ അന്നും ഏകദേവതാവാദമായിരുന്നു പ്രധാനം. ഈ ഏക ദേവതാവാദം ഉപനിഷദാദിജ്ഞാനകാണ്ഡാനുസാരി മാത്രമല്ല വേദമൊട്ടുക്ക് വ്യാപിച്ചു സഞ്ചരിക്കുന്ന ഒരു തത്ത്വമാണ്. ഈ തത്വം കൽപനാഭേദവും സ്ഥാനഭേദവും നിമിത്തം അനേകം ദേവതകളെ സ്തുതിക്കുന്ന ഋഗ്വേദത്തിലെ മന്ത്രഭാഗമായ ഒന്നാം മണ്ഡലത്തിൽ:—

'ഇന്ദ്രം മിത്രം വരുണമഗ്നിമാഹു-
രഥോ ദിവ്യഃ സ സുപർണ്ണോ ഗരുത്മാൻ
ഏകം സദ്വിപ്രാ ബഹുധാ വദ-
ന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ'

എന്നും, (ഋ. 1-164-46)

ആറാം മണ്ഡലത്തിൽ:-

'സുപർണ്ണം വിപ്രാഃ കവയോ വചോഭി-
രേകം സന്തം ബഹുധാ കല്പയന്തി
ഛന്ദാംസി ച ദധതോ അധ്വരേഷു
ഗ്രഹാത്സോമസ്യ മിമതേ ദ്വാദശ. (ശ്രു. 1-114-5)

എന്നും പല ഘട്ടങ്ങളിലുള്ള മന്ത്രങ്ങളിൽ നിന്നും തെളിയുന്നു. എന്നുതന്നേയുമല്ല വിശ്വം മുഴുവനും തന്നെ ഏകദേവസ്വരൂപമായി പത്താം മണ്ഡലത്തിൽ പുരുഷസൂക്തം കൊണ്ടു ഘോഷിച്ചിരിക്കുന്ന മഹിമ പ്രത്യേകം ദൃഷ്ടി വയ്ക്കേണ്ടതാണ്.

ഋഗ്വേദദൃഷ്ട്യാ ദേവന്മാരെല്ലാം അദിതി മുതലായവരിൽ നിന്നു ജനിക്കയാൽ അവർക്ക് ജന്മമുണ്ട്. എന്നാൽ മരണം ഇല്ല; അവർ സോമപാനം കൊണ്ട് അമർത്ത്യരായിഭവിച്ചുവത്രേ. ഈ സോമപാനം തന്നെ പാലാഴി കടഞ്ഞെടുത്ത അമൃതത്തിന്റെ പാനമായി പിന്നീട് പുരാണങ്ങളിൽ സ്വരൂപപ്പെട്ടിരിക്കണം. ഇത് ഇന്ദ്രാദിദേവതകളെപ്പററിയുള്ള കഥയാണ്. ഉത്തമൻമാരായ അഗ്നിവായുസൂര്യന്മാർക്ക് ജൻമവും ഇല്ല മരണവും ഇല്ല. അമൃതമഥനം നടത്തിച്ചുകൊടുത്ത വിഷ്ണുവും ശിവനും അമൃതപാനം കൊണ്ട് അമർത്ത്യത്വം സമ്പാദിക്കേണ്ടവരല്ലല്ലോ. എന്നാൽ ഋഗ്വേദത്തിലെ സൂര്യൻ തുടങ്ങിയ ദേവതകൾ എല്ലാം പ്രളയത്തിൽ ലയിക്കേണ്ടവർ തന്നെ. വിഷ്ണുവിനൊ ശിവനൊ അന്നും നിത്യതയുണ്ടെന്നാണ് പുരാണാദികളുടെ സൃഷ്ടികല്പന.

ഋഗ്വേദദേവതകളുടെ ശരീരം ഛായാരൂപവും അദൃശ്യവും ആണെങ്കിലും മനുഷ്യർക്കുള്ളതുപോലെ കർമ്മകുശലങ്ങളായ കരചരണാദ്യവയവങ്ങളും ആയുധങ്ങളും ഉള്ളതായി കാണുന്നു. അഗ്നിക്ക് ജ്വാല തന്നെ നാവു മുതലായതു, സൂര്യന് കിരണങ്ങൾ ഹസ്തങ്ങളും മണ്ഡലം നേത്രവുമായി വർണ്ണിച്ചിരിക്കുന്നു. ഇന്ദ്രന് വജ്രായുധം ഉള്ളത് പ്രസിദ്ധമാണല്ലോ. രുദ്രൻ (ശിവൻ) അമ്പും വില്ലും ധരിച്ചിരിക്കുന്നതായി വേദത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. ഇന്നത്തെ വിഷ്ണ്വാദികൾ പോലെ തന്നെ ഋഗ്വേദദേവതകൾ സ്തോതാക്കൾക്ക് ആപത്തുകൾ നീക്കി സമ്പത്തുകൾ നല്കി രോഗങ്ങൾ മാററി ആയുസ്സ് വർദ്ധിപ്പിച്ച് അതിവൃഷ്ട്യനാവൃഷ്ട്യാദിദോഷങ്ങൾ പോക്കി ശത്രുക്കളിൽ നിന്നും രക്ഷയരുളി സർവവിജയവും പ്രസാദിക്കുന്നരായി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

രത്നച്ചുരുക്കത്തിൽ ദ്യോവു മുതലായ ഋഗ്വേദദേവതകളുടെ ഒരു സ്വരൂപം മനസ്സിലാക്കാം. ഇന്നത്തെ ദേവതാസ്വരൂപം

നിശ്ചയിക്കേണ്ടിവരുന്ന ഘട്ടത്തിൽ ഇത് വളരെ ഉപകരിക്കുന്നതാണ്.

'ദ്യോവ്' ആകാശം ആകുന്നു. 'ആകാശാദ്വായുഃ വായോരഗ്നിഃ' എന്ന് തൈത്തരീയോപനിഷത്തിൽ കാണുമ്പോലെ ദ്യോവിൽ നിന്നും സമസ്തവും ജനിക്കയാൽ ദ്യോവിനെ സർവപിതാവായ പുരുഷനായി കല്പിച്ചാണ് വർണ്ണിച്ചിരിക്കുന്നത്.

ദ്യോവ്

ദ്യോവിനേയും പൃഥിവിയേയും ചേർത്ത് 'ദ്യാവാപൃഥിവീ' എന്ന് ദ്വന്ദ്വമായി ഒന്നിലധികം സൂക്തങ്ങളിൽ പ്രപഞ്ചത്തിന്റെ മാതാപിതാക്കളായി നിരൂപണം ചെയ്തിരിക്കുന്നു.

'വരുണൻ' അന്തരീക്ഷസ്ഥാനത്തിലുള്ള ദേവതകളിൽ പ്രധാനിയാകുന്നു. അന്തരീക്ഷം എന്നാൽ പൃഥിവിക്കും ദ്യോവിനും എടക്കുള്ള ഭാഗം. രണ്ടിനും അന്തഃ (ഇടക്കു) ഇക്ഷിക്കപ്പെടുന്നതിനാൽ 'അന്തരീക്ഷം' എന്നു പേരുണ്ടായി. അന്തരീക്ഷത്തെ സ്വർഗ്ഗത്തിലെ സമുദ്രമായി പറയുന്നു. വരുണൻ ശത്രുക്കളെ വരണം (നിവാരണം) ചെയ്യുന്നവനും മിത്രങ്ങൾക്കു വേണ്ടും വരം കൊടുക്കുന്നവനും എന്നർത്ഥം. വരുണസ്തുതിപരമായ ഋക്കുകൾ നീതിധർമ്മത്തെ ഉപദേശിക്കുന്നു. അതിപ്രാചീനമായ മാർഗ്ഗത്തിൽ വരുണനായിരുന്നു സൂര്യചന്ദ്രമിത്രാദികളെക്കൂടി ശാന്തമായ തന്റെ ശാസനത്താൽ ഭരിച്ചിരുന്നതെന്ന് നിരുക്തങ്ങൾ വ്യക്തപ്പെടുത്തുന്നു. സൂര്യചന്ദ്രാദികൾക്ക് ലോകത്തിൽ പ്രകാശത്തിനായി അന്തരീക്ഷത്തിൽ മാർഗ്ഗം തുറന്നിരിക്കുന്നത് വരുണനാണ്. വരുണന്റെ ആജ്ഞയാലാണ് നദികൾ പ്രവഹിക്കുന്നത്. വിശേഷവിധിയായി മേഘാവൃതമായ പർവതത്തിൽ ജലം നിറച്ചു വച്ച് വരുണനാണ് ഭൂമിയെ നനയ്ക്കുന്നത് എന്നും മററും വരുണന്റെ വൈഭവത്തെ അവിടവിടെ വർണ്ണിക്കുന്നു. ക്ഷേമം നല്കുവാനും വരുണനോട് പ്രാർത്ഥിക്കുക പതിവാണ്. ഇത്രയും മഹിമയുള്ള വരുണൻ ബ്രഹ്മാവിന്റെ സൃഷ്ടിക്രമം വന്നപ്പോൾ പുരാണാദികളിൽ ജലാധീശനായിമാത്രം ചമഞ്ഞിരിക്കുന്നു. എങ്കിലും സന്താനഗോപാലം മുതലായ ഉപാഖ്യാനങ്ങളിൽ അദ്ദേഹത്തിന്റെ ശക്തി പുരാണങ്ങളിലും വെളിപ്പെടുക തന്നെ ചെയ്യുന്നു.

വരുണൻ

ഇമം മേ വരുണ ശ്രുധീ ഹവമദ്യാ ച മൃഡയ
ത്വാമവസ്യുരാചകേ. ഋ - 1 - 25 - 19

അല്ലയോ വരുണ! എൻെറ ഈ പ്രാർത്ഥനാഹ്വാനത്തെ ശ്രവിക്കേണമേ. ഇന്ന് (ഇപ്പോൾ) ഞങ്ങളെ സുഖിപ്പിക്കേണമേ. രക്ഷണേഛുവായ ഞാൻ അവിടുത്തെ നേരെ സ്തുതിക്കുന്നു

'മിത്രൻ' ദ്യുസ്ഥാനവർത്തിയായിരിക്കുന്ന സൂര്യന് പ്രവൃത്തി ഭേദം നിമിത്തം അഞ്ച് അവസ്ഥകൾ ഉണ്ട്; അഞ്ചിലും പേര് മാറി മാറിക്കാണും. ഹിതകാരിയായ കർമ്മം നടത്തുന്നതു നിമിത്തം മിത്രൻ എന്നു പേര് പറയപ്പെടുന്നു. അതിതാപം ഹേതുവായി നേരിടുന്ന മരണ ഭയത്തിൽ നിന്ന് മഴപെയ്യിച്ചു ലോകരെ രക്ഷിക്കുന്നവൻ എന്നർത്ഥം. ഒടുവിലൊടുവിലായപ്പോൾ പ്രവൃത്തി നിമിത്തം വരുണനോട് ഐക്യം ഉണ്ടാക്കി വേദത്തിൽ തന്നെ ഇവർ മിത്രാവരുണന്മാരായി കാണപ്പെട്ടു തുടങ്ങി. ഈ മിത്രാവരുണരുടെ പ്രത്യേക ചുമതല ധർമ്മത്തിൽ ലോകത്തെ വർത്തിപ്പിക്കുകയാകുന്നു.

മിത്രൻ

മിത്രോ ജനാൻ യാതയതി ബ്രുവാണോ
മിത്രോ ദാധാര പൃഥിവീമുതദ്യാം
മിത്രഃ കൃഷ്ടീരനിമിഷാഭിചഷ്ടേ
മിത്രായ ഹവ്യം ഘൃതവദ് ജുഹോത
ഋക്-3-59-1

സ്തോത്രം ചെയ്യപ്പെടുന്ന മിത്രൻ കർഷകാദികളായ ജനങ്ങളെ വൃഷ്ടിപ്രദാനത്താൽ യത്നം ചെയ്യിക്കുന്നു (കൃഷ്യാദികളിൽ പ്രയത്നിപ്പിക്കുന്നു). മിത്രൻ തന്നെയാണ് പൃഥിവി (ഭൂമി) യേയും ദ്യോവിനേയും വൃഷ്ടിദ്വാരാ അന്നയാഗാദികളാൽ ധരിക്കുന്നത്. മിത്രൻ കൃഷ്ടികളെ (കർമ്മം ചെയ്യുന്നവരെ) അനുഗ്രഹദൃഷ്ട്യാ വീക്ഷിക്കുന്നു. അല്ലയോ ഋത്വിക്കുകളെ ഇത്രയും മഹിമയറിഞ്ഞ് ആ മിത്രനായിക്കൊണ്ട് ഘൃതവദ് ആജ്യത്തോടു കൂടിയ ഹവിസ്സിനെ ഹോമം ചെയ്ത് ആരാധിക്കുക.

മറെറാരവസ്ഥ സൂര്യനായിട്ടാണ്. സൂര്യനാണ് അവസ്ഥാഭേദം അഞ്ചായി തിരിഞ്ഞവരിൽ പ്രധാനി. സൂര്യൻ ഉഷസിൻെറ പതിയാകുന്നു. സൂര്യനെ ദേവന്മാർ അഗ്നി രൂപമായി ധരിക്കുന്നു. പകലിനെ പരിച്ഛേദിക്കുവാനും പ്രാണികൾക്ക് ആയുസ്സ് ദീർഘീകരിക്കുവാനും

സൂര്യൻ

സൂര്യനെ ഉത്തമ ദൈവതമായി കൊണ്ടാടുന്നു. ലോകത്തിനു ബോധം നല്കി പ്രവൃത്തി ഉപദേശിക്കുന്ന തേജസ്സാണ് സൂര്യൻ. സൂര്യപദത്തിന്, ഭാഗകലാത്മകനായി ചന്ദ്രാദി സകല തേജസ്സിലും കൂടി അന്തര്യാമിയായി സരിക്കുന്നവൻ (ഗമിക്കുന്നവൻ), ലോകമെല്ലാം പ്രസവിക്കുന്നവൻ ആവിർഭവിപ്പിക്കുന്നവൻ ലോകത്തെ അവരവരുടെ പ്രവൃത്തിയിൽ സൂക്ഷ്മമായി ഈരണം (പ്രേരണം) ചെയ്യുന്നവൻ, എന്നും മററും അനേകം പ്രകാരത്തിൽ യാസ്കൻ അർത്ഥം പറയുന്നു. ഈ അർത്ഥങ്ങളെല്ലാം നവീന ശാസ്ത്രദൃഷ്ടികൊണ്ടും സൂര്യനിൽ സംഗതങ്ങളാണ്. ചുരുക്കത്തിൽ,

"സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച"

എന്ന ശ്രുതിയിൽ ഈ വക സകല സാരവും ഉൾക്കൊണ്ടിരിക്കുന്നു.

ഉദുത്യം ജാതവേദസം ദേവം വഹന്തി കേതവഃ
ദൃശേ വിശ്വായ സൂര്യം. (ഋ-1-50-1)

കേതുക്കൾ (രശ്മികൾ) സൂര്യനെ സർവപ്രേരകനും ജാതവേദനും (സകല പ്രാണികളേയും അറിയുന്നവനും സകല സമ്പത്തും തികഞ്ഞവനും സകല വിജ്ഞാന സമ്പൂർണ്ണനും) ദേവനും (സർവദാ പ്രകാശസ്വരൂപനും) ആയിരിക്ക നിമിത്തം സർവജഗത്തിൻെറ ദർശനത്തിനായി പ്രസിദ്ധമായ എത്രയും ഉന്നതോന്നതമായ പരമോച്ചസ്ഥാനത്തിൽ വഹിക്കുന്നു (പ്രകാശിപ്പിക്കുന്നു.)

തേജസ്സിനെ പ്രചാരപ്പെടുത്തി ലോകയാത്ര നിർവഹിക്കുന്ന സൂര്യനാണ് സവിതാവ്. സുവർണ്ണമയമായ രഥത്തിൽ കേറി സഞ്ചരിച്ച് ലോകമെല്ലാം പരീക്ഷണം ചെയ്യുന്ന ഒരു അധ്യക്ഷനാണ്. ഈ സവിതാവിൻെറ തേജസ്സിനെ ധ്യാനിച്ച് ഉള്ളിൽ നല്ലതിന്മണ്ണം ഉപാസിക്കുന്നവന് സകല സിദ്ധികളും കൈവശമാണ്. ഈയൊരു ദിവ്യമന്ത്രമാണ് ഇന്ന് 'ഗായത്രി' എന്ന പേരിൽ അറിഞ്ഞുവരുന്ന സാവിത്രീമഹാമന്ത്രം. ഇതാണ് മന്ത്രം :-

സവിതാവ്

" തത് സവിതുർവരേണ്യം ഭർഗ്ഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയത്"

'ന ഗായത്ര്യാഃ പരോ മന്ത്രഃ' എന്നുള്ള അഭിപ്രായം സർവവിദിതമാണ്. നാം സവിതാവിൻെറ ശ്രേഷ്ഠമായ തേജസ്സിനെ

ധ്യാനിക്കയും അദ്ദേഹം നമുക്ക് അനുകൂലമായ ബുദ്ധി ചോദനം ചെയ്യുകയും എന്നുള്ളതാണ് ഇവിടെ സ്തോതാവിനും സ്തുത്യനായ ദേവനും തമ്മിൽ ഉള്ള ബന്ധം. ഇത് ഭാരതാദികാലമായപ്പോൾ

"ന ദേവാ ദണ്ഡമാദായ
രക്ഷന്തി പശുപാലവത്
യം തു രക്ഷിതു മിച്ഛന്തി
ബുദ്ധ്യാ സംയോജയന്തി തം"

എന്നീ രൂപത്തിൽ സദുപദേശസാഹിത്യമായിത്തീർന്നു. ഈ യൊരു മന്ത്രം തന്നെ കർമ്മമാർഗത്തിലും ജ്ഞാനമാർഗത്തിലും പ്രവേശിക്കുന്നവർക്ക് അതതിന് തക്ക വഴി തെളിച്ച് കൊടുക്കുവാൻ മതിയാകുന്നതാണ് എന്ന് മഹാന്മാർ ഉദ്ഘോഷിക്കുന്നു. എന്തെന്നാൽ ബുദ്ധിചോദനമാണല്ലോ സർവർക്കും എല്ലാ നന്മകൾക്കും എന്നും ഏക നിദാനം. ജഗത്പിതാവായ സൂര്യൻെറ വരണീയമായ ഉത്തമ തേജസ്സ് നമ്മുടെ ബുദ്ധിയെ പ്രചോദനം ചെയ്യുമാറാകട്ടെ എന്നാണല്ലോ മന്ത്രാർത്ഥസാരം.

'ഷൂങ് പ്രാണിപ്രസവേ' എന്ന ധാതുവിൽ നിന്നാണ് സവിതൃ ശബ്ദം ഉണ്ടായത്. സവിതാവ് ജഗത്പിതാവാകുന്നു. അദ്ദേഹത്തി(പരമേശ്വര)ൻെറ തേജസ്സ് സാധകനായ ഒരാൾക്കല്ല, സമഷ്ടിയായി ചരാചര പ്രപഞ്ചത്തിൻെറ മുഴുവനും നന്മക്കായിട്ടാണ്, എന്നുള്ളത് 'നഃ' എന്നുള്ള ബഹുവചന പ്രയോഗത്തിൽ നിന്ന് സ്പഷ്ടമാകുന്നു. കണ്ണിൽ മാംസചക്ഷുസ്സിൽ കാണുന്ന സൂര്യതേജസ്സിനേയല്ല ഇവിടെ ഗണിച്ചിരിക്കുന്നത്. ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത് ദൃഗ്ഗോചരകാര്യമല്ല. സർവശ്രേയസ്സുകൾക്കും ഏക നിദാനമായ ബുദ്ധിചോദനം തന്നെയാണ് അർത്ഥിക്കുന്നത്. പരമാത്മസാക്ഷാത്കാരം സിദ്ധിച്ചവനൊഴികെ ആരും ബുദ്ധി നന്നായാൽ കൊള്ളാമെന്ന് വിചാരം ഇല്ലാത്തവരല്ലല്ലോ. പരമാത്മസാക്ഷാത്കാരം സിദ്ധിച്ചവർ ലോകത്തിൽ അത്യന്തം വിരളമാണ്. 'പ്രചോദയാത്' എന്നതിനർത്ഥം ഇന്നതിന്നത് കൈവരണം എന്നുള്ള ഹിതകാരിയായ ഇച്ഛയ്ക്ക് അനുകൂലമായ ചോദനം ഭവിക്കട്ടെ, എന്നാകുന്നു. ഈ സവിതാവ് അന്യത്രസ്ഥിതനല്ല സ്വാത്മസ്ഥനാണ്, അഥവാ സ്വാത്മാവുതന്നെയാണ്. കാലം, ദേശം,

അവസ്ഥ എന്നിത്യാദി ഉപാധികളുടെ ക്രമങ്ങളേയും മര്യാദ കളേയും ലങ്ഘിക്കാതെ എല്ലാപേർക്കും ഒരുപോലെ ഉപ യോഗിക്കത്തക്കതായ ഒരു മഹാമന്ത്രം ഇതുപോലെ മററൊന്നു ളളതായി അറിവില്ല. ഋഷിഛന്ദസ്സുകളെ കൊണ്ടും ഈ മന്ത്ര ത്തിന് അന്യാദൃശമായ മഹിമയുണ്ടെന്നു സ്പഷ്ടപ്പെടുന്നു. ഇതിൻെറ ഋഷി വിശ്വാമിത്രനാകുന്നു. വിശ്വാമിത്ര ശബ്ദ ത്തിന് വിശ്വത്തിന് മിത്രം, ഹിതകാരി എന്നാണർത്ഥം. മിത്രേ ചർഷൌ' (6-3-110) എന്ന പാണിനി സൂത്രത്താൽ ഋഷിപരമായ അർത്ഥത്തിൽ വിശ്വാമിത്ര എന്ന് ദീർഘം വന്നതാണ്. ഇതുകൊണ്ട് ഈ മന്ത്രം പ്രപഞ്ചത്തിൻെറ ആക മാനം ഉളള നന്മയ്ക്ക് ഉതകുന്നതെന്നുകൂടെ വന്നുകൂടുന്നു.

'പൂഷാവ്' നാലാമത്തെ അവസ്ഥ. സൂര്യൻ പ്രസാ ദിച്ച് ലോകത്തിൻെറ പോഷണ കൃത്യം നടത്തുന്നത്
പൂഷാ പൂഷാവായിട്ടാണ്. അങ്കശധാരിയായ പൂഷാവ് പരേ തന്മാർക്ക് പരലോകം കാണിച്ചുകൊടുക്കയും ഈ ലോകത്തിൽ മനുഷ്യരേയും മൃഗങ്ങളേയും പോഷണം കൊണ്ട് രക്ഷിക്കയും ചെയ്യുന്നു. ഈ പൂഷാവാണ് കാലാപരനാമാവായ യമനായി വേഷം മാറുന്നത്.

അഞ്ചാമത്തെ അവസ്ഥ വിഷ്ണുവായിട്ടാണ്. രശ്മി കളെക്കൊണ്ട് എല്ലായിടത്തും വേഷണം (വ്യാപനം)
വിഷ്ണു ചെയ്കയാലും സർവത്ര പ്രവേശിക്കയാലും വിഷ്ണു വെന്ന പേര് സിദ്ധിച്ചതാണെന്ന് നിരുക്തകാരൻ പറയുന്നു. ദ്യോവിൽ സൂര്യനായും അന്തരീക്ഷത്തിൽ മിന്നൽ ക്കൊടിയായും ഭൂമിയിൽ അഗ്നിയായും മൂന്നിടത്തും മൂന്നു വിധം തൻെറ പദം ഉറപ്പിച്ച് വ്യാപിച്ചിരിക്കുന്നതായി വിഷ്ണു വിൻെറ വൈഭവം വർണ്ണിക്കപ്പെടുന്നു. ഇങ്ങനെ ത്രിവിധമായ ക്രമണം (സഞ്ചരണം) നിമിത്തം വിഷ്ണുവിനെ ത്രിവിക്രമ നായി സ്തുതിക്കുന്നു. വാമനാവതാരത്തിനുള്ള മൂന്ന് ചുവട് ഈ ഘട്ടത്തിൽ നിന്ന് ആവിർഭവിച്ചതായിരിക്കണം.

"ഇദം വിഷ്ണുർവിചക്രമേ ത്രേധാ നിദധേ പദം
സമൂഢമസ്യ പാംസുരേ." ഋക്ക് 1-22-17

വിഷ്ണു (സർവത്ര വ്യാപനശീലനായ തേജസ്വി) ഈ കാണുന്ന സർവ ജഗത്തിനേയും വിക്രമണം ചെയ്ത് (വിശേഷ

മായി ആക്രമണം ചെയ്തു) അധിഷ്ഠാനം ചെയ്തു. മൂന്ന് പ്രകാരത്തിൽ തൻെറ പദത്തെ നിധാനംചെയ്ത് തൻെറ പാദത്തെ പ്രക്ഷേപണം ചെയ്തു വ്യാപിച്ചു. ഈ വിഷ്ണുവിൻെറ പാംസുരമായ (രജസ്സോടുധൂളിയോടു കൂടിയ) പാദത്തിൽ ഈ കാണുന്ന സമസ്തപ്രപഞ്ചവും സമൂഢമായിരിക്കുന്നു, അന്തർഭവിച്ചിരിക്കുന്നു.

ഇന്ദ്രൻ

'ഇന്ദ്രൻ' ആന്തരീക്ഷസ്ഥാനത്തുള്ള ദേവതകളിൽ വച്ച് പ്രധാനിയാകുന്നു. ഇന്ദ്രശബ്ദത്തിന് ഇന്ദ്രൻെറ യോഗ്യതയനുസരിച്ച് അനേകം തരത്തിൽ നിർവചനം കാണുന്നു.

ഇരയെ (മഴപെയ്യിച്ച് തദ്വാരാ അന്നത്തെ) ദാനം ചെയ്യുന്നവൻ, അഥവാ ധാരണം ചെയ്യുന്നവൻ, ഇന്ദുവിനായി (സോമരസത്തിനായി) ദ്രവിക്കുന്നവൻ, ജാഗ്രതയായി ഗമിക്കുന്നവൻ, ഇന്ദുവിൽ രമിക്കുന്നവൻ, ഇന്ധനം (ദീപനം) ചെയ്യുന്നവൻ, സകല ഭൂതങ്ങളേയും അന്നം ഉണ്ടാക്കിക്കൊടുത്ത് അധിദേവനായും അദ്ധ്യാത്മാവായും പ്രകാശിപ്പിക്കുന്നവൻ, ഇദം(ഇക്കാണുന്ന സമസ്തവും) കരണം (പ്രവർത്തനം) ചെയ്യുന്നവൻ അഥവാ ദർശിക്കുന്നവൻ, ഇന്ദനം ചെയ്യുന്നവൻ സ്വയം ഐശ്വര്യവാനായിരിക്കുന്നവൻ, ദ്രാവണം ചെയ്യുന്നവൻ ശത്രുക്കളെ ഒടുക്കുന്നവൻ, അഥവാ യാഗം ചെയ്യുന്നവരെ ആദരിക്കുന്നവൻ. ഇന്ദ്രൻ മഴയ്ക്ക് തടസ്സമായിരുന്ന ആവരണശക്തിയെ ധ്വംസിച്ച് ലോകോപകാരം ചെയ്യുവാനായി സ്തുതിക്കപ്പെടുന്നു. ഇത് തന്നെയാണ് വൃത്രാസുരവധം എന്ന ഉപാഖ്യാനത്തിൽ ഘോഷിക്കപ്പെടുന്നത് ജലമില്ലാത്ത ശുഷ്കമേഘങ്ങളും അന്തരീക്ഷത്തിലെ പർവതങ്ങളും അസുരനിവാസസ്ഥാനങ്ങളുമാകയാൽ അസുരവധം ചെയ്ത് ആ പർവതങ്ങളെ ഭേദിച്ച് മേഘം നിരത്തി വർഷിപ്പിക്കുന്നു. അതിനാൽ ഈ ദേവനെ പർവതാരി എന്നും മററും നിരൂപണം ചെയ്തുവരുന്നു. സോമപാനം ചെയ്ത് മദോന്മത്തനായി സമരകുതുകിയായി മരുത്തുകളം ഒന്നിച്ച് ആർഭാടം ചെയ്ത് മേൽപോട്ടുള്ള ദ്യോവും കീഴ്പ്പോട്ടുള്ള ഭൂമിയും കുലുക്കി ഭയപ്പെടുത്തുന്ന ഒരു ശീലം ഇന്ദ്രന് സ്വതസ്സിദ്ധമായി വർണ്ണിക്കപ്പെട്ടുകാണുന്നു. ഇത് പ്രകൃതിയിൽപ്പെട്ട മഴയുടെ ആരംഭത്തിലെ ഇടിമുഴക്കത്തിൻെറ ഒരു വേഷം മാത്രമാണ്.

അന്തരീക്ഷസ്ഥാനത്തിലെ വായുവാണ് ഇന്ദ്രനായി പിന്നീട് രൂപാന്തരപ്പെട്ടത്. വായു പായിക്കുന്ന പഴിയാണല്ലോ മേഘങ്ങരം വർഷിക്കുന്നത്. ദേവതാധിപത്യം ഉണ്ടെങ്കിലും അഹങ്കാരം അധികമായാൽ എവിടേയും അടിക്കടി ആപത്തുകരം അനുഭവിക്കാനുള്ള അധർമ്മങ്ങരം ഉണ്ടാക്കുമെന്നതിനെ സൂചിപ്പിക്കാനായി ദേവേന്ദ്രനെ സ്വേച്ഛാചാരിയും പരഹിംസാശീലനും ആയി വേദത്തിൽ വേഷം കെട്ടിച്ചിരിക്കുന്നു.

ഇന്ദ്രൻ ഉഷസ്സ് എന്ന ദേവതയുടെ രഥം തകർക്കുകയും തൻെറ പിതാവിനെപ്പോലും ഹനിക്കയും ചെയ്യുന്നുപോൽ. പരമാർത്ഥത്തിൽ സ്വതന്ത്രമായ തൻെറ പ്രകാശം ഉഷസ്സിൻെറ ഗതിയെ അവലംബിച്ചുണ്ടായതല്ലെന്നും തൻെറ പ്രകാശത്തിന് കാരണഭൂതമായ സ്ഥാനം തന്നിൽ തന്നെ ലയിച്ചിരിക്കുന്നതാണെന്നും ഉള്ള തത്ത്വത്തേയാണ് ഈ സംഭവം വിശദപ്പെടുത്തുന്നത്. അഭിനവ ഗുപ്താചാര്യരുടെ അഭിപ്രായം, ക്രീഡനശീലവും അനിയന്ത്രിതവും സ്വേച്ഛാചാരിയുമായ മനസ്സായിട്ടാണ് ഇന്ദ്രനെ കല്പിച്ചിരിക്കുന്നത് എന്നാകുന്നു. ക്രീഡാവിജിഗീഷാർത്ഥങ്ങളിലുള്ള ''ദിവ്''' ധാതുവിൽ നിന്ന് സിദ്ധിച്ചതായ ദേവപദത്തിൻെറ നിരുക്തിയാണ് ഇതിനുള്ള പ്രമാണം. എത്രതന്നെ പരമാത്മപ്രകാശോദയം അടുക്കുന്നു എങ്കിലും ഇന്ദ്രിയഗ്രാമനായകനായ മനസ്സ് ആ തേജസ്സിനെ കാണ്മാൻ അനുവദിക്കാത്തവിധം കണ്ണടച്ചുകൊണ്ട് ബഹിർല്ലോകത്തിൽ നിന്ന് സുഖസമ്പാദനത്തിനായി സ്വകീയന്മാരായ ഇന്ദ്രിയങ്ങളെ പറഞ്ഞയക്കുന്നത് സുവിദിതമാണല്ലോ.

അദർദ്ദരുത്സമസൃജോ വിഖാനി ത്വമർണ്ണവാൻ
ബദ്ബധാനാൻ അരമ്ണഃ
മഹാമിന്ദ്ര പർവതം വിദ്വഃ സൃജോവിധാരാ
അവദാനവം ഹൻ ഋ-5-32-1

ഹേ ഇന്ദ്ര അവിടുന്ന് ഉത്സമായ, ഒലിച്ചുകൊണ്ടിരിക്കുന്ന ഊറ്റുപോലെ അടഞ്ഞിരുന്ന മേഘത്തെ ഭേദിച്ച് തുറന്നുവിട്ടു. പിന്നീട് മേഘങ്ങളിലെ ജലനിർഗമനദ്വാരങ്ങളെ വിസ്തരിച്ചു എന്നുതന്നെയല്ല തടയപ്പെട്ട മേഘങ്ങളെ പിഴിഞ്ഞ് വെള്ളം കൊട്ടപ്പിക്കുന്നു. മഹത്തുകളായ പർവതങ്ങളെ തുറന്നുവിട്ടതുകൊണ്ട് ജലധാരകളെ ഉണ്ടാക്കുന്നു. ദാനവനെ (സൃഷ്ടിക്ക് തടസ്സ

മായിരുന്ന വൃത്രാസുരനെ) വധിച്ച് ലോകക്ഷേമവും അവിടുന്നു നൽകി.

രുദ്രനെപ്പററി ഋഗ്വേദത്തിൽ അല്പം ചില സൂക്തങ്ങളെ കാണുന്നുള്ളു. ഇന്നത്തെ നിലയ്ക്ക് ശിവനെന്ന അപരനാമധേയത്താൽ അറിയപ്പെടുന്ന രുദ്രൻ അന്ന് കേവലം ഒരു അപ്രധാന ദേവതയായിരുന്നു. രുദ്ര ശബ്ദത്തിന് രൌതി (ശബ്ദിക്കുന്നവൻ) മേഘത്തിൻെറ ഉള്ളിൽ ഇരുന്ന് ഇടിമുഴക്കം ഉണ്ടാക്കി ജലരൂപമായി ദ്രവിപ്പിക്കുന്നവൻ, ശത്രുക്കളെ രോദനം ചെയ്യിക്കുന്നവൻ (കരയിക്കുന്നവൻ), നാദജ്യോതിസ്സായി ആത്മാവിൽ ശബ്ദിച്ച് ക്രോശിക്കുന്നവൻ എന്നും മററും അനേകം പ്രകാരത്തിൽ അർത്ഥം ഉണ്ട്. നാദജ്യോതിസ്സായി പ്രകാശിക്കുന്നവൻ എന്ന അർത്ഥം അടിസ്ഥാനപ്പെടുത്തിയാണ് യോഗവിദ്യയ്ക്ക് രുദ്രൻ അധിഷ്ഠാനദേവതയായി ഘോഷിക്കപ്പെടുന്നത്. രുദ്രൻ ദ്യുസ്ഥാനത്തിൽ ഇരുന്ന് അന്നം വഴി തൻെറ ശക്തിയെ പ്രചരിപ്പിച്ച് ശത്രുക്കളെ രോഗം ഉണ്ടാക്കി ധ്വംസിക്കുന്നവനും ഭക്തന്മാരെ രോഗം മാററി ദിവ്യൌഷധം വർഷിച്ച് രക്ഷിക്കുന്നവനും ആയിക്കാണുന്നു. അധികവും ഭയങ്കരമായിട്ടാണ് രുദ്രൻെറ രൂപം പറയപ്പെടുന്നതെങ്കിലും മംഗളകാരി എന്ന അർത്ഥത്തിൽ ശിവൻ എന്നുള്ള അർത്ഥവും ഋഗ്വേദത്തിൽ തന്നെ ഉപയോഗിച്ചിട്ടുണ്ട്.

രുദ്രൻ

യാ തേ രുദ്ര ദിദ്യുദവസൃഷ്ട ദിവസ്പരി
ക്ഷ്മയാ ചരതി പരി സാ വൃണക്തുനഃ
സഹസ്രം തേ സ്വപിവാത ഭേഷജാ
മാനസ്തോകേഷു തനയേഷ്ഠരീരിഷഃ

അല്ലേ രുദ്ര, അന്തരീക്ഷത്തിൽ നിന്ന് വിമുക്തമായ അശനി (വജ്രാഹതി) ഭൂനിവാസികളായ ഞങ്ങളെ ബാധിക്കാതിരിക്കത്തക്കവിധത്തിൽ രക്ഷിക്കേണമേ. ഇതുകൂടാതെ യാവ ചില അസംഖ്യം ഭേഷജ(ഔഷധ)ങ്ങൾ ഉണ്ടോ അവയേയും ഞങ്ങൾക്ക് പ്രസാദിച്ചു തരേണമേ! ഞങ്ങളുടെ പ്രിയപ്പെട്ട പുത്രന്മാർക്കും പൌത്രന്മാർക്കും യാതൊരു ഹിംസവും ഉണ്ടാകരുതേ.

മരുത്തുകൾ ഗണങ്ങളായിട്ടാണ് സഞ്ചരിക്കുന്നത്. മിതമായി രവി(ശബ്ദി)ക്ക, മിതമായി രോചി(ശോഭി)ക്ക എന്നീ

തരത്തിൽ മരുത് ശബ്ദത്തിന് ഒന്നിലധികം **അർത്ഥം**
മരുത്തുകൾ ഉണ്ട്. സംഖ്യയിൽ ഇവർ 63 എന്നും 21 എന്നും രണ്ട് വിധത്തിൽ കാണുന്നു രുദ്രന്റേയും മേഘത്തിന്റേയും പുത്രന്മാരായും ഇവർ ശാന്തമായ മഴ പെയ്യിക്കുന്നതിന് പ്രേരകന്മാരാകുന്നു. കോപിച്ച്കഴിഞ്ഞാൽ കൊടുങ്കാറ്റിന്റെ രൂപമായി വലിയ ഉല്പാതം ഉണ്ടാക്കുവാനും ഇവർ ശക്തരാകുന്നു. ഇപ്പോൾ മരുത്തുകൾ കാററിൻെറ പര്യായമായി തീർന്നിട്ടുണ്ട്. ദേവതാത്വം പ്രവൃത്തികൊണ്ടുള്ള ചേതനധർമ്മത്താൽ ആരോപിതമാണ്.

ആവിദ്യുന്മദ്ഭിർമരുതഃ സ്വർകൈർ
രഥേഭിർയാത ഋഷ്ടിമദ്ഭിരശ്വ പർണ്ണൈഃ
ആവർഷിഷ്ഠാന ഇഷാ വയോ
ന പപ്താ സുമായാ ഋ-2-88-1

അല്ലയോ മരുത്തുക്കളേ ദീപ്തിമത്തുക്കളും ശോഭനമയ ഗമനം ഉള്ളതുകളും ഋഷ്ടികൾ (ശക്തിരൂപങ്ങളായ ആയുധങ്ങൾ) വഹിച്ചതുകളും അശ്വസമാനമായ പാച്ചൽ ഉള്ളതുകളും ആയ രഥങ്ങളിൽ കയറി ഞങ്ങളുടെ യാഗശാലകളിൽ വരുവിൻ. ശോഭനകർമ്മാക്കളും ശോഭനജ്ഞാനശാലികളുമായ നിങ്ങൾ എത്രയും പുഷ്ടികരങ്ങളായ അന്നങ്ങൾ ഞങ്ങൾക്ക് തരുവാനായി പക്ഷികൾക്ക് തുല്യം വേഗം വന്നുചേരുവിൻ.

'വായു' അന്തരീക്ഷ സ്ഥാനത്തിലെ ദേവതകളിൽ മുഖ്യനാകുന്നു. അഗ്നി, വായു, സൂര്യൻ എന്ന മൂന്ന് ദേവതകളെ ആദ്യം ഉണ്ടായിരുന്നുള്ളു. അവരിൽ ഒന്നാണ് വായു. ഈ വായു
വായു തന്നെ പിന്നീട് ക്രമേണ അലങ്കരിച്ചും പരിഷ്ക്കരിച്ചും ഇന്ദ്രനായി പ്രചാരപ്പെട്ടുവന്നു. വായുവിൻെറ ശക്തിതന്നെയാണ് മേഘത്തെ വേണ്ടവിധം നയിപ്പിച്ച് മഴപെയ്യിക്കുന്നതും ഇല്ലായ്മ ചെയ്യുന്നതും എന്നുവന്നാൽ ഇന്ദ്രൻെറ പ്രവൃത്തികൾ ഏറെക്കുറെ ഇതുകൊണ്ട് പൂർത്തിയായല്ലോ. അടുത്തു തന്നെ മരുത്തുകൾ വായുവാണെന്ന് പറഞ്ഞിട്ടുണ്ട്. വായു ശബ്ദത്തിന് ഗമനശീലൻ, ഗന്ധം വഹിക്കുന്നവൻ, ഓഷധികൾക്ക് ഗർഭം ധരിപ്പിക്കുന്നവൻ, എന്നെല്ലാം 'വാഗതിഗന്ധനയോഃവേഞ്ഞ് തന്തുസന്താനേ' എന്നീ ധാതുക്കളിൽ നിന്നും ഉള്ള വ്യുത്പത്തിയാൽ അർത്ഥം കിട്ടുന്നു. ഗമനം എന്നതിന് ശരീരചൈതന്യഗമനം എന്ന താല്പര്യത്താൽ സകല പ്രാണികളുടെ ജീവൻ എന്നർത്ഥവും യുക്തമാണ്.

വായവായാഹി ദർശതേ
മേ സോമാ അരംകൃതാഃ
തേഷാം പാഹി ശ്രുധീഹവം
ഋ-1.2-1

അല്ലയോ ദർശനീയനായ (കാമ്യനായ) വായോ ഇതേ സോമരസങ്ങരം അവിടുത്തെ ഭാഗത്തിനായി അലങ്കരിച്ച് തയ്യാറാക്കിവെച്ചിരിക്കുന്നു. ആവക സോമരസം പാനംചെയ്ത് തൃപ്തിപ്പെട്ടാലും. അതിലേക്കായി ഞങ്ങളുടെ ഈ പ്രാർത്ഥനാഹ്വാനം ശ്രദ്ധിച്ച് കേരംക്കണേ, പ്രാണാദിവൃദ്ധിക്കായി പ്രസാദിക്കേണമേ.

'അപ്പുകരം' ആപിക്കാൻ (പ്രാപിക്കാൻ) ആധാരമായുള്ളവ. ഈ അപ്പുകളെ മാതാവായും ഹിതകാരിണിയായും വർണ്ണിക്കുന്നുണ്ട്. അന്നത്തിനും ജീവധാരണത്തിനും തന്നിമിത്തം സുഖലാഭത്തിനും ഏകാശ്രയമായുള്ളവ അപ്പുകളാണ്.

അപ്പുകരം

ആപോ ഹി ഷ്ഠാ മയോഭുവ-
സ്താ ന ഊർജേ ദധാതന
മഹേ രണായ ചക്ഷസേ
ഋ-10.9-1

അല്ലയോ സർവ നന്മകളും പ്രാപിപ്പിക്കാൻ മാതൃസ്ഥാനത്തിൽ വിജയിക്കുന്നോവേ അപ്പുകളെ നിങ്ങരം സർവപ്രാണികരംക്കും സുഖത്തെ ചെയ്യുന്നവരായി ഭവിക്കുന്നുണ്ടല്ലോ. അപ്രകാരം ഉള്ള നിങ്ങരം ഞങ്ങളെ അന്നലാഭത്തിന് അർഹരാക്കിചെയ്യുവിൻ. അതിനാൽ ജീവനധർമ്മത്തെ ധരിക്കുവിൻ. മഹത്തും രമണീയവുമായ ദർശനവും (ജ്ഞാനവും) പ്രസാദിക്കുവിൻ.

പ്രഥിവീസ്ഥാനദേവതകളിൽ അഗ്നി മുഖ്യനാകുന്നു. വാസ്തവത്തിൽ ദ്യുസ്ഥാനത്തിലുള്ള സൂര്യനും അന്തരീക്ഷസ്ഥാനത്തിൽ ഉള്ള വായുവും തേജസ്സു കൊണ്ട് അഗ്നി തന്നെയാകുന്നു. വായുവിൽ നിന്നാണ് അഗ്നി ഉണ്ടായതെന്ന് വായോരഗ്നിഃ, എന്നിത്യാദി പ്രമാണങ്ങളാൽ സ്പഷ്ടമാണ്. സ്ഥാനഭേദം നിമിത്തം പേരുകരം മാറി എന്നേ ഉള്ളു. യജ്ഞത്തിൽ അഗ്നിയെക്കൊണ്ട് വേണം സമസ്തവും നടക്കേണ്ടതെന്നതിനാലും അഗ്നിമാർഗേണയാണ്

അഗ്നി

ദേവതകൾക്ക് ഹവിസ്സ് അർപ്പിക്കേണ്ടതെന്നതിനാലും അഗ്നി വളരെ മുഖ്യനായിത്തീർന്നു. ഹോമത്തിൽ നെയ്യ് ഉത്തമസാധന മാകയാൽ അഗ്നിയെ ഘൃതമുഖനെന്നും മററും വ്യവഹരി ക്കുന്നു. ജ്വാലകളെ ജിഹ്വകളായും സഞ്ചരിക്കുന്ന മാർഗത്തെ കൃഷ്ണവർണ്ണമായും (പുക കാണുകയാൽ) പറയുന്നു. ഇന്ന ത്തെ സംസ്കൃതഭാഷയിലും കൃഷ്ണവർത്മാവെന്ന് അഗ്നിയെ കുറിക്കുന്ന ശബ്ദം ഉണ്ട്. ഭൂമിയിൽ തൃണകാഷ്ഠാദികളിൽ നിന്നെന്നപോലെ അന്തരീക്ഷത്തിൽ വായുവിൽ നിന്നും അഗ്നിക്ക് ആവിർഭാവം ഉണ്ട്. ദ്യോവിൽ നിന്നും ഉദിക്കുന്ന തായും പറയുന്നു. അതിൽ ദ്യോവിൽ നിന്നും ഉദിച്ച അഗ്നിയെ ത്രിത(തൃതീയ)എന്നും അന്തരീക്ഷത്തിൽ ഉള്ളതിനെ അപാന്നപാ ത്തെന്നും ഭൂമിയിലുള്ളതിനെ ഗൂഢാഗ്നിയെന്നും പറഞ്ഞു വരുന്നു. ദ്യോവിൽ സൂര്യനും ആകാശത്തിൽ മിന്നൽ മുതലാ യതും സ്വയം പ്രത്യക്ഷപ്പെട്ട് കാണുമ്പോലെ ഭൂമിയിൽ തേജസ്സ് പ്രത്യക്ഷമല്ലല്ലോ. തൈലം, ഇന്ധനം മുതലായ സാമ ഗ്രികളാൽ മാത്രമേ അഗ്നിയെ കാണ്മാൻ സാധിക്കു. അതി നാൽ ഗൂഢാഗ്നി എന്ന് പറയുന്നു. ഇത്രയും മഹിമയുള്ള തിനാലും സർവദേവതാ സ്വരൂപിയായതിനാലും ആണ് ഋഗ്വേദം തന്നെ "അഗ്നിമീളേ പുരോഹിതം' 'എന്ന് അഗ്നി സ്തുതിയിൽ ആരംഭിച്ചിരിക്കുന്നത്. അഗ്നിസൂക്തം മുമ്പിൽ വ്യാഖ്യാനിച്ചിട്ടുള്ളതിനാൽ ആവർത്തിക്കുന്നില്ല. അഗ്നിക്ക് സർവസാധാരണമായി കാണുന്ന കർമ്മം ദഹനവും ദേവതാരൂപ മാകുമ്പോൾ പാപദഹനവും ആകുന്നു. അഗ്നി തൻെറ തേജ സ്സിനാൽ ആപത്തുകൾ നീക്കുന്നതായി പറഞ്ഞിരിക്കുന്നത് നോക്കുക:—

'അഗ്നിഃ സ്വതേജസാ രക്ഷാംസി നിഘ്നൻ
രക്ഷോഹാ ഭവതി'

അഗ്നി തൻെറ തേജസ്സുകൊണ്ട് രക്ഷസ്സുകളെ (ആപത്തുകളെ) നിഹനിക്കുക നിമിത്തം രക്ഷോഹാ എന്ന് പറയപ്പെടുന്നു.

സോമൻ — ഷുഞ് അഭിഷവേ എന്ന ധാതുവിൽ നിന്നും അഭിഷവം ചെയ്യ (പിഴിയ) പ്പെടുന്നത് എന്നർത്ഥത്താൽ ഒരു മാതിരി രസം നിറഞ്ഞ ഓഷധിയാണ് സോമ സബ്ദം കൊണ്ട് കുറിക്കപ്പെടുന്ന അർത്ഥം.

'യത്തേ സോമ ദിവിജ്യോതിഃ' എന്നീ ശ്രുതിയാൽ ദ്യുസ്ഥാനഗതനാണ് സോമൻ എങ്കിലും സോമപദം രസാത്മക നായ ചന്ദ്രനേയാണ് കുറിക്കുന്നത്. ചന്ദ്രന്റെ രസാത്മകമായ ജ്യോതിസുതന്നെ ഉള്ളിൽ നിറഞ്ഞു ഓഷധിയായി സോമലതാ രൂപത്തിൽ കാണുന്നത് ഭൂമിയിലാണ്. ഈ സോമത്തെ ദ്യോ വിൽ നിന്നു കൊണ്ടുവന്നതായി ഒരു ഉപാഖ്യാനം ഉണ്ട്. സോ മപാനം ചെയ്തു മർത്ത്യർ അമർത്ത്യത്വം പ്രാപിക്കുന്നതായ കഥയുണ്ട്. ചന്ദ്രൻ അമൃതകിരണനാകയാൽ ആ വക അമൃതം നിറഞ്ഞിരിക്കുന്ന സോമത്തിന് അത്രയും ശക്തിയുണ്ടായിരി ക്കേണമല്ലോ. അമർത്ത്യത്വം കൊടുക്കാൻ ഉപയോഗപ്പെടുകയാൽ സോമത്തെ ദേവതയായി കല്പിച്ചു. പീതവർണ്ണമാകയാൽ തേജസ്വിയായും പറയപ്പെടുന്നു. സോമപാനത്തിന്റെ ഫല മായി:-

'അപാമ സോമമമൃതാ അഭൂമാ-
ഗന്മ ജ്യോതിരവിദാമ ദേവാൻ
കിം നൂനമസ്മാൻ കൃണവദരാതിഃ
കിമു ധൂർത്തിരമൃത മർത്ത്യസ്യ' (ഋ. 8-48-3)

അല്ലയോ അമൃത (നാശരഹിത)മായ സോമ! ഞങ്ങൾ നിന്നെ പാനം ചെയ്യാം. അതുനിമിത്തം ഞങ്ങളും അമൃതരായി ഭവിക്കും. പിന്നീട് ജ്യോതിർമയമായ സ്വർഗ്ഗത്തേക്കു പോകാം. ദേവന്മാരെപ്പററിയുള്ള തത്ത്വജ്ഞാനവും സമ്പാദിക്കാം. അപ്ര കാരം ആകുമ്പോൾ ശത്രു വിചാരിച്ചാൽ എന്തുചെയ്യാൻ സാധി ക്കും ? ഇപ്പോൾ മർത്ത്യനാണെങ്കിലും സോമപാനം ഹേതുവായി അമർത്ത്യഭാവം സിദ്ധിച്ചാൽ ഹിംസാകരായ പാപശത്രുക്കൾക്ക് എന്തു കാട്ടുവാൻ സാധിക്കും? ഇങ്ങനെ അമൃതത്വവും തേജസ്സും ദേവവിജ്ഞാനവും സോമപാനഫലമായി വർണ്ണിച്ചിരിക്കുന്നു. ഓഷധികളിൽ വച്ചു പ്രധാനിയാകയാൽ ഓഷധിരാജനെന്നും സ്തുതിക്കപ്പെടുന്നു. ഈ സോമം തന്നെയാണ് ഇപ്പോൾ ചന്ദ്രൻ എന്നുവന്നുകൂടിയിരിക്കുന്നത്. ഋഗ്വേദത്തിൽ ഇന്ദു തുല്യനായും യജുർവേദത്തിൽ താരകാനാഥനായും അഥർവണ വേദത്തിൽ സാക്ഷാത്തായ ഇന്ദുവായിത്തന്നെയും സോമനെ നിർദ്ദേശിച്ചിരിക്കുന്നു. ബ്രാഹ്മണഗ്രന്ഥങ്ങളിൽ ഇന്ദുവി ന്റെ ക്ഷയം, ദേവകളും പിതൃക്കളും അമൃതകലാപാനം ചെയ്ത തുകൊണ്ടാണെന്നു പറയുന്നു. ശ്രുതി നോക്കുക:–

'ഇന്ദുഃ സോമരാജോ ദേവാനാമന്നം
തം ദേവാ അശ്നന്തി'

അന്നമയമായ സ്ഥൂലശരീരത്തിനും അതിലുള്ള മനോമയമായ സൂക്ഷ്മ ശരീരത്തിനും ജീവാധാരമായ കാരണശരീരത്തിനും ഇങ്ങനെ ശരീരത്രയത്തിനും ആവശ്യമുള്ള സുഖങ്ങൾ (സ്വർഗ്ഗപ്രാപ്തിവരെ) ദാനം ചെയ്യുന്നതിന് അധികാരിയായിട്ടാണ് സോമനെ കല്പിച്ചിരിക്കുന്നത്. ഇവ മൂന്നും കേവലം ശരീരങ്ങൾ ആണ്. ആത്മാവ് ഇവയിൽ നിന്ന് ഭിന്നമാണെന്നുള്ളത് മറക്കരുത്.

ചന്ദ്രമസ്

'ചന്ദ്രമസ്സ്'' അന്തരീക്ഷദേവതയാകുന്നു. കാന്ത്യർത്ഥമായ 'ചന്ദ'' ധാതുവിൽ നിന്നും കാന്തിമാനെന്നും ചാരുവായി ദ്രവി(ഗമി)ക്കുന്നു എന്ന അർത്ഥത്തിൽ ആനന്ദകൻ എന്നും മററും അനേകം തരത്തിൽ ചന്ദ്രശബ്ദത്തിന് അർത്ഥം കാണുന്നു. ആയുസ്സിനെ വർദ്ധിപ്പിക്കയും രോഗത്തെ നശിപ്പിക്കയും ആഹ്ളാദം കൊടുക്കയും നിമിത്തം ചന്ദ്രൻ ദേവനായി ഭവിച്ചു. ചന്ദ്രഗതിയെ *തിഥികൾ നിശ്ചയിക്കുന്നതിന് ഒരു പ്രമാണമായും ഉപയോഗിക്കുന്നു.

നവോ നവോ ഭവതി ജായമാനോ ഽ
ഹ്നാം കേതുരുഷസാമേത്യഗ്രം
ഭാഗം ദേവേഭ്യോ നിദധാത്യായൻ
പ്ര ചന്ദ്രമാസ്തിരതേ ദീർഘമായുഃ.

ഋ.10-85-19.

ഈ ചന്ദ്രമസ്സ് (ചന്ദ്രൻ) ശുക്ലപക്ഷത്തിൽ പ്രതിദിനം നവംനവമായിതന്നെ ഓരോ കലകളുടെ അഭിവൃദ്ധിയോടുകൂടി ഉദിക്കുന്നവനായി അഹസുകൾക്ക് (ദിവസങ്ങൾക്ക്) കേതുവായി (ദ്യോതകനായി) ഭവിക്കുന്നു, ക്രമേണ പ്രഥമ മുതലായ തിഥികളെ അറിവാൻ ഉപദേഷ്ടാവായി പ്രകാശിക്കുന്നു. ഈ ചന്ദ്രൻ തന്നെ കൃഷ്ണപക്ഷമാകുമ്പോൾ ഉഷസുകളുടെ (പ്രഭാതങ്ങളുടെ) അഗ്രത്തിലെത്തുന്നു. അപ്പോൾ കുറഞ്ഞുവരുന്നു. ഇങ്ങനെ വൃദ്ധിക്ഷയങ്ങൾ കൊണ്ട് രണ്ടു പക്ഷങ്ങളുടേയും അവസാനത്തിൽ ആയി (പക്ഷാവസാനത്തിൽ) ദേവർക്കായിക്കൊണ്ട്

*പ്രഥമ (പ്രതിപത്ത്) ദ്വിതീയ മുതലായ വ്രതാദ്യനുഷ്ഠാനോപയോഗിയായ ദിവസവിശേഷങ്ങൾ.

ഹവിർഭാഗത്തെ നിധാനം (അർപ്പണം) ചെയ്യുന്നു. ഇപ്രകാരം ജ്യോതിർമ്മയനായുള്ള ചന്ദ്രൻ ആയുസിനെ ദീർഘമാക്കി വർദ്ധിപ്പിക്കുന്നു.

ഇതുവരെ ഉദാഹരിക്കപ്പെട്ട ദേവതകൾ, പൃഥിവി ഒഴിച്ചു പുരുഷധർമ്മം ആരോപിച്ച് വർണ്ണിക്കപ്പെട്ടവയാണ്. പൃഥിവിയെ ദ്യോവിൻെറ പത്നിയും ലോകത്തിൻെറ മാതാവുമായി സ്തുതിച്ചിട്ടുണ്ട്. ഇനി ഉഷസ്സ്, രാത്രി, സരസ്വതി മുതലായ ചില സ്ത്രീദേവതകളും ഉണ്ട്. ഉഷസ്സും രാത്രിയും നഭസ്സിൻെറ പുത്രികളത്രേ. ഉഷസ്സ് പ്രകാശരൂപയും രാത്രി തമോരൂപയും ആകുന്നു. ഉഷസ്സിന് സൂര്യൻേറയും രാത്രിക്ക് നക്ഷത്രങ്ങളുടേയും കാന്തിയാൽ അലങ്കാരം ഉണ്ടെങ്കിലും ഉഷസ്സിനെ അപേക്ഷിച്ച് രാത്രിക്ക് പ്രകാശം കുറയും. ഉഷസ്സിനെ സൂര്യപത്നിയായും പറയുന്നു. കാന്ത്യർത്ഥമായ 'ഉശ' ധാതുവിൽ നിന്നും സിദ്ധിച്ചതാണ് ഉഷഃ ശബ്ദം. രമണീയമായ ധനം സമർപ്പിച്ചും വിജ്ഞാനോദയം ഉണ്ടാക്കിയും ജനങ്ങളെ രക്ഷിക്കാനുള്ള യോഗ്യതയാൽ ഉഷസ്സ് ദേവതയായി.

ഉഷസ്തച്ചിത്ര മാഭരാസ്മഭ്യം വാജിനീവതി |
യേന തോകം ച തനയം ച ധാമഹേ (ഋ.1-92-13)

അല്ലയോ ഹവിർലക്ഷണമായ അന്നം അർപ്പിച്ചു ആരാധിക്കപ്പെട്ടുപോരുന്ന ഉഷസ്സ് ദേവതേ! അവിടുന്നു ഞങ്ങൾക്ക് രമണീയമായ ധനത്തെ ആഭരി (അർപ്പി) ക്കേണമേ. ആവക ധനം കൊണ്ട് തോകം (പുത്രനേയും) തനയം (തത്പുത്രനായ) പൌത്രാദിസന്തതിയേയും ഞങ്ങൾ ധരിച്ചുകൊള്ളാം.

'രാ' ദാനെ എന്ന ധാതുവിൽ നിന്നും സുഖത്തെ ദാനം ചെയ്യുക എന്ന അർത്ഥത്തിൽ രാത്രിശബ്ദം ഉണ്ടായി.

രാത്രി ക്ഷോഭരഹിതമായും ശാന്തമായും ഉള്ള രാത്രി സുഖകരമായ നിദ്രയ്ക്ക് കാരണമാകയാൽ അത്തരം പ്രസാദത്തിനായി രാത്രിയെ ദേവതയായി സ്തുതിക്കുന്നു.

'സരസ്വതി'-സരസ്സ് ജലം അഥവാ രസവത്തായ നാദ

സരസ്വതി കലയുള്ള ശക്തി എന്നർത്ഥം. ആദ്യത്തെ പക്ഷത്തിൽ സരസ്വതി നദിയും രണ്ടാമത്തെ പക്ഷത്തിൽ വാഗ്ദേവിയും ആകുന്നു.

പാവകാ നഃ സരസ്വതീ വാജേഭി–
ർവാജിനീവതീ യജ്ഞം വഷ്ടുധിയാ വസുഃ
(ഋക്. 1-3-10)

പാവകയായ (ശോധയിത്രയായ തന്റെ ജ്യോതിസ്സിനാൽ പരിശുദ്ധിപ്പെടുത്തുന്ന) സരസ്വതി ഹവിർല്ലക്ഷണങ്ങളായ അന്നങ്ങൾക്കുവേണ്ടി അപ്രകാരമുള്ള യജ്ഞക്രിയയാൽ ആരാധിക്കപ്പെടുന്നവളായി കർമ്മങ്ങൾ കൊണ്ട് പ്രാർത്ഥിക്കപ്പെടുന്ന ധനത്തിന് കാരണഭൂതയായി ഞങ്ങളുടെ യാഗത്തിനായി സന്നിധാനം ചെയ്യുമാറാകേണമേ.

സ്ത്രീദേവതകളെ പ്രധാന പുരുഷദേവതകളുടെ പത്നിമാരായും അവരിൽ സന്താനമുണ്ടായതായും ഭംഗിപിടിപ്പിച്ച് വർണ്ണിക്കാറുണ്ട്. അക്കൂട്ടത്തിലാണ് ദ്യോവും ഭൂമിയും തമ്മിൽ ഘടിപ്പിച്ചു ലോകം ഉണ്ടായതായി പറയുന്നത്.

'അദിതി' എന്നൊരു ദേവതയുണ്ട്. അന്തരീക്ഷസ്ഥാനത്തിലുള്ള സ്ത്രീദേവതയാകുന്നു അദിതി. അദീനയാകയാലും ദിതി (ബന്ധനദൈന്യം) ഇല്ലാത്തതിനാലും അദിതി

അദിതി

എന്നു പറയപ്പെടുന്നു. അദിതിയെ ദേവമാതാവായും ചുരുക്കത്തിൽ സർവ്വപ്രപഞ്ചത്തിനും കാരണമായും വർണ്ണിക്കുന്നു. അദിതി ബന്ധനത്തിൽ നിന്നു മോചനം നൽകി രോഗങ്ങൾ മാററുവാനുള്ള ശക്തിമതിയായ ദേവതയായി കാണുന്നു. ദേവന്മാർ അദിതിയുടെ പുത്രൻമാരാകയാൽ ആദിതേയൻമാർ എന്നു പറയപ്പെടുന്നു.

'ബൃഹസ്പതി' ബൃഹത്തിനെ, ഉദകത്തേയും മഹത്തായ ജഗത്തിനേയും പാനം (പാലനം) ചെയ്കയാൽ ബൃഹസ്പതി എന്ന പേരുണ്ടായി. തേജസ്സ് യജ്ഞനിർവഹണം

ബൃഹസ്പതി

മുതലായി അഗ്നിയിൽ കാണുന്ന ഗുണങ്ങൾ ഉള്ളതിനാൽ ബൃഹസ്പതിയെ പുരോഹിതനായി പറഞ്ഞുവരുന്നു. ബൃംഹസ്, മന്ത്രം എന്നു അർത്ഥം സ്വീകരിച്ചും പതി ശബ്ദം നാഥാർത്ഥമാക്കിയും, മന്ത്രനാഥൻ എന്നിങ്ങനെയുള്ള രീതിയിൽ പുരോഹിതാർത്ഥം നേരേയും സിദ്ധിക്കുന്നു. യജ്ഞത്തിൽ ബ്രഹ്മസ്ഥാനമാണ് പുരോഹിതനുള്ളത്. ക്രമേണ ഈ ബൃഹസ്പതി ദേവഗുരുവായി തീർന്നു. ജ്യോതിർമ്മണ്ഡലത്തിലും ഗ്രഹങ്ങളുടെ കൂട്ടത്തിലും ബൃഹസ്പതിക്ക് ഒരു നല്ല സ്ഥാനം ഉണ്ട്. ബൃഹസ്പതി

(വ്യാഴൻ) മധുവിനെ (മഴയെ) പ്രസാദിച്ചു മഴ (മധു) കൊണ്ടു ലോകത്തിന് അനുഗ്രഹം ചെയ്യുന്ന ഒരു ദേവതയാണ്.

ഇനി വസ്തുക്കളിലെന്നപോലെ വസ്തു ധർമ്മമായ ഗുണങ്ങളിൽ ദേവതാത്വം ആരോപിച്ചുള്ള ഗതിയെ നോക്കാം. ആ വക ഗുണങ്ങൾ സമ്പത്തിനും ശത്രുക്ഷയത്തിനും ആനന്ദാനുഭവത്തിനും ആസ്പദമാകയാൽ അവയിൽ ചേതനത്വം ആരോപിച്ചു ദേവതകളായി വർണ്ണിക്കുന്നു. അഥർവവേദത്തിൽ കാമത്തെ ദേവതയാക്കി പറയുന്നു. കാമികളെ തല്ലി ഉപദ്രവിക്കുന്നതിന് ഉപയോഗപ്പെടുത്തുന്ന പുഷ്പങ്ങളെ ആ ദേവതയുടെ ബാണങ്ങളായും കല്പിക്കുന്നു. അങ്ങിനെയാണ് കാമൻ പുഷ്പബാണനായി കവികളാൽ കൊണ്ടാടപ്പെടാനിടവന്നത്. ഈ കല്പനക്ക് കാരണം ഉണ്ട്. മനസ്സും പഞ്ചതൻമാത്രാത്മകമായ പ്രപഞ്ചവും ചേർന്നാലേ കാമന് ജനിക്കാൻ തരമുള്ളു. ഇതിനു കാമികാഗമം അനുസരിച്ചുള്ള,

കാമൻ

'മനോരൂപേക്ഷുകോദണ്ഡാ
പഞ്ചതൻമാത്രസായകാ.'

എന്ന ലളിതാസഹസ്രനാമത്തിലെ നാമങ്ങൾ പ്രമാണമാകുന്നു.

'ശ്രദ്' എന്നാൽ സത്യം. ശ്രത്തിൽ ധാനം (ധാരണം) ചെയ്യപ്പെടുന്നത് ശ്രദ്ധ. ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ വ്യത്യാസം വരാതെ ഉറച്ചിരിക്കുന്ന ബുദ്ധി തന്നെയാണ് ശ്രദ്ധ എന്നു ദുർഗ്ഗാചാര്യർ പറയുന്നു.

ശ്രദ്ധാ

മനധാതുവിൽ നിന്നും കൊപിക്ക, ശോഭിക്ക എന്നീ അർത്ഥങ്ങളിൽ സിദ്ധിച്ചതാണ് 'മന്യൂ' ശബ്ദം. ശത്രു സംഹാരത്തിന് ഉപയോഗപ്പെടുന്ന ഉത്കൃഷ്ടമായ കോപമാണ് ഇവിടത്തെ അധിഷ്ഠാന ദേവതാ. കോപം പ്രകാശിക്കേണ്ടിടത്ത് വേണ്ടപോലെയായില്ലെങ്കിൽ ശത്രുക്ഷയം ഉണ്ടാകയില്ലല്ലോ.

മന്യു

ഇതുപോലെ ധാതാവെന്നും പ്രജാപതിയെന്നും മററുമായി പ്രവൃത്തിഭേദം നിമിത്തം അനേകം ദേവതകളെ വ്യപദേശിക്കുന്നു. ഈ ധാതാവും പ്രജാപതിയും തന്നെയാണ് പിന്നീട് സർവസൃഷ്ടികർത്താവായ ബ്രഹ്മാവായി പുരാണാദികളിൽ രൂപപ്പെട്ടിരിക്കുന്നത്.

ഋഗ്വേദത്തിൽ അപ്സരസ്സുകൾ ജലക്രീഡചെയ്യുന്ന ദേവതകളും ഗന്ധർവ്വൻ (നല്ല ഗന്ധത്തെ അർപ്പിക്കുന്ന പ്രാപിപ്പിക്കുന്നവൻ) ദ്യോവിൽ നിന്നുണ്ടായ സോമത്തെ രക്ഷിക്കുന്ന ദേവതയും ആയി സ്തുതിക്കപ്പെട്ടിരിക്കുന്നു. ഇതു കൂടാതെ ഋഗ്വേദത്തിൽ ദേവൻമാരുടെ വിരോധികളായി ഓരോ ദേവതകളുമായി ഏററ് യുദ്ധത്തിൽ നാശം പ്രാപിക്കുന്നവരായി, പല അസുരൻമാരേയും പററി പ്രസ്താവിച്ചിട്ടുണ്ട്. മനു മുതലായ രാജർഷികളും ഋഗ്വേദത്തിൽ വർണ്ണിക്കപ്പെടുന്നു. മനുഷ്യജാതിയുടെ ആദിപുരുഷനായ മനുപ്രജാപതി ഇദ്ദേഹം തന്നെയാണ്. അംഗിരസ്സ് മുതലായ അനേകം ഋഷികളേയും ഋഗ്വേദം പ്രശംസിക്കുന്നു. ഇവരിൽ ഉൾപ്പെട്ടവരാണ് നമ്മുടെ സപ്തർഷികൾ. തേജോരൂപികളായ ഇവർക്ക് ഇന്നും അന്തരീക്ഷത്തിൽ ഗണരൂപമായി ഒരു സ്ഥാനമുണ്ട്. ഇങ്ങനെ ശ്രദ്ധിച്ചാൽ ഇന്നു ലോകത്തിൽ കാണുന്ന അനേകം തത്വങ്ങൾക്കും അടിസ്ഥാനമായി ഋഗ്വേദത്തിൽ ദേവതാസ്തുതിരൂപേണ അനവധി ഋക്കുകൾ അന്തർഭവിച്ചിരിക്കുന്നതായി വ്യക്തമാകും. യാഗം എന്ന പേരിനെ ആധാരമാക്കി പ്രപഞ്ചചരിത്രം മുഴുവൻ ഋഗ്വേദത്തിൽ നിന്ന് ഊഹിക്കാൻ സാധിക്കുന്നതാണ്.

ഋഗ്വേദത്തിൽ നിന്ന് നാം ശ്രദ്ധിക്കേണ്ട വേറെ ചില സംഗതികൾ കൂടി അല്പം സംഗ്രഹിക്കാം. ഋഗ്വേദകാലത്തിൽ ആര്യൻമാർ ദേവതാസ്തുതി മന്ത്രങ്ങൾ ഗാനം ചെയ്തും ആ മന്ത്രങ്ങൾ ഉപയോഗിച്ചുള്ള കർമ്മങ്ങൾ അനുഷ്ഠിച്ചും പരമാനന്ദഭരിതരായിരുന്നു. പ്രകൃതിയുടെ പ്രസാദം വേണ്ടപോലെ ഉണ്ടായിരുന്നതിനാൽ ഒന്നിനും ക്ഷാമം ഇല്ലായിരുന്നു. ശരീരത്തെ സംബന്ധിച്ച് രോഗങ്ങൾ മാററുന്നതിനും അപൂർവമായി നേരിടുന്ന ശത്രുക്കളെ അകററുന്നതിനും സന്താനലാഭം മുതലായ ഇഷ്ടം സാധിക്കുന്നതിനും മററുമായി അവർ വേദമന്ത്രങ്ങളെത്തന്നെ സാമഗ്രിയായി ഉപയോഗിച്ചു വന്നു. ഈവക സൂക്തങ്ങളെ ആഭിചാരകസൂക്തങ്ങൾ എന്നു പറയുന്നു. അഥർവണവേദത്തിൽ ഇവ അനവധിയാണ്. അന്നത്തെകാലത്തിൽ അതിന് അത്യാവശ്യം ഉണ്ടായിരുന്നു. ചില പക്ഷികളുടെ ശബ്ദം ശുഭ സൂചകമാണെന്നുള്ള ശകുനജ്ഞാനവും ഋഗ്വേദത്തിൽ നിന്നു സമ്പാദിക്കാം, ക്ഷയരോഗനിവാരണത്തിനും

പ്രാണാപായകാലത്തിൽ പ്രാണരക്ഷയ്ക്കും ഇവിടെ ഉപായങ്ങൾ സൂക്തങ്ങൾവഴി പറഞ്ഞിരിക്കുന്നു. ശിശുക്കൾക്ക് ആപത്തുകൾ ഉണ്ടാക്കുന്ന രാക്ഷസാദികളുടെ ബാധയിൽ നിന്നുമുള്ള നിവാരണത്തിനും സൂക്തങ്ങൾ ഉണ്ട്. സപത്നിമാരിൽ ഭർത്താവിന് വൈമുഖ്യം ഉണ്ടാക്കുന്ന സൂക്തങ്ങളും ഇവിടെ കാണാം. മഴക്കാലം അറിയുന്നതിന് ഉൽസാഹഭരിതരായ മണ്ഡൂകങ്ങളെ ഇവിടെ പ്രശംസിക്കുന്നത് നോക്കുക:-

'ഉപ പ്രവദ മണ്ഡൂകി | വർഷമാവദതാദുരി |
മദ്ധ്യേ ഹ്രദസ്യ പ്ലവസ്വ വിഗൃഹ്യ ചതുരഃ' പദഃ.

(ഋ.ഖിലം.16)

മണ്ഡൂകങ്ങളെ അത്യാനന്ദമഗ്നകളും അത്യന്തതൃപ്തകളുമായ പ്രകൃതി ദേവതകളായി കല്പിച്ചു ലോകക്ഷേമരസമായ വർഷം അറിയിക്കുന്നവരായ അവയുടെ ശബ്ദത്തെ വേദഘോഷം ചെയ്യുന്ന ബ്രാഹ്മണരുടെ ശബ്ദമായി അലങ്കാരപ്പെടുത്തി പറഞ്ഞിരിക്കുന്നു.

ഇന്നും ലോപിച്ചു പോകാതിരിക്കുന്ന വിവാഹത്തിലെ ചില പ്രതിജ്ഞാവചനങ്ങൾ ഋഗ്വേദത്തിൽ കാണുന്നു. ചുരുക്കിപ്പറഞ്ഞാൽ ചൂതുകളിയും അതിൽ പരാജിതനാകുന്ന ഒരുത്തൻ വളരെ കഷ്ടവും നഷ്ടവും അനുഭവിച്ചും വീണ്ടും അത് ഉപേക്ഷിക്കുവാൻ കഴിയാതെ വിഷമിക്കുന്ന അവസ്ഥയും പോലും ഇവിടെ സംഘടിപ്പിച്ചിരിക്കുന്നു. പ്രഹേളികകളും സുഭാഷിതങ്ങളും ഇവിടെ ഇല്ലാതില്ല. കവിതാമാധുര്യമാണെങ്കിൽ അസാധാരണമായി പ്രവഹിക്കുന്ന അനവധി ഘട്ടങ്ങൾ ഉണ്ട്:-

"വ്യഞ്ജിഭിർദ്ദിവ ആതാ സ്വ ദ്യൌ
രപ കൃഷ്ണാം നിർണ്ണിജം ദേവ്യാ വഃ
പ്രബോധയന്ത്യരുണേഭിരശ്വൈ-
രേഷാ യതി സുയുജാ രഥേന." (ഋക്. 1-113-14)

ആകാശത്തിലെ വിസ്തീർണ്ണങ്ങളായ നാനാപ്രദേശങ്ങളിൽ ഉഷോദേവത, പ്രകാശകങ്ങളായ സ്വതേജസ്സുകളാൽ വിജയിക്കുന്നു. പ്രകാശലീലാശീലയായ ഈ ഉഷസ്സ് രാത്രികൃതമായ അന്ധകാരാത്മകമായുള്ള കൃഷ്ണരൂപത്തെ അപാവരണം ചെയ്ത് സ്വയം സർവ്വത്ര വ്യാപിച്ച് എല്ലാ ജഗത്തിനേയും

ആനന്ദിപ്പിക്കുന്നു. അരുണവർണ്ണങ്ങളായ കിരണജാലങ്ങളാകുന്ന അശ്വങ്ങളാൽ അലങ്കൃതമായ രഥത്തിൽ കേറി ഇതാ ലോകവിജയത്തിന് പ്രഥമമായ ഒരു ഘോഷയാത്രയ്ക്ക് പുറപ്പെടുന്നു. ഇതു നിമിത്തം സുപ്തരായിക്കിടന്ന പ്രാണികളെ ആകമാനം ഉൽസാഹഭരിതരാക്കി ഉണർത്തുകയും ചെയ്യുന്നു. ഈ സ്വഭാവോക്തിയാൽ തൻെറ ഉദയം ജഗത് പ്രബോധനഫലമാണെന്നുള്ള ഉത്തമഗുണം വ്യഞ്ജിക്കുന്നു.

"ആവഹന്തീ പോഷ്യാ വാര്യാണി
ചിത്രം കേതും കൃണുതേ ചേകിതാനാ
ഈയുഷീണാമുപമാ ശാശ്വതീനാം
വിഭാതീനാം പ്രഥമോഷാ വ്യശൈ്വത്"

(ഋക്. 1-113-14-15)

യാവജ്ജീവം പോഷണസമർത്ഥങ്ങളും വരണീയങ്ങളും ആയ ധാന്യങ്ങളെ നമ്മൾക്ക് ആവഹന്തിയായി (തയ്യാറാക്കിതന്നുകൊണ്ട്) എല്ലാ ലോകത്തേയും ഉഷോദേവി ഈവക അനുഗ്രഹശീലത്തെ ബോധിപ്പിച്ചുകൊണ്ട് രമണീയമായ രശ്മിയെ പരത്തുന്നു. ഈ ഉഷസ്സിൻെറ വൈഭവം കണ്ടാൽ ഇതിനുമുമ്പ് കഴിഞ്ഞതുകളായ എത്രയോ ഉഷസ്സുകൾക്ക് ഉപമയും (ഉപമാനഭൂതയും) വരാൻ പോകുന്ന എത്രയോ ഉഷസ്സുകൾക്ക് പ്രഥമസ്ഥാനംവഹിക്കുന്നതും ആയിക്കാണുന്നു. ഇപ്രകാരമാണ് ഉഷസ്സ് പ്രകാശത്താൽ വർദ്ധിക്കുന്നതായി വിജയിക്കുന്നത്. അതീതങ്ങളായ പ്രഭാതങ്ങൾക്ക് ഉപമാനമാകയാൽ അവയെ, അപേക്ഷിച്ചും വരാൻ പോകുന്നതുകളുടെ ഒന്നാം സ്ഥാനത്തുള്ളതിനാൽ അവയെ അപേക്ഷിച്ചും ഉത്കൃഷ്ടയാണ് ഇന്നത്തെ വർത്തമാനമായ ഉഷസ്സെന്നുള്ള രീതിയിൽ വർണ്ണ്യാപേക്ഷമായ മഹിമാതിശയം ധ്വനിക്കുന്നു.

ഋഗ്വേദത്തിൽ മനുവിനിങ്ങേപ്പുറം പുരു, ത്രസദസ്യു, കുരു, യദു, ഇക്ഷ്വാകു മുതലായ രാജാക്കൻമാരുടെ സ്ഥിതികൾ പറയുന്നുണ്ട്. ഇവർ കുലക്രമാഗതൻമാരായിരുന്നു എന്നും കാണുന്നു. സാമാന്യാർത്ഥം വിട്ടു വിശേഷാർത്ഥം ചിന്തിക്കുമ്പോൾ എല്ലാ അദ്ധ്യാത്മ തത്ത്വങ്ങളും ഈ വേദമന്ത്രങ്ങളിൽ തന്നെ കൊണ്ടിരിക്കുന്നതായി കാണാം. ഇന്നു ലോകത്തിൽ കാണുന്ന വീണാഗാനാദിസമ്പ്രദായങ്ങൾക്ക് ആധാരമായി പല

ഭാഗങ്ങളും കാണുന്നുണ്ട്. ഋഗ്വേദത്തിൽ കാണാത്തതോ സൂചിപ്പിക്കാത്തതോ ആയ യാതൊരു ചര്യയും ഇല്ലെന്നുതന്നെ പറയാം എന്നമട്ടിൽ അത്രയ്ക്ക് വ്യാപകമായ ഒരു വിദ്യാസാഗരമാണ് ഋഗ്വേദം. ജഗത്തിന്റെ സൃഷ്ടിയിലും ദേഹാവസാനത്തിൽ ആത്മാവിന്റെ ഗതിയിലും ഋഗ്വേദം മൗനം ദീക്ഷിക്കുന്നില്ല. ജഗത്സൃഷ്ടിയിൽ ആദ്യം ഭൂമിയും ദേവൻമാരും സൂര്യനും ഉണ്ടായി എന്നുള്ള അവ്യക്തമായ അവസ്ഥയെ പരിണാമവാദം കൊണ്ട് സാങ്ഖ്യസിദ്ധാന്തത്തിന് ആധാരമാക്കി വ്യക്തപ്പെടുത്തിയിരിക്കുന്നു. അസത്തിൽ നിന്നും സത്തുണ്ടായി പിന്നീട് അപ്പുകൾ ജനിച്ചു അവയിൽ നിന്ന് ബുദ്ധി ജനിച്ചു എന്നും മററും ആ പരിണാമ രൂപത്തെ നിരൂപണംചെയ്യുന്നു. ദേഹത്തിൽ നിന്നു വേർപെട്ട ആത്മാവ് പിതൃപിതാമഹാദികൾ പോയവഴി സഞ്ചരിച്ചു പരേതരാജധാനിയിൽ ചെന്ന് ദേവതകളോടുകൂടി സുഖിച്ചിരിക്കുന്ന പിതൃക്കളെ പ്രാപിക്കുന്നു. വേദങ്ങളിലേ യമൻ ഭയങ്കരനല്ല. പരലോകഗാമിയായ ജീവരാശിയെ അദ്ദേഹം സുഖമാർഗ്ഗം കാണിച്ചുകൊടുത്ത് ആദരിക്കുന്നു. പാപമനുഭവിക്കുന്നവനായി ഒരു യാതനാ ശരീരം ഉണ്ടെന്ന് അഥർവണ വേദത്തിൽ പറയുന്നു. ഋഗ്വേദത്തിൽ പാപൻമാരായിരിക്കുന്നവർ ഭൂമിയുടെ അധോഭാഗത്തിൽ അന്ധമായ തമസ്സിനെ പ്രാപിക്കുന്നതായി പറയുന്നു. ഈ തത്ത്വപാഠങ്ങൾ എല്ലാം കൂടിച്ചേർത്ത് പരിഷ്കരിച്ച് പുരാണാദികൾ പാപികൾക്ക് യമനെ ഭയങ്കരനായും നരകാദിലോകങ്ങൾ അവർക്ക് അധിവാസസ്ഥാനമായും മററും കല്പിച്ചിരിക്കുന്നു. അദ്ധ്യാത്മവാദത്താൽ ഉത്തമന്റെ മുക്തിമാർഗ്ഗവും ഈ വേദത്തിൽ വിശദമാക്കീട്ടുണ്ട്.

## അദ്ധ്യായം 3

# സാമം, യജുസ്സ്, അഥർവ്വണം

സാമവേദം ഋഗ്വേദത്തിലെ മന്ത്രങ്ങൾ തന്നെ ഗാനരൂപത്തിൽ പ്രയോഗിക്കുന്ന ഒന്നാണ്. അതിനാൽ ഋഗ്വേദം കഴിഞ്ഞാൽ സാമവേദമാകുന്നു അടുത്തത്. 'സാമ' ശബ്ദത്തിന് ഗാനം എന്ന് അർത്ഥമുള്ളതായി ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ട്. ഛന്ദസ്സിനെ (വൃത്തബന്ധം ഉള്ള വേദത്തെ) ഗാനം ചെയ്യുകയാൽ സാമഗാനം ചെയ്യുന്നവരെ ഛന്ദോഗന്മാർ എന്നു പറയാറുണ്ട്. ഛന്ദോഗന്മാർക്കുള്ള ഉപനിഷത്താണ് ഛാന്ദോഗ്യോപനിഷത്ത്. ഗാനം യജ്ഞാദി ക്രിയകൾക്ക് ഉപയോഗപ്പെടുത്തുന്നതിനാൽ ഈ സാമത്തിന്റെ വിനിയോഗസ്ഥാനം യജ്ഞാദികൾ ആകുന്നു. ഋഗ്വേദത്തിൽ ഇല്ലാത്തതായി എഴുപത്തഞ്ചു മന്ത്രങ്ങൾ മാത്രമാണ് സാമവേദത്തിൽ നൂതനങ്ങളായി കാണപ്പെടുന്നത്. ഋക്കുകളുടെ സമൂഹം എന്ന അർത്ഥത്തിൽ 'ആർച്ചികം' എന്ന ഒരു ശബ്ദം ഉണ്ട്. സാമവേദത്തിൽ രണ്ടുതരം ആർച്ചികം ഉണ്ട്. അതിൽ ആദ്യത്തേതിൽ ആറ് പ്രപാഠകങ്ങളും രണ്ടാമത്തേതിൽ ഒൻപത് പ്രപാഠകങ്ങളും ഉൾപ്പെടുന്നു. ഇവയിലെ ഗാനങ്ങൾ പ്രാധാന്യേന അഗ്നി, സോമൻ, ഇന്ദ്രൻ എന്നീ ദേവതകളെ സ്തുതിക്കുന്നവയാണ്. ഋങ്മന്ത്രങ്ങൾതന്നെയാണ് ഗാനം ചെയ്യപ്പെടുന്നതെങ്കിലും ഗാനത്തിന്റെ ആവശ്യത്തിനും സൗകര്യത്തിനുമായി ശബ്ദപരമായ വ്യത്യാസം വേണ്ടിവന്നതിനാൽ സാമവേദമന്ത്രങ്ങൾക്ക് സ്വരൂപത്തിൽ അല്പം ഭേദമുണ്ട്. സോമദേവതാമന്ത്രങ്ങൾ അടങ്ങിട്ടുള്ള ഋഗ്വേദം ഒൻപതാം മണ്ഡലത്തിൽ നിന്നാണ് അധികവും ഭാഗം ഉദ്ധരിച്ചിട്ടുള്ളത്. യാഗത്തിൽ മന്ത്രങ്ങളെ ഗാനം ചെയ്യുന്നവർക്ക് ഉദ്ഗാതാക്കൾ എന്ന് പ്രത്യേകം ഒരു സാങ്കേതികമായ പേര് കാണുന്നു. സാധാരണ

ഗായകന്മാർ സ്വീകരിക്കുന്ന സ്വാതന്ത്ര്യം ഇവരിലും പ്രസിദ്ധ മാണ്. അക്ഷരങ്ങൾ ഇരട്ടിക്കുക, നീട്ടുക, വേറെ അക്ഷരങ്ങൾ വയ്ക്കുക മുതലായവയാണ് അവരുടെ സ്വാതന്ത്ര്യത്തിനുള്ള ഉദാഹരണങ്ങൾ. ആകെക്കൂടി 1549 മന്ത്രങ്ങൾ സാമത്തിൽ കാണുന്നു.

സാമവേദത്തിൽ കൌഥുമശാഖയെന്നും രാണായനീയശാഖ യെന്നും ജൈമിനീയശാഖയെന്നും മററും പല ശാഖകളുണ്ട്. കൌഥുമന്മാരെ ഗുർജ്ജരദേശീയന്മാരെന്നും രാണായനീയന്മാരെ ഗോദാവരീതീരവാസികളെന്നും ജൈമിനീയന്മാരെ മററു ഭാഗ ങ്ങളിൽ ഉള്ളവരെന്നും പറഞ്ഞുവരുന്നു. കൌഥുമ രാണായനീ യന്മാർ രണ്ടു ഗോത്രക്കാരായിരിക്കണം. ഗാനസമ്പ്രദായഭേദം നിമിത്തം ഉച്ചാരണത്തിൽ വരുന്ന ഭേദംകൊണ്ടാണ് പല ശാഖ കളായി തിരിയുന്നത്. ഇന്നും കേരളത്തിലേയും പരദേശത്തി ലേയും വേദം ചൊല്ലുന്ന മട്ടിൽ സ്പഷ്ടമായ വ്യത്യാസം കാണുന്നു. വെറും ഒരു ശ്ളോകം ഈണത്തിലും ഈണം ഇല്ലാതെയും ചൊല്ലാ മല്ലൊ. ഈണം ഉള്ളതുകൊണ്ടു മാത്രം ഗാനമാകയില്ല ഇതു പോലെ ഓരോ ദേശക്കാർ അവരവരുടെ പരിചയം അനുസരി ച്ചുള്ള ഈണംകൂടെച്ചേർത്ത് വേദം ഉച്ചരിച്ചുപോകുന്നു എന്നു ള്ളതുകൊണ്ട് വരുന്നതാണ് മുൻപറഞ്ഞ വ്യത്യാസം. ഉദാത്താ നുദാത്താദിയിലോ ശബ്ദങ്ങളിലോ, ശാഖാപരമായ ഭാഗം ഒഴിച്ച് ഒരു വ്യത്യാസവും ദേശീയമായി സംഭവിക്കുന്നില്ല.

സാമവേദഗാനം പുരാണേതിഹാസാദി സമയമായപ്പോൾ ശ്രീപരമേശ്വരന് (ശിവന്) വളരെ പ്രിയമുള്ളതായി തീർന്നു. സാമഗാനം കൊണ്ട് രാവണൻ ശിവനെ പ്രീതിപ്പെടുത്തി വരം വാങ്ങിയതായും മററും അനേകം കഥകൾ ഉണ്ട്. എന്നാൽ വേദ കാലത്തിൽ മുഖ്യമായ സോമദേവതയെ സ്തുതിച്ചുവന്ന സാമ വേദം പാർവതീപതിയായ പരമശിവന് പ്രീതികരമാണെന്നു ള്ളത് ഉചിതവുമാണ്. സോമശബ്ദത്തിന് (സ+ഉമ) ഉമയോടു കൂടിയവൻ ശക്തിയോടു കൂടിയവൻ എന്ന് അർത്ഥം പറയാം. സോമയാഗത്തിലെ സോമശബ്ദത്തിന് സോമരസമാകുന്ന അമൃ തച്ചാറുകൊണ്ട് ആനന്ദിപ്പിക്കുന്ന ദേവതയാണ് മുഖ്യലക്ഷ്യം എങ്കിൽ സോമാധിഷ്ഠാന ദേവതയായി ശിവനെയും സങ്കല്പി ക്കാൻ പാടില്ലായ്കയില്ല. സോമരസത്തിന് ജീവൻ കൊടുക്കു ന്നത് അമൃതശക്തിയായ ചന്ദ്രനാകുന്നു. അപ്രകാരമുള്ള

ചന്ദ്രനെ ധരിച്ച് ആനന്ദിക്കുന്നത് ശിവനാണല്ലൊ. സോമശബ്ദത്തിന് ചന്ദ്രൻ എന്ന അർത്ഥം ജീവാധാനം നിമിത്തം വന്നതാണ്. എല്ലാംകൊണ്ടും പുരാണേതിഹാസങ്ങളിലെ കല്പനകൾ കേവലം ക്രിത്രിമങ്ങളല്ലെന്നുള്ളത് നിശ്ചയംതന്നെ.

ഗാനരൂപത്തിൽപെട്ടുപോയ സംഹിതയെ ആ രൂപത്തിൽ നിന്നും അത്ഥമാക്കാൻ പ്രയാസമുണ്ടായിരുന്നതുകൊണ്ട് വ്യക്തമായ ഭാഷയിൽ മാററിയതാണ് 'ഊഹം'. വാരം ഇരിക്ക

ഊഹം മുതലായ പാരായണ പരീക്ഷയിൽ ഇന്നും ഊഹമാണ് ഉപയോഗം. ഋഗ്വേദികൾക്കും യജുർവേദികൾക്കും തമ്മിൽ യജുസ്സും ഋക്കും വശപ്പെടുത്താവുന്നതാണ്. എന്നാൽ സാമവേദം ശീലിക്കണമെങ്കിൽ അന്യശാഖീയർക്ക് അതിനായി പ്രത്യേകിച്ച് ഒരു ഉപനയനം തന്നെ വേണമെന്നുണ്ട്.

യജുസ്സ് എന്ന ശബ്ദം 'യജ'ധാതുവിൽനിന്നുണ്ടായതാണ്. 'യജ'ധാതുവിന് "ദേവപൂജാ സംഗതികരണം ദാനം" എന്നിങ്ങനെ അനേകം അർത്ഥങ്ങൾ ഉണ്ട്. ചുരുക്കത്തിൽ

യജുസ് യജ്ഞത്തിന് ഉപയോഗപ്പെടുത്തുന്ന മന്ത്രങ്ങളും അവയ്ക്ക് തക്ക പ്രയോഗങ്ങളും നിർദ്ദേശിക്കുന്ന സംഹിതയാണ് യജുർവേദം. ചിലെടത്ത് ദേവപൂജയും വേറെ ചിലെടത്ത് മന്ത്രങ്ങൾക്കുള്ള സംഗതികരണവും മറെറാരിടത്ത് ദാനവും (ഹോമാദികളും) ഇവിടെ കാണുന്നതിനാൽ യജ്ഞം തന്നെ അനേകം പ്രകാരമായിത്തീരുന്നു. യജ്ഞക്രിയോപയോഗം സാമവേദത്തിനും തുല്യമാണെങ്കിലും സാമവേദത്തിൽ നിന്ന് യജുർവേദത്തിന് വളരെ വ്യത്യാസമുണ്ട്. സാമവേദം സാമാന്യേന സാമക്രിയയിൽ മാത്രം ഉപയുക്തമാണ്. യജുർവേദം സമസ്ത യജ്ഞക്രിയകളുടേയും പ്രകാരബോധകം ആകുന്നു. സാമവേദം മിക്കവാറും ഋങ്മന്ത്രമയമാണ്. യജുർവേദത്തിൽ നാലിലൊരു ഭാഗം മാത്രമെ ഋങ്മന്ത്രങ്ങൾ ഉള്ളു. ശേഷം മൂന്നു ഭാഗവും സ്വതന്ത്രമായുള്ള മന്ത്രങ്ങൾ ആകുന്നു. തദനുസാരികളായ യജ്ഞങ്ങളും അനേകംപ്രകാരത്തിലുണ്ട്. ഋഗ്വേദകാലാനന്തരം ആവശ്യം അനുസരിച്ച് നൂതനമായ വളരെ വളരെ ക്രിയാകലാരൂപങ്ങൾ ഉദിക്കയാൽ അതിനു തക്ക മന്ത്രങ്ങൾ ഋഗ്വേദത്തിൽ കാണാത്തതു നിമിത്തം ഖിലങ്ങളായ പല മന്ത്രങ്ങളും പ്രശംസാപരമായ അർത്ഥവാദവാക്യങ്ങളും കൂട്ടിച്ചേർക്കേണ്ടതായി വന്നു.

ദേവതകളിലും ഋഗ്വേദത്തേക്കാരം കൂടുതൽ ചില വിശേഷങ്ങരം ഇവിടെകാണുന്നുണ്ട്. ഋഗ്വേദത്തിന്റെ ഒടുവിൽ പ്രജാപതിയായി കണ്ട ദേവത ഇവിടെ പ്രധാനനായി തീർന്നിരിക്കുന്നു. രുദ്രനെ ശിവൻ, ശങ്കരൻ, മഹാദേവൻ മുതലായ പര്യായങ്ങരം കൊണ്ട് കീർത്തനംചെയ്ത് മോടിപിടിപ്പിച്ചിരിക്കുന്നു. വിഷ്ണുവിനും പൂർവ്വാപേക്ഷയാ ഉത്കർഷം ഘോഷിക്കപ്പെടുന്നു. ഋഗ്വേദത്തിൽ ഇല്ലാത്തതായ നാഗപൂജ ഇവിടെ ആരംഭിച്ചിരിക്കുന്നു. ദേവാസുര യുദ്ധം അനേകം മാതിരി വർണ്ണിക്കപ്പെട്ടിരിക്കുന്നു. മേല്പോട്ടു പുരാണേതിഹാസങ്ങരംക്ക് ആവശ്യമുള്ള കരുക്കരം ഇവിടെ ധാരാളം വാർത്തിട്ടുണ്ട്. യജുർവേദത്തിൽ യജ്ഞത്തിനാണ് പ്രാധാന്യം. യജ്ഞങ്ങരം ദേവതകളെ പ്രസാദിപ്പിക്കുവാൻ ഉപയോഗപ്പെടുകയാൽ ദേവതകരം സാമഗ്രി മാത്രമാണ്. ഫലദാനം ദേവതകളുടെ കൃത്യമാണ്. യജുർവേദത്തിൽ ഋഗ്വേദദൃഷ്ട്യാ അപ്രധാനങ്ങളായ യജ്ഞങ്ങളെയാണ് സ്തുതിക്കുന്നത്. യജ്ഞങ്ങരം നിർദ്ദേശിക്കുന്ന ഫലം കൊടുക്കുവാൻ ദേവതകരം തയ്യാറായിക്കൊള്ളണംപോൽ. ഇങ്ങനെ ദേവതകരം യജ്ഞങ്ങരംക്ക് അധീനരായിട്ടാണ് യജുസ്സിൽ സഞ്ചരിക്കുന്നത്. ഇതിനാൽ യജുർവേദകാലത്തിൽ കർമ്മം ഉത്കൃഷ്ടമായി ലോകത്തെ നയിച്ചുതുടങ്ങി എന്നു സിദ്ധിക്കുന്നു.

യജുർവേദത്തിൽ ഉള്ള മന്ത്രങ്ങരംക്ക് അർത്ഥത്തേക്കാരം ദൃഷ്ടി ശബ്ദത്തിലാണ്. ഒരേ ആകൃതിയിലുള്ള ശബ്ദങ്ങളുടെ ആവൃത്തി ഇവിടെ അധികം കാണുന്നുണ്ട്. ഈവിധം കാണുന്ന സ്ഥിതിയെ ആസ്പദമാക്കി വന്നതായിരിക്കണം മന്ത്രശാസ്ത്രങ്ങളിലെ ബീജാക്ഷരങ്ങരം മുതലായവ.

ഉ-ം "നിധായോവാ നിധായോവാ ഓം വാ ഓം വാ ഐ
ഐ ഓം സ്വർണ്ണ ജ്യോതിഃ" (മൈത്രായണസംഹിതാ)

ഋഗ്വേദത്തിലെ ക്രിയകളുടെ സ്വരൂപം പരീക്ഷിച്ച് പുതിയ പുതിയ കർമ്മങ്ങരം ആരംഭിച്ചു തുടങ്ങുകയാൽ യജുർവേദകാലത്തിലെ ആചാരങ്ങരംക്കുതന്നെ ആകൃതിയിലും പ്രകൃതിയിലും വളരെ വളരെ മാററങ്ങരം ഉണ്ടായി. കുരുപാഞ്ചാലാദി ദേശങ്ങരം നിർദ്ദേശിക്കയാൽ കുരുക്ഷേത്രമാണ് യജുർവേദത്തിന്റെ പവിത്രമായ ഉത്പത്തിസ്ഥാനമെന്ന് ചരിത്രകാരന്മാർ പറയുന്നു. ഈ കുരുക്ഷേത്രംതന്നെയായിരുന്നു ഭാരതയുദ്ധത്തിന്റെ രംഗഭൂമി. ബ്രാഹ്മണാചാരങ്ങളുടെ സങ്കേതസ്ഥാനമാകയാൽ

ഇതിനെ ബ്രഹ്മാവർത്തം എന്നും പറയുന്നു. ബ്രാഹ്മണരുടെ സാങ്കേതികമായ ധർമ്മങ്ങളും ആചാരങ്ങളും യജുർവേദകാലത്തിൽ ഇവിടെവച്ചായിരിക്കാം പരമകാഷ്ഠയെ പ്രാപിച്ചത്. അതിൻെറ ഓളങ്ങൾ ഭാരതം മുഴുവനും വ്യാപിച്ച് കർമ്മങ്ങളും ആചാരങ്ങളും അധികമായതോടുകൂടിയല്ലയൊ ഇന്നു കാണുന്ന വിവിധ ജാതികളുടെ ഉത്പത്തി എന്നു ശങ്കിക്കാൻ അവകാശം ഉണ്ട്.

യജുർവേദത്തിൽ കഠശാഖ, കലാപശാഖ, തൈത്തരീയശാഖ, വാജസനേയശാഖ എന്നിങ്ങനെ നാലു ശാഖകൾ ഉണ്ട്. അതിൽ ആദ്യത്തെ രണ്ട് പ്രാചീനങ്ങളും ഒടുവിലത്തെ രണ്ട് താരതമ്യേന അർവാചീനങ്ങളും ആകുന്നു. ഈ തത്ത്വം അവയിലെ രീതി കൊണ്ടുതന്നെ വ്യക്തപ്പെടുന്നു. കഠശാഖയിലെ ഒരു ഭാഗമാണ് കപിഷ്ഠലശാഖ. കലാപശാഖയെ മൈത്രായണശാഖയെന്നും പറയാറുണ്ട്. കാഠകവും കലാപകവും ആയ വേദഭാഗം ഗ്രാമംതോറും പാഠം ചെയ്തുവന്നിരുന്നതായി ഭാഷ്യകാരനായ ഭഗവാൻ പതഞ്ജലി മഹർഷി അഭിപ്രായപ്പെടുന്നു. ഈ ശാഖകൾ രണ്ടും അയോദ്ധ്യയിൽ സശ്രദ്ധം അധ്യയനോപയോഗത്തിൽ ഇരുന്നതായി രാമായണത്തിൽ കാണുന്നു. തൈത്തിരീയശാഖ ആപസ്തംബശാഖയെന്നും ഹിരണ്യകേശിശാഖയെന്നും വാധൂലശാഖയെന്നും അനേകം ശാഖകളായി പിരിയുന്നു. വാജസനേയസംഹിതയിൽ മാധ്യന്ദിനപാഠമെന്നും കണ്വപാഠമെന്നും രണ്ടുതരം പാഠങ്ങൾ ഉണ്ട്. ഈ പാഠങ്ങൾ ദേശഭേദംകൊണ്ടുള്ള ഉച്ചാരണഭേദത്തെ അടിസ്ഥാനമാക്കി വന്നവയാണ്. ഇങ്ങനെ നാലുതരം ശാഖകളിൽ ആദ്യത്തെ മൂന്നിൽ (കഠ-കലാപ തൈത്തിരീയങ്ങളിൽ)മന്ത്രങ്ങളും അർത്ഥവാദങ്ങളും എന്നപോലെ ക്രിയാമാർഗങ്ങൾ നിർദ്ദേശിക്കുന്ന ബ്രാഹ്മണങ്ങളും കലർന്നു കിടക്കുന്നു. ഇങ്ങനെയുള്ള കലർപ്പുനിമിത്തം ശിഷ്യന്മാർക്ക് വിഷയവിവേചനം ഉണ്ടാകുവാൻ കഴിയാതെവരുന്നു. ഇതിനാൽ ഈവക വേദഭാഗത്തിന് കൃഷ്ണയജുർവേദം എന്ന് പേരുപറയുന്നു. ഇതുപോലെയല്ല വാജസനേയസംഹിത. അവിടെ യജ്ഞക്രിയകളിൽ ചൊല്ലേണ്ട മന്ത്രങ്ങളും അർത്ഥവാദങ്ങളും മാത്രമെ കാണുന്നുള്ളു. ക്രിയാമാർഗം കാണിക്കുന്ന ബ്രാഹ്മണ ഭാഗങ്ങൾക്ക് പ്രത്യേകം തന്നെ ബ്രാഹ്മണഗ്രന്ഥങ്ങൾ അവർ സങ്കലനം ചെയ്തിട്ടുണ്ട്. ഇങ്ങനെ വിഷയവിഭാഗത്തിൽ വ്യാമോഹം

കൊടുക്കാത്ത പരിശുദ്ധഗതി നിമിത്തം ഈ വാജസനേയത്തെ ശുക്ലയജുർവേദം എന്നു പറയുന്നു.

കൃഷ്ണയജുർവേദമെന്നും ശുക്ലയജുർവേദമെന്നും പ്രധാനപ്പെട്ട രണ്ടു ഭാഗങ്ങരം അടങ്ങിയ യജുർവേദത്തിൽ പ്രതിപാദ്യമായ വിഷയം ദർശപൂർണ്ണമാസസോമയാഗങ്ങളും സ്ഥണ്ഡിലകരണപ്രകാരവും ആണ്. ഇക്കാണുന്ന ലോകത്തിൽ സൂര്യചന്ദ്രൻമാരെ വച്ചുകൊണ്ടാണല്ലൊ സകല കർമ്മങ്ങരംക്കും സമയം നിശ്ചയിക്കുക. വസന്താദി ഋതുക്കളും അവരുടെ ഗതിഭേദത്തെ അനുസരിച്ച് സംഭവിക്കുന്നവയത്രെ. ദർശം എന്നാൽ ചന്ദ്രൻ സൂര്യനിൽ ലയിച്ച് ഒന്നുചേർന്ന് ലേശവും കാണാതെയിരിക്കുന്ന അമാവാസ്യയാകുന്നു. പൂർണ്ണമാസം എന്നാൽ ചന്ദ്രന്റെ സകലകലകളും പൂർണ്ണമാകുന്ന മാസം (ഒരു ദിവസം) ആകുന്നു. ഈ രണ്ടു തിഥികളേയും ആധാരമാക്കിച്ചെയ്യുന്ന ഇഷ്ടിയാകുന്നു ദർശയാഗം എന്നും പൂർണ്ണമാസയാഗം എന്നും പറയപ്പെടുന്നവ. സോമരസം ദേവതകരംക്ക് അർപ്പിച്ച് അമൃതത്വം (ദീർഘായുഷ്യം) പ്രാപിക്കയത്രേ സോമയാഗത്തിന്റെ മുഖ്യഫലം. സ്ഥണ്ഡിലകരണം യാഗത്തിനും ദേവതോപാസനയ്ക്കും വ്രതാദികരംക്കും തക്ക വിധത്തിൽ അതാത് വിധി അനുസരിച്ച് ശുദ്ധമായ സ്ഥലം ഉണ്ടാക്കുകയാകുന്നു. എല്ലാ ചടങ്ങുകളിലും ഇത് അതിപ്രധാനമാകുന്നു. ഇതുകൂടാതെ നരബലി പിതൃയജ്ഞം വിശ്വജിദ്യാഗം തുടങ്ങി അനേകമനേകം പുതിയ ക്രിയകളും ഇവിടെ നിർദ്ദേശിച്ചിട്ടുണ്ട്. യജുർവേദത്തിൽ ആയുരാരോഗ്യസമ്പാദനത്തിന് ഉപയുക്തങ്ങളായ ആരുണം തുടങ്ങിയ അനേകം ഭാഗങ്ങളും ഉണ്ട്.

അഥർവവേദം

അഥർവവേദത്തെ നാലാമത്തേ വേദമായി പറയുന്നു. യജ്ഞക്രിയാസംബന്ധമുള്ള ശബ്ദരാശിയാകുന്നു വേദം എന്നുള്ള നിലയ്ക്ക് ഋക്ക്, സാമം, യജുസ്സ് ഇവ പോലെ അഥർവസംഹിതയ്ക്ക് വേദം എന്ന പേര് പറയാൻ തരമില്ല. അഥർവസംഹിതയിൽ യജ്ഞക്രിയാസംബന്ധം വളരെ വളരെ കുറയും എന്നു തന്നെയല്ല അധർമ്മങ്ങളായ ആഭിചാരാദിക്രിയകരം നിറഞ്ഞും ഇരിക്കുന്നു. ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൽ മൂന്നു വേദങ്ങളെയേ സ്മരിക്കുന്നുള്ളൂ. ശതപഥബ്രാഹ്മണത്തിൽ ഋക്സാമയജുസ്സുകളെ മാത്രമെ ത്രയീവിദ്യയെന്നുള്ള ശബ്ദം കൊണ്ട് ഗ്രഹി

ക്കുന്നുള്ളു. എന്നാൽ ഇതിഹാസാദികളെ പരിഗണനം ചെയ്യുന്ന കൂട്ടത്തിൽ അഥർവവേദത്തെ നാലാമത് വേദമായി ചിലടത്തു നിർദ്ദേശിക്കുകയും ചെയ്യുന്നു. ആഭിചാരാദി ക്രിയാനിരൂപണം നിമിത്തം വേദമല്ലെന്ന് പറയാമെങ്കിൽ ഋഗ്വേദം മുതലായതിലും അവിടവിടെയെങ്കിലും ആഭിചാരാദികളുടെ പ്രസ്താവം ഹേതുവായി അവിടേയും വേദം എന്നുള്ള വ്യപദേശം അസംഗതമായി വരുന്നു. യജ്ഞക്രിയാബന്ധം അവിടെ ബഹുലവും അഥർവത്തിൽ വിരളവും എന്നു വേണമെങ്കിൽ പറയാം ലോകരക്ഷയെ ഉദ്ദേശിച്ച് അന്നത്തെ കാലസ്ഥിതിക്ക് അത്യാവശ്യം വേണ്ടിവന്ന ശത്രുസംഹാരം, രോഗപരിഹാരം, മൃത്യുമോചനം, ആയുർവർദ്ധനം തുടങ്ങിയ അനേകം കാര്യങ്ങൾ സാധിക്കുന്നതിനുള്ള മന്ത്രങ്ങൾ അടങ്ങിയിട്ടുള്ളതുകൊണ്ട് പുരാണേതിഹാസാദികളിൽ അഥർവവേദത്തേ വേദകോടിയിൽ ഗണിച്ചിരിക്കുന്നു.

'അഥർവാംഗിരസ്സ്'' എന്ന് അഥർവവേദത്തിൽ തന്നെ വേദനാമധേയം നിർദ്ദേശിച്ചിരിക്കുന്നു. അഥർവാക്കളുടെ (മഹർഷിമാരുടെ) അംഗിരസ്സ്(വേദം) എന്നർത്ഥം. അഥർവശബ്ദത്താൽ മംഗളമായ ഭാഗവും അംഗിരസ്സ് ശബ്ദത്താൽ അമംഗളമായ ഭാഗവും കാണിച്ച് രണ്ടു കൂട്ടവും അന്തർഭവിച്ചിരിക്കയാൽ അഥർവാംഗിരസ്സ് എന്ന പേര് സിദ്ധിച്ചതായി ചിലർ പറയുന്നു. അഥർവവേദത്തിലെ ക്രിയകൾക്ക് പൊതുവെ ബ്രഹ്മാവിനെ ഋത്വിക്കായി സങ്കല്പിച്ച് ബ്രഹ്മവേദമെന്ന മറെറാരു നാമധേയവും കാണുന്നുണ്ട്. ബ്രഹ്മവിദ്യയെ അധികമായി പ്രതിപാദനം ചെയ്യുകയാലും ബ്രഹ്മവേദം എന്ന പേര് യോജിക്കുന്നു. മഹാഭാരതത്തിൽ വിഷ്ണുവും ബ്രഹ്മവും ചേർന്നാണ് അഥർവവേദം കണ്ടുപിടിച്ചതെന്നും ഘോഷിക്കുന്നു. മഹാഭാഷ്യകാരനായ പതഞ്ജലി മഹർഷിയുടെ കാലത്ത് അഥർവവേദത്തിന് പ്രചാരം നിമിത്തം പ്രാധാന്യം ഉണ്ടായിരുന്നിരിക്കണം. അദ്ദേഹം വേദങ്ങളെ ഉദാഹരിക്കുന്ന കൂട്ടത്തിൽ അഥർവ സംഹിതയെയാണ് ആദ്യമായി ഉദാഹരിക്കുന്നത്.

ഈ വിധം ഉള്ള അഥർവവേദത്തിൽ ഇരുപതു കാണ്ഡങ്ങൾ ഉണ്ട്; 730 സൂക്തങ്ങളും 6000 മന്ത്രങ്ങളും കാണുന്നു. മററു ഭാഗങ്ങൾ യജുർവേദത്തിലേ പോലെ ഗദ്യമയങ്ങളും പദ്യമയങ്ങളും ആണ്. മുമ്പുള്ള മൂന്നു വേദങ്ങളിലും പറഞ്ഞിരിക്കുന്ന

യജ്ഞക്രിയാസംബന്ധം വല്ലവിധത്തിലും ഘടിപ്പിച്ച് വേദ ലക്ഷണം വരുത്തുവാനായിക്കൊണ്ടെന്ന പോലെ 20-ാമത് കാണ്ഡത്തിൽ സോമയാഗം നിരൂപണം ചെയ്തിരിക്കുന്നു. ഋഗ്വേദത്തിൽ കാണുന്ന ഇന്ദ്രദേവതാസൂക്തങ്ങൾ അതുപോലെതന്നെ പകർത്തിയിരിക്കുന്നു. വിശേഷമായി കുന്താപസൂക്തങ്ങൾ കൂടുതലായി ചേർത്തിരിക്കുന്നു. അനേകം വിധത്തിൽ ദാന നിപുണരായ യജമാനന്മാരെയും രാജാക്കന്മാരെയും മററും സ്തുതിക്കയാണ് ഈ സൂക്തങ്ങളുടെ കൃത്യം.

പൈപ്പലാദന്മാരുടേയും ശൌനകന്മാരുടേയും ആയി ഈ അഥർവണവേദത്തിന് രണ്ടു പാഠങ്ങൾ ഉണ്ട്. യജ്ഞക്രിയാ സംബന്ധം പ്രധാനമായി കാണാത്തതുകൊണ്ട് അഥർവവേദം ശ്രൌതസൂത്രഗ്രന്ഥങ്ങളിൽ സ്മരിക്കപ്പെട്ടിട്ടില്ല. ലൌകികമായ മററു കാര്യങ്ങൾ ഘടിപ്പിച്ചിരിക്കയാൽ ഗൃഹ്യസൂത്രകാരന്മാർ അഥർവവേദത്തെ അംഗീകരിച്ചിരിക്കുന്നു.

അഥർവവേദത്തിലെ വിഷയം, വിവാഹവിധി, വശീകരണം, ഖനനസംസ്കാരം, പ്രായശ്ചിത്തേഷ്ടി, പിതൃഗണങ്ങൾ, സോമ യാഗം, യജമാനസ്തുതി, രാജകുമാരപ്രശംസ, വൈദ്യവിദ്യ, ജ്യോതിർവിദ്യ, മൂലികാദിപ്രയോഗം, ഭൂതപ്രേതാപസ്മാര രാക്ഷസാദികളുടെ നിവാരണം, പരമാത്മസ്തുതി, നാഗരിക പരിഷ്കാരം, ഈശ്വരാസ്തിത്വ വിചാരം എന്നിങ്ങനെ വിവിധമാകുന്നു. ഇത്രയും വിഷയങ്ങൾ നല്ലതിന്മണ്ണം അഭ്യസിച്ചു പ്രയോഗിക്കുവാൻ സാമർത്ഥ്യമുള്ള ഒരാളിനെയാണ് അന്നത്തെ കാലത്ത് രാജാക്കൻമാർ പ്രധാന പുരോഹിതന്മാരായും മന്ത്രിമാരായും നിയമിച്ചുവന്നത്. കൌടല്യൻ അഥവാ ചാണക്യൻ അഥർവവേദിയായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. ഇതുകൂടാതെ രാജപരമായ അഭിഷേകാദിയും രാജസൂയാദി കർമ്മകലാപങ്ങളും ധർമ്മപാഠങ്ങളും പ്രധാനമായി അഥർവവേദത്തിൽ ഉൾപ്പെട്ടിരിക്കുന്നു.

## അദ്ധ്യായം 4

# ബ്രാഹ്മണം

ഇനി ശ്രുതികളെ സംബന്ധിച്ചിടത്തോളം ബ്രാഹ്മണങ്ങളെ(ആരണ്യകങ്ങളും ഉപനിഷത്തുകളും ഉൾപ്പെടെ)പ്പററി പ്രസ്താവിക്കേണ്ടതായുണ്ട്. അതിൽ ബ്രാഹ്മണങ്ങൾ ഗദ്യമയങ്ങളും പ്രധാനമായ യജ്ഞക്രിയാമാർഗ്ഗങ്ങളെ നിർദ്ദേശിക്കുന്നവയും കർമ്മങ്ങളുടെ ഫലത്തെ വിധിനിഷേധകല്പനക്കായി കീർത്തനം ചെയ്യുന്നവയും കർമ്മങ്ങളുടെ ഉത്ഭവത്തേയും ഫലത്തേയും വിശദപ്പെടുത്തുന്നവയും ആകുന്നു. വേദത്തിലെ കർമ്മകാണ്ഡത്തിന് കണ്ണു തെളിയിക്കുന്നവയാണ് ബ്രാഹ്മണങ്ങൾ എന്നു സാരം. വേദത്തിൽ തന്നെ ധർമ്മകാണ്ഡവും ബ്രഹ്മകാണ്ഡവുമായി രണ്ടു കാണ്ഡങ്ങൾ ഉണ്ട്. ധർമ്മകാണ്ഡം ഉപാസനാരൂപത്തിലും കർമ്മരൂപത്തിലും ആയി വീണ്ടും രണ്ടായി പിരിയുന്നു അതിൽ ഉപാസനാ (ദേവതാസ്തവം) പ്രധാനമായുള്ളത് ഋഗ്വേദവും സാമവേദവും യജ്ഞകർമ്മപ്രധാനമായുള്ളത് യജൂർവേദവും ലോകചര്യാ പ്രധാനമായുള്ളത് അഥർവവേദവും ആകുന്നു. എല്ലാ വേദങ്ങളിലും അവിടവിടെയായി കർമ്മകാണ്ഡവും ബ്രഹ്മകാണ്ഡവും ഉണ്ട്. ഇങ്ങനെയുള്ള സ്ഥിതിയിൽ കർമ്മത്തിനു വഴി തെളിയിക്കുന്നത് ബ്രാഹ്മണവും കർമ്മകലാപം കൂടാതെ ഒരാൾക്ക് കർമ്മാതീതനായി വാനപ്രസ്ഥനായി ആരണ്യത്തിൽ ഇരുന്ന് ശാന്തമായി മനനത്തിനുള്ള മാർഗ്ഗങ്ങൾ കാണിക്കുന്നത് ആരണ്യകവും മനനാദി ഫലമായുണ്ടാകേണ്ടുന്ന പരമാത്മസാക്ഷാത്കാരത്തിന് തത്ത്വമാർഗ്ഗങ്ങളെ ഉപദേശിക്കുന്ന ബ്രഹ്മവിദ്യകൾ ഉപനിഷത്തുകളും ആകുന്നു, എന്നാണ് ഇവ തമ്മിലുള്ള സാരമായ ഭേദം. ഇങ്ങനെ ഗാർഹസ്ഥ്യത്തിന് കേവലബ്രാഹ്മണങ്ങളും

വാനപ്രസ്ഥാവസ്ഥയ്ക്ക് ആരണ്യകങ്ങളും സന്യാസാവസ്ഥയ്ക്ക് ഉപനിഷത്തുകളും ആഗമരൂപങ്ങളായ പരമപ്രമാണങ്ങളായും ആധാരങ്ങളായും ഭവിക്കുന്നു.

ഓരോ ശാഖയ്ക്കും ബ്രാഹ്മണവും ആരണ്യകവും ഉപനിഷത്തും പ്രത്യേകം ഉണ്ട്. ഋഗ്വേദത്തിന് ഐതരേയവും കൌഷിതകവുമായി രണ്ടു ബ്രാഹ്മണങ്ങൾ ഉണ്ട്.

ഐതരേയ ബ്രാഹ്മണ • അതിൽ ഐതരേയം മുഖ്യവും പ്രാചീനവും ആകുന്നു. അഞ്ചു വീതം അദ്ധ്യായങ്ങൾ അടങ്ങീട്ടുള്ള എട്ടുപഞ്ചികകൾ ഉണ്ട്. ആകപ്പാടെ 20അദ്ധ്യായങ്ങൾ ഉള്ളതിൽ ഒടുവിലത്തേ 10 അദ്ധ്യായങ്ങൾ ഭാഷാഗതി കൊണ്ടും വിഷയ സ്വഭാവം കൊണ്ടും പിന്നീട് യോജിപ്പിച്ചവയായിരിക്കണം എന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. പൊതുവെ ഇവിടെ നിരൂപണം ചെയ്യുന്ന വിഷയത്തിൽ പ്രാധാന്യം സോമയാഗത്തിലെ ചടങ്ങുകൾക്കാണ്. ഒടുവിൽ രാജാക്കൻമാർ അനുഷ്ഠിക്കേണ്ട പട്ടാഭിഷേകമഹോത്സവവും രാജപുരോഹിതൻമാർക്കുള്ള അധികാരങ്ങൾ മുതലായവയും വിശദപ്പെടുത്തുന്നുണ്ട്. ഐതരേയ ബ്രാഹ്മണത്തിൽ മനോഹരമായ ഒരു ഉപാഖ്യാനമുണ്ട്. പ്രതിജ്ഞ ചെയ്തിട്ടുള്ള കാര്യം ഏതു വിധേനയും സാധിക്കാഞ്ഞാൽ ആപത്തു വിടുന്നതല്ലെന്നും സാധിച്ചാൽ ഫലം ഉണ്ടെന്നും കാണിക്കുകയത്രേ ഈ ഉപാഖ്യാനത്തിൽ നിന്നും സിദ്ധിക്കുന്ന ഗുണപാഠം.

ഹരിശ്ചന്ദ്രൻ എന്നൊരു രാജാവുണ്ടായിരുന്നു. അപുത്രനായിരുന്ന അദ്ദേഹം പുത്രനുണ്ടായാൽ വരുണനെ പ്രീതിപ്പെടുത്തുവാൻ ഒരു യാഗം അനുഷ്ഠിക്കാമെന്ന് പ്രതിജ്ഞ ചെയ്തു. വരുണന്റെ കരുണയാൽ രോഹിതൻ എന്ന് ഒരു പുത്രനുണ്ടായി. രാജാവ് യാഗം നടത്താതെ കാലം കഴിച്ചുകൂട്ടാൻ തുടങ്ങി. പുത്രന് യൌവനം വന്നപ്പോൾ വരുണന്റെ നിർബന്ധപ്രകാരം രാജാവ് യാഗം തുടങ്ങി. പുത്രനായ രോഹിതൻ തനിക്ക് വല്ല ആപത്തും നേരിട്ടാലോ എന്നു കരുതി അരണ്യത്തിൽ സഞ്ചരിച്ചു അഞ്ചാറു കൊല്ലം ഒളിച്ചിരുന്നു. വരുണൻ ഹരിശ്ചന്ദ്രനെ ജലോദരവ്യാധി ഉണ്ടാക്കി പീഡിപ്പിച്ചു. ഇതിനിടയ്ക്ക് ദരിദ്രനായ ഒരു ബ്രാഹ്മണൻ വിശപ്പ് സഹിയാതെ ഹരിശ്ചന്ദ്രന്റെ അടുക്കലെത്തി. നൂറ് പശുക്കൾ തന്നാൽ തന്റെ മകനായ ശുനശ്ശേഫനെ രോഹിതനു പകരം

പ്രതിനിധിയായി വരുണബലിക്ക് തരാമെന്ന് അറിയിച്ചു. വരുണനും ക്ഷത്രിയ കുമാരനേക്കാൾ ബ്രാഹ്മണകുമാരൻ ഉത്തമമാണെന്ന് കരുതി ഈ ഏർപ്പാട് സമ്മതിച്ചു. ഇങ്ങനെ നൂറ് പശുക്കൾ കൊടുത്തു വിലയ്ക്കു വാങ്ങപ്പെട്ട ശുനശ്ശേഫൻ യാഗസ്തംഭമായ യൂപത്തിൽ ബദ്ധനായി. എന്നാൽ ആ ശുനശ്ശേഫൻ ബദ്ധനായിരിക്കേ തന്നെ ധീരനായി വരുണൻ പ്രജാപതി മുതലായ ദേവതകളെ മന്ത്രമാലകൾ ചാർത്തി സ്തുതിച്ചു. എന്താശ്ചര്യം! സ്തോത്രങ്ങൾ മുറുകിക്കൊണ്ടിരിക്കെ ശുനശ്ശേഫന്റെ കെട്ടു അയഞ്ഞയഞ്ഞു അയാൾ ബന്ധത്തിൽ നിന്ന് മുക്തനായി. രാജാവിന്റെ ഉദരവ്യാധി ശാന്തമായി. എല്ലാ പേർക്കും ക്ഷേമം ഉണ്ടാകുകയും ചെയ്തു.

ഏതു ജാതിയിൽപെട്ടവനും തപോവൈഭവത്താൽ മന്ത്രദർശനം ഉണ്ടാകുമെന്നും യജ്ഞാധികാരം സിദ്ധിക്കുമെന്നും കാണിക്കുന്ന മറെറാരു ഉപാഖ്യാനവും ഈ ഐതരേയബ്രാഹ്മണത്തിൽ നിന്ന് ഉദാഹരിക്കാം. ഭൃഗു, അങ്ഗിരസ്സ് തുടങ്ങിയ മഹർഷിമാർ സരസ്വതീനദീതീരത്തിൽ വച്ച് ഒരു സോമയാഗം ആരംഭിച്ചു പോൽ. അവരുടെ ഇടയ്ക്ക് ആ യാഗത്തിൽ കവഷൻ എന്നൊരുത്തനും ഭാഗഭാക്കായി ദീക്ഷിച്ചുകൊണ്ടു ചെന്നിരിപ്പായി. വംശശുദ്ധിയില്ലാത്തവനും ഹീനാചാരനുമായ ഇവൻ നമ്മോടുകൂടി യാഗത്തിൽ പങ്കുകൊള്ളുന്നതിന് അർഹനല്ലെന്നും അബ്രാഹ്മണനാണെന്നും മററും കരുതി ആ മഹർഷിമാർ സരസ്വതീ നദീതീരത്തിൽ നിന്ന് ദൂരെ മാററി ജലം കിട്ടാത്ത ഒരിടത്ത് അവനെ ബഹിഷ്കരിച്ചു നിരസിച്ചു. അവിടെ കിടന്ന് കുടിക്കാൻ വെള്ളം പോലും കിട്ടാതെ ഇവൻ നശിച്ചുപോകട്ടെ എന്നും അവർ സങ്കല്പിച്ചു. പിപാസാപരവശനായ കവഷൻ 'ദേവത്രാ' എന്നു തുടങ്ങിയ 'ആപോനപ്തൃദേവതാകങ്ങളായ സൂക്തങ്ങളെ ദർശിക്കയും അത് ജപിച്ചു ജലാഭിമാനി ദേവതകളെ പ്രസാദിപ്പിച്ച് അവരുടെ അനുഗ്രഹത്തിനു പാത്രമാകയും ചെയ്തു എത്രയും ദൂരേയായിരുന്ന ആ സരസ്വതീ നദി ആ കവഷന്റെ അടുക്കൽ കൂടി ഉത്സാഹഭരിതയായി പ്രവഹിക്കുകയും അയാൾ തൃപ്തനാകുകയും ചെയ്തു. ഇതുകണ്ട് വിസ്മിതരായ ഭൃഗ്വാദികൾ കവഷൻ ദേവതാ പ്രസാദം ഉള്ളവനാണെന്നും മന്ത്രദ്രഷ്ടാവായ മഹർഷിയാണെന്നും നിശ്ചയിച്ച് ബഹുമാനിച്ച് കൂട്ടിക്കൊണ്ടുവന്നു. എന്നു തന്നെയുമല്ല ആ കവഷൻ ദർശിച്ച

തായ മന്ത്രത്തെ പ്രയോഗിച്ച് ധന്യരാകയും ചെയ്തു. തപസിനോ ജ്ഞാനത്തിനോ തേജസിനോ എവിടേയും സ്ഥാനമുണ്ടെന്ന് കവഷകഥയാൽ ഘോഷിക്കയും ചെയ്തു. ഇങ്ങനെ ബ്രാഹ്മണങ്ങളിലെ ഗതിയിൽ വളരെ വളരെ തത്ത്വങ്ങൾ കാണുന്നുണ്ട്. ഉദാഹരണത്തിനായി മാത്രം ഇത്രയും ഉപന്യസിച്ചതാണ്.

ഐതരേയാരണ്യകം

ഐതരേയാരണ്യകത്തിൽ അഞ്ചു കാണ്ഡങ്ങളും 15 അദ്ധ്യായങ്ങളും ഉണ്ട്. ആദ്യത്തെ കാണ്ഡത്തിൽ അനേകം പ്രകാരത്തിൽ സോമയാഗാദികൾ തന്നെ പ്രസ്താവിക്കപ്പെടുന്നു. രണ്ടാമത്തെ കാണ്ഡത്തിൽ പ്രാണനെന്നും പുരുഷനെന്നും ശബ്ദങ്ങൾ കൊണ്ട് കീർത്തനം ചെയ്യപ്പെടുന്ന വിശ്വാത്മാവിന്റെ സ്വരൂപത്തെ വിചാരണ ചെയ്തുകൊണ്ട് ഈശ്വരാസ്തിത്വവാദം ആരംഭിക്കുന്നു. ഇത് ഏകദേശം ഉപനിഷത്തിന്റെ ഛായയിലായിട്ടുണ്ട്.

കൌഷീതകബ്രാഹ്മണം

രണ്ടാമത്തെ കൌഷീതകബ്രാഹ്മണം ഐതരേയത്തിലെ വിഷയങ്ങളെത്തന്നെ അല്പം വിസ്തരിച്ചും രമണീയമായ ഭാഷയിൽ ഘടിപ്പിച്ചും ഉപന്യസിക്കുന്നു ഇവിടേയും പ്രധാനം സോമയാഗം തന്നെയാണ്. കൌഷീതക ബ്രാഹ്മണത്തിൽതന്നെ ഒരംശമാണ് കൌഷീതകാരണ്യവും കൌഷീതകോപനിഷത്തും.

സാമവേദത്തെ സംബന്ധിച്ച് താണ്ഡ്യബ്രാഹ്മണം, തളവകാരീയബ്രാഹ്മണം, ഛാന്ദോഗ്യബ്രാഹ്മണം, സാമവിധാനബ്രാഹ്മണം, ദേവതാദ്ധ്യായബ്രാഹ്മണം, വംശബ്രാഹ്മണം, സംഹിതോപനിഷദ്ബ്രാഹ്മണം എന്നിങ്ങനെ അനേകം ബ്രാഹ്മണങ്ങൾ ഉണ്ട്. ഇവയിൽ ആദ്യത്തെ മൂന്നുമാണ് പ്രസിദ്ധിയുള്ളവ. ഒടുവിലത്തെ നാലും ഗ്രന്ഥസ്വഭാവം കൊണ്ട് ബ്രാഹ്മണവ്യപദേശത്തിനുതന്നെ പാത്രമല്ലെന്ന് ചരിത്രകാരൻമാർ പറയുന്നു. താണ്ഡ്യബ്രാഹ്മണത്തെ ജൈമനീയബ്രാഹ്മണം എന്നും പറയാറുണ്ട്. ഇതിൽ 25 കാണ്ഡങ്ങൾ ഉള്ളതിനാൽ പഞ്ചവിംശബ്രാഹ്മണം എന്ന് മറ്റൊരു നാമധേയവും ഇതിനുണ്ട്. എത്രയും ചെറിയ തോതിൽ ആരംഭിച്ച് അനേകം സംവത്സരങ്ങൾ കൊണ്ട് പൂർത്തിയാക്കേണ്ട സോമയാഗാദി മാർഗ്ഗങ്ങൾ ഇതിൽ നിർദ്ദേശിച്ചിരിക്കുന്നു. വിശേഷിച്ചും അബ്രാഹ്മണരെ ബ്രാഹ്മണ

രാക്കുന്നതിന് ഉപയുക്തങ്ങളായ വ്രാത്യസ്തോമയാഗാദികരം ഇവിടെ ഘടിപ്പിച്ചിരിക്കുന്നത് പ്രത്യേകം സ്മരണീയമാണ്.

തലവകാര ബ്രാഹ്മണത്തിൽ 5 കാണ്ഡങ്ങരം ഉണ്ട്. അതിൽ യജ്ഞകർമ്മങ്ങരം നിരൂപണം ചെയ്യപ്പെടുന്നു. നാലാമത്തെ കാണ്ഡത്തിൽ പ്രാണൻെറ പൂർവാവസ്ഥ

തലവകാരബ്രാഹ്മണം

വിചാരവും സാവിത്രീ മന്ത്രാർത്ഥവിവരണവും മററും കാണുകയാൽ ഉപനിഷത്തിൻെറ ഛായ മേലോട്ടുള്ള നാലും അഞ്ചും കാണ്ഡങ്ങളിൽ പ്രതിഫലിച്ചിരിക്കുന്നു.

ഛാന്ദോഗ്യബ്രാഹ്മണത്തിൽ ക്രിയാഭാഗം വളരെ കുറയും. വിവാഹാദി ക്രിയകളും ദേവതാസ്തുതികളും അവിടവിടെയുണ്ട്. അധികഭാഗവും ഉപനിഷദ്രൂപമായിട്ടാണ് കാണുന്നത്.

ഛാന്ദോഗ്യ ബ്രാഹ്മണം

കഠശാഖയിലും മൈത്രായണീയശാഖയിലും സംഹിതകളിലുമുള്ള ഗദ്യഭാഗങ്ങരം തന്നെ തൈത്തിരീയ ബ്രാഹ്മണമായിരിക്കുന്നു. തൈത്തിരീയശാഖയിൽ സംഹിതയിൽ നിന്ന് വേറേയായി മൂന്ന് കാണ്ഡങ്ങരം ഉള്ള ഒരു ബ്രാഹ്മണ ഗ്രന്ഥം ഉണ്ട്, എങ്കിലും പ്രായേണ സംഹിതയെത്തന്നെ അത് അനുകരിക്കുന്നു. സംഹിതയിൽ വിട്ടുപോയ ചില ക്രിയകളെപ്പററി വ്യവസ്ഥകളും ഇല്ലാതില്ല. തൈത്തിരീയാരണ്യകം ഈ ബ്രാഹ്മണത്തിൻെറ തന്നെ ഒരു പരിശിഷ്ട രൂപമാണ്. തൈത്തിരീയാരണ്യകത്തിൽ 10 അദ്ധ്യായങ്ങരം ഉണ്ട്. അതിൽ ആദ്യത്തെ ആറും ക്രിയാമാർഗ്ഗങ്ങളെ കാണിക്കുന്നു. ഏഴും എട്ടും ഒൻപതും തൈത്തിരീയോപനിഷത്തും പത്താമത്തേത് യാജ്ഞികോപനിഷത്ത് എന്ന് വിളിക്കപ്പെടുന്ന മഹാനാരായണോപനിഷത്തും ആകുന്നു. തൈത്തിരീയ ബ്രാഹ്മണത്തിൽ ഒരിടത്ത് നചികേതാഗ്നിയേപ്പററി നിരൂപണം ചെയ്യുമ്പോരം നചികേതനാമധേയനായ ഒരു ബ്രാഹ്മണകുമാരൻെറ ഉപാഖ്യാനം പറയുന്നുണ്ട്. യമഭവനം പ്രാപിച്ചതായും മററും കാണുന്ന ആ നചികേതസിൻെറ ഉപാഖ്യാനംതന്നെ പിന്നീട് കാഠകോപനിഷത്തിൻെറ ആരംഭത്തിന് ആശ്രയമായി ഭവിക്കുന്നു.

തൈത്തിരീയ ബ്രാഹ്മണം

ശുക്ലയജുർവേദത്തിൻെറ ശതപഥബ്രാഹ്മണം ആകുന്നു വിധികരം നിർദ്ദേശിക്കുന്നത്. ശതം (നൂറ്) പന്ഥാക്കരം ഉള്ള തിനാൽ ശതപഥബ്രാഹ്മണം എന്ന് പേര്

ശതപഥബ്രാഹ്മണം

സിദ്ധച്ചു; നൂറ് അദ്ധ്യായങ്ങരം ഉള്ളതെന്ന് താത്പര്യം. വൈദികഗ്രന്ഥങ്ങളിൽ വച്ച് ഈ ശതപഥബ്രാഹ്മണത്തിനാണ് സംഹിതയോട് ഏകദേശം ഒപ്പമുള്ള പ്രധാന്യം കാണുന്നത്. ഈ ശതപപഥബ്രാഹ്മണ ത്തിന് മാദ്ധ്യന്ദിനപാഠം എന്നും കണ്വപാഠം എന്നും രണ്ടു പാഠങ്ങരം ഉണ്ട്. അതിൽ ആദ്യത്തേതിൽ പതിന്നാലും രണ്ടാമ ത്തേതിൽ പതിനേഴും കാണ്ഡങ്ങരം ഉണ്ട്. വൈദികക്രിയാ മാർഗ്ഗനിരൂപണത്തിനും പുറമേ പത്താമത്തു കാണ്ഡത്തിൽ അഗ്നിരഹസ്യം വർണ്ണിക്കുന്നു. ഒടുവിലത്തെ കാണ്ഡം ആര ണ്യകവും അതിലെ ഒടുവിലത്തേ 6 അദ്ധ്യായം ബൃഹദാരണ്യ കോപനിഷത്തും ആകുന്നു.

ശതപഥബ്രാഹ്മണത്തിൻെറ കാലത്ത് ബുദ്ധമതം ബാല്യാ വസ്ഥയെ പ്രാപിച്ചിരുന്ന ഒരു ദശ കാണുന്നു. അർഹത്തുകരം എന്നും ശ്രമണന്മാരെന്നും ഉള്ള ശബ്ദങ്ങരം ഇവിടെ ഉപയോഗി ച്ചിരിക്കുന്നു. ബൌദ്ധചരിത്രദൃഷ്ട്യാ പ്രബുദ്ധമാർ സിദ്ധാർ ത്ഥന് മുമ്പിൽ പലരും ഉണ്ടായിരുന്നതായി അറിയാം. അതു കൊണ്ട് ഈ വക ശബ്ദങ്ങരം ഈ ഘട്ടത്തിൽ കാണുന്നതിൽ നിന്നും സിദ്ധാർത്ഥൻെറ കാലശേഷമാണ് ഈ ബ്രാഹ്മണം ജനിച്ചതെന്ന് അനുമാനിക്കാൻ അവകാശമില്ല. ഋഷിമാരുടെ വംശാവലിയിൽ ഗൌതമവംശവും പ്രസ്താവിക്കപ്പെടുന്നു. ഗൌതമന്മാർ ശാക്യന്മാരാകുന്നു. ആ വംശത്തിലാണ് ബുദ്ധൻ ജനിച്ചത്. ആസുരി എന്ന സുപ്രസിദ്ധനായ ആചാര്യൻെറ നാമധേയം ഇവിടെ നിർദ്ദേശിക്കുന്നു. പുരാണാദി പ്രസിദ്ധ ങ്ങളായ ആഖ്യാനങ്ങരംക്ക് വേണ്ടത്ര മൂലകഥകരംക്കുള്ള വസ്തു ക്കളും ഈ ബ്രാഹ്മണത്തിൽ കാണ്മാനുണ്ട്. മഹാഭാരതത്തിൽ കീർത്തിക്കപ്പെടുന്ന കുരുരാജാവായ ജനമേജയനെ ഇവിടെയാണ് ആദ്യമായി കാണുന്നത്. ഇന്ദ്രനെ കുറിക്കാൻ ഒരു അർജ്ജുന ശബ്ദം ഇവിടെയുണ്ട്. പിന്നീട് ഇന്ദ്രപുത്രനായ പാർത്ഥന് ഈ ശബ്ദം തന്നെ സംജ്ഞയായി നല്കിയിരിക്കണം.

ഋഗ്വേദത്തിൽ സൂചിപ്പിച്ചിരിക്കുന്ന ഉർവശീപുരൂരവസ്സു കളുടെ കഥ ഇവിടെ വിസ്തരിച്ചിരിക്കുന്നു. ശകുന്തളയിൽ

ദുഷ്യന്തന് ജനിച്ച ഭരതന്റെ ഉപാഖ്യാനവും ഇവിടെ ഒരിടത്ത് ഉപക്ഷേപിച്ചിരിക്കുന്നു. മനോഹരമായ മറെറാരുപാഖ്യാനം മറക്കത്തക്കതല്ല. അത് ഈ ബ്രാഹ്മണത്തിൽ ആണ് ആദ്യമായി ഘടിപ്പിച്ചിരിക്കുന്നത്. മഹാഭാരതത്തിൽ വളരെ വിസ്തരിച്ചിട്ടുണ്ട്. മനു ഒരിക്കൽ ഒരു മത്സ്യത്തെ കണ്ടുവത്രെ. ആ മത്സ്യം മനുവിനെ ശരണം പ്രാപിച്ച് അടുത്തുവരുന്ന ജലപ്രളയത്തിൽ ഞാൻ അങ്ങയെ രക്ഷിക്കാമെന്ന് ശപഥം ചെയ്തു. മനു ആ മത്സ്യത്തെ രക്ഷിച്ചു. ജലപ്രളയം അടുത്തു. മനു മത്സ്യത്തിന്റെ ആജ്ഞ അനുസരിച്ച് ഒരു വഞ്ചി ഉണ്ടാക്കി അതിനെ ആ മത്സ്യത്തിന്റെ രണ്ട് കൊമ്പുകളിലുമായി തൊടുത്തുകെട്ടി അതിൽകയറി ഇരുന്നു. ശക്തിമത്തായ ആ മത്സ്യമാകട്ടെ എത്രയും വേഗത്തിൽ വഞ്ചിയെ വടക്കുവശത്തുള്ള മഹാപർവതത്തിന്റെ കൊടുമുടിയിൽ കൊണ്ടുചെന്നാക്കി മനുവിനെ രക്ഷിച്ചുപോൽ.*

ഇത്രതന്നെയല്ല ഈ ശതപഥബ്രാഹ്മണത്തിൽപരിഷ്കൃതമായ രീതിയിൽ വിശൈകതാവാദം ഭംഗിയായി വർണ്ണിച്ചിട്ടുണ്ട്. വൈദികതത്വങ്ങൾ സൂക്ഷ്മമായി കണ്ടുപിടിക്കുന്നതിനുള്ള ഇതിലെ ഉപനിഷത്തായ ''ബൃഹദാരണ്യകം'' ഇന്ന് വേദാന്തവിദ്യയ്ക്ക് വലിയ ഒരവലംബമായിരിക്കുന്നു.

ഗോപഥബ്രാഹ്മണം

അഥർവവേദത്തിന് ഇന്ന് പ്രചാരത്തിൽ ഉള്ള ബ്രാഹ്മണം ഗോപഥബ്രാഹ്മണമാകുന്നു. ഇതിൽ രണ്ട് കാണ്ഡങ്ങൾ ഉണ്ട്. ശതപഥബ്രാഹ്മണത്തിലും ഐതരേയബ്രാഹ്മണത്തിലും നിന്ന് ചില ഭാഗങ്ങൾ ഉദ്ധരിച്ച് ചേർത്തിട്ടുമുണ്ട്. ബ്രഹ്മനാമധേയനായ ചതുർത്ഥ പുരോഹിതന്റെ പ്രശംസയാണ് ആദ്യത്തെ കാണ്ഡത്തിലുള്ള പ്രധാന വിഷയം രണ്ടാമത്തെ കാണ്ഡത്തിൽ വൈതാനസൂത്രങ്ങളിലും ശ്രൌതസൂത്രങ്ങളിലും നിർദ്ദേശിച്ചിരിക്കുന്ന യജ്ഞക്രിയകളുടെ പ്രതിപാദനം ആണ് പ്രധാനമായി അടങ്ങിയിരിക്കുന്നത്.

---

* സെമിററിക്ക് മതങ്ങളിലെ നോഹായുടെ കഥയ്ക്കും ഇതിനും തമ്മിൽ ബീജ സാമ്യം കാണാം.

അദ്ധ്യായം 5

# ഉപനിഷത്തുകൾ

ഉപനിഷത് ശബ്ദത്തിന്റെ അർത്ഥം എന്താണെന്ന് ജഗദ്ഗുരു ശ്രീ ശങ്കരഭഗവത്പാദാചാര്യർ കാഠകോപനിഷദ്ഭാഷ്യത്തിന്റെ ഉപക്രമത്തിൽ വിശദപ്പെടുത്തിയിരിക്കുന്നു. 'സദ്' എന്ന ധാതുവിൽ 'ഉപനി' എന്ന ഉപസർഗം ചേർന്ന് ഉപനിഷദിക്കുന്നത് എന്ന അർത്ഥവ്യുത്പത്തിയാൽ സിദ്ധിച്ചതാണ് ഉപനിഷത് എന്ന ശബ്ദം. സദ് ധാതുവിന് വിശരണം, ഗതി, അവസാദനം എന്ന് മൂന്ന് അർത്ഥങ്ങൾ ഉണ്ട്. 'ഉപനി' എന്ന ഉപസർഗമഹിമയാൽ അവിദ്യ (അജ്ഞാനം) തുടങ്ങിയ സംസാര ബീജത്തിന്റെ വിശരണം (വിനാശം) ഉണ്ടാക്കുന്ന വിദ്യ എന്ന് അർത്ഥം കിട്ടുന്നു. വിഷയവൈരാഗ്യം വന്ന മുമുക്ഷുക്കളെ പരബ്രഹ്മത്തെ ഗമിപ്പിക്കുന്ന ബ്രഹ്മവിദ്യയെന്ന് ഗത്യർത്ഥം സ്വീകരിച്ചും ഉപനിഷത് ശബ്ദത്തിന് വ്യുത്പത്തി പറയാം. ഗർഭവാസം മുതൽക്കുള്ള സമസ്ത സംസാര ദുഃഖത്തേയും അവസാദനം ചെയ്യിക്കുക (മാററുക) എന്ന അർത്ഥത്താൽ സ്വർഗഫലപ്രാപ്തിക്ക് ഹേതുഭൂതമായ അഗ്നിവിദ്യയെന്നും മറെറാരു തരത്തിൽ 'ഉപനിഷത്' ശബ്ദത്തിന് അർത്ഥം നിർദ്ദേശിക്കാം. യാതൊരു വിദ്യയിൽ ശ്രേയസ്സ് (മുക്തി) ഉപ (സമീപത്തിൽ) നിഷണ്ണമായിരിക്കുന്നുവോ ആ വിധത്തിലുള്ള വിദ്യ ഉപനിഷത്തെന്ന് വേറെ പ്രകാരത്തിലും താത്പര്യം പറയാം.

ഉപനിഷത്തുകൾ കർമ്മാങ്ഗഭൂതമായ ജ്ഞാനകാണ്ഡത്തെ പ്രതിപാദിക്കുന്നതായി കർമ്മമീമാംസകന്മാർ അഭിപ്രായപ്പെടുന്നു. ലോകാന്തരത്തേയും അവിടെയുള്ള ഗതിയേയും അവിടത്തെ അനുഭവത്തേയും മററും നിരൂപണം ചെയ്യുന്ന

ഭാഗങ്ങൾ അടങ്ങിയ ഉപനിഷത്തുകൾ നിശ്ചയമായും കർമ്മത്തിന് കീഴ്പ്പെട്ട് നില്ക്കുന്നവതന്നെയാണ്. ഈ വക ഭാഗത്തെ പൂർവോപനിഷത് എന്ന് പറയാം. എന്നാൽ പരമാർത്ഥത്തിൽ നൈഷ്കർമ്മ്യം ഉപദേശിക്കുന്ന ഉത്തമജ്ഞാനമാർഗത്തെയാണ് ഉപനിഷത്തുകൾ സിദ്ധാന്തമായി കൈക്കൊണ്ടിരിക്കുന്നത്. ഐഹികമായ സുഖാനുഭവമോ ആമുഷ്മികമായ ഫലപ്രാപ്തിയൊ അല്ല ഉപനിഷത്തുകൾക്കുള്ള പരമമായ ലക്ഷ്യം. പരമാർത്ഥബോധം കൊണ്ട് സംസാരബന്ധനത്തിൽ നിന്ന് മോചനം ഉണ്ടാക്കി ജീവാത്മപരമാത്മൈക്യാനുഭവം നല്കുകയാണ് ഉപനിഷത്തുകളുടെ ഉദ്ദേശം. ഈ ജാതിയെ ഉത്തരോപനിഷത്ത് എന്ന് പറയാം. ഉപനിഷത്തുകളിൽ അധികവും ഇപ്രകാരം ഉള്ളവയാണ്.

ഉപനിഷത്തുകളിൽ വിശ്വാത്മതത്ത്വമാണ് പ്രധാനമായി പ്രതിപാദിക്കപ്പെടുന്നത്. വിശ്വത്തിൻെറ ആത്മാവായിട്ടും വിശ്വം ആത്മാവായിട്ടും രണ്ട് തരത്തിൽ വിശ്വാത്മസ്വരൂപം ഗ്രഹിക്കാം. ആദ്യപക്ഷത്തിൽ സർവാന്തര്യാമിയായ പരമാത്മാവിൻേറയും രണ്ടാം പക്ഷത്തിൽ വിരാഡ്രൂപനായ ഭഗവാൻെറയും തത്ത്വം എന്നർത്ഥം കിട്ടുന്നു. രണ്ട് ദൃഷ്ടിക്ക് രണ്ടും ശരിയാണെങ്കിൽ ആദ്യ പക്ഷമാണ് ഉത്തമം എന്ന് അദ്വൈതികൾ കരുതുന്നു. രണ്ടാമത്തെ പക്ഷത്തിൽ ചരാചരപ്രപഞ്ചം മുഴുവനും ഭഗവത്സ്വരൂപമാകയാൽ അതിന് പാരമാർത്ഥികത്വം വന്നുകൂടുന്നു. ഈ പാരമാർത്ഥികത്വം സദവസ്ഥയിൽ പ്രപഞ്ചത്തേയല്ല പരമാർത്ഥമായി കരുതുന്നത്. അജ്ഞനായ ഉപാസകൻെറ ആവശ്യത്തിന് വേണ്ടി ചെയ്തിട്ടുള്ള വിരാട് പുരുഷാദി കല്പനകൾ അവശ്യം നാമരൂപാദികളോടുകൂടി തീർന്നു എന്നുള്ളതാണ്. നാമരൂപത്തോടുകൂടിയ വിരാട് മുതലായത് വസ്തുതഃ അസത്താണ്. സ്ഥൂലരൂപത്തിൽ ഉപാസിക്കുവാനുള്ള ഒരു ഉപായം മാത്രമാണ് ഇത്. വാസ്തവത്തിൽ പ്രപഞ്ചം മിഥ്യയും മായ (അജ്ഞാനം) കൊണ്ട് പരമാത്മാവിൽ ഉണ്ടെന്ന് തെററിദ്ധരിക്കുന്ന ഒരു (അധ്യാസ) തോററവും ആകുന്നു.

ഉപനിഷത്തുകളിൽ പ്രതിപാദ്യമായ ആത്മാവിൻെറ സ്വരൂപപരിണാമം വിചിത്രമാണ്. ഋഗ്വേദത്തിലെ പുരുഷനെ വിശ്വവ്യാപിയാകയാൽ ഇവിടെ ആത്മാവെന്ന് പറയുന്നു.

ഋഗ്വേദത്തിൽ 'ആത്മ' ശബ്ദം പ്രാണവാചകമായി കാണുന്നു. വായുവിനെ വരുണൻെറ ആത്മാവായി വർണ്ണിക്കുന്നു. ഈ ആത്മാവ് ബ്രാഹ്മണ കാലമായപ്പോഠം ജ്ഞാനാധിഷ്ഠാനമായ ഒന്നായി മാറുന്നു. എന്നുതന്നെയുമല്ല പ്രാണനെ ആത്മാവായും ആത്മാവിനെ ദേവതയായും കൊണ്ടാടുന്നു. ഋഗ്വേദത്തിൽ കരചരണാദ്യവയവങ്ങളോടുകൂടിയ സാകാരനായ പ്രജാപതിയെ ജഗത്സ്രഷ്ടാവായി നിർദേശിച്ചിരിക്കുന്നു. ഉപനിഷത്തുകളിൽ നിരാകാരമായ ബ്രഹ്മത്തെയാണ് ജഗത്കാരണമായി ഘോഷിക്കുന്നത്. നപുംസകലിംഗമായ ബ്രഹ്മശബ്ദം ഋഗ്വേദത്തിൽ സ്തുതിരൂപമായ അർത്ഥത്തെ കുറിക്കുന്നു. ബ്രാഹ്മണത്തിൽ ലോകോത്തരമായ പരിശുദ്ധിയെ ഉദാഹരിക്കുന്നു.

ബ്രഹ്മശബ്ദം ഉപനിഷത്തിൽ സകല ജഗത്തിനും ഏകകാരണഭൂത (കാരണത്രയസമ്പുടിത)മായ നിത്യ ശുദ്ധമായ വസ്തുവിനെ ദ്യോതിപ്പിക്കുന്നു. ഈ വിധമുള്ള ബ്രഹ്മശബ്ദത്തിൻെറ ക്രമികമായ അർത്ഥപരിണാമം തത്ത്വവിദ്യാപ്രദർശനമാർഗത്തിൽ അനേകം തരത്തിലുള്ള കല്പനകഠംക്ക് ഹേതുവായിത്തീർന്നു. ഉപനിഷത്തുകളിൽ ബ്രഹ്മശബ്ദവും ആത്മശബ്ദവും പര്യായമായി ഭവിച്ചു. പ്രാചീനന്മാരുടെ മതത്തിൽ ബ്രഹ്മശബ്ദം വിശ്വവ്യാപിയായി ജഗദുപാദാനമായ പരബ്രഹ്മത്തേയും ആത്മശബ്ദം ശരീരാവച്ഛിന്നമായ ജീവാത്മാവിനേയും കുറിക്കുന്നതായി പറയുന്നു. ഈ വിധം ഉള്ള ഭേദത്താൽ ബ്രഹ്മം ജ്ഞേയമല്ലെന്നും ആത്മാവ് ജ്ഞേയനാണെന്നും വ്യവഹരിക്കുന്നു. ഭാഗവതത്തിൽ :—

'ബ്രഹ്മേതി പരമാത്മേതി
ഭഗവാനിതി ശബ്ദ്യതെ'

എന്ന് ഭഗവാനേയും ബ്രഹ്മപര്യായമായി സ്തുതിക്കുന്നു. പരമാത്മാവെന്ന് ഒന്നുള്ളതായി തൈത്തിരീയോപനിഷത്തിലാണ് ആദ്യമായി ഘോഷിക്കുന്നത്. ചക്ഷുരാദീന്ദ്രിയങ്ങഠംക്ക് വിഷയമല്ലാതേയും സൂര്യാദി സകല ജ്യോതിസ്സുകഠംക്ക് നിദാനമായും ജ്ഞാനമാർഗ്ഗഗമ്യമായും ആണ് പരമാത്മാവിനെ ഉപനിഷത്തിൽ നിർദ്ദേശിച്ചിരിക്കുന്നത്. ഈ തത്ത്വം ഓരോ ഉപനിഷത്തിലും ശ്രദ്ധിച്ചാൽ വ്യക്തമാകുന്നതുമാണ്. ഒന്നുകൂടി ചിന്തിച്ചാൽ ഉപനിഷത്തുകളിലെ പ്രതിപാദ്യവിഷയ

സാരം അഥവാ നിഷ്കൃഷ്ടമായ സിദ്ധാന്തം ജീവാത്മാവിനും പരമാത്മാവിനും ഉള്ള ഐക്യം അല്ലെങ്കിൽ അദ്വൈതാവസ്ഥയാണെന്ന് തെളിയുന്നതാണ്. ഛാന്ദോഗ്യോപനിഷത്തിൽ ആറാമദ്ധ്യായത്തിൽ ഒൻപത് ഖണ്ഡങ്ങൾ കൊണ്ട് ഈ തത്ത്വം സ്പഷ്ടപ്പെടുന്നു.

'ഐതദാത്മ്യമിദം സർവം
സ ആത്മാ തത്ത്വമസി ശ്വേതകേതോ'

ഛാ. ഉ. 2-6

എന്നുള്ള ഭാഗം നോക്കുക. സമസ്തമഹാവാക്യങ്ങളും ഇവിടെ കൊടുത്തിട്ടുള്ള 'തത്ത്വമസി' എന്നുള്ളതിലാണ് അന്വയിക്കുന്നത്. 'തത്ത്വമസി' എന്നതിൽ നിന്ന് ഞാനെന്നും ഞാനല്ലെന്നും രണ്ടായിട്ടേ എന്തിനേയും പരിഗണിക്കാൻ കഴിയൂ എന്നും ഞാനും ഞാനല്ലാത്തതും ഒന്നാണെന്ന് ബോധ്യപ്പെടുകയാണ് പരമാർത്ഥബോധം എന്നും കിട്ടുന്നു. ഞാനെന്നുള്ള ഉപാധിനിമിത്തമായ സങ്കോചമാണ് ഈ ഐക്യബോധം ഇല്ലാതെ വരാൻ കാരണം എന്ന് വ്യക്തമാകുന്നു. ഇക്കാര്യം തന്നെ ഗ്രന്ഥാന്തരത്തിൽ:—

'യ ഏവം വേദാഹം ബ്രഹ്മാസ്മി
സ ഇദം സർവം ഭവതി
തസ്യ ന ദേവാശ്ച നാഭൂത്യാ
ഇശതേ ആത്മാ ഹ്യേഷം ഭവതി' 1-4-10

എന്നീവിധം ബൃഹദാരണ്യകോപനിഷത്തിലും നിരൂപണം ചെയ്യപ്പെട്ടിരിക്കുന്നു.

ഈ അഭേദവാദം ശതപഥബ്രാഹ്മണത്തിൽ പ്രിയങ്ഗു (ഓടൽക്കുരു) ബീജ ദൃഷ്ടാന്തം കൊണ്ട് വിശദപ്പെടുത്തുന്നു. എങ്ങിനെ അത്യന്തം ചെറുതായ പ്രിയങ്ഗുബീജത്തിൽ ശാഖോപശാഖമായ മഹാവൃക്ഷവും അതിന്റെ സന്താനപരമ്പരകളും അന്തർഭവിച്ചിരിക്കുന്നുവോ അതുപോലെ സംസാരമഹാവൃക്ഷത്തിന്റെ ബീജരൂപമായ മഹാപുരുഷൻ (പൂരണം ചെയ്യുന്നവൻ) ആ മഹാവൃക്ഷത്തിന്റെ ഒരംശമായ എന്നിലും പൂർണ്ണനായി പൂരണം ചെയ്തിരിക്കുന്നു എന്നാണ് ആ ഉദാഹരണം വ്യക്തമാക്കുന്നത്.

മുണ്ഡകോപനിഷത്തിൽ ഒരു ദൃഷ്ടാന്തം കാണുന്നുണ്ട്.

'യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേഽ
സ്തം ഗച്ഛന്തി നാമരൂപേ വിഹായ
തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം.'

നദികൾ സമുദ്രത്തെ പ്രാപിച്ച് തങ്ങളുടെ രൂപവും നാമവും വിട്ട് വ്യക്തിഭേദം ഇല്ലാതെ ഏകീഭവിക്കുമ്പോലെ വിദ്വാൻ (ജ്ഞാനിയായുള്ളവൻ) പരമാത്മാവിനെ പ്രാപിച്ച് നാമരൂപാത്മകമായ സംസാരത്തിൽ നിന്നും മുക്തനായി ഏകീഭവിക്കുന്നു എന്നർത്ഥം. ഇങ്ങനെയുള്ള അദ്വൈതാവസ്ഥ അല്ലെങ്കിൽ തത്വജ്ഞാനം ആണ് അഖണ്ഡമായ പരമാനന്ദത്തിന് കാരണം എന്നുള്ള സിദ്ധാന്തത്തിന് ഉപനിഷത്തുകളിൽ മൂർദ്ധാഭിഷിക്തമായ ശതപഥബ്രാഹ്മണത്തിൽ ഇപ്രകാരം ഒരു പ്രമാണം കാണുന്നു:—

'യേ തത്വജ്ഞാനിനഃ ത്വന്തഃ യജ്ഞാൻ യജന്തി
തേ മൃത്യും പ്രാപ്യ അമൃതത്വായ കല്പന്തേ
യേ തത്വജ്ഞാനശൂന്യാഃ അയജ്ഞാശ്ച ഭവന്തി
തേ പുനഃ പുനർമൃത്യോർവശമാപദ്യന്തേ'

ഇതുകൊണ്ട് ജ്ഞാനികളും യജ്ഞംനടത്തുന്നവരുമായ ആളുകൾ അമൃതത്വം പ്രാപിക്കുന്നു എന്നും അജ്ഞാനികളും യജ്ഞശൂന്യന്മാരുമായ ആളുകൾ ഇവിടെത്തന്നെ പുനർജന്മം പ്രാപിക്കുന്നു എന്നും സിദ്ധിക്കുന്നു. ഈ പുനർജന്മം തന്നെയാണ് സംസാരം. സമ്യക്കായി സരിക്കുക (ഗമിക്കുക) മുക്തിയില്ലാത്ത വിധത്തിൽ വീണ്ടും വീണ്ടും ജനിക്കുക എന്നർത്ഥം. ഈ തത്വത്തെത്തന്നെ ശ്രീശങ്കരഭഗവദ്പാദാചാര്യർ വിഷ്ണുസ്തോത്രത്തിൽ:—

'പുനരപി ജനനം പുനരപി മരണം
പുനരപി ജനനീജഠരേ ശയനം
ഇഹ സംസാരേ ബഹുവിസ്താരേ
കൃപയാ പാഹി മുരാരേഽപാരേ'

എന്നീവിധം സരസമായി സംഗ്രഹിച്ചിരിക്കുന്നു.

ഈ പുനർജന്മത്തിന് സാധകമായി ബൃഹദാരണ്യകോപനിഷത്തിൽ പ്രാരബ്ധകർമ്മത്തെ സ്വീകരിക്കുന്നു. പഞ്ചഭൂതമയമായ ശരീരം നശിച്ചാലും പ്രാരബ്ധകർമ്മം (വാസന) ശേഷിക്കമെന്നും അതുനിമിത്തം ലോകം സുകൃതിയോ ദുഷ്കൃ

തിര്യോ ആയിത്തീർന്നു കർമ്മാനുരൂപമായ ഫലത്തെ പ്രാപി ക്കുന്നു എന്നും അവിടെ വ്യക്തപ്പെടുത്തിയിരിക്കുന്നു. ഛാന്ദോ ഗ്യോപനിഷത്തിൽ പുനർജന്മരൂപം വിസ്തരിച്ച് കൊടുത്തിരി ക്കുന്നു :—

'വനപ്രസ്ഥവാസീ വിശുദ്ധജ്ഞാനവാൻ ഋഷിഃ
ദേവയാനം പ്രാപ്യ ബ്രഹ്മസായുജ്യമൃഛതി
ഗൃഹവാസീ സമുപാഹൃതയജ്ഞഃ സത്കർമ്മപൂതഃ
പിതൃയാനേന ചന്ദ്രമസം പ്രവിശ്യ തത്ര സ്വകൃതാനാം
കർമ്മണാം ഫലമുപഭുജ്യ ക്ഷീണേ കർമ്മണി
പുനരേവ ലോകേ വൃക്ഷലതാദിനാനായോനിഷു
ജന്മ പ്രതിപദ്യ അന്തേ ദ്വിജാതിഷു ജായതെ
ദുഷ്കർമ്മാണസ്തു ചണ്ഡാലനാം
ശുനാം സൂകരാണാം വാ ജാതൌ ജന്മ ലഭതേ'

ഈ ഘട്ടത്തിൽ നിന്നും ജ്ഞാനം, സത്കർമ്മം, ദുഷ്കർമ്മം എന്നി ങ്ങനെ മൂന്നായി വിഭാഗം ചെയ്ത്, ജ്ഞാനത്തെ മോക്ഷസാ ധനമായും ഒടുവിലത്തെ രണ്ടുകൂട്ടവും പുനർജന്മത്തെ സാധി ക്കുന്നതായും അഭിപ്രായപ്പെടുന്നു.

പുനർജന്മ സിദ്ധാന്തം കൌഷീതകോപനിഷത്തിൽ മററൊ രുവിധമായി നിരൂപണം ചെയ്തിരിക്കുന്നു. എല്ലാപേരും ഒന്നുപോലെ ഈ ലോകത്തിൽ നിന്നും ആദ്യം ചന്ദ്രനെ പ്രാപി ക്കുകയും പിന്നീട് ചിലർ (സുകൃതികൾ) പിതൃയാനം വഴി ബ്രഹ്മലോകത്തിൽ പ്രവേശിക്കയും വേറെ ചിലർ (ദുഷ്കൃ തികൾ) കർമ്മം അനുസരിച്ച് ഇവിടെത്തന്നെ വീണ്ടും കീടം മുതലക്കുള്ള ഹീനജന്മത്തെ പ്രാപിക്കയും ചെയ്യുന്നതായി അവിടെ പ്രസ്താവിക്കുന്നു. ജനനമരണങ്ങൾ സംബന്ധി ച്ചുള്ള തത്വവും ജനനമരണങ്ങൾ കടന്ന് മുക്തി പ്രാപിക്കേണ്ട വിധവും കഠകോപനിഷത്തിൽ ഭംഗിയായി വർണ്ണിച്ചിരിക്കുന്നു.

ആകപ്പാടെ ഉപനിഷത്തുകളിൽ കർമ്മഫലമായുള്ള ജനന മരണരൂപമായ ബന്ധവും ജ്ഞാനഫലമായുള്ള തദഭാവവും ആണ് ഉപദേശിക്കപ്പെടുന്നതെന്ന് വന്നുകൂടുന്നു.

ഈയൊരു യഥാർത്ഥമാണ് അനേകോപനിഷത്തുകളിൽ ഭിന്നഭിന്നമായ മാർഗത്തിൽ കൂടി ഉപന്യസിക്കുന്നത്. പ്രാപ്യ മായ പരമോദ്ദേശ്യം എല്ലായിടത്തും ഒന്നുതന്നെയാണ്. ഉപനി ഷത്തുകൾ സംഖ്യയിൽ 100-ൽപരം ഉണ്ട്. എങ്കിലും ശങ്കര ഭഗവത്പാദർ വേദാന്തപ്രസ്ഥാനത്തിൽ പ്രധാനം എന്ന് കരുതി

ഭാഷ്യം ചെയ്തിട്ടുള്ള 12 ഉപനിഷത്തുകളുടെ ഒരു രത്ന ചുരുക്കം മാത്രം ഇവിടെ പ്രദർശിപ്പിക്കാം. വേദത്തിൽ പ്രതിപാദിക്കുന്ന തത്ത്വങ്ങളാം മുഴുവൻ വേദാന്തങ്ങളാം എന്ന് കീർത്തനം ചെയ്യപ്പെടുന്ന ഉപനിഷത്തുകളിൽ സംഗ്രഹിച്ചിട്ടുണ്ട്.

ഉപനിഷത്തുകളിലെ പ്രതിപാദനരീതിയും പ്രതിപാദ്യസ്വഭാവവും ഭാഷാശൈലിയും അനുസരിച്ച് നോക്കുമ്പോൾ ഐതരേയ-തൈത്തിരീയ-ഛാന്ദോഗ്യ - ബൃഹദാരണ്യക - കൌഷീതകോപനിഷത്തുകൾ അതിപ്രാചീനങ്ങളും കേന-കഠ-ഈശ-ശ്വേതാശ്വതര-മുണ്ഡകോപനിഷത്തുകൾ അർവാചീനങ്ങളും പ്രശ്ന-മൈത്രായണ-മാണ്ഡൂക്യോപനിഷത്തുകൾ മുതലായവ നവീനങ്ങളും ആയി വിഭാഗിക്കേണ്ടിയിരിക്കുന്നു.

ഐതരേയം

ഐതരേയോപനിഷത്ത് ഋഗ്വേദികളായ ബഹ്വൃചൻമാരുടെ വകയാകുന്നു. മൂന്നദ്ധ്യായങ്ങൾ മാത്രം ഉള്ള ഇത് ആകൃതിയിൽ ചെറുതാണെങ്കിലും ജഗത്സൃഷ്ടിമുതൽ ബ്രഹ്മസ്വരൂപ നിരൂപണം വരെയുള്ള കാര്യങ്ങളെ ഭംഗിയായി സംഗ്രഹിക്കുന്നു.

ഒന്നാമദ്ധ്യായത്തിൽ:-

'ആത്മാ വാ ഇദമേക ഏവാഗ്ര ആസിത്'

എന്നിത്യാദിയായി ആത്മാവ് സർവശക്തിയായി സർവജ്ഞനായി അജനായി അമരനായി ഒന്നേ ഉണ്ടായിരുന്നുള്ളൂ എന്നും തന്റെ സങ്കല്പമാത്രത്തിൽ ലോകത്തേയും ലോകപാലന്മാരേയും അവർക്കു വേണ്ടുന്ന അന്നം മുതലായവയേയും സൃഷ്ടിച്ചു എന്നും താൻ സർവേശ്വരനായി പ്രാണദ്വാരാ അവിടെയെല്ലാം പ്രവേശിച്ചു എന്നും പറയുന്നു.

രണ്ടാമദ്ധ്യായത്തിൽ കർമ്മിയായ ജീവൻ (പുരുഷൻ) സർവാന്തര്യാമിയായ പരമാത്മാവിനെ അറിയാതെ ഇരിക്കുന്നിടത്തോളം സത്കർമ്മംകൊണ്ടു ഉത്തമലോകം പ്രാപിച്ചശേഷം കർമ്മക്ഷയത്തിൽ വീണ്ടും മൂന്നുതരം ജൻമത്തെ പ്രാപിക്കുന്നതായി പറയുന്നു. ഈ മൂന്നു ജൻമങ്ങളിൽ ആദ്യത്തേത് മാതാവിന്റെ ഗർഭവും രണ്ടാമത്തേത് കൌമാരഭാവവും മൂന്നാമത്തേത് വയസ്സുചെന്നശേഷം പുണ്യകർമ്മഫലം നിമിത്തം സഫലജൻമാവായ് പിതാവായുള്ള ഭാവവും ആകുന്നു. ഇങ്ങനെ ജൻമാന്തര

ഭാവനാപരിപാകം കൊണ്ട് എപ്പോഴെങ്കിലും ഒരിക്കൽ (ഗർഭത്തിൽ വച്ചു തന്നെയായാലും) മുജ്ജൻമങ്ങളെ സ്മരിച്ചും വെറുത്തും ആത്മതത്ത്വം അറിവാൻ ഇടയായാൽ സർവകാമങ്ങളും നശിച്ചോ സാധിച്ച് അവസാനിച്ചോ ജൻമേഛകളുടെ അവസാനം വരുന്നതിനാൽ പരമാത്മസാക്ഷാത്കാരം സിദ്ധിക്കുന്നു (മുക്തനായി ഭവിക്കുന്നു) എന്നും

'സ ഏവം വിദ്വാൻ ......സർവാൻ
കാമാനാപ്ത്വാമൃതഃ സമഭവത്''

എന്നീവിധം ഉള്ള ശ്രുതിയാൽ ഘോഷിക്കുന്നു.

മൂന്നാമദ്ധ്യായത്തിൽ പരമാത്മസ്വരൂപം എന്താണെന്ന്

'കോയമാത്മേതി' എന്നു ആരംഭിച്ചു,
സർവം തത് പ്രജ്ഞാനേത്രം
പ്രജ്ഞാനെ പ്രതിഷ്ഠിതം
പ്രജ്ഞാനേത്രോ ലോകഃ
പ്രജ്ഞാ പ്രതിഷ്ഠാ
പ്രജ്ഞാനം ബ്രഹ്മ'

എന്നീ ശ്രുതികൊണ്ട് പരമാത്മജ്ഞാനം തന്നെ പരമാത്മാവ് എന്നു സാധിച്ചിരിക്കുന്നു.

ഐതരേയോപനിഷത്തിൽ മൂന്ന് അദ്ധ്യായങ്ങളുടേയും ഒരു ചെറിയ വിഷയസംഗ്രഹം നിർദ്ദേശിച്ചിട്ടുള്ളതിൽ നിന്നും മറെറാരു തത്ത്വം കൂടി ഗ്രഹിക്കേണ്ടതായുണ്ട്. ആദ്യത്തേതിൽ 'ഈക്ഷത' എന്നീത്യാദിയാൽ ആത്മാവിൻെറ ഇഛാശക്തിയേയും രണ്ടാമത്തേതിൽ 'സോയമാത്മാ പുണ്യേഭ്യഃ കർമ്മഭ്യഃ' എന്നിത്യാദിയാൽ ക്രിയാശക്തിയേയും മൂന്നാമത്തേതിൽ 'പ്രജ്ഞാനം ബ്രഹ്മ' എന്നിങ്ങനെ ജ്ഞാനശക്തിയേയും സൂചിപ്പിച്ചിരിക്കുന്നു. ഇതുതന്നെ മറെറാരുതരത്തിൽ ദൃഷ്ടിവെച്ചാൽ ആദ്യം ലോകപരമാകയാൽ ആധിഭൗതികവും രണ്ടാമത് ദേവതയായി അന്തർര്യാമിയായുള്ള പ്രവേശത്താൽ ആധിദൈവികവും മൂന്നാമത് ആത്മസ്വരൂപ നിരൂപണത്താൽ അദ്ധ്യാത്മികവും ആയ തത്ത്വങ്ങൾ ഉപദേശിക്കുവാൻ ഇഛരിച്ചിരിക്കുന്നതായും കാണാവുന്നതാണ്. ഇത്രയും ഇവിടെ എടുത്തു പറഞ്ഞത് ഉപനിഷത്തുകളെ പൊതുവെ ഇത്തരത്തിലുള്ള ദൃഷ്ടിയോടുകൂടിവേണം ചിന്തിക്കാനെന്നു ധരിപ്പിക്കാൻ മാത്രമാണ്.

ഏകദേശം ഈ ഐതരേയോപനിഷത്തിൻെറ ഛായയിൽ തന്നെ ഋഗ്വേദികൾക്ക് കൌഷീതകോപനിഷത്ത് എന്നൊന്നുണ്ട്. അവിടെ ഗാർഗ്യനായ ബാലാകിയും കാശ്യനായ അജാതശത്രുവും തമ്മിലുള്ള ബ്രഹ്മവിചാരത്തിൽ ആദ്യം:—

കൌഷീതകം

'ആദിത്യേ ബൃഹച്ചന്ദ്രമസ്യന്നം'

എന്നു തുടങ്ങി ആധിദൈവതത്തെ (ദേവകളെപ്പററി) നിരൂപണം ചെയ്യുന്നു. പിന്നീട്:—

'ഏഷ പ്രജ്ഞാത്മൈതൈരാത്മഭിർഭുങ്ക്തേ'

എന്നിങ്ങനെ ആദിത്യചന്ദ്രാദികളിൽ കാണുന്ന പുരുഷൻമാരെല്ലാം (ജീവകലകളെല്ലാം) പ്രജ്ഞാത്മാവായ പരമാത്മാവിനാൽ നാമരൂപഭേദങ്ങളോടുകൂടി ആസ്വാദിക്കപ്പെടുന്നു എന്നും പ്രജ്ഞ (പ്രജ്ഞാനം) തന്നെ പരബ്രഹ്മം എന്നും ഇങ്ങനെ അറിയുന്നവൻ സകല ശ്രേയസ്സും പ്രാപിക്കുന്നു എന്നും സിദ്ധാന്തിച്ചിരിക്കുന്നു. ഇന്ദ്രൻ ഇപ്രകാരമുള്ള പ്രജ്ഞാത്മാവിനെ വേണ്ടവിധം അറിയാതെ ഗർവിക്കയാൽ അസുരൻമാരാൽ ആക്രമിക്കപ്പെട്ടു എന്നും ആത്മതത്ത്വം മനസ്സിലാക്കിയപ്പോൾ അസുരൻമാരെ ജയിച്ച് അഖണ്ഡമായ സ്വാരാജ്യം ലഭിച്ചു എന്നും ഒരു വൃത്താന്തവും ഒടുവിൽ ഘടിപ്പിച്ചിരിക്കുന്നു. ഇതിൽ നിന്നും ഇന്ദ്രനാകുന്ന മനസ്സ് അസുരൻമാരാകുന്ന ഭോഗകാമനാ രൂപത്തിലുള്ള പാപങ്ങളാൽ ആക്രമിക്കപ്പെട്ടു പരമാത്മജ്ഞാനം ഇല്ലാത്തതിനാൽ ദുഃഖിക്കുന്നു എന്നും ജ്ഞാനം സിദ്ധിച്ചാൽ ഉത്തമസുഖം പ്രാപിക്കുന്നു എന്നും ഒരു ഗുണപാഠം സംഗ്രഹിക്കാം.

തൈത്തിരീയോപനിഷത്തിൽ ശിക്ഷാവല്ലി, ബ്രഹ്മാനന്ദവല്ലി, ഭൃഗുവല്ലി എന്നിങ്ങനെ മൂന്നു വല്ലികളും ആദ്യത്തേതിൽ 12-ം രണ്ടാമത്തേതിൽ 9-ം ഒടുവിലത്തേതിൽ 10-ം അനുവാകങ്ങളും ഉണ്ട്. ഉപനിഷത്തുകളിൽ അർത്ഥജ്ഞാനം പ്രധാനമായതുകൊണ്ട് സ്വരം, വർണ്ണം മുതലായവയിൽ തെററു പററാതിരിക്കാൻ ആദ്യം ശിക്ഷാവല്ലി ആരംഭിക്കുന്നു.

തൈത്തിരീയം

'ഓം' എന്ന പ്രണവ മന്ത്രവും ഭൂഃ ഭുവഃ സ്വഃ എന്ന വ്യാഹൃതി മന്ത്രങ്ങളും ഉപാസനകോടിയിൽ പ്രധാനമാകുന്നു. ഓങ്കാരത്തെ ഉപാസിച്ചാൽ, ഭൂഃ പ്രാണൻ, ഭുവഃ അപാൻ, സ്വഃ

വ്യാനൻ എന്നിങ്ങനെ വായുപരമായി ബുദ്ധിയും ശ്രീയും ഉണ്ടാകുമെന്ന് പറയുന്നു.

'യഛ് ഛന്ദസാ മൃഷഭോ വിശ്വരൂപഃ
ഛന്ദോഭ്യോ ഽദ്ധ്യമൃതാത് സമ്ബഭൂവ
സമേന്ദ്രോ മേധയാ സ്പൃണോതു'-

എന്നതുകൊണ്ട് ഓം എന്നതിന്റെ ഉപാസനാഫലം വ്യക്തമാകുന്നു.

ഭൂഃ എന്നു ഭൂലോകം, ഭുവഃ എന്നു അന്തരീക്ഷലോകം സ്വഃ എന്നു ദ്യുലോകം എന്നിങ്ങനെ ലോകപരമായും, ഭൂഃ അഗ്നിഃ, ഭുവഃ വായു സ്വഃ, ആദിത്യൻ എന്നിങ്ങനെ തത്തദ്ദേശാഭിമാനി ദേവതാപരമായും ഭൂഃ ഋക്, ഭുവഃ സാമം, സ്വഃ യജുസ്സ് എന്നിങ്ങനെ വേദപരമായും അനേകം വിധത്തിൽ അർത്ഥം കൊടുത്തിരിക്കുന്നു. മഹാചമസ്യ മഹർഷിയാൽ മഹസ്സ് എന്ന് നാലാമതൊരു വ്യാഹൃതിയും ദർശിക്കപ്പെട്ടിരിക്കുന്നു. ഭൂ തുടങ്ങിയ *വ്യാഹൃതികൾക്കുള്ള അർത്ഥം ലോകപരമായി ഉണ്ടാകുമ്പോൾ ഈ മഹസ്സ് പരമാത്മാവായും ദേവതാപരമാകുമ്പോൾ ചന്ദ്രനായും വേദപരമാകുമ്പോൾ ബ്രഹ്മാവായും വായുപരമാകുമ്പോൾ അന്നമായും വിവിധമായ രൂപത്തിൽ സ്ഥിതിചെയ്യുന്നു. എല്ലാ തരത്തിലുമുള്ളതും പൊതുവെ ചേരുന്നതുമായ യോഗ്യത മഹത്ത്വം ആകുന്നു. ആകപ്പാടെ ഓം കാരത്തിന് സകല ലോകത്തിലും സകല ദേവതാരൂപത്തിലും സകല വസ്തുരൂപത്തിലും ഉള്ള ആത്മതത്ത്വമാണ് സ്വരൂപം എന്നു കിട്ടുന്നു. അതിനാൽ ഗായത്ര്യാദി മഹാമന്ത്രം ഉച്ചരിക്കുമ്പോഴും ആ വക മന്ത്രങ്ങൾ ജപിച്ചു ഹോമാദിക്രിയകൾ ചെയ്യുമ്പോഴും ഓമാദിയായി ഓം ഭൂഃ ഓം ഭുവഃ ഓം സ്വഃ ഓം മഹഃ എന്നു വ്യാഹൃതിപുരസ്സരമായി വേണം പ്രവർത്തിക്കുവാനെന്നു സിദ്ധിക്കുന്നു.

വേദോപദേശം കഴിഞ്ഞശേഷം ആചാര്യൻ അന്തേവാസിക്കു മേൽ അനുഷ്ഠിക്കേണ്ടും ധർമ്മത്തെപ്പററി അനുശാസനം ചെയ്യുന്ന ഭാഗം എല്ലാവരും അത്യന്തം ശ്രദ്ധിക്കേണ്ടതാണ്. ഇതാണ് ഉപദേശം:-

*മഹാവ്യാഹൃതികളേയും തദ്രൂപങ്ങളായ (ഭൂഃ ഭുവഃ സ്വഃ മഹഃ ജനഃ തപഃ സത്യം) 7 വരെ ലോകങ്ങളേയും അവിടെ നിവസിക്കുന്ന അഭിമാനി ദേവതകളേയും പററി പുരാണങ്ങളിൽ വിസ്തരിക്കുന്നുണ്ട്.

'സത്യം വദ-ധർമ്മം ചര—സ്വാദ്ധ്യായാദ്മാ പ്രമദഃ-ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാവ്യവഛേൽസീഃ-സത്യാദ് ന പ്രമദിതവ്യം - ധർമ്മാദ് ന പ്രമദിതവ്യം - കുശലാദ് ന പ്രമദിതവ്യം - ഭൂത്യൈ ന പ്രമദിതവ്യം— മാതൃദേവോ ഭവ-പിതൃദേവോ ഭവ - ആചാര്യദേവോ ഭവ - അതിഥിദേവോ ഭവ-യാന്യനവദ്യാനി കർമ്മാണി താനി സേവിതവ്യാനി നോ ഇതരാണി. യാന്യസ്മാകം സുചരിതാനി താനിത്വയോപാസിതവ്യാനി-നോ ഇതരാണി.'

ഈ പാഠം അർത്ഥാത് സദ്ഗതി ഉദ്ദേശിക്കുന്നവൻ ഇന്ന വിധം എല്ലാം നടക്കണം എന്നു ഉപദേശിക്കുന്നതിനും പുറമേ മറിച്ചുള്ള പ്രവൃത്തികരം ചെയ്യരുതെന്നും 'നോ ഇതരാണി' എന്നതിനാൽ വിശദമാക്കുന്നു.*

ഇങ്ങനെ വിദ്യാഭ്യാസം നടത്തി സദാചാരപരനായി ഗൃഹസ്ഥനായി ദേവപിതൃകാര്യത്തിൽ ശ്രദ്ധിച്ചിരിക്കുന്ന ലോകയജ്ഞപരനായ ഒരുത്തനാണ് ബ്രഹ്മവിദ്യാപ്രാപ്തിക്ക് അർഹനെന്ന് ഉപദേശിക്കയാകുന്നു ശിക്ഷാവല്ലിയുടെ പാഠം.

അടുത്തത് ബ്രഹ്മാനന്ദവല്ലിയാണ്. അതിൽ 'ബ്രഹ്മവിദാപ്നോതിപരം' എന്നിങ്ങനെ ബ്രഹ്മജ്ഞാനം മാത്രമാണ് അശേഷോപദ്രവ ബീജത്തിന് ബാധകവും ആത്യന്തികസുഖത്തിന് സാധകവും എന്നുള്ള തത്വം ഉപദേശിക്കുന്നു. (കർമ്മത്തിന് വിരോധിയല്ലാത്ത ഉപാസനകളും പ്രണവത്തിൻെറ രൂപമായി സോപാധികമായ ആത്മാവിൻെറ ദർശനവും സമസ്തമായ സംസാരത്തിനും നാശകമാകയില്ലല്ലോ. സ്വാരാജ്യാധിഫലം സിദ്ധിക്കാമെന്നല്ലാതെ മുക്തിക്ക് വേറെ മാർഗ്ഗം അന്വേഷിക്കയേ തരമുള്ളു. ബ്രഹ്മജ്ഞാനം ഉപദേശിക്കുന്നതിനായി ആദ്യമായി ബ്രഹ്മത്തിൻെറ സ്വരൂപം എന്താണെന്നു വിചാരണ ചെയ്യാൻ ബ്രഹ്മലക്ഷണമായി 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്ന ഋഗ്വേദത്തിലെ മന്ത്രത്തെ പ്രമാണമായുദ്ധരിക്കുന്നു. ബ്രഹ്മം ലക്ഷ്യവും സത്യം, ജ്ഞാനം, അനന്തം എന്നീ ഭാഗം ലക്ഷണവും ആകുന്നു. സത്യം എന്നാൽ ഏതെങ്കിലും ഒന്ന് ഒരു വിധത്തിൽ നിശ്ചിതമായാൽ ഒരിക്കലും ആ രൂപത്തിൽ നിന്നും മാറാത്തതും മാററാൻ അവകാശം വരാത്തതും

---

*പഴയകാലത്ത് ഗുരുകുലത്തിൽ നിന്നു വിട്ടുപോകുന്ന അവസരത്തിൽ ഉള്ള ഈ ജാതി, ധർമ്മചോദനവാക്യങ്ങളുടെ മുമ്പിൽ ഇന്നത്തെ പുതിയ രീതിയിലുള്ള പ്രതിജ്ഞാ വാചകങ്ങരം എത്ര ബാലിശങ്ങളായി തോന്നുന്നു!!

ആണെന്നു ശ്രീ ശങ്കരഭഗവത്പാദർ ഭാഷ്യത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു.

'സത്യമിതി യദ്രൂപേണ യദ് നിശ്ചിതം
തദ് രൂപം ന വ്യഭിചരതി തത് സത്യം'

നിശ്ചയിച്ച രൂപത്തിൽ നിന്നു മാറിക്കണ്ടാൽ അതിനെ അനൃതം എന്നു പറയും. അനൃതം വികാരമാകുന്നു.

'വാചാരമ്ഭണം വികാരോ
നാമധേയം മൃത്തികേത്യേവ സത്യം'

ഉദാഹരണമനുസരിച്ച് ഒരിടത്തുതന്നെ സത്യവും വികാരവും കാണാം. ഒരു മൺ പാത്രം കഴുത്ത് ഇടുങ്ങിയും വയറു വീർത്തും കാണുന്നത് കുടം. ഇവിടെ കുടം എന്ന പേരിനാധാരം കഴുത്തിടുങ്ങിയിരിക്ക മുതലായ വികാരങ്ങൾ ആകുന്നു. കുടമായാലും പാനയായാലും ചട്ടിയായാലും മണ്ണിൻെറ സ്ഥിതി ഒരു പോലെ നിത്യമാണ്. കുടം മുതലായവയിൽ മണ്ണും വസ്ത്രം മുതലായവയിൽ നൂലും എന്നപോലെ നാമരൂപാത്മകമായ ഈ ജഗത്തിലെവിടെയും ബ്രഹ്മം മാററം ഇല്ലാതെ നാമരൂപാദി വികാരംകൊണ്ട് മറഞ്ഞതായി ഒന്നായിത്തന്നെ ഇരിക്കുന്നു. അതിനാൽ സത്യം എന്നുള്ളത് വികാരം കൊണ്ട് മറഞ്ഞിരിക്കുന്നതും സ്വയം വികാരം ഇല്ലാത്തതും എന്നു വരുന്നു. എന്നുതന്നെയുമല്ല ഘടാദികൾക്ക് ഉപാദാനം, നിമിത്തം, സംസർഗ്ഗം എന്നു മൂന്നു കാരണം വേണം. സർവകാരണമായി നിത്യമായ ഒന്നിനു അതുവേണ്ട. താൻ തന്നെ സർവകാരണവും ആകുന്നു. സത്യം പരമകാരണവും ചിദ്രൂപവും അല്ലാതെ കാരണസ്വഭാവത്താൽ ഒരു വസ്തുവായി വരും എന്ന ശങ്കയ്ക്കു സമാധാനമായി ജ്ഞാനം എന്ന വിശേഷണം കൊടുക്കുന്നു. ശ്രീശങ്കരഭാഷ്യത്തിൽ 'ജ്ഞത' എന്നുള്ള വിശേഷണത്തിൻെറ ആവശ്യകതയെപ്പററി.

'അതഃ കാരണത്വം പ്രാപ്തം ബ്രഹ്മണഃ
കാരണസ്യ ച കാരകത്വം വസ്തുത്വാദ്
മൃദ്വദ് അചിദ്രൂപതാ ച പ്രാപ്താ
അത ഇദമുച്യതെ ജ്ഞാനം ബ്രഹ്മേതി'

എന്നീവിധം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു.

ജ്ഞാനം ജ്ഞപ്തിഃ അവബോധഃ എന്നു ശ്രീശങ്കരാചാര്യഭാഷ്യം. തനി അറിവെന്നർത്ഥം. അല്ലാതെ ജ്ഞാനകർത്താവായ

ജ്ഞാതാവെന്നല്ല അർത്ഥം. ജ്ഞാനകർത്താവെന്നു അർത്ഥം പറഞ്ഞാൽ അത് ഒരു വസ്തുവായി. സവികാരമാകുമ്പോൾ സത്യവും അനന്തവും ആകാൻ തരമില്ലാതെപോകുമല്ലൊ. അനന്തം എന്നാൽ ഏതൊന്നു യാതൊരിടത്തുനിന്നും വിഭജിക്കപ്പെടുവാൻ കഴിയാത്തതോ അത്; അന്തം ഇല്ലാത്തതിനാൽ അനന്തം. വിഭജിക്കണമെങ്കിൽ താനല്ലാതെ മറെറാരു ഭാഗം കാണണം, ഏകത്വമല്ലാതെ ബഹുത്വം വേണം. ഈ വിധം അവിഭാജ്യമായതു ഭൂമാവൊന്നു മാത്രം; ഭൂമാവല്ലാത്തത് അല്പം. ശ്രുതി നോക്കുക:–

'യത്ര നാന്യദ്വിദ്വജാനാതി സ ഭൂമാ
യത്രാന്യദ്വിജാനാതി തദല്പം'

'ജ്ഞാനം ബ്രഹ്മം' എന്നു പറഞ്ഞാൽ ലൌകികമായ ജ്ഞാനത്തിന് അന്തം (അവസാനം) ഉള്ളതിനാൽ അതുപോലെയല്ലെന്നു കാണിക്കുവാനാണ് അനന്തം എന്ന വിശേഷണം. ചുവന്ന താമരപ്പൂവെന്നു പറഞ്ഞാൽ ചുവന്ന എന്ന വിശേഷണം വെള്ളയും മഞ്ഞയും ആയ താമരപ്പൂവിൽ നിന്നു പ്രസ്തുതമായ താമരപ്പൂവിനെ വേർതിരിക്കുമ്പോലെ സത്യം ജ്ഞാനം അനന്തം എന്ന വിശേഷണങ്ങൾ അസത്യവും അജ്ഞാനവും അന്തവത്തും ആയ ബ്രഹ്മത്തിൽ നിന്നും പ്രസ്തുതമായ ബ്രഹ്മത്തെ വേർതിരിക്കുന്നതായി വരുന്നു. ഇതിനാൽ വേറെയും അനേകം ബ്രഹ്മങ്ങൾ ഉണ്ടാകാമല്ലോ എന്നു ശങ്കിക്കാം. അതിനു സമാധാനം പറയാം:– സത്യം, ജ്ഞാനം, അനന്തം എന്ന ഭാഗം വിശേഷണവാക്യമല്ല, ലക്ഷണവാക്യം ആകുന്നു. വിശേഷണത്തിനും ലക്ഷണത്തിനും തമ്മിൽ ഭേദം എന്ത്? വിശേഷണം സജാതീയ (ഒരേ ഇനത്തിലുള്ള) വസ്തുക്കളെ ഒന്നിനൊന്ന് ഭേദപ്പെടുത്തുകയാണ്. താമരപ്പൂക്കൾ അനേകം ഉണ്ട് ചുവന്ന എന്നു പറഞ്ഞാൽ മററ് താമരപ്പൂക്കളിൽ നിന്ന് ഭേദം കിട്ടുന്നു. ലക്ഷണം എല്ലായിടത്തും ഒന്നുപോലെയുള്ള സ്വഭാവം കാണിക്കുന്നു. അവകാശം (വിടവ്) ഉള്ളത് ആകാശം; വിടവില്ലാത്തത് ആകാശമല്ല. അതുപോലെ സത്യവും ജ്ഞാനവും അനന്തവും എന്നു ലക്ഷണങ്ങൾ കൊണ്ട് ബ്രഹ്മത്തെ അറിഞ്ഞുകൊള്ളണം എന്നു സൂക്ഷ്മം. ഇത് നിർവചന ലക്ഷണമാകുന്നു. ശീതമായ സ്പർശം ഉള്ളത് അപ്പുകൾ (ജലം) എന്ന് ജലത്തിന് ലക്ഷണം പറയുന്നു.

ജലത്തേ, ലക്ഷ്യത്തേ, കാണുകയും ചെയ്യുന്നു. അതുപോലെ സത്യം, ജ്ഞാനം, അനന്തം എന്നു ബ്രഹ്മലക്ഷണം പറയുന്നു എന്നല്ലാതെ ജലാദിപോലെ ഇന്ദ്രിയജ്ഞാന വിഷയമല്ലാത്തതി നാൽ പ്രസിദ്ധമല്ലാത്തതിനാൽ ബ്രഹ്മം ഇല്ലാത്തതായ ഒരു ശൂന്യവസ്തുവാണെന്നു സംശയിക്കരുതോ? ഇല്ലാത്ത വസ്തു വിനെ അലങ്കരിച്ചു ശബ്ദം പ്രയോഗിക്കാറുണ്ടല്ലോ.

"മൃഗതൃഷ്ണാ മ്ഭസി സ്നാതഃ
ഖപുഷ്പ കൃതശേഖരഃ
ഏഷ വന്ധ്യാസുതോ യാതി
ശശശൃങ്ഗ "ധനുർദ്ധരഃ"

ഇതാ ഒരു മലടിയുടെ മകൻ കാനൽ വെള്ളത്തിൽ കുളിച്ച് ഗഗനകുസുമം ചൂടി മുയൽകൊമ്പുകൊണ്ട് വില്ലും ധരിച്ച് പോകുന്നു എന്നുള്ളിടത്ത് കാനൽജലവും ഗഗനകുസുമവും മുയൽകൊമ്പും മലടി പ്രസവിച്ച മകനും ഇല്ലാത്ത ശൂന്യവസ്തു ക്കൾ തന്നെയെങ്കിലും സാഹിത്യം കാണുമ്പോൾ ഏതാണ്ടൊരു വീരരൌദ്രാദിയുടെ ആകാരം തോന്നുന്നപോലെ സത്യം, ജ്ഞാനം, അനന്തം എന്ന ശബ്ദങ്ങൾ ഒരു ബ്രഹ്മത്തെ കല്പനചെയ്ത് അലങ്കരിക്കമാത്രമാണുണ്ടായത്. ഇപ്രകാരം ഒരു ബ്രഹ്മം വാസ്തവത്തിൽ ഇല്ലതന്നെ എന്നു വാദിക്കരുതോ ? ഇതിന് സമാ ധാനം പറയാം, ലക്ഷണങ്ങൾകൊണ്ട് തോന്നിക്കുന്ന ലക്ഷ്യങ്ങൾ എല്ലാം പ്രത്യക്ഷമാകണം എന്നില്ല. പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നിങ്ങനെ പ്രമാണങ്ങൾ ഒന്നിലധികം ഉണ്ട്. ഇവിടെ സത്യം, ജ്ഞാനം, അനന്തം, ബ്രഹ്മ എന്നുള്ള വേദശബ്ദംതന്നെ പ്രമാണമാകുന്നു. പ്രത്യക്ഷവും അനുമാനവുംപോലെ തന്നെ ശബ്ദവും (ആപ്തവാക്യം) പ്രമാണമാകുന്നു. ഇംഗ്ലണ്ട് എന്നൊരു ദേശമുണ്ടെന്ന് സഞ്ചരിച്ചവർ പറഞ്ഞ് നാം വിശ്വസിക്കുന്നു. നാം കാണാത്തതുകൊണ്ട് അതിന്റെ അസ്തിത്വം ഇല്ലാതെവരില്ല. ആ ആപ്തൻ നിർദ്ദേശിച്ച മാർഗം നാം ആദരിച്ച് പ്രവർത്തിക്കു കയാണെങ്കിൽ ആപ്തനെന്നപോലെ ഇംഗ്ളണ്ട് നമുക്കും അനു ഭവബോധ്യമാകും. ഇന്നവിധത്തിൽ ധരിപ്പിച്ചേ തീരൂ എന്നു കരു തിക്കൂട്ടി തെറ്റിദ്ധാരണ നല്കാനാവശ്യമില്ലാത്തവനാണ് ആപ്തൻ. അപ്രകാരമുള്ള ആപ്തരാണ് ഋഷികൾ. അവരുടെ വചനമാണ് സത്യം, ജ്ഞാനം, അനന്തം, ബ്രഹ്മ ഇത്യാദി. അതിനാൽ ഇവ സ്വയം പ്രമാണമായി ഭവിക്കുന്നു. ഈ ലക്ഷണംവച്ച് ഉപനിഷ

ത്തുകളിൽ ഉപദേശിക്കുന്നതുപോലെ വിചാരണ ചെയ്താൽ തത്വം വ്യക്തമാകുന്നതാണ്. വേണമെങ്കിൽ അസത്യത്തിൽ നിന്നും അജ്ഞാനത്തിൽ നിന്നും അന്തവത്തായ വസ്തുവിൽ നിന്നും ബ്രഹ്മത്തെ വേർതിരിച്ചു കാണിക്കുന്നതായി ഈ വിശേഷണങ്ങൾക്ക് മററൊരു പ്രയോജനവും കല്പിക്കാം.

ഇനിയൊന്നുകൂടി ഇവിടെ ചിന്തിക്കേണ്ടതുണ്ട്. സത്യം, ജ്ഞാനം, അനന്തം എന്നിവയിൽ ജ്ഞാനത്തെ നടക്കു ഘടിപ്പിച്ചിരിക്കയാൽ അത് വിശേഷ്യമായ തത്വം എന്നറിയണം. ആ തത്വം നിത്യമാണെന്നു സൂചിപ്പിക്കാനുള്ള വിശേഷണമാണ് ആദ്യത്തെ സത്യപദം. ആത്മതത്വത്തോടു മററൊന്നും ചേർന്നു നില്ക്കാൻ ഇടയില്ലെന്നു സൂചിപ്പിക്കുന്ന വിശേഷണം ആണ് അനന്തപദം. ആകെക്കൂടി സൂക്ഷ്മത്തിൽ പരിപൂർണ്ണ ജ്ഞാനമാണ് ബ്രഹ്മമെന്ന് സൂക്ഷ്മം.

അനന്തരം ബ്രഹ്മത്തിന് അതാത് ഉപാധികളിൽ പ്രകാശസ്ഥാനമായി തീരുമ്പോൾ ദ്യോതിക്കുന്ന അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന് അഞ്ച് കോശങ്ങളെപ്പററി നിരൂപണം ചെയ്യുന്നു. ഒടുവിൽ,

"ആനന്ദ ആത്മാ ബ്രഹ്മപുഛം പ്രതിഷ്ഠാ".

എന്നിങ്ങനെ അവിദ്യാകല്പിതമായ ദ്വൈതബ്രഹ്മത്തിൻെറ അവസാന രൂപമായ പ്രതിഷ്ഠയായി അദ്വൈതബ്രഹ്മത്തെ ഉപന്യസിക്കുന്നു. സ്ഥൂലശരീരം തന്നെ അന്നവികാരമാകയാൽ അന്നമയകോശം എന്നു പറയപ്പെടുന്നു. ജാഗ്രത്തെന്ന് ഇതിനെ വ്യവഹരിക്കുന്നു. ഇതിന് പ്രകാശം, പ്രാണനെക്കൊണ്ടാകയാൽ ഇതിൻെറ പ്രകാശകനായ ആത്മാവ് പ്രാണനാകുന്നു. കർമ്മേന്ദ്രിയങ്ങളോടുകൂടി പ്രാണാദിപഞ്ചകത്തെ പ്രാണമയകോശം എന്ന് പറയുന്നു. ഇതിൻെറ പ്രകാശകമായ ആത്മാവ് മനസ്സാകുന്നു. ജ്ഞാനേന്ദ്രിയങ്ങളോടുകൂടിയ മനസ്സിനെ മനോമയകോശം എന്ന് പറയുന്നു. ഇതിൻെറ പ്രകാശകമായ ആത്മാവ് വിജ്ഞാനമാകുന്നു. ബുദ്ധീന്ദ്രിയങ്ങൾകൊണ്ട് കിട്ടുന്ന ജ്ഞാനത്തെ കാര്യകാരണബുദ്ധികൊണ്ട് വിവേചനംചെയ്തു കിട്ടുന്ന ഫലമാണ് വിജ്ഞാനം. നിശ്ചയാത്മകമായ ബുദ്ധിയെ

വിജ്ഞാനമയകോശം എന്നു പറയുന്നു. ഇതിന്റെ പ്രകാശക മായ ആത്മാവ് ആനന്ദം ആകുന്നു.

ഇവയിൽ അന്നമയകോശം ജാഗ്രദവസ്ഥയിലും അടുത്ത മൂന്നു കോശങ്ങൾ സ്വപ്നാവസ്ഥയിലും ആനന്ദമയകോശം സുഷുപ്ത്യവസ്ഥയിലും ഉള്ളതാണ്. പര്യാലോചന ചെയ്താൽ വസ്തുസ്വഭാവം അനുസരിച്ച് പ്രാണമയത്തിൽ ജാഗ്രദംശവും വിജ്ഞാനമയത്തിൽ സുഷുപ്ത്യംശവും ചേർന്നിട്ടുള്ളതായി കാണാം. തനിസ്വപ്നമായ മനോമയത്തിന്റെ മുന്നും പിന്നും ഉള്ള അന്തരാളമാണിവയ്ക്കുള്ളതെന്നു പറയാം. ഇപ്പോൾ മൂന്നു കോശങ്ങളേയും കേവലം സ്വപ്നമയമാക്കിയതിലുള്ള തത്ത്വവും വ്യക്തമാകുമല്ലോ.

ഇതിനും പുറമെ പ്രാണമയം ക്രിയാശക്തിയിലും മനോമയം ഇച്ഛാശക്തിയിലും വിജ്ഞാനമയം ജ്ഞാനശക്തിയിലും പ്രതിഷ്ഠിതമാണ്. ആനന്ദമയം യോഗശക്തിയിൽ ലയിക്കുന്നു. ഇങ്ങനെയുള്ള പര്യാലോചനത്താൽ എത്രയും സ്ഥൂലവും ദൃർഗോചരവും ആയ കോശം അന്നമയവും എത്രയും സൂക്ഷ്മതമവും അനുഭവേദ്യവുമായ കോശം ആനന്ദമയവും ആണെന്നു കാണാം. ഈവിധം സർവാന്തരമായ ആത്മാവ് തപസ്സുകൊണ്ടും ഉപനിഷദ്വിദ്യകൊണ്ടും *ബ്രഹ്മചര്യംകൊണ്ടും നല്ലതിന്മണ്ണം ശ്രദ്ധിച്ചാൽ സർവഥാ നിർമ്മലമായിത്തീർന്ന് ആനന്ദമയത്വം വിട്ട് ആനന്ദമായിത്തന്നെ ഭവിക്കുന്നു. സത്യമായും ഈ ആനന്ദം തന്നെ ഞാൻ എന്ന് അനുഭവപ്പെട്ടവന് (വ്യവഹാരാർത്ഥം അറിഞ്ഞവനല്ല) കർത്തൃത്വഭോക്തൃത്വാദ്യഭിമാനം ഇല്ലാത്തതുകൊണ്ട് വാസനയററുപോകയാൽ വാസനാരൂപവും ശുഭമോ അശുഭമോ ശുഭാശുഭമോ ആയ രൂപത്തിലുള്ള പ്രാരബ്ധവും നശിക്കുന്നു. പ്രാരബ്ധം ഇല്ലാത്തതിനാൽ ജനനമരണാദികൾ ഇല്ല. ഇതാണ് മുക്തി.

അടുത്ത ഭൃഗുവല്ലിയിൽ ബ്രഹ്മജ്ഞാനത്തിനായി ഭൃഗു തപസ്സുചെയ്ത് വിജയം സമ്പാദിച്ച കഥ ഉപന്യസിക്കുന്നു. ഭൃഗു പിതാവായ വരുണനോട് ബ്രഹ്മത്തെപ്പററിയുള്ള തത്ത്വം ഉപദേശിക്കുവാനായി പ്രാർത്ഥിച്ചു. വരുണൻ യാതൊന്നിൽ നിന്നും ഭൂതങ്ങൾ ഉണ്ടാകുകയും യാതൊന്നിനാൽ ജീവിക്കുകയും യാതൊന്നിൽ ലയിക്കയും ഒടുവിൽ യാതൊന്നായിത്തന്നെ

*ബ്രഹ്മത്തിൽ ചരിക്കുന്നവനല്ലാതെ വെറും ഉപനയിച്ചവനല്ല.

തീരുകയും ചെയ്യുന്നുവോ അതാണ് ബ്രഹ്മം; അതിനെ അറിവാനായി പ്രയത്നിക്കുക എന്നു പറഞ്ഞു.

വരുണൻ ഉപദേശിച്ചതായ പ്രധാന ഭാഗം:—

"യതോ വാ ഇമാനി ഭൂതാനി ജാതാനി യേ നജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി തദ് വിജിജ്ഞാസസ്വ തദ് ബ്രഹ്മ" എന്നാകുന്നു. ഇതുകേട്ട് ഭൃഗു തപസ്സുകൊണ്ട് ആ ബ്രഹ്മത്തെ അറിയാനായി പ്രവർത്തിച്ചു. തപസ്സുകൊണ്ട് ആദ്യം, ഭൂതങ്ങൾക്ക് ഉത്പത്തി സ്ഥാനം മുതലായ ലക്ഷണം ഉള്ളതിനാൽ അന്നത്തെ ബ്രഹ്മമെന്ന് അറിഞ്ഞ് വീണ്ടും വരുണൻെറ അടുക്കൽ ചെന്നു. പിന്നെയും തപസ്സുകൊണ്ട് അറിവാൻ പറഞ്ഞു. വീണ്ടും വീണ്ടും തപസ്സുചെയ്ത് മുൻപറഞ്ഞ ലക്ഷണം ഒത്തിരിക്കയാൽ പ്രാണനേയും മനസ്സിനേയും വിജ്ഞാനത്തേയും ആനന്ദത്തേയും ബ്രഹ്മമെന്ന് അറിഞ്ഞ് സിദ്ധനായി എന്നുള്ള ഉപാഖ്യാനമാണ് ഈ വല്ലിയിൽ വർണ്ണിച്ചിരിക്കുന്നത്. ഇതിനാൽ തപസ്സുചെയ്ത് അന്നാദികൾ ഓരോന്നിനേയും ഉപാസിച്ചാൽ സമൃദ്ധമായ ഇഹലോകഭാഗ്യവും ഒടുവിൽ സത്യജ്ഞാനാനന്ദരൂപമായ ബ്രഹ്മസായൂജ്യവും ഉപാസകന് കിട്ടുന്നതാണെന്ന് ഈ ഉപാഖ്യാനം പഠിപ്പിക്കുന്നു. ഈ ഉപാഖ്യാനരൂപമായ അർത്ഥവാദത്തിൽ നിന്ന് നാം ഗ്രഹിക്കേണ്ടത് ഓരോ കോശത്തിൻേറയും യാഥാർത്ഥ്യത്തെ അതതിൻെറ സേവകൊണ്ട് അനുഭവിച്ചറിഞ്ഞ് തത്തൽഫലമായ പ്രേയസ്സ് പ്രാപിച്ച് ഒടുവിൽ ആനന്ദോപാസകനായി ശ്രേയോരൂപമായ മുക്തി ലഭിക്കണം എന്നതാണ്.

ഛന്ദോഗന്മാരായ (വേദഗാനം ചെയ്യുന്ന) സാമവേദികളുടെ ഉപനിഷത്താണ് ഇത് എന്ന് മുമ്പു പറഞ്ഞിട്ടുണ്ട്. ഓരോ ശാഖക്കാരും അവരവരുടെ പ്രധാനമായ ദേവതയെ പുരസ്കരിച്ചാണ് ഉപനിഷത്തുകൾ ആരംഭിക്കുന്നത്. ആദ്യം ഉപാസനയും ഒടുവിൽ ആത്മജ്ഞാനവും ആണ് എല്ലായിടത്തും ഉപന്യസിച്ചുകാണുന്ന സാമാന്യമായ ഒരു പരിപാടി. ഉപാസന ചിത്തശുദ്ധിക്ക് കാരണമാകയാലും ശുദ്ധമായ ചിത്തത്താൽ ആത്മജ്ഞാനം സമ്പാദിക്കുവാൻ എളുപ്പം ഉള്ളതുകൊണ്ടും ആണ് ഈവിധം ക്രമം സ്വീകരിച്ചിട്ടുള്ളത്. ജ്ഞാനത്തിനും

ഛാന്ദോഗ്യോപനിഷത്ത്

ഉപാസനയ്ക്കും ശ്രീശങ്കരഭഗവദ്പാദർ പറയുന്ന വ്യത്യാസം നോക്കുക:—

'സ്വാഭാവികസ്യ ആത്മന്യക്രിയേ ƒധ്യാരോപിതസ്യ കർത്തൃത്വാദികാരകക്രിയാഫലഭേദവിജ്ഞാനസ്യ നിവർത്തകമദ്വൈതാത്മജ്ഞാനമ്. രജ്വാദാവിവ സർപ്പാദ്യധ്യാരോപലക്ഷണജ്ഞാനസ്യ രജ്വാദിസ്വരൂപനിശ്ചയഃ പ്രകാശ നിമിത്തഃ ഉപാസനം തു യഥാശാസ്ത്രസമർത്ഥിതം കിംചിദാലമ്ബനമുപാദായ തസ്മിൻ സമാനചിത്തവൃത്തി സന്താനകരണം തദ്വിലക്ഷണ പ്രത്യയാനന്തരിതമ്.' ഇതിന്റെ സാരം കയറ് മുതലായവ കണ്ട് പാമ്പാണെന്നും മററും വിചാരിക്കുന്ന വിചാരം എങ്ങിനെ ശരിയായ പ്രകാശം ഉണ്ടാകുമ്പോൾ മററുമോ അതുപോലെ വാസ്തവത്തിൽ യാതൊരു ബന്ധവും ഇല്ലാത്ത ആത്മാവിൽ കർത്താവെന്നും മററുമുള്ള ജ്ഞാനത്തെ മാററുന്നതാണ് അദ്വൈതവിജ്ഞാനം. ഉപാസനം—ശാസ്ത്രത്തിൽ പറഞ്ഞ് നിശ്ചയിച്ചിട്ടുള്ള വിധത്തിൽ ഏതെങ്കിലും ഒരു ആലമ്ബത്തെ (മൂർത്ത്യാദിരൂപത്തെ) ആശ്രയിച്ച് അവിടെത്തന്നെ മനോവൃത്തിയുറപ്പിച്ച് ഉപ(സമീപത്തിൽ) ആസിക്ക ദൃഢമായിപ്പററിയിരിക്കുക ആകുന്നു.

ഈ ഉപനിഷത്ത് സാമഗന്മാരുടെ സർവ്വസ്വമായ ഉദ്ഗീഥത്തെ (ഓമ് എന്ന പ്രണവത്തെ) ഉപാസിക്കുന്ന പ്രകരണം.

"ഓമിത്യേതദക്ഷരമുപാസീത
ഓമിതിഹ്യുദ്ഗായതി"

എന്നീ വിധം ആരംഭിക്കുന്നു. ഉദ്ഗാനം, (ഉച്ചൈസ്സായി സസ്വരം ഗാനം) ചെയ്യപ്പെടുകയാൽ പ്രണവത്തിന് 'ഉദ്ഗീഥം' എന്നുള്ള പേരുണ്ടായതായി ഉപനിഷത്തിൽ തന്നെ വ്യുത്പത്തി കാണിച്ചിരിക്കുന്നു. പരമാത്മാവിന്റെ പ്രിയമായ നാമധേയമാണ് 'ഓമ്' എന്നത്. പ്രിയമായ തന്റെ നാമധേയം കേട്ടാൽ ലോകം പ്രിയപ്പെടുമ്പോലെ ഈ 'ഓമ്' എന്ന പ്രണവം ഗാനം ചെയ്താൽ പരമാത്മപ്രസാദം ഉണ്ടാകുന്നതാണ്. 'ഓമ്' എന്ന ശബ്ദത്തിന് 'ആപ്' ധാതുവിലൊ 'അവ്' ധാതുവിലൊ നിന്ന് സർവം പ്രാപിക്ക എന്ന അർത്ഥത്തിൽ ഗോപഥ ബ്രാഹ്മണത്തിൽ ഒരു വ്യുത്പത്തി കാണുന്നു. പരബ്രഹ്മവാചകമായ ഒരു നിപാതാവ്യയമാണ് 'ഓമ്' എന്ന് വൈയാകരണന്മാർ പറയുന്നു. ഇന്ദ്രന്റെ സാമ്രാജ്യാ ƒസ്ഥാനമായ സ്വർഗ്ഗത്തെ

അസുരന്മാർ ആക്രമിച്ചു എന്നും പ്രണവമായ ഓമ്കാരത്തെ ശരണം പ്രാപിച്ച് പ്രണവപൂർവമായ ജപം കൊണ്ട് അസുരന്മാരെ ജയിച്ചു എന്നും ഒരു കഥയുണ്ട്. ഈ ജയത്തിന് സഹായിച്ച പ്രണവപുരുഷൻ സകല യജ്ഞത്തിലും തന്നെ പുരസ്കരിച്ച് പ്രവർത്തിക്കണം എന്ന് ശാസിച്ചതായും കാണുന്നു. പ്രണവം ഒന്നു തന്നെ പ്രാണൻ, ഇന്ദ്രിയങ്ങൾ ,ആദിത്യൻ ചന്ദ്രൻ മുതലായ ദേവതകൾ, ഭൂമി, അന്തരീക്ഷം, ദ്യോവ് എന്നുള്ള ലോകങ്ങൾ, ആകാശാദിഭൂതങ്ങൾ, എന്നിങ്ങനെ ഇഷ്ടം പോലെ അനേകം പ്രകാരത്തിൽ ഉപാസനയ്ക്ക് സൗകര്യം ഉള്ള രൂപമായി നിർദ്ദേശിക്കപ്പെടുന്നു. ഇങ്ങനെ ആധിഭൌതികമായും ആധിദൈവികമായും പ്രണവം വിവിധമായ പദ്ധതിയിൽ ഉപാസനാ വിഷയമാകുന്നു.

ഒന്നാമദ്ധ്യായത്തിൽ, ഉദ്ഗീഥമായ പ്രണവദേവതയുടെ മാഹാത്മ്യം കീർത്തിക്കുവാനായി ഒരു ഉപാഖ്യാനം ഉണ്ട്. കുരുദേശത്തിൽ ഉഷസ്തി എന്നു പേരായ ഒരു വേദജ്ഞൻ ഭക്ഷണത്തിന് വകയില്ലാതെ പരമദരിദ്രനായി വലഞ്ഞിരുന്നു. ഇടിവീണ് പാടങ്ങൾ എല്ലാം നശിക്കയാലാണ് ഈ ദാരിദ്ര്യം ഉണ്ടായത്. അയാൾ പത്നിയുമൊന്നിച്ച് പുറമേ ഇറങ്ങി കഴിവിന് വല്ലതും കിട്ടുമോ എന്ന് പരീക്ഷിച്ചു. വിശപ്പ് സഹിയാതെ ഒരു ആനക്കാരൻെറ ഭവനത്തിൽ ചെന്ന് കേറി. ആനക്കാരൻ ചീത്ത ഉഴുന്ന് ഭക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. അത് യാചിച്ച്. ഉഛിഷ്ടമാണെങ്കിലും അയാൾ കൊടുത്തതായ ഉഴുന്ന് കുറെ ഭക്ഷിക്കയും കുറെ കരസ്ഥമാക്കുകയും ചെയ്തു. ഒരു രാജാവ് യാഗം ചെയ്യുന്ന സ്ഥലത്ത് ചെന്ന് ഋത്വിക്കായി കൂടി സമ്മാനം വാങ്ങി സുഖിക്കാം എന്ന വിചാരത്തിലായിരുന്നു ഉഷസ്തിയുടെ യാത്ര. അടുത്ത ദിവസം സൂക്ഷിച്ചു വച്ചിരുന്ന അവശിഷ്ടമായ ഉഴുന്ന് ഭക്ഷിച്ചു കഴിഞ്ഞിട്ട്, യാഗശാലയിലെത്തി. അവിടെ ഹോമം ചെയ്യുന്ന ആളിന് മന്ത്രം ചൊല്ലാമെങ്കിലും ദേവതാനിശ്ചയമില്ലാതിരുന്നു. ഈ ഉഷസ്തി ഉദ്ഗീഥമായ പ്രണവദേവതയെ മനസ്സിലാക്കിക്കൊടുത്ത് ബഹുമാന്യനായി സകലപുരോഹിതരിലും പ്രധാനിയായി ധാരാളം ദക്ഷിണയും അലങ്കാരാദികളും ലഭിച്ചു ധന്യനായി. ഗത്യന്തരം ഇല്ലാതെ ഉഛിഷ്ടമായ ഉഴുന്ന് ഭക്ഷിച്ചും 'ഉഷസ്തി' പുരോഹിത പ്രധാനിയായി ഭവിച്ചത് ഉദ്ഗീഥ പ്രസാദത്തിനാലാണെന്ന് പറയേണ്ടതില്ലല്ലോ.

രണ്ടാമദ്ധ്യായത്തിൽ പൃഥിവ്യാദി ലോകങ്ങളിലും അഗ്ന്യാദി ദേവതകളിലും മററുമായി പല തരത്തിൽ സാമദേവതം ഉപാസ്യമായി പ്രസ്താവിക്കുന്നു. അനന്തരം യജ്ഞം, അദ്ധ്യയനം, ദാനം, തപസ്സ്, ഗുരുകുലവാസം, ബ്രഹ്മചര്യം എന്നീവിധം ആറ് ധർമ്മങ്ങളെയും അർത്ഥാത് ഈ വക ധർമ്മങ്ങൾ നടത്തുന്നതിനുള്ള ആശ്രമങ്ങളേയും മൂന്നായി ഭാഗിക്കുന്നു. ഇതിൽ യജ്ഞം മുതലായ ആദ്യത്തേ മൂന്ന് ഗൃഹസ്ഥനും, തപസ്സ് (കൃച്ഛ്രചാന്ദ്രായണാദികൾ) ബ്രഹ്മനിഷ്ഠനല്ലാത്ത പരിവ്രാജകനും ബ്രഹ്മചര്യാ ഗുരുകുലവാസാദികൾ ബ്രഹ്മചാരിക്കും അനുഷ്ഠിക്കേണ്ടവയായിട്ടത്രേ സങ്കല്പം. 'ഏതേ പുണ്യലോകാ ഭവന്തി' എന്ന് ഈ മൂന്ന് കൂട്ടർക്കും അതാത് യോഗ്യതയനുസരിച്ച് പുണ്യലോക പ്രാപ്തിയാണ് ഫലം എന്നു പറയുന്നു. ഒടുവിൽ 'ബ്രഹ്മസംസ്ഥോ ƒമൃതത്ത്വമേതി' എന്നു പറഞ്ഞിരിക്കയാൽ സന്യാസി ബ്രഹ്മനിഷ്ഠനായാൽ അമൃതത്ത്വം (മോക്ഷം) സിദ്ധിക്കുമെന്ന് പറയുകയാൽ സന്യാസാശ്രമവും ഭംഗ്യന്തരേണ ഉപന്യസ്തമാകുന്നു. കൃച്ഛ്രചാന്ദ്രായണാദി വ്രതാനുഷ്ഠാനം ചെയ്ത് തപസ്വിയായിരിക്കുന്നവൻ വാനപ്രസ്ഥനാണെന്ന് വിചാരിച്ചാൽ പ്രസിദ്ധങ്ങളായ ബ്രഹ്മചര്യ-ഗൃഹസ്ഥ-വാനപ്രസ്ഥ-സന്യാസങ്ങൾ എന്ന നാലാശ്രമങ്ങളും ഇവിടെത്തന്നെ മറെറാരു രീതിയിൽ വ്യഞ്ജിപ്പിച്ചതായി വരുന്നു. 'ത്രയോ ധർമ്മസ്കന്ധാഃ' എന്നാരംഭിച്ചതിന് വിരോധവും ഇല്ല. സന്യാസത്തിൽ ധർമ്മകഥ തന്നെ ഇല്ലല്ലോ.

ആദ്യത്തെ രണ്ട് അദ്ധ്യായങ്ങളിൽ യജ്ഞവിഷയങ്ങളായ സാമഹോമമന്ത്രങ്ങളും തത്ഫലങ്ങളും ഉപന്യസിച്ച് സവിതാവിനെ പരമദേവതയായി ഉദ്ഗീഥരൂപത്തിൽ നിർദ്ദേശിക്കുന്നു. മൂന്നാമദ്ധ്യായത്തിൽ യജ്ഞാധികാരം ഉള്ളവർക്കും ഇല്ലാത്തവർക്കും ഒന്നുപോലെ ഉപാസിക്കത്തക്ക നിലയിലായി സർവലോകത്തിനും ദർശനവും ജീവനവും നല്കുന്ന സവിതാവിൻെറ സാധാരണമായ ഉപാസനം വർണ്ണിക്കുന്നു. പുത്രൻെറ ആയുസ്സു വർദ്ധിപ്പിക്കുവാൻ ഇവിടെ ഉപാസനം പറയുന്നു. അവനവൻെറ ദീർഘ ജീവിതത്തിനും ഉപാസനവിധി പ്രസ്താവിക്കുന്നു. ഇതരയുടെ പുത്രനും മഹിദാസൻ എന്ന് പേരുള്ളവനുമായ ഐതരേയൻ തൻെറ മരണത്തിന് കാരണമായ രോഗത്തെ നശിപ്പിക്കുവാൻ വേണ്ടി പ്രാണാദിത്യമന്ത്രങ്ങൾ ജപിച്ച് 16000 വർഷം

ജീവിച്ചിരുന്നതായി ഒരു കഥകാണുന്നു. ഈ ഐതരേയൻ തന്നെയായിരിക്കണം ഐതരേയബ്രാഹ്മണകർത്താവ്. ഇതര എന്നാൽ മറെറാരുത്തി എന്നർത്ഥം; ജാതി കൊണ്ടോ ആചാരം കൊണ്ടൊ കൊള്ളരുതാത്തവൾ എന്ന് താല്പര്യം. ഈ വിധം ആണെങ്കിൽ ഇവളുടെ മകൻ വേദമന്ത്രവിധാനമായ ബ്രാഹ്മണ ഗ്രന്ഥം രചിച്ചുവോ എന്ന ശങ്ക ഉണ്ടാകാം. കവഷാദികൾക്ക് എന്ന പോലെ ആഭ്യന്തരമായ വൈഭവം എവിടെയും ഉണ്ടല്ലോ എന്നാണ് ഈ ശങ്കക്ക് പരിഹാരം.

ഇതു കൂടാതെ ഈ മൂന്നാമദ്ധ്യായത്തിൽ ഘോരനെന്ന് പേരായ ഒരു ആങ്ഗിരസ് മഹർഷി* ദേവകീപുത്രനായ കൃഷ്ണനായിക്കൊണ്ട് ദീർഘ ജീവിതകാരണിയായ വിദ്യ ഉപദേശിച്ച് കൊടുത്തതായി:—

'തദ്ധൈതദ് ഘോര ആങ്ഗിരസഃ
കൃഷ്ണായ ദേവകീപുത്രായോ ക്തോവാചാ-
പിപാസ ഏവ സ ബഭൂവ, സോഽ
ന്ന വേലായാ മേതത്ത്രയം പ്രതിപദ്യേത
അക്ഷതമസ്യച്യുതമസി പ്രാണസംശിതമസീതി'

എന്നീ ഭാഗത്താൽ വ്യക്തമാകുന്നു.

നാലാമദ്ധ്യായത്തിൽ വായുവിനേയും പ്രാണനേയും സാക്ഷാദ് ബ്രഹ്മമായി ഉപാസിക്കാനുള്ള മാർഗ്ഗം വിശദപ്പെടുത്തുന്നു. ശ്രദ്ധയും തപസ്സും ബ്രഹ്മോപാസനത്തിന് സാധകമാണെന്നുള്ള സംഗതി സ്പഷ്ടമാകുന്നതിനു വേണ്ടി സത്യകാമനായ ജാബാലൻെറ ഉപാഖ്യാനം ഇവിടെ വർണ്ണിക്കുന്നുണ്ട്.

ബ്രഹ്മവിദ്യാഭ്യാസത്തിനായി ഗുരുകുലം പ്രാപിക്കുന്നതിന് ജബാലയുടെ പുത്രനായ സത്യകാമൻ അമ്മയോട് അനുവാദം ചോദിച്ചു. ഗുരു ചോദിച്ചാൽ മറുപടി അറിയിക്കാനായി തൻെറ ഗോത്രം എന്താണെന്നും അയാൾ ആവശ്യപ്പെട്ടു. ജബാല ഇപ്രകാരം മകനോട് പറഞ്ഞു. എൻെറ ചെറുപ്പത്തിൽ പല യജമാനന്മാരുടെയും ഗൃഹങ്ങളിൽ വരുന്ന അതി

* ദേവകീപുത്രനും ഭാഗവതപ്രധാന നായകനുമായ കൃഷ്ണനെ ഈ ഛാന്ദോഗ്യത്തിൽ സ്മരിച്ചിരിക്കുന്നു. ഇതും തുല്യങ്ങളായ മററു സംഭവങ്ങളും അടിസ്ഥാനപ്പെടുത്തി പുരാണനിരൂപണാവസരത്തിൽ ചിന്തിക്കാം.

ഥികാം തുടങ്ങിയ വളരെ ആളുകളെ ശുശ്രൂഷിച്ചിരിക്കവെ ആണ് നിന്നെ ലഭിച്ചത്. നീ ഏത് ഗോത്രക്കാരനാണെന്ന് പറവാൻ സാധിക്കയില്ല. ഗുരു ആവശ്യപ്പെട്ടാൽ സത്യകാമനെന്ന പേരും ജബാലയുടെ മകനാകയാൽ ജാബാലനെന്നും മറുപടി അറിയിക്കുക. ഇത് കേട്ടുകൊണ്ട് ജാബാലൻ യാത്രയായി. ഗൌതമഗോത്രക്കാരനായ ഹാരിദ്രുമനെന്ന ഗുരുവിനെ പ്രാപിച്ചു വിദ്യാദാനം അപേക്ഷിച്ചു. അദ്ദേഹം ഗോത്രം ചോദിക്കയും അമ്മ പറഞ്ഞതുപോലെയെല്ലാം ഉത്തരം അറിയിക്കയും ചെയ്തു. വിനയത്തോടുകൂടി യഥാർത്ഥമായ ഉത്തരം അബ്രാഹ്മണനായ ഒരുത്തൻ അറിയിക്കയില്ലെന്നും അതിനാൽ ആ ജാബാലൻ ഒരു ബ്രാഹ്മണകുമാരൻ തന്നെയായിരിക്കണം എന്നും നിശ്ചയിച്ച് ഗുരു വിദ്യോപദേശം ചെയ്യാമെന്നേററു. പ്രീതനായി അടുക്കൽ വിളിച്ച് 400 പശുക്കളെ ഏല്പിച്ച് മേച്ച് കൊണ്ടുവരുവാനായി ആജ്ഞാപിച്ചു. ജാബാലൻ അത്രയും പശുക്കളെ സ്വീകരിച്ചുകൊണ്ട് ആയിരം കണക്കിൽ വർദ്ധിപ്പിച്ചിട്ടല്ലാതെ ആ പശുക്കളെ തിരിയെ ഗുരുകുലത്തിൽ കൊണ്ടുവരുന്നതല്ലെന്ന് പ്രതിജ്ഞ ചെയ്തിട്ട് തൃണോദക ബഹുലവും കാളകളെ കണികാണ്മാൻ പോലും സാധിക്കാത്തതും ആയ ഒരു അരണ്യത്തിൽ ചെന്ന് ഗൂഢമായി രക്ഷിച്ച് കൊണ്ട് കുറെ അധികം വത്സരങ്ങൾ കഴിച്ചുകൂട്ടി. ശ്രദ്ധയും എന്തുവന്നാലും ഉദ്ദിഷ്ടഫലം സാധിച്ചല്ലാതെ വിട്ടുമാറില്ലെന്നുള്ള തപസ്സും (ഉറപ്പ്) നിമിത്തം ആ ജാബാലൻെറ അഭീഷ്ട സിദ്ധിക്കായി ആ ദിക്കിൻെറ അധിപതിദേവതയായ വായു ഒരു വൃഷഭത്തിൻെറ രൂപം ധരിച്ച് പശുക്കളുമായി ചേർന്നിണങ്ങി. കുറേക്കാലം കഴിഞ്ഞപ്പോൾ ആ വായുദേവത ജാബാലനോട് സത്യകാമ; ആയിരം എണ്ണവും തികഞ്ഞുകഴിഞ്ഞു ഇനി ഗുരുകുലത്തിലേക്ക് കൊണ്ടുപോകാം എന്ന് പറഞ്ഞു. അനന്തരം ധന്യനായ ജാബാലൻ വായുദേവതയിലും അഗ്നിദേവതയിലും ആദിത്യ ദേവതയിലും പ്രാണദേവതയിലും നിന്ന് ബ്രഹ്മത്തിൻെറ ഗതിയെപ്പററി ജ്ഞാനം സമ്പാദിച്ചുകൊണ്ട് ആചാര്യസന്നിധിയിലെത്തി. ആചാര്യൻ അയാളെ പരിപൂർണ്ണമായ ഉപദേശം ചെയ്തനുഗ്രഹിച്ചു. ഇതുകൊണ്ട് ഏത് ജാതിയായാലും ഏത് സ്ഥിതിയിലിരുന്നാലും വിശ്വാസവും തപസ്സും ഉണ്ടെങ്കിൽ ബ്രഹ്മജ്ഞാനം എളുപ്പത്തിൽ സമ്പാദിക്കാമെന്ന് വരുന്നു. ഇങ്ങനെ ഉത്തരദിക്കിനെ സംബന്ധി

ച്ചുള്ള വായുദേവതാത്മകങ്ങളായ പ്രാണങ്ങളെ ഉപാസിച്ചാൽ ആ രീതിയിൽ പരിശുദ്ധമായ ബ്രഹ്മജ്ഞാനം കിട്ടുന്നതാണെന്നും സിദ്ധിക്കുന്നു.

അഞ്ചാമത്തെ അദ്ധ്യായത്തിൽ കർമ്മികളായ ഗൃഹസ്ഥന്മാർക്കും ഊർദ്ധ്വരേതസ്സുകളായ ബ്രഹ്മചാരികൾക്കും മററും ദക്ഷിണദിക്കിനെ സംബന്ധിച്ച ഗതിയിൽ ലോകാന്തരം പ്രാപിച്ച് വീണ്ടും ജന്മാന്തരം പ്രാപിക്കേണ്ടതായ പുനർജന്മകഥ പ്രസ്താവിക്കുന്നു. ക്ലേശകാരിയായ ഈ പ്രസ്താവം വൈരാഗ്യഹേതുവായി ഭവിച്ച് ബ്രഹ്മവിദ്യയ്ക്ക് സാധകമാകുമല്ലോ അവരവരുടെ സുകൃതദുഷ്കൃതങ്ങൾ അനുസരിച്ചാണ് ജന്മാന്തരങ്ങൾ ഉണ്ടാകുന്നതെന്ന് :—

'തദ്യ ഇഹ രമണീയചരണാ അഭ്യാശോഹ രമണീയാം യോനിമാപദ്യേരൻ ബ്രാമ്ഹണയോനിം ക്ഷത്രിയയോനിം വൈശ്യയോനിം വാ. അഥ യ ഇഹ കുപൂയചരണാ അഭ്യാശോഹ യത് തേ കുപൂയാം യോനിമാപദ്യേരൻ ശ്വയോനിം വാ സൂകരയോനിം വാ ചണ്ഡാലയോനിം വാ' എന്നീ ഭാഗത്താൽ വ്യക്തപ്പെടുത്തിയിരിക്കുന്നു.

ഈ രണ്ട് മാർഗത്തിലൊന്നെങ്കിലും പ്രാപിക്കാത്ത മഹാപാപികൾ പെട്ടെന്ന് ജനനമരണങ്ങൾ അസംഖ്യം അനുഭവിക്കുന്ന ദംശമശകകീടാദികളായ ക്ഷുദ്ര ജന്തുക്കളായി ഭവിക്കുന്നതാണെന്നും അവിടെത്തന്നെ തുടർന്നിട്ട് 'തസ്മാദ് ജുഗുപ്സേത' എന്നിങ്ങനെ പുനർജന്മത്തെ വെറുത്ത് അതിന് ഇടകൊടുക്കാത്ത വൈരാഗ്യം സമ്പാദിച്ച് ആത്മജ്ഞാനത്താൽ മുക്തിനേടണം എന്ന് സൂചിപ്പിക്കുന്നു.

ആറാമദ്ധ്യായത്തിൽ പുത്രനായ ശ്വേതകേതുവിന് ആരുണി ഉപദേശിച്ചുകൊടുത്ത ബ്രഹ്മതത്ത്വജ്ഞാനത്തെ സ്പഷ്ടപ്പെടുത്തുന്നതിനായി ബ്രഹ്മം ഒന്നിൽനിന്നുതന്നെ ജഗത്ത് ഉണ്ടാകുകയും സ്ഥിതിചെയ്കയും ലയിച്ച് ഏകീഭവിക്കയും ചെയ്യുന്നതായ തത്ത്വവും സർവാന്തര്യാമിയായ ആത്മാവിൻെറ ഏകത്ത്വവും നിരൂപണം ചെയ്യുന്നു. ഗുരുകുലത്തിൽ നിന്ന് വിദ്യാഭ്യാസം കഴിഞ്ഞ് വന്ന പുത്രനോട് ആരുണി ഇങ്ങനെ ചോദിച്ചു. ഏതൊരുപദേശത്താൽ കേൾക്കപ്പെടാത്തത് കേൾക്കയും വിചാരിക്കപ്പെടാത്തത് വിചാരിക്കയും അറിയപ്പെടാത്തത് അറികയും ചെയ്യുന്നുവോ അപ്രകാരംഉള്ളവിദ്യ

വല്ലതും ഗ്രഹിച്ചുവോ ? ഇതുകേട്ട് ശ്വേതകേതു അത് ഏത് രീതിയിലുള്ളതാണെന്ന് ശങ്കിക്കയും ആരുണി ഇങ്ങനെ ഉത്തരം പറകയും ചെയ്തു.

സുവർണ്ണമയമായ ഒരു വള കണ്ടാൽ ഇതുപോലെ മോതിരം, കടുക്കൻ മുതലായ എല്ലാം സുവർണ്ണമയമാണെന്നും അതെല്ലാം സുവർണ്ണം തന്നെയെന്നും വള മുതലായത് വികാരവും പേരും മാത്രമാണെന്നും സുവർണ്ണമാണ് സത്യമെന്നും ധരിക്കാനുള്ളതാണ് ആ വിദ്യ. ആ തത്ത്വം ഗുരു ഗ്രഹിപ്പിച്ചില്ലെന്നും അച്ഛൻ തന്നെ ഉപദേശിച്ച് തരണമെന്നും അപേക്ഷിച്ച ശ്വേതകേതുവിനോട് ആരുണി ഇപ്രകാരം ഉപദേശിച്ചു.

'സദേവ സോമ്യേദമഗ്ര ആസീദ്
ഏകമേവാദ്വിതീയം'

ഇതിന്—ഇദം, ഈ കാണുന്ന ജഗത്ത് നാമരൂപാത്മക പ്രപഞ്ചം; അഗ്രേ-ആദ്യമായ ഈ രൂപത്തിൽ കാണും മുമ്പ്; സദ് ഏവ-സത്തായിത്തന്നെ ഉണ്ടെന്ന് മാത്രം പറയാവുന്നതും സൂക്ഷ്മവും സർവഗതവും നിരഞ്ജനവും നിരവയവും ആയ വിജ്ഞാനമാത്രം ആയിരുന്നു. സുഷുപ്തിയിൽ (ഗാഢമായ നിദ്രയിൽ) ഇന്നതരത്തിലെന്നും മററും വസ്തുബോധം വ്യക്തമല്ലാത്തത് പോലെയും സുഷുപ്തി കഴിഞ്ഞ് എഴുന്നേററ ഉടൻ ഒരു സാമാന്യബോധം മാത്രം ഉണ്ടാകുന്നതുപോലെയും ജാഗ്രദവസ്ഥയിൽ നാമരൂപാത്മകമായി കാണുന്ന ഈ ജഗത്ത് ആദ്യം സത്തായി മാത്രമാണ് ഇരുന്നതെന്നു സാരം. 'ഏകമേവ' ഇത് ഒന്നുമാത്രമായിരിക്കുന്നു. ഈ കാണുന്ന ജഗത്ത് ആദ്യം മുൻപറഞ്ഞപോലെ സത്താരൂപമായിരുന്നെന്നിരിക്കട്ടെ. അതിനോടുകൂടെ മററ് വല്ലഭാഗവും ഇല്ലായിരുന്നു എന്ന് എങ്ങിനെ നിശ്ചയിക്കാം ? ജഗത്ത് മുഴുവനെ സത്തിൻെറ നാമരൂപവികാരം മാത്രമാകയാൽ സത്തു ഒന്നേ ആയിരുന്നൊള്ളു എന്ന താത്പര്യമാണ് അദ്വിതീയം എന്ന വിശേഷണത്താൽ വ്യക്തമാകുന്നത്. ഒരു ഘടത്തിൽ മൃത്തെന്നപോലെയാണ് ജഗത്തിൽ ഈ സത്ത് എങ്കിലും ഘടത്തിൻെറ ഉത്പത്തിയിൽ കുലാലൻ, ദണ്ഡം, ചക്രംഎന്നിവ പോലെ ജഗത്തിൻെറ ഉത്പത്തിയിൽ ഈ സത്തോടൊന്നിച്ച് യാതൊരു കാരണസാമഗ്രിയും ഉണ്ടായിരുന്നില്ല. ജഗത്തിന് സർവകാരണവും ഈ സത്ത് ഒന്നുതന്നെയായിരുന്നു. അഥവാ, സർവകാരണങ്ങളും ഈ സത്തിൽതന്നെ ലീനങ്ങളുമാണ്.

ഇങ്ങനെയുള്ള തത്വം ഉപദേശിച്ചിട്ടു, ആ സത്തുതന്നെ സ്വസങ്കല്പശക്തിയാൽ തേജസു മുതലായതായി ഭവിച്ചു പ്രപഞ്ചരൂപത്തിൽ പരിണമിച്ചു എന്ന്:–

'തദൈക്ഷത ബഹുസ്യാം പ്രജായേയ!

എന്നിത്യാദി ഭാഗത്താൽ നിരൂപണം ചെയ്യുന്നു. അനന്തരം വട ബീജദൃഷ്ടാന്തം കൊണ്ട് ആത്മാവ് അണുരൂപമായി സർവത്ര വ്യാപിച്ചിരിക്കുന്നു എന്നും ലവണോദകദൃഷ്ടാന്തത്താൽ വെള്ളത്തിൽ കലക്കിയ ഉപ്പ് എങ്ങിനെ തൊട്ടാൽ അറിയുന്നില്ലെങ്കിലും പാനം ചെയ്താൽ അറിയുന്നുവോ അതുപോലെ അണുരൂപമായ ആത്മാവ് സർവത്ര ലയിച്ചിരിക്കുകയും ബ്രഹ്മവിദ്യാനുഭവത്താൽ വ്യക്തപ്പെടുകയും ചെയ്യുന്നുവെന്നും പഠിപ്പിക്കുന്നു. ഇതു കൂടാതെ സത്സ്വരൂപമായ ആത്മാവിനെ മറച്ചാൽ കള്ളൻ പഴുപ്പിച്ച പരശുവിനെ സ്പർശിച്ചു ദഹിക്കുമ്പോലെ സംസാരാഗ്നിയിൽപ്പെട്ട് ഞാൻ കർത്താവ് ഞാൻ ഭോക്താവ് എന്നും മററും അനുഭവിച്ചു താനെ നശിക്കുമെന്നും സത്യം മറയ്ക്കാതെ യഥാർത്ഥത്തിൽ മോഷ്ടിക്കാത്തവൻ താനല്ല ഇതു ചെയ്തതെന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടിയിരിക്കവെ തന്റെ ശരീരം സത്യമായ ആത്മാവിനാൽ വ്യാപ്തമാകയാൽ അപ്രകാരം ഉള്ള സത്യവാദിക്ക് സങ്കല്പിച്ചിട്ടുള്ള തപ്തപരശുവിനെ തൊട്ടാലും ദഹിക്കാതെ എന്നും ശുദ്ധമായിത്തന്നെ ഇരിക്കുമെന്നും വന്നുകൂടുന്നു. അണിമാവായ് സർവസൂക്ഷ്മമായ സത്യസ്വരൂപമായുള്ളതാണ് ആത്മാവെന്നു താഴെക്കാണുന്ന ശ്രുതി ബോധിപ്പിക്കുന്നു:-

"സ ഏഷോഽണിമാ ഐതദാത്മ്യമിദം സർവ്വം
സ ആത്മാ തത് സത്യം തത് ത്വമസി ശ്വേതകേതോ"

ഏഴാമദ്ധ്യായത്തിൽ നാരദന് സനത്കുമാരൻ ഉപദേശിച്ചു കൊടുക്കുന്ന രൂപത്തിൽ ആത്മജ്ഞാനസമ്പാദനമാർഗ്ഗം നിർദ്ദേശിക്കുന്നു. സകല വിദ്യകളും താൻ പഠിച്ചിട്ടുണ്ടെങ്കിലും ആത്മവിദ്യ അഭ്യസിക്കായ്കയാൽ ദുഃഖിക്കുന്നു. "തരതി ശോകമാത്മവിദ്" എന്നു പറഞ്ഞ് കേട്ടിരിക്കുന്നതിനാൽ ആത്മജ്ഞാനത്തിനുള്ള മാർഗ്ഗം ഉപദേശിച്ചുതരണം എന്ന് നാരദൻ അപേക്ഷിക്കുന്നു. അതിന് സനത്കുമാരൻ "നാരദൻ ഇതുവരെ അഭ്യസിച്ചതായ ഋഗ്വേദം തുടങ്ങി പുരാണേതിഹാസാദികളായ സകലതും നാമരൂപമാകുന്നു. നാമത്തേക്കാരം

രൂപവും രൂപത്തേക്കാൾ മനസ്സും മനസ്സിനേക്കാൾ സങ്കല്പവും സങ്കല്പത്തേക്കാൾ ചിത്തവും ചിത്തത്തേക്കാൾ ധ്യാനവും ധ്യാനത്തേക്കാൾ വിജ്ഞാനവും വിജ്ഞാനത്തേക്കാൾ ബലവും,ബലത്തേക്കാൾ അന്നവും അന്നത്തേക്കാൾ അപ്പുകളും അപ്പുകളേക്കാൾ തേജസ്സും തേജസ്സിനേക്കാൾ ആകാശവും ആകാശത്തേക്കാൾ സ്മരവും (സ്മൃതിയും) സ്മൃതിയേക്കാൾ ആശയും ആശയേക്കാൾ പ്രാണനും ഉത്തരോത്തരം ശ്രേഷ്ഠമെന്നു ധരിക്കുക. ഇവയെല്ലാം വികാരപരവും അസത്യവുമായ ബ്രഹ്മമാണ്. ഇവയ്ക്കെല്ലാം അതിരുണ്ട്. അതിരും എതിരും ഇല്ലാതെ സർവ്വാതിശായിയായി സത്യമായുള്ള ഭൂമാവാണ് യഥാർത്ഥസുഖം. അതുതന്നെ ബ്രഹ്മം. അല്പത്തിൽ സുഖമില്ല. ആ ഭൂമാവിനു ലക്ഷണം പറയാം:-

'യത്രനാന്യത് പശ്യതി നാന്യത് ശൃണോതി
നാന്യദ്വിജാനാതി സ ഭൂമാ, അഥ യത്രാന്യത്
പശ്യത്യന്യത് ശൃണോത്യന്യദ് വിജാനാതി തദല്പം.
യോ വൈ ഭൂമാ തദമൃതം, യദല്പം തൻമർത്ത്യം,
സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹി
മ്നി യദിവാ ന മഹിമ്നി ഇതി'

അതായത്—"യാതൊരിടത്ത് മററാരും കാൺമാനും കേൾക്കാനും അറിയാനും ഇടയില്ലയോ അതു ഭൂമാവ്. യാതൊരിടത്ത് മററൊന്നു കാണാനും കേൾക്കാനും അറിവാനും ഉണ്ടോ അതു അല്പം. ഏതു ഭൂമാവോ അതു സുഖം, അമൃതം. ഏതു അല്പമോ അതു ദുഃഖം നാശ്യം. ഹേ ഭഗവൻ ആ ഭൂമാവ് എവിടെ പ്രതിഷ്ഠിതമാണ് ? തൻെറ മഹിമയിൽ തന്നെ. അഥവാ താനെന്നും തൻെറ മഹിമയെന്നും രണ്ടില്ലാത്ത അതിനു പ്രത്യേകം ഒരു പ്രതിഷ്ഠ ആവശ്യമില്ല."

ഇങ്ങനെ ആറും ഏഴും അദ്ധ്യായത്തിൽ ദിഗ്ദേശകാലാദിഭേദം ഇല്ലാത്ത ബ്രഹ്മം സത്ത് എന്നും ഏകം എന്നും അദ്വിതീയം എന്നും, ഇക്കാണുന്നതെല്ലാം ആത്മാവുതന്നെയാണെന്നും വിശദപ്പെടുത്തീട്ടുണ്ടെങ്കിലും ദിഗ്ദേശാദിഭേദത്തോടുകൂടിയ വസ്തുവിൽ ദൃഢഭാവം വന്നിട്ടുള്ള ബുദ്ധികൾക്ക് ആ തത്വം ധരിക്കാൻ സാധിക്കാത്തതുകൊണ്ട് ഹൃദയപുണ്ഡരീകമാകുന്ന ഒരു ക്ലിപ്തദേശത്തിൽ ബ്രഹ്മത്തെ സത്യകാമാദിഗുണങ്ങളോടുകൂടി സഗുണമായി ഉപാസിച്ചു പരിചയിച്ചു

ക്രമേണ ഗുണങ്ങളെംവിട്ടു കേവലത്തിൽ പററിപ്പിടിക്കുന്ന മാർഗ്ഗവും വളരെക്കാലംകൊണ്ട് നേടിയ ദുർവ്വിഷയവാസന മാററി ശീലിപ്പിക്കുന്നതിനായി ബ്രഹ്മചര്യാദി സാധനവിശേഷവും ഒടുവിലത്തേതായ എട്ടാം അദ്ധ്യായത്തിൽ ഉപന്യസിക്കുന്നു.

ബ്രഹ്മത്തെ ഉപാസിക്കാനുള്ള സ്ഥാനവും അവിടെ ബ്രഹ്മത്തെ അന്വേഷിക്കാനുള്ള മാതിരിയും:-

'അഥ യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ
ദഹരോ ऽസ്മിൻ അന്തരാകാശസ്തസ്മിൽ യദന്തസ്തദന്വേഷ്ടവ്യമ്'.

എന്നിങ്ങനെ നിർദ്ദേശിച്ചിരിക്കുന്നു. ഒരു രാജാവിന് അനേകം പ്രകൃതികളോടും ദ്വാരപാലന്മാരോടും കൂടിയ പട്ടണം എന്ന പോലെ ബ്രഹ്മത്തിന് അനേകേന്ദ്രിയമനോബുദ്ധ്യാദികളോടു കൂടിയ ശരീരം നിവാസസ്ഥാനമായ പുരം ആകുന്നു. അതിൽ രാജാവ് അകത്തെ മണിയറയിൽ എഴുന്നള്ളിയിരിക്കും പോലെ ബ്രഹ്മം ദഹര (അത്യല്പസൂക്ഷ്മ) പുണ്ഡരീകത്തിനു തുല്യമായ ഹൃദയാകാശത്തിനുള്ളിൽ അധിവസിക്കുന്നു. അവിടെ അന്വേഷിച്ചു വേണം അതിനെ കണ്ടെത്തുവാൻ. വാസ്തവത്തിൽ അതിസൂക്ഷ്മമായ ഹൃദയാകാശത്തിലെ പ്രകാശമാണ് ബ്രഹ്മം. അങ്ങിനെ ഒരു ക്ലിപ്തമായ നിലയിൽ ആ ബ്രഹ്മത്തെ ഉപാസിക്കണം എന്നർത്ഥം.

ഒന്നുകൂടി ചിന്തിച്ചാൽ ബ്രഹ്മം ഹൃദയപുണ്ഡരീകത്തിലുള്ള അന്തരാകാശം തന്നെയാണ്. ഈ ബ്രഹ്മപുരത്തിന് അഴിവില്ല. സ്ഥൂലത്തിന് അകമെയാണ് ഈ അന്തരാകാശം എങ്കിലും സ്ഥൂല ശരീരം നശിച്ചാലും ജനിച്ചാലും നരച്ചാലും വധിക്കപ്പെട്ടാലും ഈ അന്തരാകാശാഖ്യമായ ബ്രഹ്മത്തിന് നാശമൊ ജരയൊ നരയൊ വധമൊ ഉണ്ടാകുന്നില്ല. ഒരു ഘടത്തിനകമെയുള്ള ആകാശം, ഘടം നഷ്ടമായാലും നശിക്കാറില്ലല്ലൊ ഈ തത്ത്വവും ആത്മസ്വരൂപവും

'നാസ്യ ജരയൈതജ്ജീര്യതി ന വധേനാസ്യ
ഹന്യതെ ഏതത് സത്യം ബ്രഹ്മപുരം അസ്മിൻ
കാമാഃ സമാഹിതാഃ ഏഷ ആത്മാ അപഹത
പാപ്മാ വിജരോ വിമൃത്യുർവ്വിശോകോ
വിജിഘത്സോ ऽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ''

ഛാ. ഉ. അ. 8.

എന്നീ വർണ്ണനകാം കൊണ്ടു് വിശദമാക്കുന്നു. പാപം, ജര, മൃത്യു, ശോകം വിശപ്പ്, ദാഹം, എന്നിവ ഇല്ലാത്തവനും സത്യകാമനും സത്യസങ്കല്പനും ആണ് സർവ്വേശ്വരനായ ആ ആത്മാവ്. ഈ ആത്മാവിനെ വേണ്ടപോലെ അറിഞ്ഞിരിക്കുന്നവന് ഏതു ലോകത്തിലും സകലാനുഭവങ്ങളും സിദ്ധിക്കുന്നതാണ്, അല്ലാത്തവന് രാജസേവാദികൊണ്ടു് ഈ ലോകത്തിൽ പ്രാപിക്കുന്ന ഐശ്വര്യാനുഭവവും അഗ്നിഹോത്രാദി പുണ്യം കൊണ്ടു് പരലോകത്തിലുള്ള സുഖാനുഭവവും ക്ലിപ്തകാലം കഴിഞ്ഞാൽ നശിച്ചുപോകും; വീണ്ടും സേവാദിവൃത്തി തുടരേണ്ടി വരും. സർവ്വേശ്വരനെ വേണ്ട വിധം അറിഞ്ഞു സേവിച്ചാൽ സർവേശ്വരനോടൊപ്പം എന്നും ഒന്നുപോലെ സകലാഭീഷ്ടവും സിദ്ധിക്കുന്നതാണ്. അറിവുള്ളതും അറിവില്ലാത്തതും ആയ ഏതു ജന്തുവും സത്തു തന്നെയാണെങ്കിലും ഞാൻ, കർത്താവോ ഭോക്താവോ മറ്റോ അല്ലാത്ത ബ്രഹ്മമാണെന്ന് അറിയുന്നവൻ അതിനു തക്ക ഫലത്തെ ദേഹാവസാനത്തിൽ അനുഭവിക്കാതെ തരമില്ല. വിദ്യയ്ക്ക് ഫലം ഉണ്ടായിത്തീരണമല്ലോ. ബ്രഹ്മത്തിന് സത്യം എന്നാണ് പേര്.

''താനിഹവാ ഏതാനി ത്രീണ്യക്ഷരാണി സതീയമിതി
തദ് യത് സത് തദമൃത, മഥയത് തി, തന്മർത്ത്യ,
മഥയദ് യം, തേനോഭേ്യച്ഛതി.... ഛാ–8.

എന്നീ ഭാഗത്താൽ സത്ത് അമൃതവും തത്മർത്ത്യവും യം അമൃതത്വവും മർത്ത്യത്വവും ആകുന്ന രണ്ടു ധർമ്മങ്ങളെയും വേണ്ട പോലെ നിയമനം ചെയ്തു തന്നിൽ ധരിച്ചിരിക്കുന്നതും ആകുന്നു. ഈ വിധം സത്+ത്+യം=സത്യം എന്നു നിർവ്വചനം ചെയ്തിരിക്കുന്നു. അമൃതത്തിൽ (സത്തിൽ) തന്നെയാണ് നാമരൂപവികാരമായ മർത്ത്യം (ജഗത്ത്) തോന്നുന്നത്. എന്നു സൂക്ഷ്മം.

ഈ വിധമാണ് ആത്മസ്വരൂപമെന്നും ബ്രഹ്മചര്യ നിഷ്ഠയോടു കൂടി ഈ ആത്മാവിനെ സേവിച്ച് വേണ്ട വിധം അറിഞ്ഞാൽ സകല ലോകാധിപത്യം എന്നു വേണ്ടാ കാമിക്കുന്ന സർവാഭീഷ്ടവും സിദ്ധിക്കുമെന്നും ഉള്ള തത്ത്വം ദേവരാജാവായ ഇന്ദ്രനേയും അസുരരാജാവായ വിരോചനനേയും പറ്റിയുള്ള ഒരു ഉപാഖ്യാനത്തിൽ വിശദീകരിക്കുന്നു. പണ്ട് ദേവന്മാരും അസുരന്മാരും പ്രജാപതി ഉപദേശിച്ച വഴിക്ക് കേൾക്കപ്പെട്ട

തായ മുൻചൊന്ന തത്ത്വം അറിഞ്ഞ് തങ്ങൾക്കും ആത്മാവിനെ സേവിച്ചാൽ സർവലോകാധിപത്യം മുതലായ അഭീഷ്ടം സിദ്ധിക്കുമെന്ന് കരുതി അതിനായി ഉദ്യമിച്ചു; ദേവാധിപതിയായ ഇന്ദ്രനും അസുരാധിപതിയായ വിരോചനനും മത്സരിച്ചുകൊണ്ട് പ്രജാപതിയുടെ അടുക്കൽ ചെന്ന് വിനീതരായി കാര്യം അറിയിച്ചു; 32 വർഷം ബ്രഹ്മചര്യത്തോടെ അവിടെത്താമസിച്ചു. പ്രജാപതി പ്രസന്നനായി ഇതേ കണ്ണിനുള്ളിൽ കാണുന്ന പുരുഷനാണ് ആത്മാവ്, ഇതു അമൃതം, ഇതുതന്നെ അഭയസ്ഥാനം ഇതു തന്നെ ബ്രഹ്മം എന്ന് ഉപദേശിച്ചു. ഇതു കേട്ടു പുരുഷൻ ഛായാരൂപനാണെന്ന് ധരിച്ച് ദൃഢപ്പെടുത്തുവാനായി പുരുഷച്ഛായ വെള്ളത്തിലും കണ്ണാടിയിലും കാണുന്നുണ്ടല്ലൊ. അതിലേതാണ് ആത്മാവ് എന്ന് അവർ വീണ്ടും സംശയിച്ചു ചോദിച്ചു. അതിനു വെള്ളം നിറഞ്ഞ പാത്രത്തിൽ തന്റെ ആത്മാവിനെ നോക്കുക എന്നിട്ടും മനസ്സിലായില്ലെങ്കിൽ വിവരം പറയണം എന്ന് അദ്ദേഹം മറുപടി പറഞ്ഞു. നഖം മുതൽ മുഖം വരെ ഞങ്ങൾ സകലതും കാണുന്നുണ്ട് എന്ന് അവർ അറിയിച്ചു. നല്ല വസ്ത്രവും നല്ല ആഭരണവും ധരിച്ചു നോക്കുക എന്ന് പ്രജാപതി വീണ്ടും പറഞ്ഞു. അപ്രകാരം ചെയ്തിട്ട് വസ്ത്രാഭരണാദ്യലങ്കാരങ്ങളോടു കൂടി കാണുന്നുണ്ടെന്നറിയിച്ചു. ഇതു തന്നെ ആത്മാവ് എന്ന് ഗ്രഹിച്ചു കൊണ്ട് അവർ പോയി. അവരിൽ അസുരരാജാവായ വിരോചനൻ മിടുക്കനായി ഭാവിച്ചുകൊണ്ട് അസുരന്മാരുടെ അടുക്കൽ ചെന്ന് "ഈ കാണുന്ന ശരീരം തന്നെയാണ് ആത്മാവ്. ഈ ശരീരത്തിൽ നിന്ന് അന്യമായി ആത്മാവൊന്നില്ല. ഈ ശരീരത്തെ അലങ്കരിച്ച് മോടിപിടിപ്പിച്ച് വേണ്ടവിധം സേവിച്ചാൽ ഇവിടെയും പരലോകത്തിലും സകലാഭീഷ്ടവും സിദ്ധിക്കുന്നതാണ്. പ്രേതമായി കഴിഞ്ഞാലും ഈ ശരീരത്തെ അലങ്കരിച്ച് വസ്ത്രാഭരണാദികൾ കൊണ്ട് ബഹുമാനിച്ചയച്ചാൽ പരലോകം ജയിക്കാം. അതിനാൽ എനിക്ക് ഗ്രഹിക്കുവാനുണ്ടായ ഈ ഉപദേശം നിങ്ങൾ എല്ലാപേരും ശ്രദ്ധിച്ച് അനുഷ്ഠിക്കണം" എന്നിപ്രകാരം വിവരം അറിയിച്ചു.

അസുരപതി വിരോചനൻ ഇങ്ങനെയെല്ലാം ഗ്രഹിച്ചു മടങ്ങിയെങ്കിലും കൂടെ പുറപ്പെട്ടവനായ ഇന്ദ്രന്റെ അവസ്ഥ ഇപ്രകാരമല്ലായിരുന്നു. തന്റെ ശരീരം അലങ്കരിച്ചാൽ ആ വിധവും

മലിനമായാൽ അതേമാതിരി മലിനമായും അന്ധമായാൽ അന്ധമായും മററും കാണിക്കുന്ന ഛായാപുരുഷനെ ഇന്ദ്രൻ ആത്മാവാണെന്ന് ഗ്രഹിച്ചില്ല. ഇങ്ങനെയുള്ള ആത്മാവ് ഭയങ്കരനാണെന്നും ഈ അറിവിൽ യാതൊരു സുഖവും ഇല്ലെന്നും ഉറച്ച് വീണ്ടും അദ്ദേഹം പ്രജാപതിയോട് തന്നെ ചെന്ന് അപേക്ഷിച്ചു. ശരിയായ ഒരു നിശ്ചയം വരാതെ ദേവലോകത്തിൽ മടങ്ങി ചെല്ലണം എന്നദ്ദേഹം കരുതിയില്ല. പ്രജാപതി പിന്നീടും കുറെ വർഷങ്ങൾ ബ്രഹ്മചര്യം അനുഷ്ഠിച്ചിരിക്കാൻ ഇന്ദ്രനോട് പറഞ്ഞു. ഒടുവിൽ,

'അഥ യോ വേദേദം മന്വാനീതി സ ആത്മാ,' (ഛാ. 8.) എന്നുപദേശിച്ചു. ഇന്ദ്രിയങ്ങളുടെ ബന്ധം ഇല്ലാതെ കേവലം മനനമാണ് ആത്മാവ്. ആ മനസ്സാണ് ദൈവമായ (പ്രാകൃതമല്ലാത്ത) ചക്ഷുസ്സ് എന്നിത്യാദി ആത്മസ്വരൂപത്തെ മുൻപറഞ്ഞ പോലെ ഹൃദയപുണ്ഡരീകാന്തർഗതമായ ശുദ്ധമായ ആകാശം എന്നറിഞ്ഞു ഇന്ദ്രൻ സർവ്വകാമങ്ങളും പ്രാപിച്ചു ധന്യനായി തീർന്നു.

അതുകൊണ്ട് ആത്യന്തികമായ ശ്രദ്ധയുണ്ടെങ്കിൽ ശരിയായ വിജ്ഞാനം ഉണ്ടാകുമെന്ന് ഗ്രഹിക്കാം. ഈയവസരത്തിൽ ഒന്നു കൂടി മനസിലാക്കേണ്ടതുണ്ട്. ബ്രഹ്മവിദ്യ ലഘുവായി സമ്പാദിക്കത്തക്കതല്ല. ഗ്രന്ഥപരിചയം നിമിത്തം ബ്രഹ്മവാദസാമർത്ഥ്യം സമ്പാദിക്കാമായിരിക്കും. എന്നാൽ വ്യവഹാരസാമർത്ഥ്യം മാത്രം കൊണ്ട് താൻ ബ്രഹ്മവിത്തായി എന്നു നടിക്കുന്നവൻ തനിക്കും ലോകത്തിനും ഉപകാരമല്ല അപകാരമാണ് ചെയ്യുക. ഈ വിദ്യ സ്വർഗ്ഗാധിപനായ ദേവേന്ദ്രനു കൂടിയും വളരെ വളരെ സംവത്സരം ബ്രഹ്മചര്യം അനുഷ്ഠിച്ച് വിനീതനായി ഗുരുകുലത്തിൽ ചെന്ന് ക്ലേശിച്ചു സമ്പാദിക്കേണ്ടിവന്നെങ്കിൽ മററുള്ളവരുടെ കഥ പറയേണ്ടതുണ്ടോ. അതിനാൽ മുമുക്ഷുവായവൻ ബ്രഹ്മാവ് പ്രജാപതിക്കും പ്രജാപതി മനുവിനും മനു പ്രജകൾക്കും ഉപദേശിച്ചതനുസരിച്ച് ഗുരുമുഖമായി വിദ്യ ഗ്രഹിച്ച് ഗുരുശുശ്രൂഷ ചെയ്തും, കുടുംബിയായി യഥോക്തധർമ്മങ്ങൾ അനുഷ്ഠിച്ച് ധർമ്മനിഷ്ഠയോടു കൂടിയ സന്താനങ്ങളെ ജനിപ്പിച്ചു ലോകപ്രതിഷ്ഠ ചെയ്തും, സ്ഥാവരജംഗമങ്ങളായ യാതൊരു ഭൂതങ്ങളേയും ഹിംസിക്കാതേയും അനന്തരം സർവ്വേന്ദ്രിയങ്ങളേയും ഉപസംഹരിച്ചു സന്യ

സിച്ചും ആയുരന്തം വരെ ഇഹലോകത്തിൽ ഇരുന്ന് കാമ്യ ബ്രഹ്മലോകത്തെ അർച്ചിരാദികരം വഴി പ്രാപിക്കുന്നു. നിർഗുണബ്രഹ്മസാക്ഷാത്കാരനുഭൂതിവരെ അവിടെത്തന്നെ ഇരുന്ന് ഒടുവിൽ സായുജ്യം പ്രാപിച്ചു മുക്തനാകുന്നു. ആശ്രമധർമ്മരൂപമായ ക്രമമാർഗ്ഗമാണിത്. ഇതാണ് ഉത്തമമായ മാർഗ്ഗം എന്ന് ഫലിക്കുന്നു. ഇക്കാര്യം ഛാന്ദോഗ്യോപനിഷത്തിന്റെ പരിസമാപ്തിയിൽ ഘോഷിക്കുന്നത് നോക്കാം:—

'തദ് ഹാ ഏതദ് ബ്രഹ്മാ പ്രജാപതയ ഉവാച'

പ്രജാപതിർമനവേ മനുഃ പ്രജാഭ്യഃ ആചാര്യകുലാദ് വേദമധീത്യ (ബ്രഹ്മചര്യം) യഥാവിധാനം ഗുരോഃ കർമ്മാതിശേഷേണാഭിസമാവൃത്യ കുടുംബേ ശുചൗ. ദേശേ സ്വാദ്ധ്യായമധീയാതോ ധാർമ്മികാൻ വിദധദ് (ഗൃഹസ്ഥൻ) ആത്മനി സർവ്വേന്ദ്രിയാണി സമ്പ്രതിഷ്ഠാപ്യ അഹിംസൻ സർവ്വഭൂതാനി (വാനപ്രസ്ഥൻ) അന്യത്ര തീർത്ഥേഭ്യഃ, സഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസമ്പദ്യതേ (മുക്തൻ) നച പുനരാവർത്തതെ നച പുനരാവർത്തതെ.

പ്രകൃതികൊണ്ടും ആകൃതി കൊണ്ടും ബൃഹ(മഹ)ത്താകയാലും ആരണ്യത്തിൽ വച്ച് അനുവചിക്കപ്പെടുകയാലും ഇതിന് ബൃഹദാരണ്യകോപനിഷത്തെന്ന പേർ പറയുന്നു. ഇതു ഐതരേയഛാന്ദോഗ്യ തൈത്തരീയങ്ങരം പോലെ പ്രാചീനമാകുന്നു. ഇതിൽ ആറ് അദ്ധ്യായങ്ങരം ഉണ്ട്. കർമ്മകാണ്ഡത്തോട് ബന്ധം കാണിക്കുവാനായി യാഗാദികർമ്മാനുഷ്ഠാനങ്ങരംക്കും അവയെ സംബന്ധിച്ച അന്തരാർത്ഥജ്ഞാനത്തിനും ഫലം ഒന്നുപോലെയുണ്ടെന്നുള്ള നിരൂപണത്തിലാണ് ഈ ഉപനിഷത്ത് ആരംഭിക്കുന്നത്. ഇത് കർമ്മബന്ധത്തിൽ നിന്നും ഉണ്ടായ അവിദ്യയുടെ നിവൃത്തിക്ക് ചിത്തശുദ്ധിദ്വാരാ ഉപയോഗപ്പെടുമല്ലോ. യാഥാർത്ഥ്യം അറിഞ്ഞ് അനുഷ്ഠിക്കുന്ന കർമ്മങ്ങരംക്കാണ് ഉത്തമമായ ഗതിയുള്ളതെന്ന് പറഞ്ഞു കൊണ്ട് കർമ്മജ്ഞാനങ്ങരംക്കുള്ള ഉല്പത്തിസ്ഥാനത്തെ വിശദപ്പെടുത്തുന്നു. ചുരുക്കത്തിൽ പ്രാണനും വാക്കും കൂടി ഒന്നുചേർന്ന ഏകശക്തിയിൽ (ഉദ്ഗീഥത്തിൽ) നിന്നാണ് കർമ്മജ്ഞാനങ്ങളുടെ ഉദയം എന്നു പറയുന്നു. പ്രാണൻ ജ്ഞാന

ബൃഹദാരണ്യകോപനിഷത്ത്

ഭാഗത്തിനും വാക്ക് കർമ്മഭാഗത്തിനുമായി വേർതിരിച്ചെടുക്കാമെങ്കിൽ രണ്ടുമായല്ലോ. ഇങ്ങനെ ജ്ഞാനവും കർമ്മവുംചേർന്നിരുന്നാൽ അവിടെ പ്രാജാപത്യം (പ്രജാപതിസ്ഥാനം) സിദ്ധിക്കുന്നതായി ഉപന്യസിക്കുന്നു. പിന്നീട് ആ പ്രജാപതി നടത്തുന്ന സൃഷ്ടിക്രമം വർണ്ണിക്കുന്നു. കർമ്മാധികാരിയായി കർമ്മഫലഭോക്താവായിരിക്കുന്ന ഈ പ്രജാപതി കാര്യഘടനയ്ക്കായി ആദ്യം അഗ്നിയേയും പിന്നീട് ഇന്ദ്രവരുണസോമരുദ്രന്മാരേയും മൂന്നാമതായി ഗണദേവതകളേയും നാലാമതായി പൂഷാവിനേയും സൃഷ്ടിച്ചതായി പ്രതിപാദിക്കുന്നു. ഇവരിൽ അഗ്നി, ബ്രാഹ്മണർ, ഇന്ദ്രാദികൾ ക്ഷത്രിയർ, ഗണദേവകൾ വൈശ്യർ, പൂഷാവു ശൂദ്രനെന്നീ വിധം ദേവകളിൽ വർണ്ണവിഭാഗവും ഈ ഉപനിഷത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. * ക്ഷത്രിയരായ ഇന്ദ്രാദികളുടെ(രാജാക്കന്മാരുടെ) നിയമനം മതിയാകായ്കയാൽ രാജാക്കന്മാരേയും നിയന്ത്രിക്കുവാനായി ധർമ്മത്തെയും സൃഷ്ടിച്ചതായി കാണുന്നു. ധർമ്മം സത്യരൂപമാണെന്ന് പറഞ്ഞിരിക്കുന്നു. ഇങ്ങനെ ജ്ഞാനവും ലോകാനുഗ്രഹകർമ്മവും ചേർന്ന ഒററ രൂപമാണ് ധർമ്മം എന്ന് ധർമ്മത്തിൻെറ രൂപവും നിശ്ചയിച്ചിരിക്കുന്നു.

ധർമ്മം എല്ലാം കർമ്മരൂപമാണെങ്കിലും ലോകാനുഗ്രഹത്തിനുള്ള കർമ്മം ധർമ്മമെന്നും, സ്വാർത്ഥാനുഭവത്തിന് മാത്രമായിട്ടുള്ളത് കേവലകർമ്മമെന്നും ഉള്ള വ്യത്യാസം ധരിക്കണം. ഇതുപോലെ മനുഷ്യലോകത്തേയും പിതൃലോകത്തേയും ദേവലോകത്തെയും സൃഷ്ടിച്ചുവെന്നും പുത്രനെക്കൊണ്ടു മനുഷ്യലോകത്തിലും കർമ്മം കൊണ്ട് പിതൃലോകത്തിലും വിദ്യ കൊണ്ട് ദേവലോകത്തിലും വേണ്ടുന്ന ഉത്കർഷം പ്രാപിക്കേണ്ടതാണെന്നും മാർഗ്ഗപ്രദർശനം ചെയ്യുന്നു. ഇതിനും പുറമേ സൂര്യചന്ദ്രാദികളുടെ ഉദയാസ്തമയങ്ങൾക്ക് നിദാനമായ പ്രാണദേവതയെ ഉപാസിക്കുന്നത് സകല ശ്രേയസിനും കാരണം ആകുമെന്നും ഉപദേശിക്കുന്നു. ഒടുവിൽ നാമരൂപക്രിയാത്മകമായ ഈ ജഗത്തിനും മുമ്പ് ആദ്യമായി അവ്യാകൃതമായ സത്താ മാത്രമാകുന്ന ബ്രഹ്മത്തെ സർവകാരണമായി:—

---

* ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രവിഭാഗ കല്പന കേവലം, സത്വം, സത്വം ചേർന്ന രജസ്സ്, തമസ്സ് ചേർന്ന രജസ്സ്, കേവലതമസ്സ്, എന്നീ ഗുണങ്ങളെ സൂചിപ്പിക്കുന്നു.

'ഏതത്ത്രയം സദേകമയമാത്മാ, ഉ ഏകഃ സന്നേതത്ത്രയം, തദേതദ് അമൃതം, സത്യേന ഛന്നം, പ്രാണോവാ അമൃതം, നാമ രൂപേ സത്യം, താഭ്യാമയം പ്രാണച്ഛന്നഃ'

(ബൃഹദാ. 1)

എന്നിങ്ങനെ, ഉപാസ്യനായ പ്രാണനും ബ്രഹ്മവും ഒന്നാണെന്ന് ഘോഷിച്ചുകൊണ്ട് ആദ്യത്തെ അദ്ധ്യായം അവസാനിക്കുന്നു.

നാമരൂപകർമ്മങ്ങൾ മൂന്നും സത്തായ ഒന്നിന്മേലുള്ള വികാരകല്പനകൾ ആണെന്നും ഈ സത്തു തന്നെ അഖണ്ഡവും അദ്വിതീയവുമായ ആത്മാവെന്നും സത്യാമൃതമെന്നും ഈ പ്രാണൻ ശരീരാദിയാൽ മറക്കപ്പെട്ടാണ് ഇരിക്കുന്നതെന്നും സാരം.

രണ്ടാമദ്ധ്യായം പ്രാണൻ ഒന്നുതന്നെ ഉപാസ്യമായ പരമദൈവമെന്നും ആ പ്രാണനും ബ്രഹ്മത്താൽ (മറക്കപ്പെട്ടിരിക്കുന്നു എന്നു മുന്നദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. വിരാട്ട് വൈശ്വാനരൻ ആത്മമ പ്രജാപതി ഹിരണ്യഗർഭൻ എന്നിത്യാദികളായ ശബ്ദങ്ങൾ കൊണ്ട് വ്യവഹരിക്കപ്പെടുന്നത് ഈ ഒരേ ദേവത തന്നെയാണ്. ഇങ്ങനെ ശരീരഭേദം കൊണ്ട് അനേകരൂപമായി കാണുന്ന ആത്മാവ് അവിദ്യാവിഷയമാണെന്നും ബ്രഹ്മവിദ്യാവിഷയമായ ആത്മാവ് ഏകമാണെന്നും ധരിപ്പിക്കുന്നതിനായി ഇവിടെ ഗാർഗ്യന്റെയും അജാതശത്രുവിന്റെയും ആഖ്യായിക ഉപന്യസിക്കുന്നു. ഈ ബ്രഹ്മവിദ്യ ഗുരുമുഖമായി ഗ്രഹിക്കുകയല്ലാതെ അനുമാനശാസ്ത്രത്തിനൊ മറേറാ വശമല്ല.

'ആചാര്യവാൻ പുരുഷോ വേദ
ആചാര്യാത്ധൈവ വിദ്യാ'

എന്ന് ഛന്ദോഗ്യത്തിൽ സ്പഷ്ടമായി പറയുന്നു. ഗാർഗ്യനായ ബ്രാഹ്മണൻ കാശീരാജാവായ അജാതശത്രുവിന്റെ സന്നിധിയിൽ തന്നെത്താനെ വലിഞ്ഞുകേറിച്ചെന്ന് ഗർവിഷ്ടനായി ബ്രഹ്മവിദ്യ ഉപദേശിച്ചുതരാമെന്ന് പറഞ്ഞു. രാജാവ് വിനീതനായി ധാരാളം ദക്ഷിണ തരാമെന്നും സമ്മതിച്ചു ശിഷ്യത്വം സ്വീകരിച്ചു. ഗാർഗ്യൻ, ആദിത്യൻ, ചന്ദ്രൻ, മിന്നൽ, ആകാശം അഗ്നി, കണ്ണാടി മുതലായിടത്തു കാണുന്ന പുരുഷനാണ് ബ്രഹ്മം എന്നും താൻ ധ്യാനിച്ചു വരുന്നത് അപ്രകാരം ആണെന്നും ഉപദേശിച്ചു. അജാതശത്രുവിന് ഇതൊന്നും തൃപ്തിയായില്ല. ഇതൊന്നും ശരിയല്ല വേറെ വല്ല തത്ത്വവും ഉണ്ടെങ്കിൽ

പറയണമെന്നായി. ഒടുവിൽ ഗാർഗ്യൻ തന്നെ അജാതശത്രുവിനെ ഗുരുവായി സ്വീകരിച്ചു യാഥാർത്ഥ്യം ഉപദേശിക്കാൻ അപേക്ഷിച്ചു. അജാതശത്രു താൻ ക്ഷത്രിയനായതിനാൽ ബ്രാഹ്മണനെ ഉപദേശിക്കുന്ന ആചാര്യസ്ഥാനം വഹിക്കുന്നത് യുക്തമല്ലെന്നു വിചാരിച്ച് ഗാർഗ്യനെ ആചാര്യനായിത്തന്നെ ഇരിക്കണം എന്നു പറഞ്ഞിട്ട് കൈക്കു പിടിച്ചുകൊണ്ട് എണീററു തിരിച്ചു. പോകുന്ന വഴിക്ക് കൊട്ടാരവാതുക്കൽ ഒരു പുരുഷൻ ഉറങ്ങിക്കിടക്കുന്നത് കണ്ട് അയാളെ പേരു പറഞ്ഞു വിളിച്ചു. അയാരം ഉത്തരം ഒന്നും പറഞ്ഞില്ല, ഉണർന്നും ഇല്ല. കൈകൊണ്ട് തട്ടിപ്പിരട്ടിയപ്പോരം അയാരം ഉത്ഥിതനായി. അതിനാൽ ഗാർഗ്യൻ വിചാരിച്ചപോലെ ശരീരത്തിലുള്ള നാമ ഗ്രാഹ്യനായ ഒരുത്തനല്ല ആത്മാവ് എന്നുവരുന്നു. തട്ടിയപ്പോരം എഴുന്നേൽക്കുകയാൽ നാമരൂപങ്ങരം ഒന്നും ഇല്ലാതെ തന്നെ വേദനം (പീഡനം) കൊണ്ടോ മറെറാ ജ്ഞാനം ഉണ്ടായതുകൊണ്ടാണ് ജഡമായിക്കിടന്ന ശരീരം ഉണർന്നത് എന്നു വന്നുകൂടുന്നു. ഉറക്കത്തിൽ വിജ്ഞാനമയനായ പുരുഷൻ പ്രാണേന്ദ്രിയാദികരംക്ക് സ്വതത്തമായ അംശാംശമായ വിജ്ഞാനത്തെയും സംഗ്രഹിച്ചു കൊണ്ട് ഹൃദയത്തിനുള്ളിലെ ആകാശത്തിൽ ലയിച്ചു ശയിക്കുന്നു. താൻ സംഗ്രഹിച്ചിട്ടുള്ള വിജ്ഞാനശകലങ്ങളെക്കാരം കൂടുതൽ പ്രബോധകമായി പ്രവൃത്തിയുണ്ടായാൽ (ഈ വിജ്ഞാനങ്ങളെക്കാരം പീഡാവിജ്ഞാനമധികമായതുകൊണ്ട്) തിരിച്ചു പ്രബുദ്ധനായി എഴുന്നേൽക്കുന്നു. അതിനാൽ കേവലം ഉറക്കത്തിൽ പ്രാണേന്ദ്രിയാദികരംക്കുള്ള ശക്തി അധികമായാൽ ഹൃദയാന്തരാകാശത്തിൽ ലയിച്ചിരുന്നാലും ദ്രഷ്ടാവായ ആത്മാവിന് ദൃഢസംബന്ധം അധികമാകയാൽ അശുദ്ധി (മാലിന്യം) ഉണ്ട് എന്നു സ്പഷ്ടമാകുന്നു. ഇങ്ങനെ ഉപാധിമാനാണെങ്കിലും ഈ ആത്മാവ് വിജ്ഞാനമയൻ തന്നെയാണ്. പ്രാണേന്ദ്രിയാദ്യുപാധികരം വിട്ടു മുക്തനായി ശുദ്ധനാകുന്നതല്ലാതെ ഗാർഗ്യൻ ഉപദേശിച്ചപോലെയുള്ള നാമരൂപവികാരാത്മകനായ പുരുഷനല്ല ആത്മാവ് എന്നു സാരം.

ഗാർഹ്യന്റെ ഉപദേശം ദീപ്തിയോടു കൂടിയ പ്രതിഫലനപുരുഷനാണ് ആത്മാവെന്നായിരുന്നു. അജാതശത്രു ഉപദേശിക്കുന്ന ആത്മാവ് ജ്ഞാനമയനും ഏകനും ആണ്. എന്നാൽ ഈ ആത്മാവിനെ മറയ്ക്കുന്നതായ ശരീരാദികരം ഭേദി

ക്കത്തക്ക ശക്തിയുള്ള വേദനത്തിനു മാത്രമേ ഉള്ളിലുള്ള ആത്മാവിനെ സമീപിക്കാൻ സാധിക്കൂ; സമീപിച്ചാൽ ആത്മാവിനെ അറികയും ചെയ്യും. അനന്തരം സർവകർമ്മ സാധകങ്ങളും പരിത്യജിച്ചാൽ മാത്രമേ സന്ന്യാസം കൊണ്ട് ആത്മനിഷ്ഠനാകുവാൻ സാധിക്കുകയുള്ളു എന്നുള്ള കാര്യം യാജ്ഞവല്ക്യ മൈത്രേയീകഥകൊണ്ട് ഉദാഹരിക്കുന്നു.

കർമ്മിയായിരുന്ന യാജ്ഞവല്ക്യൻ പത്നിയായ മൈത്രേയിയോട് താൻ സന്ന്യസിക്കുവാൻ പോകുന്നു എന്നും അനുവാദം തരണമെന്നും ചോദിച്ചു. കാത്യായനി എന്നുള്ള മറെറാരു പത്നിക്കും മൈത്രേയിക്കും ധനം വിഭാഗിച്ചു സമാധാനപ്പെടുത്തിപോകാം എന്നു പറഞ്ഞു. മൈത്രേയി ചോദിച്ചു. 'ഭഗവൻ ധനം ധാരാളമുണ്ടെങ്കിൽ അതുകൊണ്ടു കർമ്മങ്ങൾ നടത്തി അമൃതത്വം സമ്പാദിക്കാൻ സാധിക്കുമോ?' ധനം (ദ്വിതീയപുരുഷാർത്ഥം) കൊണ്ടു അമൃതത്വം സമ്പാദിക്കണമെന്നുള്ള ആശപോലും വേണ്ട. സുഖോപായമായ 'തൃതീയപുരുഷാർത്ഥം' (ഭോഗങ്ങൾ മാത്രം) ധനം കൊണ്ടു സാധിക്കാം എന്നുള്ള മറുപടി കേട്ടിട്ട് മൈത്രേയി വീണ്ടും ധനം കൊണ്ടു അമൃതത്വം കിട്ടുകയില്ലെങ്കിൽ എനിക്കു അമൃതത്വ (തുരീയപുരുഷാർത്ഥമായ മോക്ഷ) സാധനമായ വിദ്യ ഉപദേശിച്ചു തരണം എന്നറിയിച്ചു. ഇത്രയും കേട്ടപ്പോൾ യാജ്ഞവല്ക്യൻ സന്തുഷ്ടനായി തൻെറ ഉദ്ദേശത്തിൽ തന്നെ മൈത്രേയിക്കും ദൃഷ്ടിയുണ്ടായതിനെ അഭിനന്ദിച്ച് അവർക്കു ജ്ഞാനോപദേശം ചെയ്തു. 'ധനം, പുത്രൻ, പത്നി, ലോകങ്ങൾ, എന്നുവേണ്ട സകലതും ആത്മാവിൻെറ നൻമക്കു വേണ്ട പ്രിയം ചെയ്യേണ്ടവയാണ്. അവക്കുവേണ്ടി ആത്മാവ് വശപ്പെടരുത്. ആത്മാവിൻെറ തുഷ്ടിക്കായി ആത്മാവു പ്രിയങ്കരനായിരിക്കുന്നു. ആത്മാവ് ഒന്നുമാത്രമാണ് ദർശിക്കപ്പെടേണ്ടതും കേൾക്കപ്പെടേണ്ടതും മനനം ചെയ്യപ്പെടേണ്ടതും· നിദിദ്ധ്യാസനം ചെയ്യേണ്ടതും. ഇങ്ങനെ ആത്മാവിനെ ദർശനം കൊണ്ടും ശ്രവണം കൊണ്ടും വിചാരംകൊണ്ടു ജ്ഞാനം കൊണ്ടും അറിയാറാകും അപ്പോൾ അമൃതത്വവും കിട്ടും.

'ആത്മാവാ അരേ ദ്രഷ്ടവ്യഃ
ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യോ—
മൈത്രേയ്യാത്മനോവാ അരേ
ദർശനേന ശ്രവണേന മത്യാ വിജ്ഞാനേന,
ഇദം സർവം വിദിതം...................'

എന്നീ ഭാഗങ്ങളാൽ വിശദപ്പെടുത്തിക്കൊടുത്തു. ആത്മാവൊന്നേ സർവ്വത്ര വ്യാപിച്ചിരിക്കുന്നുള്ളു എന്നതിന് വീണ കൊണ്ടുപിടിച്ചു വായിക്കുമ്പോൾ ആ വീണാനാദത്തിൽ മററു ശബ്ദങ്ങൾ മുഴുവൻ പ്രത്യേകിച്ചു കേൾക്കാത്ത വിധത്തിൽ ലയിക്കുന്നതുപോലെ എന്നൊരു ദൃഷ്ടാന്തവും സരസമായി നിർദ്ദേശിച്ചിരിക്കുന്നു. അതിനാൽ കർമ്മനിരപേക്ഷമാണ് അമൃതത്വം എന്നും അതിന് ആത്മജ്ഞാനം ഒന്നേ ശരണമായൊള്ളു എന്നും സിദ്ധിക്കുന്നു. ഒടുവിൽ പൃഥിവ്യാദി പഞ്ചഭൂതങ്ങളും സൂര്യചന്ദ്രാദി തേജസ്സുകളും അവസ്ഥ പ്രതിഷ്ഠാഹേതുവായ ധർമ്മവും ലോകങ്ങളും അന്യോന്യഭാവനയാൽ പ്രിയപ്പെട്ടു ഉപകരിച്ചുകൊണ്ട് ഏകമായ ബ്രഹ്മത്തിൽ പ്രിയമായും ബ്രഹ്മം ഇവരുടെ പ്രവർത്തിക്കു പ്രിയമായും മധുനിർമ്മിതമായ അപൂപം പോലെ ഹിതകാരിയായി സർവത്ര ഒന്നായി അവസാനത്തിൽ അത്യന്തം മധുരവും പരമാനന്ദവുമായിത്തന്നെ അനുഭവവിഷയമാകുന്നു എന്നും ഒരു മധുരകാണ്ഡം കൊണ്ട് ഈ അദ്ധ്യായം ഉപസംഹരിക്കുന്നു.

മൂന്നാമദ്ധ്യായത്തിൽ 'ശ്രോതവ്യ മന്തവ്യോ നിദിധ്യാസിതവ്യഃ' എന്നീ രീതിയിൽ ആത്മാവിൻെറ തത്വത്തിനു പ്രമാണമായി ആഗമങ്ങളെ ഉപപത്തി കാണിച്ച് പരീക്ഷിച്ചു നോക്കുകയാണ് കൃത്യം. അനേകം തരത്തിലുള്ള വാദപ്രതിവാദങ്ങൾ കൊണ്ടു വേണമല്ലോ സപ്രമാണമായും സാനുഭവമായും ഉപപത്തികൾ കാണിച്ചു പരീക്ഷണം ചെയ്യുവാൻ. അതിനായി വിദേഹാധിപതിയായ ജനകമഹാരാജാവ് ബഹുദക്ഷിണകം ചെയ്തു നടത്തിയതായ ഒരു മഹായജ്ഞത്തിൽ കുരുപാഞ്ചാലദേശങ്ങളിൽ നിന്നു വന്നുകൂടിയ വിശിഷ്ടരായ പണ്ഡിതൻമാർ യാജ്ഞവല്ക്യനുമായി സദസ്സിൽ വച്ചു നടത്തിയ വാദപ്രതിവാദത്തെ ഉദ്ധരിച്ചുകൊണ്ടു ഉപനിഷത്താരംഭിക്കുന്നു. സദസ്യരായ പണ്ഡിതൻമാരുടെ കൂട്ടത്തിൽ ഗാർഗ്ഗി എന്നൊരു പണ്ഡിതയും ഉണ്ടായിരുന്നു എന്നുള്ളത് പ്രത്യേകം ഓർക്കേണ്ടതാണ്. ഈ വാദപ്രതിവാദങ്ങൾ ഭിന്നദൃഷ്ടികളായ ലോകങ്ങൾ തങ്ങളുടെ അനേകം പ്രകാരത്തിലുള്ള ആത്മതത്വത്തെപ്പററിയുള്ള ചോദ്യങ്ങളെ അഭിമുഖീകരിക്കയാൽ പ്രത്യേകം ശ്രദ്ധേയങ്ങളാകുന്നു. വാദപ്രതിവാദങ്ങൾ ഇപ്രകാരമാണ്. 'ഭുജ്യു' എന്നു പേരായ ഒരു പണ്ഡിതൻ ലോകങ്ങളുടെ

അന്ത്യാവസ്ഥ എന്താണെന്ന് യാജ്ഞവല്ക്യനോടു ചോദിച്ചു. സ്ഥാവരജംഗമങ്ങളായ ഭൂതങ്ങൾക്ക് ആത്മാവായും അധിദൈവമായും ഉള്ളതേതൊന്നോ അതു വായുവിൽത്തന്നെ ലയിച്ചു അവസാനിക്കുന്നു എന്ന് ഉത്തരം പറഞ്ഞു. അടുത്തപോലെ ഉഷസ്തൻ എന്നൊരു പണ്ഡിതൻ യാതൊന്നിനാലും മറക്കപ്പെടാതെ സർവ്വാന്തരമായിരിക്കുന്ന ആത്മാവാരാണെന്നു ചോദ്യം ചെയ്തു. അതിനു യാജ്ഞവല്ക്യൻ ലൌകികമായ സകല ദൃഷ്ടിയേയും താൻ കാണുന്നതും ലൌകികമായ സകല ശ്രവണത്തെയും താൻ കേൾക്കുന്നതും ലൌകികമായ സകല മനനത്തേയും താൻ മനനം ചെയ്യുന്നതും എന്നാൽ തന്നെ സംബന്ധിച്ച ശ്രവണാദികൾ ലോകത്തിനു വിഷയമല്ലാതിരിക്കുന്നതും ആയ ആത്മാവാണ് സർവ്വാന്തര്യാമിയായിരിക്കുന്നതെന്ന് ഉത്തരം പറഞ്ഞു.

അനന്തരം ഹോലൻ എന്നൊരു പണ്ഡിതൻ ഇപ്രകാരം ചോദിച്ചു—"യാജ്ഞവല്ക്യ! യാതൊരു ബന്ധവും ഇല്ലാതെ സംസാരധർമ്മത്തിൽ പെടാതെ ശുദ്ധനായിരിക്കുന്ന അന്തരാത്മാവാരാണ്" എന്നു പ്രശ്നം ചെയ്തു. അതിന് യാജ്ഞവല്ക്യൻ വിശപ്പ് ദാഹം മുതലായവ കൂടാതെ ശോകമോഹജരാമൃത്യുക്കളെ അതിക്രമിച്ചിരിക്കുന്ന മുക്തമായ ഒന്നാണ് സർവ്വാന്തരമായ ആത്മാവെന്നു സമാധാനം പറഞ്ഞു. അടുത്തപോലെ ഗാർഗി എന്ന വിദുഷി തൻെറ ജിജ്ഞാസ അറിയിച്ചു, ഇക്കാണുന്ന ജഗത്തെല്ലാം വെള്ളത്തിലാണു വ്യാപിച്ചിരിക്കുന്നതെന്നു പറയുന്നുവല്ലോ. ആ വെള്ളത്തിനാധാരം എന്തെന്നും മററും ചോദ്യങ്ങൾ ചെയ്തു. അതിന് വെള്ളം (അപ്പ് അഗ്നിയിലും അഗ്നി വായുവിലും വായു അന്തരീക്ഷ ലോകത്തിലും അന്തരീക്ഷലോകം ഇന്ദ്രലോകത്തിലും അതു പ്രജാപതിലോകത്തിലും പ്രജാപതിലോകം ബ്രഹ്മലോകത്തിലും ആയി ഉത്തരോത്തരം ആധാരമായിരിക്കുന്നു എന്നു പറഞ്ഞുകൊടുത്തു. എങ്കിലും ഗാർഗിക്കു നല്ല തൃപ്തി ഉണ്ടായില്ല. പക്ഷെ യാജ്ഞവല്ക്യൻെറ വാഗ്ബലത്താൽ പിന്നീടു ചോദ്യം ചെയ്തില്ല. പിന്നീട് ഉദ്ദാലകപണ്ഡിതൻ പ്രശ്നത്തിനായി മുതിർന്നു. "യാജ്ഞവല്ക്യ! ഈ തത്ത്വം അറിയാമോ? പറയാമോ സകല ഭൂതങ്ങളും ഏതൊരു സൂത്രത്തിൽ കോർത്തുകെട്ടീട്ടാണ് ഇങ്ങനെ അന്യോന്യ ബന്ധങ്ങളായി പ്രവർത്തിക്കുന്നത്?

ഇവയെല്ലാം അന്തര്യാമി ആരാകുന്നു?'' അതിന് ഉത്തരമായി വായു സൂത്രത്താലാണ് ഈഭൂതങ്ങൾ കോർത്തിരിക്കുന്നതെന്നും ഇവയുടെ അന്തര്യാമി സ്വയം ദ്രഷ്ടാവും, സ്വയം ശ്രോതാവും സ്വയം മന്താവും സ്വയം വിജ്ഞാതാവും താനല്ലാതെ മററൊന്നില്ലാത്തവിധം ഏകവും സത്യവുമായ ആത്മാവാണെന്നും തൃപ്തിയായി മറുപടി പറഞ്ഞു. അനന്തരം ഗാർഗി വീണ്ടും രണ്ടു ചോദ്യങ്ങൾ ചെയ്തു. ഇതിനു മുൻപ് യാജ്ഞവല്ക്യൻെറ ഉഗ്രമായ വാക്കുകൊണ്ടു മാത്രം ഒതുങ്ങിയിരുന്ന ആ ഗാർഗി മററു സദസ്യരോട് അനുവാദം ചോദിച്ചിട്ടാണ് ഈ രണ്ടു ചോദ്യങ്ങളും ചോദിക്കാൻ ഒരുങ്ങിയത്. ഇവയ്ക്കു ശരിയായ ഉത്തരം പറഞ്ഞാൽ യാജ്ഞവല്ക്യന് ഉത്തമ സംഭാവന നൽകാൻ സമ്മതമാണെന്ന് ഗാർഗി അഭിപ്രായപ്പെട്ടു. ചോദ്യത്തിൽ ഒന്നു ദ്യോവിനും പൃഥിവിക്കും മുകളിലും ചുററും അകമെയും ഇതിനു മുമ്പിൽ ഉണ്ടായിരുന്നതും ഇപ്പോൾ ഉള്ളതും മേൽ ഉണ്ടാകാൻ പോകുന്നതുമായ ജഗത്തിന് എന്താണ് ആധാരം? ഇതിന് ആകാശമാണെന്ന് ഉചിതമായ ഉത്തരം യാജ്ഞവല്ക്യൻ പറഞ്ഞു. അപ്രകാരമുള്ള ആകാശത്തിന് ആധാരം എന്തെന്നായിരുന്നു രണ്ടാമത്തെ ചോദ്യം. അതിനു 'അക്ഷരം', എന്നു മറുപടി പറകയും ഇതു ഞാൻ കൽപിച്ചുകൂട്ടി പറകയല്ല ബ്രഹ്മവിത്തുകളായ ബ്രാഹ്മണരുടെ അഭിപ്രായമാണെന്ന് അറിയിക്കയും ചെയ്തു. ആ അക്ഷരത്തെ (ശാശ്വതമായ ക്ഷരം—നാശം ഇല്ലാത്തതായ സത്തിനെ)പ്പററിയുള്ള തത്ത്വം അസ്ഥൂലം അനണു അഹ്രസ്വം അദീർഘം അലോഹിതം അസ്നേഹം അഛായം അതമഃ അവായു അനാകാശം അസംജ്ഞം അരസം അഗന്ധം അചക്ഷുഷ്ക്കം അശ്രോത്രം അവാക് അമനഃ അതേജസ്കം അപ്രാണം അമുഖം അമാത്രം അനന്തരം അബാഹ്യം ന തദശ്നാതികിഞ്ചന ന തദശ്നാതികശ്ചന എന്നുള്ള ശ്രുതിവചനത്താൽ വിശദമാക്കി. സ്ഥൂലമല്ല എന്നുതുടങ്ങി നാലെണ്ണംകൊണ്ടു പരിമാണത്തിനു യോഗ്യമായ ഒരു ദ്രവ്യവസ്തുവല്ലെന്നു കാണിക്കുന്നു. അലോഹിതം എന്നു തുടങ്ങിയവയാൽ ഗുണമല്ലെന്നും അവാ യു തുടങ്ങിയവ യാൽ ഭൂതാത്മകമല്ലെന്നും അമുഖം തുടങ്ങിയവയാൽ അവയവശൂന്യമാണെന്നും ഒടുവിൽ 'ന തദശ്നാതി' എന്നിത്യാദിയാൽ ക്രിയാരഹിതമാണെന്നും ഇക്കാണുന്ന ഒന്നും അല്ലാത്തതായ സത്താമാത്രമാണ് ആ അക്ഷരം എന്നും വ്യക്തമാക്കുന്നു. ഒടുവിൽ ശാക

ല്യനും യാജ്ഞവല്ക്യനുമായി ഏറ്റുമുട്ടി വാദപ്രതിവാദങ്ങഠം തകർത്തുതുടങ്ങി.

ദേവൻമാർ ആകെ എത്രയുണ്ടെന്ന് ആദ്യമായി ശാകല്യൻ ചോദിച്ചു. അതിനു യാജ്ഞവല്ക്യൻ ഒരു കണക്കായി 3333 എന്നും അതു ചുരുങ്ങി 33 എന്നും 3 എന്നും 2 എന്നും 1½ എന്നും 1 എന്നും ആ ഒന്ന് പ്രാണനെന്നും ആ പ്രാണൻ ബ്രഹ്മമെന്നും ശക്തിവികാസം നിമിത്തം അനേകം ഉപാധികഠം ഹേതുവായി ദേവൻമാർ ആവിർഭവിക്കുന്നു എന്നും സംകോചത്തിൽ 33-ം 3-ം, 2-ം, 1½-ം 1-ം ആയി ബ്രഹ്മം മാത്രമായി ശേഷിക്കുന്നു എന്നും പറഞ്ഞു. 3333, കേവലം 33 ആയി ശേഷിച്ചത് എട്ടു വസുക്കളും പതിനൊന്നു രുദ്രൻമാരും പന്ത്രണ്ടു ആദിത്യന്മാരും ഇന്ദ്രനും പ്രജാപതിയും ആയിട്ടാകുന്നു. ഈ മുപ്പത്തിമൂന്ന് ഭൂമിയിൽ അഗ്നിയും അന്തരീക്ഷത്തിൽ വായുവും ദ്യോവിൽ ആദിത്യനും ആയി പരിണമിച്ചു 3 ആയി ശേഷിക്കുന്നു. ഈ മൂന്ന് അന്നവും പ്രാണനുമായി രണ്ടായിത്തീരുന്നു. ഈ രണ്ടു വായുവായി ഒന്നരയാകുന്നു. (വായു ഒന്നും മററു സകല ജഗദധിഷ്ഠാനവും അരയും ആയി ഒന്നരയായി) ഒടുവിൽ ഈ ഒന്നരയും അന്നം എന്ന ഉപാധിയും ലയിച്ചു കേവലം പ്രാണനാകുന്നു. അതുതന്നെ ബ്രഹ്മം എന്നാണ് സംകോചവികാസങ്ങളുടെ ആകൃതി ഹേതുവായിക്കിട്ടിയ ഫലം. ഇങ്ങനെ വാദപ്രതിവാദകോലാഹലങ്ങഠം ശമിച്ചശേഷം സദസ്യരായ ബ്രാഹ്മണർക്ക് ഇക്കാണുന്ന ജഗത്തിന്റെ യാത്രയ്ക്ക് ആകെ ഹേതുഭൂതരായ മർത്ത്യൻ (മനുഷ്യൻ—സാംസാരികപ്രപഞ്ചം) മൃത്യുവിനാൽ നഷ്ടമായാൽ പിന്നെ എവിടുന്നായിരിക്കും ഉണ്ടാകുന്നതെന്ന ചോദ്യത്തിന് വിജ്ഞാനവും ആനന്ദമയവുമായ ബ്രഹ്മത്തിൽ നിന്നു തന്നെ വീണ്ടും നാമരൂപമായ ആവിർഭാവം ഉണ്ടാകുമെന്ന് ഉപദേശിച്ചുകൊടുത്തു. ഈ വിധം ഈ അദ്ധ്യായം അവസാനിക്കുന്നു.

അനന്തരം വീണ്ടും ജനകയാജ്ഞവല്ക്യസംവാദത്തെ ആശ്രയിച്ചു മുന്നദ്ധ്യായത്തിൽ ശാകല്യനോടുള്ള ഉപദേശം ഉപസംഹരിച്ചുകൊണ്ട് ഒടുവിൽ ഔപനിഷദനായ (ഉപനിഷത്പ്രമാണംകൊണ്ടുമാത്രം ഗമ്യനായ) പുരുഷനെ വിശപ്പ് ദാഹം മുതലായ യാതൊരു ഉപാധിയും ബാധിക്കാത്തവനും, നേതിനേതി

(അതല്ല ഇതല്ല) എന്ന നിഷേധവാക്യത്താൽ അവശേഷം കൊണ്ടു ഗ്രഹിക്കേണ്ടവനും (അറിയേണ്ടവനും) അറിവായി മാത്രം ഭാസിക്കുന്നവനും ഇന്ദ്രിയഗോചരനല്ലായ്കയാൽ സർവധർമ്മാതീതനും മൂർത്ത വസ്തുവല്ലായ്കയാൽ നാശരഹിതനും അസങ്ഗനും അതിനാൽതന്നെ ബന്ധരഹിതനും തന്നിമിത്തം വ്യഥയില്ലാത്തവനും ആയ ആത്മാവായി സർവാശ്രയമായ ഏകദേവതയായി വർണ്ണിച്ചിരിക്കുന്നു. ആ പരമ പുരുഷൻ *(ആത്മാവ്) സാക്ഷാത്ത് (ഉപാദാനകരണം) എന്നും 'വിജ്ഞാനം ആനന്ദം എന്നീ ഭാഗത്താൽ വിശദപ്പെടുത്തുന്നുണ്ട്. ഈ അദ്ധ്യായത്തിൽ അന്തര്യാമിയായിരിക്കുന്ന ആ ഔപനിഷദനായ പുരുഷനെ പ്രാപിക്കുന്നതിന് വാഗാദി ദേവതകളെ മാർഗ്ഗമായി വർണ്ണിക്കയും ക്രമേണ നിരതിശയാനന്ദസ്വഭാവമായ അദ്വൈതാവസ്ഥ ലഭിക്കുന്നതിനുള്ള ഉപദേശം നൽകുകയും ചെയ്യുന്നു.

ശരീരേന്ദ്രിയമനോബുദ്ധ്യാദികൾ ഒന്നും അല്ല ആത്മാവെന്നു സ്ഥാപിക്കുന്നതിനായി ആദ്യമായി ജനകന്റെ ജിജ്ഞാസയും യാജ്ഞവല്ക്യന്റെ ഉപദേശവും തുടങ്ങുന്നു. ശിരസ്സു കരങ്ങൾ ചരണങ്ങൾ മുതലായ അവയവങ്ങളോടുകൂടിയ കാര്യകാരണ സമുദായ രൂപനായ ആൾ ഏതൊരു പ്രകാശം അവലംബിച്ചാണ് പ്രവർത്തിന്നുന്നതെന്നു ചോദ്യം; സൂര്യനെന്നുത്തരം സൂര്യനസ്തമിച്ചാലൊ? ചന്ദ്രനെന്നുത്തരം; ചന്ദ്രനസ്തമിച്ചാലൊ? അഗ്നി എന്നുത്തരം; അഗ്നി ശമിച്ചാലൊ? വാക്കെന്നുത്തരം; വാക്കും നിന്നാലോ, ആത്മാവുതന്നെ എന്നുത്തരം. അതിനാൽ എല്ലാ കരചരണാദീന്ദ്രിയങ്ങളും അവയ്ക്കു പ്രകാശകമായ സൂര്യചന്ദ്രാഗ്നി വാക്കുകളും ശാന്തമായാലും ഇവയിൽ നിന്നു വേറായ ആത്മാവൊന്നു പ്രകാശമായിരിക്കുന്നെന്നു സിദ്ധിച്ചു. ഇതു ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും ദേശാന്തരഗമനം മുതലായ കാര്യങ്ങൾക്ക് കേവലം ഈ ആത്മാവുതന്നെ ശരീരം കൂടാതെ പ്രത്യേക പ്രകാശമായി നിൽക്കുന്നു. സുഷുപ്തിയിൽ (ഗാഢനിദ്രയിൽ) ഞാൻ സുഖമായുറങ്ങി യാതൊരു കാര്യവും അറിഞ്ഞില്ല എന്നു പറഞ്ഞ് എഴുന്നേൽക്കുന്നതും കേവലം ആത്മജ്യോതിസ്സു തന്നെയാണ്. അതിനാൽ ഈ ശരീരേന്ദ്രിയാദികൾ

* ഇവിടെ പുരുഷശബ്ദഗതമായ പുല്ലിംഗപ്രയോഗം കാര്യത്തിൽ കൊണ്ടതല്ല വ്യാകരണകാര്യം മാത്രമാണ്. ആത്മാവ് ലിംഗവചനാതീതമാണ്.

അല്ലാതെ തദ്വ്യതിരക്തമായ ഒരു തേജസ്സുണ്ടെന്നുള്ളത് നിശ്ചയം അതെന്താണെന്ന് ക്ളിപ്തപ്പെടുത്തി "ആത്മൈവാസ്യജ്യോതിർഭവതി" എന്നു സിദ്ധാന്തിച്ചിരിക്കുന്നു. സാധാരണമായി സൂര്യാദി ജ്യോതിസ്സിനെ കാണ്മാനായി നമ്മുടെ നേത്രജ്യോതിസ്സു വേണം. അതുപോലെ ഈ ആത്മജ്യോതിസ്സ് കാണ്മാനായി എന്താണൊരു ജ്യോതിസ്സു സഹായമായുള്ളതെന്ന് ശങ്കിച്ചുകൊണ്ട് അടുത്തപോലെ 'ആത്മനൈവായം ജ്യോതിഷാസ്തെ' എന്നു സമാധാനം പറയുന്നു. ഇത്രയും കൊണ്ട് ഈ ജ്യോതിസ്സ് ന്തഃസ്ഥമായ ജ്യോതിസ്സാണെന്നും സൂര്യാദി ജ്യോതിസ്സുപോലെ ഭൌതികമല്ലാത്തതിനാൽ വിലക്ഷണമാണെന്നും വന്നുകൂടുന്നു. ജാഗ്രദവസ്ഥയിൽ സർവേന്ദ്രിയങ്ങൾക്കും ഒരേ ക്ഷണത്തിൽ വിഷയമില്ലാത്തതുകൊണ്ട് ഒരിടത്തല്ലാതെ പലേടത്തും പ്രവർത്തിക്കുവാൻ അവകാശമില്ലെന്നുള്ളതാണ് ഇതിനു കാരണം. നാം ഒന്നിച്ച് അനേകം സംഗതിയിൽ പ്രവർത്തിക്കുന്നതായുള്ള തോററം ഭ്രമമാണ്. ക്ഷണം തോറും വേറെ വേറെ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കയാണ് പതിവ്. ഒരു ഇന്ദ്രിയം ഒരു വിഷയത്തിൽ സംപൂർണ്ണമായി ശ്രദ്ധിച്ചിരിക്കെ അതിനാകട്ടെ മററിന്ദ്രിയങ്ങൾക്കാകട്ടെ മറെറാരു കാര്യത്തിൽ ശ്രദ്ധവയ്ക്കാൻ സാധ്യമല്ല. സംഗീതം കേട്ടു രസിച്ചു തൻമയീഭവിക്കുന്ന ഒരുത്തന് ആ സമയം മററു വിഷയത്തിൽ പ്രബോധനംതന്നെ അശക്യമാണല്ലൊ. ഇന്ദ്രിയങ്ങളും അവയ്ക്കു നാഥനായ മനസ്സും ബുദ്ധി മുതലായവയും കേവലം കരണങ്ങളാണ്. ഇവയ്ക്കു പ്രകാശം കൊടുക്കുന്ന ആത്മാവ് ഏകനും നിരവയവനും ആകുന്നു. അതിനാൽ സ്വപ്നാവസ്ഥയിൽ അതിൻെറ സ്വന്തമായ പ്രകാശം കാണാവുന്നതാണ്. ഈ തത്വം:—

'സ ഹി സ്വപ്നോ ഭൂത്വേമം
ലോകമതിക്രാമതി മൃത്യോരൂപാണി.'

സ്വപ്നമായിത്തീർന്ന് മൃത്യുവിൻെറ (കർമ്മം, അവിദ്യ മുതലായവയുടെ) രൂപങ്ങളെ (കാര്യകാരണങ്ങളെ) അതിക്രമിക്കുന്നു. ഇഹലോകത്തിൽ വേണ്ടിവരുന്ന ക്രമങ്ങളെല്ലാം വിട്ട് സ്വേച്ഛയായി ഇവിടെയും പരലോകത്തിലും സഞ്ചരിച്ചു ദുഃഖിക്ക ആനന്ദിക്ക മുതലായ അവസ്ഥകളിൽപ്പെട്ടപോലെ തോന്നുന്നു. സ്വപ്നത്തിൽ മൃത്യുവിനെ (അവിദ്യാകർമ്മകൃതമായ കാര്യകാരണങ്ങളെ അതിക്രമിച്ചു ആത്മാവ് എങ്ങിനെ സ്വയം ജ്യോതി

സ്സിൽ തന്നെ പ്രകാശിച്ചിരിക്കുന്നുവോ അതിനു വിപരീതമായ ജാഗ്രത്തിലേക്കു തിരിച്ചുവരുമ്പോൾ ദേഹേന്ദ്രിയസംഘാത രൂപമായ സ്ഥൂലത്തിൽപ്പെട്ട് പുണ്യപാപങ്ങളോടു (ധർമ്മാധർമ്മങ്ങൾക്ക് ആശ്രയങ്ങളായ കാര്യകാരണങ്ങളോട്) കൂടിക്കലർന്ന് വീണ്ടും സംസാരിക്കുന്നു. ഈ സ്ഥൂലത്തിൽ നിന്നും വിട്ടുമാറി മരണം പ്രാപിക്കുമ്പോൾ ആ വക പുണ്യപാപങ്ങളെ വിടുകയും ചെയ്യുന്നു. ഈ സംസാരിയായ പുരുഷന് പ്രാപിക്കേണ്ട ലോകങ്ങൾ രണ്ടാണ്. അതിലൊന്ന് ഇഹലോകം അല്ലെങ്കിൽ ശരീരേന്ദ്രിയവിജ്ഞാനത്തിന് അവലംബമായി ഇന്നു കാണുന്ന ഭൂമിയും മറ്റൊന്ന് ശരീരാദിവിയോഗം വന്ന ശേഷം കർമ്മാനുരൂപമായി അനുഭവിക്കേണ്ടതായ പരലോകവും ആകുന്നു. ഈ രണ്ടു ലോകത്തിനും മദ്ധ്യേയുള്ള സന്ധി സ്ഥാനമാകുന്നു സ്വപ്നം. സ്വപ്നത്തിൽ നിന്നു കൊണ്ട് പുരുഷൻ ഈ രണ്ടു ലോകത്തേയും കാണുന്നു.

സ്വപ്നത്തിൽ കാണുന്നവ പ്രായേണ ജാഗ്രദ്ജന്മത്തിൽ തനിക്ക് അനുഭവിക്കാൻ സാധിക്കാത്ത കാമനകളെ രൂപാന്തരേണ അനുഭവിച്ചുതീർക്കുന്ന രൂപങ്ങളാണ്. ഈ വക അനുഭവങ്ങളിൽ നിന്നും കാമനാസാധ്യത്തിനായി പരലോകം, ജന്മാന്തരം എന്നിവയുണ്ടെന്നും പഠിക്കുവാൻ കിട്ടുന്നു. പുലമ്പുക മുതലായ ചില പ്രവൃത്തികൾ ശരിയായ സ്വപ്നത്തിലുള്ളവയല്ല; ഒരു വക വ്യാനധർമ്മങ്ങളാണ്. ഈ അവസ്ഥ സ്വപ്നത്തിനും ജാഗ്രത്തിനും ഇടയിലുള്ള ഒന്നാണ്. ഇതിന് ജാഗ്രത് സ്വപ്നം എന്നു പറയാം സ്വപ്നാവസ്ഥയുടെ ആകൃതി വിശദപ്പെടുത്താം. ഈ ദൃഷ്ടമായ ലോകത്തിൽ നിന്ന് അതായത്—ജാഗ്രദാവസ്ഥയിലുള്ള ഭൂതഭൌതികമാത്രകളോടുകൂടിയ (ശരീരേന്ദ്രിയ വിഷയ ബോധത്തോടുകൂടിയ) കാര്യകാരണസംഘാതത്തിൽ നിന്ന് ഏകദേശത്തെ ഒരു മാത്രയെ (അന്തഃകരണത്തിലുള്ള വാസനാരൂപമായ ഭാഗത്തെ) സ്വീകരിച്ചുകൊണ്ട് ഈ സ്ഥൂലത്തെ വിട്ടിട്ട് (ജാഗ്രദ്ബോധമില്ലാതാക്കി ചെയ്തിട്ട്) വാസനാമയമായ ഒരു പുതിയ സ്വപ്നദേഹം എടുത്തുകൊണ്ട് ഇതര നിരപേക്ഷമായ തന്റെ ജ്യോതിസ്സുകൊണ്ട് താൻ സ്വീകരിച്ച വാസനാംശത്തെ സ്വൈരമായി അനുഭവിക്കുന്നു. ഇതാണ് സ്വപ്നം. ഈ സന്ദർഭത്തിൽ പ്രവൃത്തികൾ ഉള്ളതായി തോന്നും എങ്കിലും ഭൌതികമായ കാര്യകാരണ സംസർഗ്ഗം ഇല്ലാത്തതി

നാൽ പരമാർത്ഥത്തിൽ ദർശനം അല്ലാതെ പ്രവൃത്തികരം ഇല്ല. വലിയ കുണ്ടിൽ ചാടിയതായി തോന്നും എങ്കിലും ദേഹത്തിന് യാതൊരനക്കവും ഇല്ല. സ്വപ്നശരീരം സ്ഥൂലം അല്ല കേവലം വാസനാമയമായ സൂക്ഷ്മം മാത്രമാണ്. ജാഗ്രദാവസ്ഥയിൽ ഇന്ദ്രിയങ്ങരം, ബുദ്ധി, മനസ്സ്, ആദിത്യാദി, തേജസ്സ് എന്നിവയുടെ വിവിധങ്ങളായ വ്യാപാരങ്ങളാൽ സങ്കീർണ്ണമാണ് ആത്മജ്യോതിസ്സ്. സ്വപ്നത്തിൽ ഇന്ദ്രിയങ്ങരം ഇല്ലാത്തതിനാൽ അവയ്ക്ക് പ്രവർത്തിക്കുവാൻ ഒഴിച്ചുകൂടാത്തതായ ആദിത്യാദി തേജസ്സ് തുടങ്ങിയ മററു സാധനങ്ങളും (വിഷയങ്ങരം) വേണ്ടാ. ഇതാണ് ജാഗ്രത്തിനും സ്വപ്നത്തിനും തമ്മിലുള്ള വ്യത്യാസം.

സ്വപ്നത്തിൽ രഥമോ കുതിരകളോ രാജവീഥികളോ ഇല്ലെങ്കിലും അവയെല്ലാം വാസനാമാത്രത്താൽ കാണേണ്ടതിന് തക്ക കർമ്മബലത്താൽ ഉദ്ഭൂതമായ അന്തഃകരണവൃത്തിയെ ആശ്രയിച്ചു കാണപ്പെടുന്നു. ഇതു കാണ്മാൻ ചക്ഷുസ്സോ ദീപാദി പരസഹായമോ ഇല്ലാതെ ശക്തമാക്കുന്ന ഒരു ജ്യോതിസ്സാണ് ആത്മജ്യോതിസ്സ്. അതിൻെറ ദർശനം ഒരിക്കലും ലോപിക്കാത്ത ശാശ്വതമായ ഒന്നാണ്. ഈ ജ്യോതിസ്സ് ഉറങ്ങുന്നില്ല; വാസനാമയങ്ങളായി മുൻപ് വെളിച്ചത്തു വന്നിരുന്ന അന്തഃകരണത്തിലെ ഭാവങ്ങളാണ് ഉറങ്ങുന്നത്. ആത്മജ്യോതിസ്സ് ഈ ഉറക്കം കണ്ടുകൊണ്ട് തൻെറ തേജസ്സിനാൽ ആ ഭാവങ്ങരംക്ക് തിളക്കം കൊടുക്കുന്നു. അപ്പോരം അനേകം വികാരങ്ങരം കാണുന്നു. ഉണരുമ്പോരം പ്രസ്തുത പുരുഷനിലെ ആത്മാവ് ഔപാധികമായി പറയുമ്പോരം സ്വശുദ്ധമായ ഇന്ദ്രിയാദിയെ എടുത്തുകൊണ്ട് വീണ്ടും ജാഗരണത്തിലേയ്ക്കു വരുന്നു എന്നു വിഭാവന ചെയ്യപ്പെടുന്നു. അതിനാൽ ഈ ചൈതന്യജോതിസ്വഭാവനായ പുരുഷൻ തന്നെയാണ് ജാഗ്രത്ത്, സ്വപ്നം, ഇഹലോകം, പരലോകം മുതലായ സ്ഥാനത്തിൽ അതാതു ഉപാധിയിൽ വിഹരിച്ചു നടക്കുന്നതെന്ന് സിദ്ധിക്കുന്നു. സ്വപ്നത്തിലും സുഷുപ്തിയിലും നിശ്ചേഷ്ടമായ ഈ ശരീരത്തെ മരണത്തിന് ഇടകൊടുക്കാതെ രക്ഷിക്കാൻ ഒരു തേജോംശം പ്രാണൻ വഴി നൽകി ശ്രദ്ധിക്കുന്നതും അതിനായി താൻ കൂട്ടിനു (ശരീരത്തിന്) വെളിയിലാണെങ്കിലും (ശരീരാംശമല്ലെങ്കിലും) അടുത്തു ചുററി സഞ്ചരിച്ചു കാക്കുന്നതും ഈ പുരുഷൻ തന്നെയാകുന്നു. താൻ അമൃതൻ (മരണധർമ്മം ഇല്ലാത്തവൻ) ആകയാൻ വാസനാരൂപ

മായി വെളിപ്പെടുന്ന അതാതു കാമങ്ങളെ അവയാൽ ബദ്ധൻ എന്ന പോലെ അനുഭവിക്കുന്നതായി തോന്നുന്നു. സ്വപ്നാവസ്ഥയിലെ ഈ യഥാർത്ഥം:—

> ''സ്വപ്നേന ശാരീരമഭിപ്രഹത്യ—
> സുപ്തഃ സുപ്താനഭിചാകശീതി
> ശുക്രമാദായ പുനരേതിസ്ഥാനം
> ഹിരണ്മയഃ പുരുഷ ഏക ഹംസഃ
> പ്രാണേന രക്ഷൻ അവരം കലായം
> ബഹിഷ്കുലായാദമൃതശ്ചരിത്വാ
> സ ഈയതോ ƒമൃതേ യത്ര കാമം
> ഹിരൺമയഃ പുരുഷ ഏകഹംസഃ''
>
> (ബൃഹദാ. 4.11.12)

എന്നീപ്രമാണങ്ങളാൽ വ്യക്തപ്പെടുത്തിയിരിക്കുന്നു.

അനന്തരം ഈ വിധം സ്വപ്നത്തിൽ പുരുഷൻ സ്വയം ജ്യോതിസ്സായ ആത്മാവാണെങ്കിലും മൃത്യുവിൻെറ (കർമ്മത്തിൻെറ) ഫലമായ സുഖദുഃഖങ്ങളെ (സന്തോഷഭയാദികളെ) ദർശിക്കുകയാൽ യഥാർത്ഥത്തിൽ മൃത്യുവിനെ അതിക്രമിക്കുന്നതായി പറവാൻ തരമില്ലല്ലോ എന്നുള്ള സംശയം തീർക്കുന്നതിനായി സുഷുപ്തിയെ വിവരിക്കുന്നു. ജാഗ്രത്തിൽ ദേഹേന്ദ്രിയബന്ധത്തിൽ നിന്നുണ്ടാകുന്ന മലിനതയെ വഹിക്കുന്ന പുരുഷൻ ആ മലിനത ഒട്ടു വിട്ട് അല്പം പ്രസന്നനാകുന്നു. സുഷുപ്തിയിൽ ആവക മാലിന്യം ശകലവും ഇല്ലാതെ സമ്യക്കായി പ്രസാദിക്കുന്നു ശുദ്ധമായിത്തീരുന്നു. സ്വപ്നത്തിൽ മിത്രബന്ധുദർശനാദിനിമിത്തം അനേകം പ്രകാരത്തിൽ വിഹരിച്ചാലുള്ള ശ്രമത്തെ പ്രാപിച്ച് (വാസ്തവത്തിൽ വ്യാപാരം ഇല്ലെങ്കിലും സിനിമാ കാണുന്നവന് കാഴ്ച കൊണ്ടുണ്ടാകുന്നപോലെയുള്ള ശ്രമം അനുഭവിച്ച് പീഡിതനായി) പുണ്യപാപ ഫലങ്ങരം കാണുക മാത്രം ചെയ്ത് വിശ്രമത്തിനായി സുഷുപ്തിയിലേയ്ക്കു പ്രവേശിക്കുന്നു. ഗാഢമായ സുഷുപ്തി സുഷുപ്തിയാകുന്നു. സുഷുപ്തിയിൽ ഇഷ്ടാനിഷ്ടരൂപമായ കാര്യങ്ങരം ഒന്നും കാണാതെ തൻെറ ജ്യോതിസ്സിൽ തന്നെ ലയിക്കുന്നു. ദേഹേന്ദ്രിയാദികരംക്ക് ആത്മാവ് പ്രകാശകനാകയാൽ അവയുടെ പ്രവൃത്തിക്ക് പ്രചാരം കൂടുന്നതായ ജാഗ്രത്തിൽ കർത്താവെന്നപോലെയും ഭോക്താവെന്ന പോലെയും തോന്നുന്നു. സ്വപ്നത്തിൽ വാസനാമയമായ മനസ്സിൻെറ

പ്രകാശം മാത്രമേ സാധിക്കാനുള്ളൂ എന്നതിനാൽ പ്രവൃത്തിയില്ലാതെ ഏതാണ്ട് ദർശനം മാത്രമാണുള്ളത്. അപ്പോഴും ആ ദർശനത്തിന് പ്രകാശം കൊടുത്ത് പ്രേരണ ചെയ്യുകയാൽ ആത്മാവ് സ്വപ്നത്തിൽ ഭോക്താവെന്നപോലെയും മാററം തോന്നുന്നു. വാസനാമയമായ ശരീരം ഒന്നു പ്രത്യേകമായുള്ളതുകൊണ്ടാണ് ഈ വക ദർശനം തന്നെയുണ്ടാകുന്നത്. സുഷുപ്തിയിൽ വാസനാമയമായ ചിത്തമുണ്ടെങ്കിലും അത് പ്രകടമാകാതെ ആത്മജ്യോതിസ്സിൽ ലയിച്ചുപോകയാൽ യാതൊരു ദർശനവും ഉണ്ടാകുന്നില്ല. അതിനാൽ പുരുഷൻ സംഗരഹിതനാണെന്ന് സർവപ്രകാരേണ തെളിയുന്നു. വീണ്ടും സുഷുപ്തിയിൽ നിന്നും സ്വപ്നത്തിലേക്കും സ്വപ്നത്തിൽ നിന്നു ജാഗ്രത്തിലേയ്ക്കും തിരിയെ വരുമ്പോഴും ക്രമേണ സുഷുപ്തിയിൽ മങ്ങിയിരുന്ന ബുദ്ധിദർശനം ഒന്നുതെളിഞ്ഞ് സ്വപ്നമായും വീണ്ടും അതുതന്നെ കുറേക്കൂടി പ്രത്യക്ഷപ്പെട്ട് കാര്യകാരണസംഘാതമായ ദേഹേന്ദ്രിയാദിയെ പ്രവർത്തിപ്പിച്ച് ജാഗ്രത്തായും പരിണമിക്കുന്നു. ഇതുകൊണ്ട് ജാഗ്രത് സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥാത്രയത്തിലുള്ള അതതു നിലപോലെ പുരുഷൻ സ്വതേജസ്സിനാൽ പ്രകാശകൻ എന്നല്ലാതെ സ്വയം അസംഗനാണെന്നുള്ളത് നിശ്ചയം തന്നെ. ജാഗ്രത്തു മുതൽ സുഷുപ്തിവരേയും സുഷുപ്തി മുതൽ ജാഗ്രത്തുവരെയും അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിച്ചാലും ആവക ഉപാധികരം ഒന്നുംതന്നെ ബാധിക്കാതെ ആത്മാവ് തന്റെ പ്രകാശത്താൽ അവയെല്ലാം പ്രകാശം കൊടുത്ത് താൻ യഥാർത്ഥത്തിൽ ജാഗ്രത്തോ സുപ്നനോ സുഷുപ്തനോ ആകാതെ എപ്പോഴും ഒന്നുപോലെ ദ്രഷ്ടാവായിത്തന്നെ ഇരിക്കുന്നു എന്നു സൂക്ഷ്മം. ജാഗ്രത്തിനു ബുദ്ധാന്തം സുഷുപ്തിക്ക് സ്വപ്നാന്തം അല്ലെങ്കിൽ സംപ്രസാദം എന്നും ഒരു പേര് പറയുന്നു. ജാഗ്രത്തിൽ നിന്നും സുഷുപ്തിയിലേയ്ക്കും അവിടെ നിന്നും ജാഗ്രത്തിലേയ്ക്കും സഞ്ചരിക്കുന്നുണ്ടെങ്കിലും ആത്മാവ് ആവക ഉപാധികരം കൊണ്ട് പരിഭൂതനല്ലാത്തവനാകയാൽ അസംഗനും സ്വതന്ത്രനും ആണെന്നുള്ളതിന് പ്രദർശിപ്പിച്ചിരിക്കുന്ന ദൃഷ്ടാന്തം നോക്കുക:—

''തദ്യഥാ മഹാമത്സ്യ ഉഭേ കൂലേ
അനുസഞ്ചരതി പൂർവം ചാപരം ചൈവ-
മേവായം പുരുഷ ഏതാവുഭാവന്താ-
വനുസഞ്ചരതി സ്വപ്നാന്തം ബുദ്ധാന്തം ച'' (ബൃഹ. 1-18)

ഒരു മഹാമൽസ്യം നദീവേഗത്താൽ തടയപ്പെടാതേയും ആവശ്യപ്പെട്ടാൽ നദീവേഗത്തെ താൻ തടഞ്ഞും സ്വതന്ത്രമായി അങ്ങേക്കരയ്ക്കും ഇങ്ങേക്കരയ്ക്കും എങ്ങിനെ സഞ്ചരിക്കുന്നുവോ അതുപോലെയാണ് പുരുഷൻ സുഷുപ്തിയിലും അവിടെനിന്ന് സ്വപ്നത്തിലും സ്വപ്നമാർഗ്ഗേണ ജാഗ്രത്തിലും മാറിമാറി ഉപാധിപരവശനല്ലാതെ സ്വയം സഞ്ചരിക്കുന്നത്. ജാഗ്രത്തിൽ ഉപാധിവശാൽ സംഗം ഉള്ളവനും കർമ്മരൂപമൃത്യുവില്ലെങ്കിലും ഇഛാരൂപമായ കാമം ഉള്ളവനും ആകുന്നുവെന്നു തോന്നും. ഇതു രണ്ടും ഇല്ലാത്ത ഒരു ശുദ്ധാവസ്ഥയാണ് സുഷുപ്തിയിൽ ഉള്ളത് എന്നതിന് പക്ഷിയുടെ ദൃഷ്ടാന്തം കൊടുക്കുന്നു.

"തദ്യഥാസ്മിന്നാകാശേ ശ്യേനോ വാ
സുപർണ്ണോ വാ വിപരിപത്യ ശ്രാന്തഃ സംഹത്യ
പക്ഷൌ സംലയായൈവധ്രിയത ഏവമേവാ-
യം പുരുഷ ഏതസ്മാ അന്തായ ധാവതി യത്ര
സുപ്തോ ന കംചന കാമം കാമയതേ
ന കംചന സ്വപ്നം പശ്യതി." (ബൃഹ.4)

ഏതു വിധം വേഗവാനായ ഒരു പക്ഷി ആകാശത്തിൽ പറന്ന് ക്ഷീണിച്ച് വിശ്രമത്തിനായി തൻെറ ചിറകുകൾ രണ്ടും ചേർത്ത് ചുരുക്കി തന്നെത്താനെ തൻെറ ആത്മാവിനെ ധരിക്കുന്നുവോ അതുപോലെ പുരുഷൻ ജാഗ്രത് സ്വപ്നാവസ്ഥകളെ ചുരുക്കി ആവക ഉപാധി ശകലവും ഇല്ലാത്ത സുഷുപ്തിയിൽ ലയിക്കുന്നു. യാതൊരുസ്ഥലത്ത് കാമവും ഇഛയും സ്വപ്നം പോലുമില്ലാതെ സമ്പൂർണ്ണമായാത്മജ്യോതിസ്സു മാത്രമെ കാണുന്നുള്ളുവൊ ആ സ്ഥലത്ത് എന്നു താല്പര്യം. ജാഗ്രത്സ്വപ്നങ്ങളിൽ ജഗത്തിനെ അവിദ്യയാൽ തന്നിൽ നിന്നും അന്യമെന്നപോലെ കണ്ട് തദനുസാരിയായി പ്രവർത്തിക്കയും വിഹരിക്കയും ചെയ്യേണ്ട ആവശ്യം ഉണ്ട്. സുഷുപ്തിയിൽ അവിദ്യ ശാന്തമാകവേ വേറെ ഒരു വസ്തു ഇല്ലാത്തതിനാൽ വെള്ളത്തിൽ വെള്ളമെന്നപോലെ ആത്മാവ് അദ്വൈതമായി പ്രകാശിക്കുന്നു. ഇതുതന്നെയാണ് പരമമായ സമ്പത്തും പരമമായ ലോകവും പരമമായ ആനന്ദവും. ഈ ആനന്ദത്തിൻെറ ശകലം മാത്രയേയാണു മററ് സകല ഭൂതങ്ങളും ഉപജീവിക്കുന്നത് എന്നുള്ള തത്ത്വം ഉപദേശിച്ച് യാജ്ഞവല്ക്യൻ ചാരിതാർത്ഥനായി എങ്കിലും ജനകൻ

പുനർജ്ജൻമത്തിൻെറ പ്രകാരം പ്രസ്താവിച്ചു തത്ത്വോപ ദേശം ചെയ്യേണം എന്നു വീണ്ടും പ്രാർത്ഥിച്ചു. അതനുസരിച്ച് യാജ്ഞവല്ക്യൻ തൃണജളൂകദൃഷ്ടാന്തം കൊണ്ട് (തോട്ടപ്പുഴു ഒരു തല ഉറപ്പിച്ചുകൊണ്ട് മറേറ തല വിടുന്ന പോലെ) ഈ ശരീരത്തിൽ നിന്നു ആത്മാവ് മറെറാരു ശരീരത്തെ അവലംബിച്ചു മാത്രമേ മാറുന്നുള്ളു എന്നീവിധം മരണ പുനർജന്മങ്ങളെ വ്യക്തപ്പെടുത്തുന്നു. ഇതുകൊണ്ട് മററു ചിലർ പറയും പോലെ യാതനാശരീരാദി പ്രാപ്തിയില്ലെന്നും ഉടൻതന്നെ വേറെ ജൻമം ഉണ്ടെന്നും ഉള്ള സിദ്ധാന്തം സ്പഷ്ട പ്പെടുന്നു. ദേഹാന്തരം ആരംഭിക്കുന്നതിൽ അപൂർവമായ ഒരു ദേഹാന്തരത്തെയാണോ പ്രാപിക്കുന്നതെന്നു ശങ്ക വരാതെ ഈ പഞ്ചഭൂത സൂക്ഷ്മങ്ങൾ തന്നെ ഉപയോഗിച്ച് തട്ടാൻ പഴയ സ്വർണ്ണം ഉരുക്കി ശോഭനമായ പുതിയ ആഭരണം ചെയ്യുമ്പോലെ രമണീയമായ മറെറാരു ദേഹം കർമ്മാനുഗുണമായി ഉണ്ടായി പ്രവേശിക്കുന്നതായി പ്രസ്താവിക്കുന്നു.

ഇങ്ങനെയുള്ള ദേഹത്തിൽ പ്രവേശിച്ച് വീണ്ടും വീണ്ടും സത്കർമ്മങ്ങൾ ചെയ്ത് തത്ഫലങ്ങൾ അനുഭവിച്ച് ഒടുവിൽ ആത്മകാമനായി ഇതരകാമങ്ങൾ ഇല്ലാതെ സംസാരം നശിച്ച് ആത്മവിത്തായാൽ പിന്നീട് ആ ദേഹത്തിൽ നിന്നും അവൻെറ പ്രാണങ്ങൾ മറെറാരു ശരീരത്തിലേക്ക് ഗമിക്കുന്നില്ല. അവൻ ബ്രഹ്മമായി ഭവിച്ച് (ബ്രഹ്മത്തെ താനായി പ്രാപിച്ച്) ജീവനോടെ മുക്തനാകുന്നു. ഇക്കാര്യം:-

> “യദാ സർവേ പ്രമുച്യന്തെ
> കാമയേഽസ്യ ഹൃദി ശ്രിതാഃ
> അർഥ മർത്ത്യോ ഭവത്യത്ര
> ബ്രഹ്മ സമശ്നതെ” (ബൃ-4)

എന്നീവിധം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു. ഈ മുക്തൻെറ സ്ഥൂലം ഏതു രീതിയിലുള്ളതാണെന്നും മുക്തൻ ഏതു പ്രകാരമായിത്തീരുന്നു എന്നും ഉള്ളതിന് സർപ്പദൃഷ്ടാന്തം കാണിക്കുന്നു.

> “തദ്യഥാഹി നിർലയനീ വല്മീകേ മൃതാ
> പ്രത്യസ്താ ശയീതൈവമേവേദം
> ശരീരം ശേതേഽഥാഽയമശരീരോഽ
> മൃതഃ പ്രാണോ ബ്രഹ്മൈവ തേജ ഏവ”

ഇതിൻെറ സാരം-എങ്ങിനെ വല്മീകത്തിൽ (പുനത്തിൽ)സർപ്പം തൻെറ ചട്ട അഴിച്ചിട്ട് പോകുമോ അതുപോലെ ഇവൻ തൻെറ സ്ഥൂലശരീരത്തെ ത്യജിച്ചിട്ട് പ്രാണനെ പരമാത്മതേജസ്സാക്കി തീർത്ത് സ്വയം പ്രകാശകേവലബ്രഹ്മമായി ലയിക്കുന്നു എന്നാകുന്നു.

ഇതുവരെയുള്ള അദ്ധ്യായങ്ങളാൽ സർവാന്തര്യാമിയും നിരുപാധികവുമായ ബ്രഹ്മത്തെപ്പററി വിശദപ്പെടുത്തുകയും ബ്രഹ്മജ്ഞാനം മോക്ഷസാധനമാണെന്നു നിശ്ചയിക്കുകയും ചെയ്തിട്ടുണ്ട്. ഇനി ബ്രഹ്മം തന്നെ സോപാധികമായി ശബ്ദാർത്ഥവ്യവഹാരവിഷയമായി തീരുമ്പോഠം അതിൻെറ ഉപാസനം ഏതു തരത്തിലുള്ളതാണെന്നും ആ ഉപാസന കൊണ്ട് എങ്ങിനെ ക്രമമുക്തി സമ്പാദിക്കാമെന്നും കാണിക്കുവാനായി അടുത്ത പ്രകരണം ആരംഭിക്കുന്നു. ഗുണവും മണവും സ്വാദും ഉള്ള ഫലത്തെ കാണിച്ചാൽ അതു കിട്ടാൻ വഴിതേടണമെന്ന് ആഗ്രഹം ഉദിക്കുമ്പോലെ ഒരു സല്ലാഭാഗ്രഹം ജനിപ്പിക്കാനായി ആദ്യം ബ്രഹ്മത്തിൻെറ മഹിമ പറഞ്ഞ് അതിൽ രുചി ജനിപ്പിച്ച് പിന്നീടു തദവാപ്തി മാർഗ്ഗം ഉപന്യസിക്കുന്നത് സുന്ദരമത്രേ. ആ കണക്കിന് ദമം,ദാനം,ദയ എന്നിങ്ങനെ മൂന്നു ഉത്തമ ഗുണങ്ങളെ പ്രദർശിപ്പിച്ചുകൊണ്ട് കാര്യത്തിൽ പ്രവേശിക്കുന്നു. ഈ മൂന്നുഗുണങ്ങളുമുള്ളവന് മാത്രമെ ഉപാസനയിൽ പരിപൂർണ്ണാധികാരം ഉള്ളു എന്നു പറയുന്നു. ദേവർ, മനുഷ്യർ, അസുരർ എന്നിങ്ങനെ മൂന്നു കൂട്ടരും തങ്ങളുടെ ആദിപിതാവായ പ്രജാപതിയുടെ സന്നിധിയിൽ ബ്രഹ്മചര്യത്തിനായി ഉപദേശം അപേക്ഷിക്കവെ ദേവർക്ക് ദമവും, മനുഷ്യർക്ക് ദാനവും, അസുരർക്ക് ദയയും ഉപദേശിച്ചതായും അതെല്ലാം അവർ സ്വീകരിച്ചതായും കാണുന്നു. ഐശ്വര്യമദവും സ്ഥാനമദവും നീക്കാൻ ദേവർക്ക് ദമവും ലുബ്ധ് കളഞ്ഞ് പരോപകാരം ചെയ്യിക്കുവാൻ മനുഷ്യർക്ക് ദാനവും ഹിംസാശീലരായ അസുരർക്ക് ദയയും നിർദ്ദേശിച്ചത് സാമാന്യലോകത്തിന് മഹത്തായ ഒരു ഉപദേശമാകുന്നു. ഈ ഗുണങ്ങഠം മൂന്നും സിദ്ധിച്ചല്ലാതെ മനസ്സ് ഉപാസനായോഗ്യതയുള്ളതായിത്തീരുകയില്ലല്ലോ. ഇന്ദ്രിയാദികളെ സംബന്ധിച്ച് ദമവും ശരീരയാത്രാനിർവഹണം സംബന്ധിച്ച് ദാനവും മനസ്സിനെ സംബന്ധിച്ച് ദയയും. എന്ന് മറെറാരു സൂക്ഷ്മവും ഇതിൽ നിന്നു വിവേചനം ചെയ്യാം.

ദമം, ദാനം, ദയ എന്നീ ഗുണങ്ങൾ കൊണ്ട് പരിപാകം വന്നവൻ ഉപാസിക്കുന്നതിനായി ഹൃദയത്തെ ബൃഹത്തായും സർവാത്മഭൂതമായും ഉള്ള ബ്രഹ്മമായ് ഉപാസിക്കണം എന്നും ആ ഹൃദയത്തെ സത്യമാണെന്നു കരുതണം എന്നും ഈ സത്യമായ ഹൃദയാഖ്യ ബ്രഹ്മം തന്നെയാണ്. സൂര്യമണ്ഡലത്തിലെ പുരുഷൻ, മനസ്സ്, വിദ്യുത്ത്, അഗ്നി, തമസ്സ്, അന്നം എന്നീ രൂപത്തിൽ മാറി മാറി കാര്യകാരണ രൂപരായി ഒടുവിൽ പ്രാണാത്മാവായി ചമയുന്നതെന്നും മററും ഉപന്യസിച്ചു യഥോചിതം തത്തദ് രൂപത്തിൽ ഉള്ള ഉപാസനക്രമങ്ങളെ ഉപദേശിക്കുന്നു.

അനന്തരം ഗായത്രിയോടുകൂടിയ രൂപത്തിൽ ബ്രഹ്മത്തിനെ ഉപാസിക്കാനുള്ള മാർഗ്ഗം നിർദ്ദേശിക്കുന്നു. ഗായത്രീ ശബ്ദത്തിന് ഗയങ്ങളെ (പ്രാണൻ, വാക്ക്, മനസ്സ്, ബുദ്ധി മുതലായവയെ) ത്രാണം ചെയ്യുന്ന (രക്ഷിക്കുന്ന) ദേവത എന്നർത്ഥം. ഉപനിഷത്തിൽ തന്നെ ഈ വ്യുത്പത്തി കാണിച്ചിരിക്കുന്നു.

"സാ ഹൈഷാ ഗയാം സ്തത്രേ പ്രാണാ വൈ ഗയാ സ്തത്
പ്രാണാം സ്തത്രേ. തസ്മാദ് ഗായത്രീനാമ!"

ഈ ഗായത്രിയെ ദേവതാപരമായി നിർദ്ദേശിക്കുമ്പോൾ സാവിത്രി എന്നു പറയാറുണ്ട്.

"സ യാമേവാമൂം സാവിത്രീമന്വാ ഹൈഷൈവ
സാ സ യസ്മാ അന്വാഹ തസ്യ പ്രാണാം സ്ത്രായതേ"

ഈ ഗായത്രിയെ ആചാര്യൻ ഉപദേശിക്കുമ്പോൾ സാവിത്രിയാ (സാവിത്രി ദേവതാകമാ) ണെന്നു ഉപദേശിക്കുന്നുണ്ട്. ഗായത്രി അഷ്ടാക്ഷരായാണ്. ഗ്–ആ-യ്-അ-ത്-ര്–യ്-ഐ (ഗായത്ര്യൈ) എന്നു ചതുർത്ഥ്യന്തമായ രൂപത്തിൽ എട്ട് അക്ഷരങ്ങൾ ഉണ്ട്. "യകാരേണൈവ അഷ്ടത്വ പൂരണം" എന്ന് ശങ്കരഭഗവദ്പാദർ പറയുന്നു. ഒടുവിലത്തെ 'യ'കാരം ചേർന്നാണ് എട്ടക്ഷരം തികയുന്നത്. ഗായത്രി ഏകപദയും ദ്വിപദയും ത്രിപദയും ചതുഷ്പദയും അപദയും ആയുണ്ട്. അതിൽ ഏകപദയിലെ പദം (ഒന്നാമത്തെ പാദം) ഭൂമി അന്തരീക്ഷം ദ്യോവ് ആകുന്നു. ഈ രൂപത്തിൽ ധ്യാനിച്ച് ഉപാസിച്ചാൽ ത്രിലോക വിജയം ഫലം. രണ്ടാമത്തെ പദം ഋക് യജുസ് സാമം എന്നീ വേദങ്ങൾ ആകുന്നു. ഈ രൂപത്തിൽ ഉപാസിച്ചാൽ

ത്രയീവിദ്യ(സർവവിദ്യയും)പ്രാപിച്ച് ജയിക്കുകയാണ് ഫലം മൂന്നാമത്തെ പദം പ്രാണൻ-അപാനൻ-വ്യാനൻ എന്നീ വായുക്കളാണ്. ഈ രീതിയിൽ ഉപാസനയ്ക്ക് സകല പ്രാണികളുടെയും അധിപനായിരിക്കുക ഫലം. നാലാമത്തെ പദം പരോരജസ്സ് ആകുന്നു. സവിതൃമണ്ഡലസ്ഥനായ പുരുഷൻ രജോമയമായ സമസ്തലോകത്തിനും അപ്പുറം ജ്യോതിർമയനായി ജ്വലിക്കുന്ന നിലയാണിത്. ഈ രീതിയിൽ ഉപാസിച്ചാൽ സർവലോകാധിപത്യരൂപമായ ഐശ്വര്യവും യശസ്സും ലഭിക്കുമെന്നതാണ് ഫലം. പദം യാതൊന്നും ഇല്ലാത്തത് ഇന്നവിധം ആണെന്ന് പദം (വാക്ക്) കൊണ്ട് അറിയിക്കുവാൻ പ്രയാസമായ വിധത്തിൽ അതല്ല ഇതല്ല എന്ന് 'നേതി' നിഷേധത്താൽ ദ്യോതിപ്പിക്കുന്ന അപദരൂപംതന്നെ അനശ്വരമായ ബ്രഹ്മം. ആ ബ്രഹ്മത്തെ പററി അറിഞ്ഞവർക്ക് മുക്തി തന്നെ ഫലം. ഉപനിഷത്തിൽ ഗായത്രിയുടെ പദവ്യവസ്ഥ:—

'ഭൂമിരന്തരിക്ഷം ദ്യൌഃ' പ്രഥമപദം
'ഋചോയജൂംഷി സാമാനി' ദ്വിതീയപദം
'പ്രാണോഽപാനോ വ്യാനഃ' തൃതീയപദം.
'പരോ രജഃ' തുരീയപദം

എന്നീവിധം വിവേചനം ചെയ്തിരിക്കുന്നു. ഗായത്രിയുടെ ഉപസ്ഥാനം (ജപം കഴിഞ്ഞ ഉടൻ) ഉപ (സമീപത്തിൽ) ചെന്ന് സ്ഥാനം (നമസ്കരണം) ചെയ്യേണ്ടുന്നതിനുള്ള മന്ത്രം:—

ഗായത്ര്യസ്യേക പദീ ദ്വിപദീ ത്രിപദീ
ചതുഷ്പദ്യപാദസി നഹി പദ്യസെനമസ്തെ
തുരീയായ ദർശതായ പദായ പരോ
രജസേഽസാവദോമാ പ്രാപദിതി ദ്വിഷ്യാ
ദസാവസ്മൈ കാമോ മാസമൃദ്ധിതി വാ
ന ഹൈവാസ്മൈ സകാമഃ സമൃധ്യതേ—
യസ്മാ ഏവ മുപതിഷ്ഠതേ
ഹമദഃ പ്രാപമ''' എന്നാകുന്നു ബൃ. 5-7.

ഇതിൽ നാലുപാദം വരെയുള്ള രീതിയിൽ ഗായത്രിയെ ഉപാസിക്കുവാൻ അഭീഷ്ടമാകുന്ന പ്രേയസ്സിനെ കാമിക്കുന്ന സംസാരികളും അപദമായ ഗായത്രിയെ സേവിക്കുവാൻ ബ്രഹ്മജ്ഞാനമാകുന്ന ശ്രേയസ്സിനെ (മുക്തിയെ) കാമിക്കുന്ന മുമുക്ഷുക്കളാണ് അർഹന്മാരെന്നു അധികാരിഭേദവും സൂചിപ്പിച്ചിരി

ക്കുന്നു. ഫല നിരൂപണപരമായ 'അസാവദോമാപ്രാവദ" എന്നിത്യാദി ഭാഗത്തിന് ഗായത്രീദേവതയെ, ഉപാസിച്ച് പ്രാപി ക്കുന്നതിന് വിരോധം ചെയ്യുന്ന ശത്രു താനുദ്ദേശിക്കുന്ന വിഘ്നത്തെ ചെയ്യാനിടയാകരുത്, "യംദ്വിഷ്യാദസാവസ്മൈ കാമോ മാ സമൃദ്ധി ഇത്യാദിക്ക് യാതൊരുത്തൻ എന്റെ ശത്രുവൊ അവന്റെ അഭീഷ്ടം സാധിക്കരുത്. യാതൊരുത്തൻ ഉപാസി ക്കുന്നുവോ അവന്റെ സർവാഭീഷ്ടം സിദ്ധിക്കട്ടെ എന്നാകുന്നു താത്പര്യം. ഇതേ സാവിത്രീമന്ത്രം തന്നെ ഇതിനുമുമ്പ് വേദ നിരൂപണാവസരത്തിൽ,

"ഓമ് തത്സവിതുർവരേണ്യം
ഭർഗോ ദേവസ്യ ധീമഹി
ധിയോ യൊ നഃ പ്രചോദയാത്"

എന്നീ രൂപത്തിൽ വിശദപ്പെടുത്തീട്ടുണ്ട്. ഈ ഗായത്രീ മന്ത്രങ്ങൾ ചിലർക്ക് ഉപയോഗിക്കാനർഹതയില്ലെന്നുള്ള പ്രസ്ഥാ നത്തെ അവലംബിച്ച് എല്ലാപേർക്കും ഉപയോഗപ്പെടത്തക്കവിധം ഇതിന് പകരമായി:—

"യോദേവഃ സവിതാസ്മാകം ധി യോ ധർമ്മാദിഗോചരാഃ!
പ്രേരയേത് തസ്യ യദ് ഭർഗസ്ത ദ്വരേണ്യമുപാസ്മേഹ"?

എന്നൊരു മന്ത്രം അഗസ്ത്യകൃതമായി പറയപ്പെടുന്നു. ഇങ്ങനെ പ്രാണനെ ഗായത്രിയായ് ഉപാസിക്കുവാൻ ഉപദേശി ച്ചുകൊണ്ട് അഞ്ചാം അദ്ധ്യായം അവസാനിക്കുന്നു.

കഴിഞ്ഞ അഞ്ചാമദ്ധ്യായത്തിന്റെ അവസാനത്തിൽ ജ്ഞാന ത്തിനും കർമ്മത്തിനും (സമുച്ചയഭാവത്തെ — അന്യോന്യബന്ധ ത്താൽ സാധ്യസാധന ഭാവത്തെ) ഇച്ഛിക്കുന്നവൻ ആദിത്യനെ ഗായ ത്രികൊണ്ട് ഉപാസിക്കണമെന്ന് പറഞ്ഞിരിക്കുന്നു. എന്നാൽ ഗായത്രിയെ ചതുഷ്പാത്തായി ദേവതാപരമായി ഉപാസിക്കുന്ന വർക്ക് വിശിഷ്ടമായ കർമ്മഫലവും, ബ്രഹ്മാത്മകമായ (അപ്രദ മായ) തേജസ്സിന്റെ ധാരണയാൽ ജ്ഞാനഫലമായ മോക്ഷവും, കിട്ടുന്നതാണെന്ന് പറഞ്ഞിട്ട് ഒടുവിൽ 'അഗ്നേ നയ സുപഥാ രായേ' എന്ന് അഗ്നിയോട് നല്ല മാർഗത്തിൽ നയിപ്പിക്കേണമേ പുനരാവൃത്തി കൂടാതെ ഉത്തമ ഫലപ്രാപ്തിക്കായി എനിക്ക് നല്ല മാർഗം കാണിച്ചുതരേണമേ എന്ന് പ്രാർത്ഥിക്കയും ചെയ്യു ന്നു. അഗ്നിയോട് നല്ല മാർഗങ്ങൾ കാണിച്ചു തരേണമെന്ന് പറകയാൽ വേറെയും മാർഗമുണ്ടായിരിക്കണമല്ലൊ. അതു

കൊണ്ട് ഈ ആറാമദ്ധ്യായത്തിൽ ഭിന്ന ഭിന്ന ഫലങ്ങൾ കൊടുക്കുന്ന കർമ്മവിപാകം മുതലായ മാർഗങ്ങൾ എത്രയുണ്ട് എന്നും മററും ഫലമുഖേന കാണിക്കുന്നതിനായി ശ്വേതകേതുവും പാഞ്ചാലരാജാവായ പ്രവാഹണനുമായി നടന്ന ഒരു സംഭാഷണം ഉദാഹരിക്കുന്നു:— അഞ്ചു ചോദ്യങ്ങളാണ് സമ്മാനത്തിനായി വന്ന ശ്വേതകേതുവിനോട് രാജാവ് ചോദിക്കുന്നത്:—

1. ജനങ്ങൾ മരിച്ചുകഴിഞ്ഞാൽ ഒന്നുപോലെയല്ലാതെ ഭിന്നമായ മാർഗത്തിൽ കൂടി പോകുന്നത് എന്തുകൊണ്ടാണ് ?

2. വീണ്ടും ഈ ലോകത്തിലേയ്ക്ക് എങ്ങിനെ മടങ്ങി വരുന്നു ?

3. പരലോകം (അന്തരീക്ഷം ഇത്യാദി) എന്തുകൊണ്ടാണ് വളരെ ആളുകളെക്കൊണ്ട് നിറയാതിരിക്കുന്നത് ?

4. ഏതു് ആഹുതിയാലാണ് അപ്പുകൾ പുരുഷരൂപത്തെ പ്രാപിക്കുന്നത് ?

5. ഏതേതു കർമ്മം കൊണ്ടാണ് ലോകർ ദേവയാനത്തെയും പിതൃയാനത്തെയും പ്രാപിക്കുന്നത് ?

ഇതിന് ഒരു ഉത്തരം 'പഞ്ചാഗ്ന്യുപാസനം ചെയ്യുന്നവർ അഗ്നിഹോത്രം തുടങ്ങിയ വിശിഷ്ട കർമ്മം കൊണ്ടും അരണ്യനിത്യരായ വാനപ്രസ്ഥപരിവ്രാജകന്മാർ ഹിരണ്യഗർഭാത്മാവായ സത്യബ്രഹ്മത്തെ ഉപാസിക്കുന്നതുകൊണ്ടും അർച്ചിരാദിലോകങ്ങൾ വഴി സൂര്യനെ (ഉത്തരായണസ്ഥാനം) പ്രാപിച്ച് അവിടെത്തന്നെ പുനരാവൃത്തി കൂടാതിരിക്കുന്നു; പഞ്ചാഗ്നിവിദ്യയില്ലാതെയും സത്യബ്രഹ്മോപാസ്തി കൂടാതെയും കേവലം നിത്യകർമ്മമായ അഗ്നിഹോത്രാദി അനുഷ്ഠിക്കുന്നവൻ ധൂമാദിമാർഗത്തിൽ കൂടി ദക്ഷിണമായ പിതൃലോകത്തെ പ്രാപിച്ച് വീണ്ടും ആവർത്തിച്ചാവർത്തിച്ച് ജനിക്കയും സംസരിക്കയും ചെയ്യുന്നു' എന്നായിരുന്നു. ഈ ഉത്തരം ആദ്യത്തെയും അഞ്ചാമത്തെയും ചോദ്യത്തിന് സമാധാനമായി. ആകാശം, വായു, പൂഷാ, പൃഥിവി, അന്നം എന്നിത്യാദി വഴിക്കാണ് തിരിയെ ഈ ലോകത്തിലേക്ക് കർമ്മാവസാനത്തിൽ ജനങ്ങൾ എത്തുന്നത് എന്ന് രണ്ടാം ചോദ്യത്തിന് സമാധാനം പറയുന്നു. പാപകർമ്മം നിമിത്തം അന്തരീക്ഷാദിലോകത്തിൽ അധികംപേർക്കും എത്തുവാൻ സാധിക്കായ്കയാലും പുണ്യകർമ്മം നിമിത്തം എത്തിയവർ

തന്നെ പുണ്യക്ഷയം വരുമ്പോൾ തിരിയെ പോരേണ്ടിവരികയാലു മാണ് അന്തരീക്ഷലോകം ഒരിക്കലും ധാരാളം ആളുകളെ കൊണ്ട് പൂർണ്ണമാകാത്തതെന്ന് മൂന്നാം ചോദ്യത്തിന് ഉത്തരം. നാലാം ചോദ്യത്തിന് ദ്യുലോകം, പർജ്ജന്യൻ, പൃഥിവി, പുരുഷൻ, സ്ത്രീ എന്നിവരിൽ സ്ത്രീരൂപമായ അഗ്നിയിൽ ആഹുതി ചെയ്താണ് ഒടുവിൽ അപ്പുകൾ ജീവനായി (പുരുഷനായി) ആവിർഭവിക്കുന്നതെന്ന് ഉത്തരം പറഞ്ഞു. ഇപ്രകാരമുള്ള പുരു ഷൻ ഉത്തമ കർമ്മം ചെയ്ത് തദനുസാരിയായ ജ്ഞാനം സമ്പാ ദിച്ച് സത്യബ്രഹ്മത്തെ ഉപാസിച്ച് പുനരാവൃത്തിയില്ലാത്ത തായ ദേവയാനത്തെ പ്രാപിച്ച് തേജസ്വിയായിരിക്കുന്നു എന്ന് *ജ്ഞാനകർമ്മസമുച്ചയഫലം ഘോഷിക്കുന്നു.

ആറാമധ്യായത്തിന്റെ അവസാനത്തിൽ ഉപനിഷത്സ്വഭാവ ത്തിന് വിരുദ്ധമായി മഹത്വം കിട്ടുന്നതിനും സകല കാമങ്ങളും സിദ്ധിക്കുന്നതിനുമായി പല പ്രയോഗങ്ങളും അവയുടെ ചട ങ്ങുകളും മന്ത്രങ്ങളും പറയുന്നു. ഈ ഭാഗം ഖിലമാണെന്ന് പക്ഷമുണ്ട്. അഥവാ വിചിത്രമായ കർമ്മഗതിയും ഫലവും കാണിക്കാൻ ഒരു ഉപലക്ഷണമായും ഈ ഭാഗത്തെ കരുതാം.

മന്ത്രങ്ങൾ കർമ്മശേഷങ്ങളെന്നും കർമ്മശേഷങ്ങളല്ലാത്തവ യെന്നും രണ്ടുതരം ഉണ്ട്. അതിൽ രണ്ടാം ഇനത്തിൽപ്പെട്ടവയ്ക്ക് ആത്മാവിന്റെ തത്വം പ്രദർശിപ്പിക്കുന്നതിലാണ് ഉപയോഗം. ഉപാധിവശാൽ ആത്മാവ് കർത്താവും ഭോക്താവും എന്നും അനേകം എന്നും പാപ പുണ്യബന്ധം ഉള്ളതെന്നും വിചാരിക്കുന്നവർക്ക് തദനുരൂപ മായ ലോകയാത്രയിൽ നന്മ നേരിടുന്നതിനായി വിഹിതങ്ങളായ കർമ്മങ്ങളിൽ വിനിയോഗം ഉള്ളവയാണ് ആദ്യത്തെ ഇനത്തിലു ള്ളവ. ഈശാവാസ്യം തുടങ്ങിയ മന്ത്രങ്ങളെ കർമ്മത്തിനോട് യാതൊരു ബന്ധവും ഇല്ലാത്ത ആത്മയാഥാർത്ഥ്യം തെളിയി ക്കുന്നതിനായി വിവരിക്കുന്ന ഉപനിഷത്താണ് ഇത്. മന്ത്ര ത്തിന്റെ നാമധേയം 'ഈശാവാസ്യമിദമ' എന്ന മന്ത്രാരംഭം കൊണ്ടു തന്നെ വന്നതാണ്. ഈശാ (ഈശ്വരനാൽ) സർവേശ്വരനായ പരമാത്മാവിനാൽ വാസ്യം (ആഛാദിതമാണ്) ഇക്കാണുന്ന സമ സ്ത ചരാചര പ്രപഞ്ചവും. ഞാൻതന്നെയാണ് ഇക്കാണുന്ന

ഈശാവാസ്യം

*ജ്ഞാന ശബ്ദം കൊണ്ട് അദ്വൈതികളുടെ പരമാർത്ഥ ജ്ഞാനം അല്ല സ്മരിക്കപ്പെടുന്നത്. കർമ്മാധിഷ്ഠാനപരമായ ദേവജ്ഞാനമാണ്.

തെല്ലാം എന്നുള്ള രീതിയിൽ പ്രത്യഗാത്മാവായ ഈശ്വരൻ നാമരൂപവികാരാത്മകമായ ജഗത്തിനെ അതിന്റെ സത്യഭാവം കാണിക്കാതെ മറച്ച് തന്റെ തേജസ്സു മാത്രം പ്രകാശിപ്പിച്ച് ജയിക്കുന്നു. ഇക്കാണുന്ന ലോകം മുഴുവനും ഭഗവാൻതന്നെ എന്ന് തെളിയിക്കുവാനായി വിരാട് സ്വരൂപം വർണ്ണിക്കുന്ന മന്ത്രഭാഗം ഉദ്ധരിക്കാം. ലോകത്തെ ഒരു മഹാപുരുഷരൂപമായി സങ്കല്പിച്ച് സമുചിതമായ അവയവഭാഗങ്ങൾ അവിടെ ഘടിപ്പിച്ചിരിക്കുന്നത് എത്രയും സംഗതമായിരിക്കുന്നു.

സഹസ്രശീർഷാ എന്നു തുടങ്ങി 16 ഋക്കുകൾക്ക് നാരായണ ഋഷിഃ, ആദ്യം 15-ന് അനുഷ്ടുപ്പ് ഛന്ദസ്സ് ഒടുവിലത്തേതിന് ത്രിഷ്ടുപ്പ് ഛന്ദസ്സ് അവ്യക്തമായ് അചേതനമായ മഹദാദിയിൽ നിന്ന് വിലക്ഷണനായ ചേതന പുരുഷനാണ് പ്രതിപാദ്യദേവത.

പുരുഷസൂക്തം

ഋഗ്വേദം 8-ാം അഷ്ടകം 4-ാം അദ്ധ്യായം അനുവാദകം 7 സൂക്തം 90.

"സഹസ്രശീർഷാ പുരുഷഃ
സഹസ്രാക്ഷഃ സഹസ്രപാദ്
സ ഭൂമിം വിശ്വതോ വൃത്വാ
അത്യതിഷ്ഠദ് ദശാ ങ്ഗുലമ്" (1)

പുരുഷൻ (സർവപ്രാണിസമഷ്ടിരൂപനായ വിരാട് പുരുഷൻ) സഹസ്രം (ആയിരം) ശീർഷങ്ങളോടും (മൂർദ്ധാക്കളോടും) കൂടി സഹസ്രം പാദങ്ങൾ ഉള്ളവനായി ഭൂമിയെ ബ്രഹ്മാണ്ഡഗോള രൂപത്തെ വിശ്വതഃ എല്ലായിടത്തും വൃത്വാ (പരിവേഷ്ടനം ചെയ്തുകൊണ്ട്) ദശാങ്ഗുലം (പത്തുവിരൽ പാട്) അതിക്രമിച്ചിരിക്കുന്നു. സകല ബ്രഹ്മാണ്ഡവും വ്യാപിച്ചും അതിനു പുറമെയുള്ള എല്ലായിടവും കവിഞ്ഞും പ്രകാശിക്കുന്നു. പത്തു വിരൽ പാട് എന്നുപറഞ്ഞത് എല്ലാത്തിന്നേയും കവിഞ്ഞ് പത്ത് ദിക്കിലും പ്രസരിച്ച് പ്രസാദിക്കുന്നു എന്നുള്ള സൂചനം മാത്രമാണ്. സഹസ്രം എന്നത് ആയിരം എന്ന കണക്കിൽ കൊണ്ടല്ല, അനന്തം എന്ന് താല്പര്യം. സർവ പ്രാണികളുടേയും ശിരസ്സും നേത്രങ്ങളും ചരണങ്ങളും ഈ വിരാഡ്രൂപത്തിൽ അന്തർഭവിച്ചിരിക്കുന്നതിനാൽ അനന്തം ശിരസ്സുകളും അനന്തം നേത്രങ്ങളും അനന്തം പാദങ്ങളും ഈ വിരാട് പുരുഷന്റേതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

"പുരുഷ ഏവേദം സർവം
യദ്ഭൂതം യച്ച ഭവ്യം
ഉതാമൃതത്വസ്യേശാനോ
യദ് അന്നേനാതിരോഹതി" (2)

ഇദം ഇക്കാണുന്ന സർവവും (സമസ്ത ജഗത്തും) യദ് ച ഭൂതം (യാതൊന്നുമുമ്പിലുണ്ടായിരുന്നുവോ)യദ് ച ഭവ്യം(യാതൊന്നു മേൽ ഭവിക്കാൻ പോകുന്നുവോ അതും) ആകപ്പാടെ ഭൂതഭവിഷ്യദ്വർത്തമാനാത്മകമായ സകല പ്രപഞ്ചവും പുരുഷ ഏവ (ഈ വിരാട് പുരുഷൻ തന്നെയാണ്) ഈ കല്പത്തിലും കഴിഞ്ഞ കല്പത്തിലും ഭാവികല്പത്തിലും എല്ലാം സകല പ്രാണി ദേഹങ്ങളും ആയി ഈ വിരാട് തന്നെയാണ് കാണപ്പെടുന്നത്. ഉത (ഇത്·കൂടാതെ) അമൃതത്വസ്യ (ദേവത്വത്തിന്) ഈശാനഃ (ഈ പുരുഷൻ തന്നെ സ്വാമിയായിരിക്കുന്നു). അമൃതത്വം കൊടുക്കുന്നതും ഇദ്ദേഹം തന്നെയാണ്. അന്നേന (പ്രാണി കൾക്ക് ഭോഗ്യമായ അന്നത്താൽ ആ അന്നം കൊണ്ട് പുഷ്ടനായി) തനിക്കുള്ള കാരണാവസ്ഥയെ വിട്ട് ഈ കാണുന്ന ജഗദവസ്ഥയെ പ്രാപിച്ചിരിക്കുന്നു. പ്രാണികൾക്ക് കർമ്മ ഫലഭോഗത്തിനായി ഇങ്ങനെ ജഗദവസ്ഥയെ പ്രാപിച്ചു എന്ന ല്ലാതെ വാസ്തവത്തിൽ താൻ അവികൃതമായ ഏകം ഒന്നു തന്നെ യാണ്.

"ഏതാവാനസ്യ മഹിമാ
അതോ ജ്യായാംശ്ച പൂരുഷഃ
പാദോസ്യ വിശ്വാ ഭൂതാനി
ത്രിപാദസ്യാമൃതം ദിവി" (3)

അസ്യ (വിരാട് പുരുഷന്) ഏതാവാൻ (ഇത്രമാത്രം) മഹിമാ മാഹാത്മ്യം) ഉണ്ട്. ഭൂതഭവിഷ്യദ്വർത്തമാനാത്മകമായ സമസ്തവും അദ്ദേഹത്തിന്റെ രൂപം തന്നെയാണെന്നുള്ള മഹത്വം ഉണ്ട്. ഇത് ആ പുരുഷന്റെ വാസ്തവമായ രൂപമല്ല. അതഃ (ഇപ്പോൾ പറഞ്ഞ മഹിമയിൽ നിന്നും) പൂരുഷഃ (ആ പുരുഷൻ പൂർണ്ണ ചൈതന്യം) ജ്യായാൻ എത്രയെത്രയൊ അധികാധികമായ വൈഭവം ഉള്ളവനാണ്. വിശ്വാ ഭൂതാനി (കാലത്രയവർത്തി കളായ സമസ്തചരാചരജാലവും) അസ്യ (ഈ പുരുഷന്റെ) പാദഃ (ഒരു പാദം മാത്രമെ ഒരു ചെറിയ ഭാഗം മാത്രമെ) ആകു

ന്നുള്ളു. അസ്യ (ഈ പുരുഷന്റെ) അമൃതം (അമൃതരൂപമായ അവികാരമായ) ത്രിപാദ് (മൂന്ന് ചരണവും) മുക്കാൽ ഭാഗവും സത്യജ്ഞാനാനന്താത്മകമായ പരബ്രഹ്മം) ദിവി (സ്വയം പ്രകാശരൂപത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. സർവവ്യാപിയായ ബ്രഹ്മത്തിന് ദ്യോവിലെ ഇരിപ്പ് എന്നുള്ളത് അസംഭാവ്യമാണ്. എങ്കിലും തദപേക്ഷയാ ഈ ജഗത്ത് എത്രയോ അത്യല്പമാണെന്നുള്ള താല്പര്യം കാണിക്കാനാണ് അവിടെ ഒരു സ്ഥാനം കല്പിച്ചത്.

"ത്രിപാദൂർദ്ധ്വമുദൈത് പുരുഷഃ
പാദോസ്യേഹാഭവത് പുനഃ
തതോ വിഷ്വങ് വ്യക്രാമത്
സാശനാ നശനേ അഭി" (4)

ത്രിപാദ് (ത്രിപാത്തായി) പുരുഷഃ (പുരുഷൻ) സംസാരരഹിതനായ ബ്രഹ്മസ്വരൂപനായുള്ളവൻ. ഊർദ്ധ്വം (ഈ അജ്ഞാനകാര്യമായ സംസാരത്തിൽ നിന്ന് ബഹിർഭൂതനായി) ഉദൈത് (ഉത്കൃഷ്ടനായി ഇരിക്കുന്നു) ഇഹ പുനഃ (ഇവിടെയാകട്ടെ, ജഗത്തിലാകട്ടെ) പാദഃ (ഒരു പാദം-ലേശം) അഭവത് (ഭവിച്ചു) സൃഷ്ടിക്കായും സംഹാരത്തിനായും കൂടെക്കൂടെ ആവിർഭവിക്കുന്നു.

'വിഷ്ടഭ്യാഹമിദം കൃത്സ്ന-
മേകാംശേന സ്ഥിതോ ജഗത്"

എന്ന് ഗീതയിലും ഈ തത്വം തന്നെയാണ് പറഞ്ഞിരിക്കുന്നത്. തതഃ (ഇങ്ങനെ മായയായി വന്നിട്ടുള്ള ഒരംശം) വിഷ്വങ് (ദേവമനുഷ്യതിര്യഗാദി രൂപത്തിൽ) വ്യക്രാമത് (വിക്രമണം ചെയ്ത് വ്യാപിച്ചിരിക്കുന്നു) ദേവമനുഷ്യതിര്യഗാദി ചേതന രൂപത്തിൽ മാത്രല്ല സാശനാനശനേ അഭി സാശനമായ-ഭോജനാദിവ്യവഹാരം ഉള്ള ചേതനമായും, അനശനമായും-ഭോജനാദി വ്യവഹാരം ഇല്ലാത്ത ജഡമായും (പർവതങ്ങൾ, നദികൾ എന്നും മററുമായും) ആ ഒരംശം തന്നെ വ്യാപിച്ച് വർത്തിക്കുന്നു.

"തസ്മാദ് വിരാഡ ജായത
വിരാജോ അധി പൂരുഷഃ
സ ജാതോ അത്യരിച്യത
പശ്ചാദ് ഭൂമിമഥോപുരഃ" (5)

ഇങ്ങനെ സർവത്തേയും വ്യാപിച്ചതായ ആ ആദിപുരുഷനിൽ നിന്ന് തന്നെ വിരാട് (ബ്രഹ്മാണ്ഡദേഹം) അജായത (ഉണ്ടായി) വിവിധങ്ങളായ വസ്തുക്കൾ എല്ലാം ഈ ബ്രഹ്മാണ്ഡദേഹത്തിൽ രാജി (പ്രകാശി)ക്കയാൽ ഇതിനെ വിരാട് എന്ന് പറയുന്നു. വിരാജഃ അധി (ഈ വിരാട്ടിൽ-ബ്രഹ്മാണ്ഡദേഹത്തിൽ) പുരുഷഃ (പുരുഷൻ—ചേതനൻ) അഭിമാനിയായി അധിഷ്ഠാനം ചെയ്തിരിക്കുന്നു. ജാതഃ സഃ (ഇങ്ങനെ വിരാഡ്ദേഹത്തിൽ അഭിമാനിയായി അധിഷ്ഠാനം ചെയ്തിരിക്കുന്ന പുരുഷൻ അത്യരിച്യത (അതിരിക്തനായി ഭവിച്ച് വിരാഡ്ദേഹത്തിൽ പ്രത്യേകിച്ച് ദേവമനുഷ്യതിര്യഗാദി രൂപമായി പ്രകാശിച്ചു) പശ്ചാദ് (ഇങ്ങനെ ദേവമനുഷ്യാദി രൂപമായി ചമഞ്ഞതിനു ശേഷം ഭൂമി (ഭൂമിയെ) സസർജ (സൃഷ്ടിച്ചു) അഥോ (അനന്തരം) പുരഃ (സപ്തധാതുക്കൾകൊണ്ട് ശരീരങ്ങളേയും സൃഷ്ടിച്ചുവത്രേ.

> "യത് പുരുഷേണ ഹവിഷാ
> ദേവാ യദ് യജ്ഞമതന്വത
> വസന്തോ അസ്യാസീദാജ്യം
> ഗ്രീഷ്മ ഇധ്മഃ ശരദ് ഹവിഃ" (6)

ദേവാഃ (ദേവന്മാർ) ശരീരങ്ങൾ ഉണ്ടായശേഷം വേറെ ചില സാധനങ്ങൾ ഉണ്ടാകുന്നതിനുവേണ്ടി പുരുഷേണ ഹവിഷാ (പുരുഷനാകുന്ന ഹവിസ്സിനാൽ—പുരുഷനെ ഹവിസ്സായി കല്പിച്ചു) യദ് യജ്ഞം(യാതൊരു യാഗത്തേ)അതന്വത (അനുഷ്ഠിച്ചുവോ) ആ യജ്ഞത്തിൽ വസന്തഃ (വസന്ത ഋതു) ആജ്യം (ഘൃതം) ആയി ആസീദ് (ഭവിച്ചു) ഗ്രീഷ്മഃ (ഗ്രീഷ്മ ഋതു) ഇധ്മഃ (സമിത്തായി) ഭവിച്ചു. ശരദ് (ശരദൃതു) ഹവിഃ (ഹവിസ്സായി) ഹോമദ്രവ്യമായി ഭവിച്ചു. ഇതെല്ലാം പുരുഷന്റെ രൂപമായാലും യാഗത്തിൽ പ്രധാനം ഹവിസ്സായതുകൊണ്ടാണ് ആദ്യം പുരുഷനെത്തന്നെ ഹവിസ്സായി വർണ്ണിച്ചത്. ഹവിസ്സിന് ആജ്യവും സമിത്തും പ്രധാനപ്പെട്ട അംഗങ്ങളാണ്.

> "തം യജ്ഞം ബർഹിഷി പ്രൌക്ഷൻ
> പുരുഷം ജാതമഗ്രതഃ
> തേന ദേവാ അയജന്ത
> സാധ്യാ ഋഷയശ്ച യേ" (7)

അഗ്രതഃ ജാതം പുരുഷം (ആദ്യമായി ജാതനായ ആവിർഭവിച്ച) തം യജ്ഞം പുരുഷം ആ യജ്ഞരൂപനായ പുരുഷനെ- (പശു

ഭാവനയോടുകൂടി സ്വീകരിച്ചു) ബർഹഷി (മാനസമായ യജ്ഞത്തിൽ) പ്രൌക്ഷൻ (പ്രോക്ഷണം ചെയ്തു.) തേന (ആ പൂരുഷനെക്കൊണ്ട്) സാധ്യാഃ (സൃഷ്ടിസാധനഭൂതരായ) ദേവാഃ (ദേവന്മാരും പ്രജാപതി പ്രഭൃതികളും) യേ ഋഷയഃ ച (യാവ ചില മന്ത്രദ്രഷ്ടാക്കളായ ഋഷിമാരുണ്ടോ അവരും) അയജന്ത (യാഗം ചെയ്തും) ആ പുരുഷനെത്തന്നെ ഹവിസ്സായും പശുവായും മററും സ്വീകരിച്ച് യജ്ഞം ചെയ്തു ആ പുരുഷനെ ആരാധിച്ചു. സൃഷ്ടിയിൽ മേല്പോട്ട് വേണ്ട കാര്യങ്ങളുടെ ഉത്പത്തിക്കായി പ്രാർത്ഥിച്ചു എന്നു സൂക്ഷ്മം.

"തസ്മാദ് യജ്ഞാത് സർവഹുതഃ
സമ്ഭൃതം പൃഷദാജ്യം
പശൂം സ്താംശ്ചക്രേ വായവ്യാ—
നാരണ്യാൻ ഗ്രാമ്യാശ്ച യേ" (8)

സർവഹുതഃ (സർവാത്മകനായ പുരുഷനെക്കുറിച്ച് ഹോമം ചെയ്യുന്നതായ ആ യജ്ഞത്തിൽ, മാനസികമായ യാഗത്തിൽ നിന്നും) പൃഷദാജ്യം (ദധിമിശ്രമായ ആജ്യം) സമ്ഭൃതം (സമ്പാദിതമായി) ദധി ആജ്യം തുടങ്ങിയ ഭോജ്യവസ്തുക്കൾ ഉണ്ടായി എന്നു തന്നെയല്ല ആയജ്ഞം വായവ്യാൻ പശൂൻ (വായുദേവതാകങ്ങളായ പശുക്കളേയും) ആരണ്യാൻ (അരണ്യഗതങ്ങളായ ഹരിണാദികളേയും) ഗ്രാമ്യാശ്ച യേ (ഗ്രാമസഞ്ചരയോഗ്യങ്ങളായ അശ്വാദികളേയും) ചക്രേ (ഉണ്ടാക്കിക്കൊടുത്തു).

"തസ്മാദ് യജ്ഞാത് സർവഹുതഃ
ഋചഃ സാമാനി ജജ്ഞിരെ
ഛന്ദാംസി ജജ്ഞിരെ തസ്മാദ്
യജുസ്തസ്മാദ് ജായത" (9)

സർവഹുത്തായ ആ യാഗത്തിൽ നിന്നു ഋക്കുകളും (സ്തോത്രമന്ത്രങ്ങളാകുന്ന ഋഗ്വേദവും) സാമങ്ങളും (ഗാനസ്തോത്രരൂപങ്ങളായ സാമവേദങ്ങളും) ഗായത്ര്യാദി ഛന്ദസ്സുകളും യജ്ഞോപായോഗിയായ യജൂർവേദവും ഉത്പന്നങ്ങളായി.

"തസ്മാദശ്വാ അജായന്ത
യേ കേ ചോഭായദതഃ
ഗവോ ഹ ജജ്ഞിരെ തസ്മാത്
തസ്മാജ്ജാദ്താ അജാദയഃ" (10)

ആ യജ്ഞത്തിൽ നിന്നു അശ്വങ്ങളും കോലാടുകളും ചെമ്മരിയാടുകളും പശുക്കളും ഉണ്ടായി. ഇത് എട്ടാമത് ഋക്കിൽ പറഞ്ഞതിന്റെ തന്നെ ഒരാവൃത്തിയാണ്. എന്നാൽ അനേകം മൃഗജാതികൾക്ക് ഉപലക്ഷണമാണെന്ന് ഒരു വിശേഷം ഇല്ലെന്നില്ല.

"യത് പുരുഷം വ്യദധുഃ
കതിധാ വ്യകല്പയൻ
മുഖം കിമസ്യ കൌ ബാഹു
കാ ഊരൂ പാദാ ഉച്യതേ" (11)

ബ്രാഹ്മണാദി സൃഷ്ടിയെപ്പററി ഉപന്യസിക്കുവാനായി ബ്രഹ്മവാദികളുടെ പ്രശ്നരൂപമാണ് ഈ ഋക്ക്.

യത് (യദാ എപ്പോൾ) പ്രജാപതിയുടെ പ്രാണരൂപരായ ദേവതകൾ; പുരുഷം (വിരാട്രൂപത്തെ) വ്യദധുഃ (ഉണ്ടാക്കിയോ കല്പന ചെയ്തു സൃഷ്ടിച്ചുവോ) കതിധാ വ്യകല്പയൻ (എത്രപ്രകാരത്തിലാണ് ഉണ്ടാക്കിയത്) ഈ വിരാട്രൂപത്തിന് ഏതാണ് മുഖം ഏതാണ് ബാഹുക്കൾ ഏതാണ് തുടകളും പാദങ്ങളും ആയി ഉച്യേതേ? പറയപ്പെടുന്നത്.

"ബ്രാഹ്മണോഽസ്യ മുഖമാസീദ്
ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ് വൈശ്യഃ
പദ്ഭ്യാം ശൂദ്രോ അജായത" (12)

അസ്യ (ഈ പ്രജാപതിയായ പുരുഷന്) ബ്രാഹ്മണഃ (ബ്രാഹ്മണൻ) മുഖം ആസീദ് (മുഖമായി ഭവിച്ചു) ഈ പുരുഷന്റെ മുഖത്തിൽ നിന്നാണ് ബ്രാഹ്മണൻ ജനിച്ചതെന്നു താത്പര്യം. രാജന്യഃ (ക്ഷത്രിയൻ) ബാഹൂ കൃതഃ (ബാഹുക്കളായി ചെയ്യപ്പെട്ടു); ബാഹുക്കളിൽ നിന്നും ക്ഷത്രിയനുണ്ടായി. തദ് (അപ്പോൾ) അസ്യ ഊരു (ഈ പുരുഷന്റെ ഊരുക്കൾ തുടകൾ) വൈശ്യഃ കൃതഃ (വൈശ്യനായി ചെയ്യപ്പെട്ടു) പദ്ഭ്യാം ശൂദ്രോ അജായത (പാദങ്ങളിൽ നിന്നും ശൂദ്രൻ ജനിച്ചു).

ഇതുകൊണ്ട് ആ പുരുഷൻ ബ്രാഹ്മണ ക്ഷത്രിയവൈശ്യശൂദ്രരായി നാലുതരത്തിൽ ആയിത്തീർന്നു എന്ന് ആദ്യപ്രശ്നത്തിനും മുഖാദികൾ ഏതെല്ലാമാണെന്നുള്ള പ്രശ്നത്തിനും ഉത്തരമായി. ഇനിയും പലപ്രകാരത്തിലുള്ള സൃഷ്ടിപ്രകാരം നിർദ്ദേശിക്കുന്നു:—

"ചന്ദ്രമാ മനസോ ജാത-
ശ്ചക്ഷോഃ സൂര്യോ അജായത
മുഖാദിന്ദ്രശ്ചാഗ്നിശ്ച
പ്രാണാദ്വായുരജായത" (13)

ഈ വിരാട് പുരുഷൻെറ മനസ്സിൽ നിന്നു ചന്ദ്രനും നേത്രത്തിൽ നിന്നും സൂര്യനും മുഖത്തിൽ നിന്നു ഇന്ദ്രാഗ്നികളും പ്രാണനിൽ നിന്നു വായുവും ഉണ്ടായി. ഇത്രയും തേജോരൂപമാകുന്നു. ഇനി ലോകങ്ങളുടെ സൃഷ്ടിയെ പറയുന്നു.

"നാഭ്യാ ആസീദന്തരിക്ഷം
ശീർഷ്ണോ ദ്യൌഃ സമവർത്തത
പദ്ഭ്യാം ഭൂമിർദിശഃ ശ്രോത്രാദ്
തഥാ ലോകാന കല്പയത്" (14)

ഈ വിരാട്പുരുഷൻെറ നാഭിയിൽനിന്നു അന്തരീക്ഷലോകവും ശീർഷത്തിൽ (ശിരസ്സിൽ) നിന്നു ദ്യുലോകവും പാദങ്ങളിൽ നിന്നു ഭൂലോകവും ശ്രോത്ര (കർണ്ണ) ത്തിൽ നിന്നു ദിക്കുകളും ഉല്പന്നങ്ങളായി.

"സപ്താസ്യാസൻ പരിധയ
സ്ത്രിഃ സപ്ത സമിധഃ കൃതാഃ
ദേവാ യദ് യജ്ഞം തന്വാനാ
അബധ്നൻ പുരുഷം പശും" (15)

ഇനി മുൻ പ്രസ്താവിച്ചതായ സാങ്കല്പികമായ മാനസയജ്ഞത്തിനു വേണ്ടതായ ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ്പ്, ബൃഹതി, പങ്ക്തി, ത്രിഷ്ടുപ്പ്, ജഗതി എന്നീ ഏഴു ഛന്ദസ്സുകൾ പരിധികളായി ഭവിച്ച് പുറമേയുള്ള ചുററുവേദികളുടെ സ്ഥാനം വഹിച്ചു. ഇതുപോലെ 12 മാസങ്ങൾ 5 ഋതുക്കൾ മൂന്നു ലോകങ്ങൾ ആദിത്യൻ എന്നീ 21 പേര് സമിത്തുക്കളുടെ സ്ഥാനം വഹിച്ചു. യദ് യാതൊരു പുരുഷനുണ്ടോ വിരാഡ്രൂപി അദ്ദേഹത്തെ ഈ സങ്കല്പയജ്ഞത്തിലേക്കായി ദേവന്മാർ പശുവായി സങ്കല്പിച്ചു യജ്ഞം നടത്തി.

ഇങ്ങനെ ദേവന്മാർ മാനസയജ്ഞം കൊണ്ടു പ്രജാപതിരൂപനായ വിരാട്പുരുഷനെ ആരാധിച്ചു കർമ്മം നടത്തിയെന്നും അപ്രകാരം ഉള്ള പ്രജാപതിയെ ഉപാസിച്ചാൽ കിട്ടുന്ന ഫലം ഇന്നതരത്തിലുള്ളതാണെന്നും കീർത്തനം ചെയ്തു കൊണ്ട് ഈ പുരുഷ സൂക്തഭാഗം അവസാനിക്കുന്നു.

"യജ്ഞേന യജ്ഞമയജന്ത ദേവാ–
സ്താനി ധർമ്മാണി പ്രഥമാന്യാസൻ
തേഹ നാകം മഹിമാനഃ സചന്തേ
യത്ര പൂർവ്വ സാദ്ധ്യാഃ സന്തി ദേവാ" (16)

ദേവന്മാർ മാനസികമായ യജ്ഞംകൊണ്ടു യജ്ഞസ്വരൂപനായ പ്രജാപതിയെ ആരാധിച്ചു. അവർക്ക് അപ്പോൾ ജഗദ്രൂപത്തെ ധരിക്കുന്നതിനുള്ള ധർമ്മസ്ഥാനീയങ്ങളായ അദ്യത്തേക്കാര്യങ്ങൾ എല്ലാം ഉദിച്ചു തുടങ്ങി. യാതൊരു വിരാട്ടിനെ പ്രാപിക്കുന്ന രൂപത്തിലുള്ള സ്വർഗത്തിൽ മുമ്പിലത്തെ സാധ്യന്മാരായ ദേവന്മാർ വിജയിച്ചിരിക്കുന്നുവോ അപ്രകാരം ഉള്ള സ്വർഗ്ഗത്തെ പ്രാപിക്കണമെങ്കിൽ ആ വിരാഡ്രൂപനായ പ്രജാപതിയെ ഉപാസിക്കണം. ഉപാസിക്കുന്നവർ മഹാത്മ്യം ഉള്ളവരായി നിർബാധമായി അതേ സ്വർഗ്ഗത്തിൽ എത്തി സുഖിക്കുന്നു.

ചന്ദനം അരയ്ക്കുമ്പോൾ വെള്ളം, ചാണ എന്നിവയുടെ ദുർഗന്ധം തട്ടിയാലും അതു പ്രകടമാവാതെ ചന്ദനം തൻെറ ഗന്ധം കൊണ്ട് താൻ മാത്രമായി വാസിക്കും പോലെയാണ് പരമാത്മാവ് ജഗത്തിൽ വാസ്തവത്തിൽ ഇല്ലാത്തതായ നാമരൂപവികാരമാലിന്യം ഏശാതെ താൻ മാത്രമായി ഭാസിക്കുന്നതെന്നു താല്പര്യം. ദൃഷ്ടാന്തം കൊടുത്തു വിവരണം ചെയ്യുന്ന ശ്രീശങ്കരഭഗവത്പാദാചാര്യർക്ക് "വാസ്യം" എന്നുള്ള പദത്തിന് വാസിപ്പിക്കുവാൻ (മണപ്പിക്കുവാൻ യോഗ്യം) എന്നുള്ള അർത്ഥം കൂടി ഉദ്ദിഷ്ടമായിരിക്കണം എന്നു ദൃഷ്ടാന്തത്തിൻെറ സ്വഭാവംകൊണ്ടൂഹിക്കാൻ ന്യായമുണ്ട്. വാസ്യം എന്നുള്ളതിനു നിവാസയോഗ്യം എന്നൊരർത്ഥവും സ്വീകരിക്കാം. അപ്പോൾ പരമാത്മാവായ ഈശ്വരനാണ് ജഗത്തിനെ അധിഷ്ഠാനം ചെയ്ത് അന്തര്യാമിയായി പ്രകാശിക്കുന്നതെന്നു താത്പര്യം വരുന്നു. ഈ രീതിയിൽ ജഗത്തിനെ ആദ്യമായി കണ്ടു അതിൽ ഈശ്വരൻ അധിഷ്ഠാനം ചെയ്യുന്നതായി ചിലരും ജഗത്തു തന്നെ ഈശ്വരനായേ പ്രകാശിക്കുന്നുള്ളു ഈശ്വര പ്രകാശത്തിനുള്ളിൽ വാസ്തവത്തിൽ ഇല്ലാത്തതും ആരോപിതവുമായ ജഗത്ത് കാണുന്നേ ഇല്ല എന്നു മററുചിലരുടെ ഇങ്ങനെ രണ്ടുതരം ഭാവനയ്ക്കു തരം ഉണ്ട്. ഇതിൽ ആദ്യത്തെ ഭാവനയേ ദ്വൈത (കർമ്മ) നിയമനിഷ്ഠയുള്ളവർക്കും രണ്ടാമത്തേ ഭാവനയേ സന്യാസനിഷ്ഠ

യുള്ളവർക്കുമായി തരം തിരിക്കാവുന്നതാണ്. ഏതായാലും ജഗത്ത് ഈശ്വരൻ തന്നെ എന്നല്ലാതെ പ്രത്യേകം ഒന്നില്ല. ഉണ്ടെന്നു തോന്നുകയാണെങ്കിലും അതു മുഴുവൻ ഈശ്വരനിൽ അധിഷ്ഠിതമാകുന്നു. അതിനാൽ ഈ ജഗത്തിൽ മോഹം വയ്ക്കാതെ എല്ലാം ഉപേക്ഷിച്ചു, പുത്രേഷണ, ദാരേഷണ, വിത്തേഷണ എന്നീ ഏഷണാത്രയവും വിട്ടു ലോകയജ്ഞം കൊണ്ടു ആത്മയജ്ഞവും കൈവന്ന് ആത്മാവു തന്നെ സർവവും എന്നു കരുതി പരമാനന്ദം പ്രാപിക്കുക എന്ന ഉപദേശമാണ് ഇവിടെ ആദ്യമായി:—

"ഈശാവാസ്യമിദം സർവം
യത് കിം ച ജഗത്യാം ജഗദ്
തേന ത്യക്തേന ഭുഞ്ജീഥാ
മാ ഗൃധഃ കസ്യസ്വിദ് ധനമ്"

എന്നീ ഭാഗത്താൽ വ്യക്തപ്പെടുത്തിയിരിക്കുന്നത്.

അനന്തരം ഈ വിധമുള്ള ആത്മതത്ത്വം ഗ്രഹിക്കാൻ ശക്തിയില്ലാത്തവൻ ശാസ്ത്രവിഹിതങ്ങളായ അഗ്നിഹോത്രാദി കർമ്മങ്ങളെ അനുഷ്ഠിച്ചിരുന്നാൽ അശുഭം ബാധിക്കാതെ പൂർണ്ണമായ പുരുഷായുസ്സ് ജീവിച്ചിരിക്കുമെന്നു പറഞ്ഞു അക്കൂട്ടർക്കും മാർഗം നിർദ്ദേശിക്കുന്നു. കർമ്മബന്ധം മുഴുവൻ വിട്ട് ആത്മജ്ഞാനം വന്നവർക്ക് ജീവിതേച്ഛയോ മറ്റോ ഇല്ലാത്തതിനാൽ മുക്തി സിദ്ധമായതുകൊണ്ട് ആയുസ്സിന്റെ കഥ തന്നെ ആദ്യത്തെ മന്ത്രത്തിൽ സ്മരിച്ചിട്ടില്ല. ഇങ്ങനെയുള്ള ആത്മജ്ഞാനമില്ലാതെ പൂർണ്ണായുസ്സ് ജീവിച്ചിരുന്നു മരിച്ചാൽ കർമ്മാനുഗുണമായ ദേവലോകമോ പിതൃലോകമോ അസുരലോകമോ പ്രാപിച്ചു വീണ്ടും അവർ ഇങ്ങോട്ടുതന്നെയെത്തി വിദ്യ (വിജ്ഞാനം) കൊണ്ട് ആത്മാവിനെ വേണ്ട പോലെ അറിഞ്ഞു തത്ഫലമായി ശാശ്വതമായ അജരാമരത്വാദിയെ നേടാതെ അജ്ഞാനംകൊണ്ട് അനാത്മാവായ ദൃശ്യത്തിൽ ഭ്രമിച്ചു എന്നും സംസരിച്ചതന്നെ ഇരിക്കുന്നു. ഇവരെ ബ്രഹ്മഘാതികൾ എന്ന് ഉപനിഷത്ത് നിർദ്ദേശിക്കുന്നു.

"കുർവന്നേവേഹ കർമ്മാണി
ജിജീവിഷേത് ശതം സമാഃ
ഏവം ത്വയിനാന്യഥേതോഽസ്തി
ന കർമ്മ ലിപ്യതേ നരേ

അസുര്യാ നാമ തേ ലോകാ
അന്ധേന തമസാവൃതാഃ
താം സ്തേ പ്രേത്യാഭിഗഛന്തി
യേ കേ ചാത്മഹനോ ജനാഃ ഈ. 2-3

അഗ്നിഹോത്രാദി കർമ്മങ്ങൾ കൂടി അനുഷ്ഠിക്കാതെ തോന്ന്യാസമായി നടക്കുന്നവർ ഹീനങ്ങളായ തിര്യഗ്ജാതികളിലും മററും ജനിച്ച് അധോഗതിയെ പ്രാപിക്കുന്നു. സൂക്ഷ്മം വിചാരിച്ചാൽ സംസാരികൾ മൂന്നുതരം ആകുന്നു.

1. കർമ്മവും തദനുഗുണമായ ദേവതോപാസനയും അറിവും ഉള്ളവർ.
2. വിഹിതങ്ങളായ കർമ്മം മാത്രം അനുഷ്ഠിക്കുന്ന ജ്ഞാനശൂന്യന്മാരായുള്ളവർ.
3. തോന്ന്യാസക്കാർ.

ഇവരിൽ ആദ്യത്തെ കൂട്ടർ, തിരിയെ വരാത്തവിധത്തിൽ സൂര്യൻെറ ഉത്തരായണലോകം പ്രാപിച്ച് നിത്യതേജസ്വികളായിരിക്കുന്നവർ; രണ്ടാമത്തേവർ ദക്ഷിണായനം പ്രാപിച്ച് പിതൃലോകസഞ്ചാരം ചെയ്തു വീണ്ടും തിരിയെ വരുന്നവർ; മൂന്നാമത്തെ കൂട്ടർ ക്രിമികീടാദികളായി ക്ഷണംപ്രതി ജനിച്ചും മരിച്ചും കഴിയുന്നവർ.

ഈശാവാസ്യം എന്ന ആരംഭത്താൽ സർവകർമ്മസന്യാസം ഉദ്ദേശിക്കുന്ന പരിവ്രാജകന്മാരെപ്പററിയുള്ള ആത്മോപദേശം ആണ് സങ്കല്പിച്ചിട്ടുള്ളതെങ്കിലും ഒടുവിലൊടുവിലായപ്പോൾ കർമ്മവും ജ്ഞാനവും രണ്ടും ചെയ്തിട്ടുള്ളവരുടെ ശ്രേയസ്സിനുള്ള മാർഗത്തിലാണ് കലാശം നോക്കുക:—

വിദ്യാം ചാവിദ്യാം ച
യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്ത്വാ
വിദ്യയാഽമൃതമശ്നുതേ ഈ. 11

വിദ്യയേയും (ജ്ഞാനത്തേയും) അവിദ്യയേയും (കർമ്മത്തേയും) പ്രാപിച്ചവൻ കർമ്മം കൊണ്ട് (അഗ്നിഹോത്രാദിയാൽ) മൃത്യുവിനേയും (കാര്യകാരണരൂപമായ ജനനമരണാദി മൃത്യുവി

നേയും) ജ്ഞാനം (ദേവതാജ്ഞാനം) കൊണ്ട് ദേവതാസ്വഭാവമാകുന്ന അമൃതത്തേയും (മരണം ഇല്ലാത്ത മോക്ഷാവസ്ഥയേയും. പുനരാവൃത്തിയില്ലാത്ത ഉത്തരായണലോകത്തിലെ ശാശ്വതമായ തേജോവസ്ഥയേയും) പ്രാപിക്കുന്നു. ഈ രീതിയിലുള്ള ഉപദേശത്താൽ ഈശാവസ്യം എന്ന ഉപക്രമവും കർമ്മജ്ഞാനസമുച്ചയത്തെ* കാണിക്കുന്നതായി വിചാരിക്കാൻ തക്കവിധത്തിൽ ഈശപദം സർവേശ്വരനായ ശുദ്ധ സാത്വികമൂർത്തിയെ സങ്കല്പിച്ചിരിക്കുന്നതായും വിവരണം ചെയ്യാം. ഈ ഈശാവാസ്യോപനിഷത്തിന് മറെറാരു മഹിമയുള്ളത് ഇത് മാത്രം മന്ത്രകാണ്ഡത്തിൽ നിന്ന് നേരെ എടുത്തിട്ടുള്ളതാണെന്നാണ്. മററുള്ളവയെല്ലാം ബ്രാഹ്മണങ്ങളിൽ നിന്ന് വന്നവയാണ്.

കേനോപനിഷത്ത്

കേനോപനിഷത്ത് ആദ്യം തലവകാരന്മാരുടെ ശാഖയിൽപ്പെട്ട ഉപനിഷത്തായിരുന്നതായി ചരിത്രകാരന്മാർ പറയുന്നു. 'കേനേഷിതം' എന്നിത്യാദിയായ ആരംഭത്തിൽനിന്നു കേനോപനിഷത്ത് എന്ന് പേര് സിദ്ധിച്ചതാണ്. ലോകത്തിൽ ആസ്തികവർഗത്തെ നാല് തരമായി തിരിക്കാം. 1. ശുദ്ധമേ കർമ്മികൾ 2. ദേവതാപരമായ വിജ്ഞാനമുള്ള കർമ്മികൾ 3. നിഷ്കാമകർമ്മികൾ 4. പരമാർത്ഥജ്ഞാനികൾ. ഇതിൽ നാലാമത്തെവർക്ക് ഉപദേശങ്ങൾ ആവശ്യമില്ല. ഒന്നാമത്തേവർക്ക് ഈ വക ഉപദേശങ്ങൾകൊണ്ട് ഫലമില്ല. ഇടയ്ക്കുള്ള രണ്ടാമത്തേവരായ ദ്വൈതികൾക്കും മൂന്നാം വർഗക്കാരായ അദ്വൈതികൾക്കും ആണ് ഉപനിഷത്തുകളുടെ വ്യാഖ്യാനം സഫലമാകുക. ഈ രീതിയിൽ ആരംഭിക്കപ്പെട്ടതാണ് ഈ കേനോപനിഷത്തിൻെറ വിവരണം.

"കേനേഷിതം പതതി പ്രേഷിതം മനഃ
കേന പ്രാണഃ പ്രഥമം പ്രൈതി യുക്തഃ
കേനേഷിതാം വാചമിമാം വദന്തി
ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി"

---

* ഇവിടെ വിദ്യയ്ക്ക് ദേവതാജ്ഞാനമെന്നേ ശ്രീശങ്കരഭഗവത്പാദാചാര്യർ അർത്ഥകല്പന ചെയ്യുന്നുള്ളു. (വിദ്യാം ച അവിദ്യാം ച ദേവതാജ്ഞാനം കർമ്മചേത്യാർത്ഥഃ) അതിനാൽ വിദ്യ യാഥാർത്ഥ ജ്ഞാനമല്ല അതുകൊണ്ട് ശരിയായ സമുച്ചയവാദം ഇവിടെ ഏർപ്പെടുന്നില്ല.

അചേതനമായ തേര് തെളിക്കാൻ ഒരു ചേതനനായ തേരാളിയെ കാണുന്നുണ്ട്. അതുപോലെ ഈ ശരീരത്തിൽ പ്രാണനും വാക്കും മനസ്സും ഇന്ദ്രിയങ്ങളും അതാതു വിഷയങ്ങളിൽ പ്രവൃത്തിക്കുന്നവരായി തോന്നുന്നെങ്കിലും അപ്രകാരം കാണുന്നില്ല. ഈ രീതിയിൽ ആരംഭിക്കപ്പെട്ടതായിട്ടാണ്. ഈ കേനോപനിഷത്തിന്റെ വിവരണം കാണുന്നത്. പ്രാണാദികളുടെ പ്രവൃത്തി മറേറതോ ഒന്നിന്റെ പ്രവൃത്തിഫലമാണ്. ഇവർക്ക് ചൈതന്യപ്രകാശം കൊടുത്തു പ്രവർത്തിപ്പിക്കാൻ ഇവയിൽ നിന്ന് വേറായ ഒന്നുണ്ടെന്നു നിശ്ചയം. അത് ആരാണ് എന്ന് ചോദ്യം. ഇന്ദ്രിയങ്ങൾക്ക് കർമ്മശേഷി നല്കുന്ന ഇന്ദ്രിയമായും മനസ്സിന് മനനം കൊടുക്കുന്ന മനസ്സായും പ്രാണന് അനങ്ങാൻ കാന്തിയരുളുന്ന പ്രാണനായും ഉള്ള ആത്മാവാണ് സർവത്തിനും പ്രേരകമായി തോന്നുന്നത് എന്നുത്തരം. എന്നാൽ ആ ആത്മാവിനെ പ്രകാശിപ്പിക്കാൻ മറെറാരു വസ്തുവില്ലേ എന്ന് ശങ്കിക്കരുത്; ഇല്ല തന്നെ.

"യത് ചക്ഷുഷാ ന പശ്യതി
യെനചക്ഷൂംഷി പശ്യതി
യത് ശ്രോത്രേണ ന ശൃണോതി
യേന ശ്രോത്രമിദം ശ്രുതം
യദ് മനസാ ന മനുതേ
യെനാഹുർമനോ മതം
യദ് വാചാ ƒനഭ്യുദിതം
യേന വാഗഭ്യുദ്യതെ
യത് പ്രാണേന പ്രാണിതി
യേന പ്രാണഃ പ്രണീയതെ
തദേവ ബ്രഹ്മ ത്വം വിദ്ധി"

യാതൊന്ന് നമ്മുടെ ചക്ഷുസ്സിനും ശ്രോത്രത്തിനും മനസ്സിനും വാക്കിനും പ്രാണനും വിഷയമല്ലയോ യാതൊന്നു കൊണ്ട് നമ്മുടെ ചക്ഷുസ്സു കാണാനും ശ്രോത്രം കേൾക്കാനും വാക്ക് പറയാനും മനസ്സ് ചിന്തിക്കുവാനും പ്രാണൻ അനങ്ങുവാനും ശക്തമാകുന്നുവോ അപ്രകാരം താൻ എല്ലാത്തിനേയും പ്രകാശിപ്പിക്കുന്നതും തനിക്കു താൻതന്നെ പ്രകാശമായിരിക്കുന്നതും ആണ് ആത്മാവ്; ഇതിനെ ബ്രഹ്മം എന്നു അറിഞ്ഞുകൊള്ളണം. ഈ ബ്രഹ്മത്തെ ഞാൻ അറിഞ്ഞു എന്നു വിചാ

രിക്കുന്നവൻ വാസ്തവത്തിൽ അറിഞ്ഞിട്ടില്ലാത്തവൻ തന്നെയാണ്. അത് അഖണ്ഡമായ അറിവിന്റെ രൂപമാകയാൽ കർത്തൃകർമ്മക്രിയകൾക്ക് സന്ദർഭം ഇല്ലല്ലോ. താൻതന്നെ ബ്രഹ്മം എന്നറിഞ്ഞാൽ തന്നിൽനിന്നും അന്യമായിട്ട് ഒന്നില്ലാത്തതിനാലും താൻതന്നെ ആ അറിവാകയാലും താൻ അറിഞ്ഞവൻ എന്ന ഭാവനയ്ക്ക് അവകാശം ഇല്ലെങ്കിലും വാസ്തവത്തിൽ അറിഞ്ഞവൻ തന്നെ. ജ്ഞാതാവ്, ജ്ഞേയം എന്നു രണ്ടിനം ഉണ്ടെങ്കിലെ ക്രിയാപരമായ ജ്ഞാനത്തിന് (ഞാൻ അറിയുന്നു എന്ന ഭാവത്തിന്) അവകാശം ഉള്ളൂ. ജ്ഞാതാവും ജ്ഞേയവും ഒന്നുതന്നെ എന്നനുഭവപ്പെട്ടവന് ഞാനറിയുന്നു എന്ന ഭാവം സാദ്ധ്യമല്ലല്ലോ. ഇതാണ് സാരം.

ഇങ്ങനെ വേദനത്താൽ വിദിതവും (അഭിന്നമായി) അന്യവേദനത്താൽ അവിദിതവും (വിഷയമല്ലാത്തതിനാൽ) ആയി വിദിതാവിദിതമാണ് ബ്രഹ്മം. ചുരുക്കത്തിൽ നമുക്കുള്ള ഓരോ ബോധത്തിനും കാരണബോധം അറിഞ്ഞറിഞ്ഞു ചെല്ലവേ ഒടുവിൽ എവിടെ സർവകാരണമായ പ്രത്യഗ്ബോധം (അന്തർമ്മുഖമായ ജ്ഞാനം) ഇതരനിരപേക്ഷമായിരിക്കുന്നുവോ അതുതന്നെ ബ്രഹ്മം. അതുതന്നെ ജ്ഞാനം. അതുതന്നെ ആനന്ദം. ഇങ്ങനെയാണ് അമൃതമായ ബ്രഹ്മത്തെ ഉപനിഷത്ത് ഉപദേശിക്കുന്നത്:-

> "പ്രതിബോധവിദിതം മതമ-
> മമൃതത്വം ഹി വിന്ദതെ
> ആത്മനാ വിന്ദതെ വീര്യം
> വിദ്യയാ വിന്ദതേ ƒമൃതമ്"

ക. ഉ. 2-4

ഒടുവിൽ അർത്ഥവാദപരമായി ബ്രഹ്മം ശമദമാദിസമ്പത്തില്ലാതെ ദുരഭിമാനികളായ ആർക്കും വിഷയമല്ലെന്നും താൻ എല്ലാത്തിനും അധിഷ്ഠാനാത്മാവാണെന്നും കാണിക്കുവാൻ ഒരു ഉപാഖ്യാനം ഭംഗിയായി ചേർത്തിരിക്കുന്നു:—

പണ്ട് ദേവാസുരയുദ്ധത്തിൽ ബ്രഹ്മം (സർവേശ്വരനായ പരമാത്മാവ്) ദേവകൾക്കു വേണ്ടി അസുരൻമാരെ ജയിച്ചു രക്ഷചെയ്തു. ദേവൻമാർക്ക് വിജയം ഉണ്ടായപ്പോൾ ഇന്ദ്രാദികളായ ദേവൻമാർ തങ്ങളുടെ വിജയത്തിൽ മററാർക്കും അവകാശമില്ലെന്നും തങ്ങളുടെ മാഹാത്മ്യം കൊണ്ടാണ് അസുരരെ ജയിച്ചതെന്നും അഭിമാനിച്ചു ഞെളിഞ്ഞുതുടങ്ങി. അവരുടെ

ഗർവം ശമിപ്പിച്ച് പ്രസാദിക്കുവാനായി മഹാമായാശക്തികൊണ്ട് ബ്രഹ്മം ഒരു അത്യത്ഭുതമായ രൂപത്തോടുകൂടിയവനായി അവരുടെ മുമ്പിൽ പ്രത്യക്ഷനായി കാണാറായി. ദേവകൾക്ക് കണ്ണിൽ കണ്ടിട്ടും ആ അത്ഭുതപുരുഷനെപ്പററിയുള്ള തത്വം മനസ്സിലായില്ല. ഈ മഹനീയമായ സത്വം എന്തായിരിക്കാം എന്നു കരുതി വിവരം അറിഞ്ഞു വരാനായി ഇന്ദ്രൻ ആദ്യം അഗ്നിയെ പറഞ്ഞയച്ചു. ആ രൂപം അഗ്നിയോടു താൻ ആരാണെന്ന് ചോദിക്കയും ഞാൻ സകലതും ദഹിപ്പിക്കുന്നവനാണെന്നുള്ള ഉത്തരം കേട്ട് ആ സത്വം "എന്നാൽ ഇതു ദഹിപ്പിക്കൂ" എന്നു പറഞ്ഞ് വെറും പുല്ലു പറിച്ച് ഇട്ടുകൊടുക്കുകയും ചെയ്തു. അഗ്നിക്ക് അതു സാധിക്കാൻ ശക്തിയില്ലാതേയും അതാരാണെന്നറിയാൻ കഴിയാതേയും മടങ്ങിപ്പോന്നു. അനന്തരം വായുവിനെ പറഞ്ഞയച്ചു. വായുവും ഇതുപോലെയുള്ള ചോദ്യോത്തരങ്ങൾക്കു ശേഷം അതേ പുല്ലു അനക്കാൻ പോലും ശക്തനാകാതെ മടങ്ങിപ്പോന്നു. മൂന്നാമതായി ഇന്ദ്രൻ തന്നെ കാര്യമറിവാനായിച്ചെന്നു. അപ്പോൾ ആ രൂപം കാണാതെയും ആയി. അഗ്നിക്കും വായുവിനും കാര്യസാധ്യമില്ലെങ്കിലും ആ മഹനീയ സത്വത്തെ കണ്ടു സംസാരിക്കുവാനെങ്കിലും സാധിച്ചു; ഇന്ദ്രന് ഊററം കൂടുകയാൽ അതിനും സാധിച്ചില്ല. ഇന്ദ്രൻ ഖേദിച്ച് ബ്രഹ്മസ്വരൂപം അറിവാൻ ആഗ്രഹിച്ചുകൊണ്ട് ആ രൂപം മറഞ്ഞ ദിക്കിൽ തന്നെ നോക്കി നിൽക്കവേ സർവമംഗളയായ ശ്രീപാർവതീദേവിയെപ്പോലെ രൂപവതിയായ ഒരു സ്ത്രീരത്നത്തെ കണ്ടു. ഇതു, ഉപദേശം ചെയ്യുവാനായി വന്ന വിദ്യാ ദേവത തന്നെയായിരുന്നു. ആ സ്ത്രീയോട് ഇന്ദ്രൻ ഞങ്ങൾ ആദ്യം കണ്ടതാരായിരുന്നു എന്നു ചോദിച്ചു. അതിന് ബ്രഹ്മമായിരുന്നു എന്നും ഈ ബ്രഹ്മമാണ് അസുരന്മാരെ ജയിച്ചതെന്നും ആ വിജയത്തിൽ ആദരവോടിരിക്കാത്തതിനാലാണ് നിങ്ങൾക്ക് തത്വം മനസ്സിലാകാത്തതെന്നും ഉപദേശിച്ചു. ബ്രഹ്മവിദ്യാരൂപിണിയായ ആ സ്ത്രീയുടെ ഉപദേശം കേട്ട് അവർ കാര്യം മനസ്സിലാക്കി. അന്നുമുതൽ ബ്രഹ്മവിത്തുക്കളായി മററു ദേവകളിൽ നിന്നും ഉത്കൃഷ്ടരായി പ്രകാശിച്ചുവത്രേ.

ഈ ഉപാഖ്യാനത്തിൽ അന്തർഭവിക്കുന്ന തത്വം ഇതാണ്. അഗ്നി പ്രകാശം കൊണ്ട് ജ്ഞാനേന്ദ്രിയങ്ങളും വായു ചലനം

കൊണ്ടു കർമ്മേന്ദ്രിയങ്ങളും ഇന്ദ്രൻ ഇന്ദ്രിയഗ്രാമനായകനാക കൊണ്ടു മനസ്സും ആകുന്നു. ഇവയിൽ ഇന്ദ്രിയങ്ങൾക്ക് മൂർത്തിമത്തായ ബ്രഹ്മത്തെ (പ്രപഞ്ചത്തെ) കാണാൻ സാധിക്കുമെങ്കിലും അതിന്റെ യാഥാർത്ഥ്യം മനസ്സിലാക്കാനോ അതിന്റെ ശക്തിയെ അന്യഥാകരിക്കുവാനോ ശേഷിയില്ല. ഇന്ദ്രിയസഹായം ഇല്ലാത്ത കേവല മനസ്സിന് ദർശിക്കാൻ കൂടി കഴികയില്ല. അതാണ് ഇന്ദ്രന് ആ സത്വത്തെ കാണാൻപോലും സാധിക്കാത്തത്. എന്നാൽ മനസ്സിന് തോലികൾ പററി അഭിമാനാദികൾ മാററി ശുദ്ധി വരുമ്പോൾ പരമാർത്ഥം അറിവാൻ ആഗ്രഹം (ജിജ്ഞാസ) ഉദിക്കുന്നു. തത്ഫലമായി (വിദ്യാരൂപമായ) ജ്ഞാനം ഉദിതമാകയും പരമാർത്ഥജ്ഞാനോപദേശം സിദ്ധിക്കയും ചെയ്യുന്നു.

'ഭീഷാസ്മാദവാതഃ പവതേ
ഭീഷോദേതി സൂര്യഃ'

എന്നിത്യാദി ശ്രുതികളിൽ ഘോഷിക്കുമ്പോലെ ഉള്ള തത്വമാണ് തൃണത്തെപ്പോലും വായുവിന് അനക്കാൻ സാധിക്കാത്തതെന്ന രീതിയിൽ അർത്ഥവാദം ചെയ്തു പറഞ്ഞത്.

ഇത്രയും കൊണ്ട് തപസ്സ്, ബ്രഹ്മചര്യം, ദമം (ശമദമാദി) അഗ്നിഹോത്രാദി കർമ്മം ഇത്രയും ഉള്ളിടത്ത് ഉപനിഷത്ത് ബ്രഹ്മവിദ്യ പ്രസാദിച്ച് അവർക്ക് സകല ശ്രേയസ്സും നൽകി ബ്രഹ്മപ്രാപ്തിയും ഉണ്ടാക്കിക്കൊടുക്കുന്നു എന്നുള്ള താത്പര്യത്തിൽ ഈ ഉപനിഷത്ത്—

'യോ വാ ഏതാ മേവം വേദാ-
പഹത്യ പാപ്മാനമനന്തേ
സ്വർഗ്ഗേ ലോകേ ജ്യേയേപ്രതി-
തിഷ്ഠതി പ്രതിതിഷ്ഠതി.'

എന്നവസാനിക്കുന്നു. ഉപനിഷദ്വിദ്യ പാപം കളഞ്ഞു സ്വർഗ്ഗസുഖം അനുഭവിക്കുമാറും അതിലും ജ്യേയ (ജ്യേഷ്ഠമായ-മഹത്തായ) പരബ്രഹ്മം പ്രാപിച്ചു പ്രതിഷ്ഠിതനാകുമാറും ആക്കിച്ചെയ്യുന്നുവെന്നു സാരം.

**കഠോപനിഷത്ത്**

കഠോപനിഷത്ത്, കഠശാഖീയന്മാരായ യജുർവേദികളുടെതാകുന്നു. അതിനാലാണ് കഠോപനിഷത്തെന്ന് പേരു വന്നത്. ഇതിൽ വിദ്യകൊണ്ട് (ജ്ഞാനം കൊണ്ടും) പ്രാപിക്കേണ്ടതായ പ്രത്യഗാത്മാവായി പ്രകാശിക്കുന്ന ബ്രഹ്മമാണ് വിഷയം. ബ്രഹ്മ

പ്രാപ്തിയും ആത്യന്തികമായ സംസാരനിവൃത്തിയുമാണ് പ്രയോജനം. ബ്രഹ്മവിദ്യയെ കരതലാമലകം (കൈയിൽ ഉള്ള നെല്ലിക്ക) പോലെ അത്ര എളുപ്പത്തിൽ പ്രകാശിപ്പിക്കാനായി നചികേതസ്സിൻെറയും യമൻെറയും സംവാദരൂപമായ ഉപാഖ്യാനംകൊണ്ട് ഈ ഉപനിഷത്താരംഭിക്കുന്നു. ഇപ്രകാരമാണ് ഉപാഖ്യാനം:-

നചികേതസ്സ് എന്ന ബ്രാഹ്മണകുമാരൻ അസംഖ്യം പശുക്കളും മററും ദാനം ചെയ്ത് യജ്ഞക്രിയയിൽ മുതിർന്നിരുന്ന പിതാവിനോട് തന്നെ ആർക്കാണ് ദാനം ചെയ്യുവാൻ പോകുന്നതെന്ന് ചോദിച്ചു. ബാലപ്രായമാകയാൽ വിവേകമില്ലാതെ ചോദിച്ച ഈ ചോദ്യത്തിന് പിതാവ് ആദ്യം മറുപടി ഒന്നും പറഞ്ഞില്ല. നചികേതസ്സ് വീണ്ടും ചോദ്യം തുടങ്ങി. നിർബന്ധം സഹിക്കവെഹിയാതെ അയാളുടെ പിതാവ് കുപിതനായി, നിന്നെ യമനു കൊടുക്കാൻ സങ്കല്പിച്ചിരിക്കയാണ് എന്ന് പറഞ്ഞുപോയി. ഉടൻ കാരണത്തിൽ പിതാവിന് പശ്ചാത്താപം ഉണ്ടായി. നചികേതസ്സ് തന്നെ യമന് കൊടുക്കത്തക്ക വിധത്തിൽ താൻ എന്തപരാധമാണ് ചെയ്തിരിക്കുന്നതെന്ന് സങ്കടപ്പെട്ടു. ചുരുക്കത്തിൽ സത്യം പാലിക്കുവാനായി നചികേതസ്സ് യമൻെറ ഭവനത്തിൽ ചെല്ലേണ്ടതായി വന്നു. അയാൾ അവിടെ ചെന്ന സന്ദർഭത്തിൽ യമൻ അന്യസ്ഥലത്തേക്കു പോയിരിക്കയായിരുന്നു. യമൻ തിരിച്ചു വരുന്നതിന് മൂന്നു ദിവസം വേണ്ടിവരികയാൽ നചികേതസ്സ് യമനെ പ്രതീക്ഷിച്ചുകൊണ്ട് അവിടെത്തന്നെ അത്രയും കാലം നിരാഹാരനായി കഴിച്ചുകൂട്ടി, യമൻ തിരിച്ചു വന്നപ്പോൾ അഗ്നിസമാനമായ തേജസ്സുകൊണ്ട് ബഹുമാന്യനായ ആ അതിഥിയെ സന്തോഷം സ്വീകരിച്ച് മൂന്നു നേരം നിരാഹാരനായി കഴിച്ചതിൻെറ ഫലമായി മൂന്നു വരം തരാം എന്നു പ്രീതനായി പറഞ്ഞു. നചികേതസ്സ് ആ മൂന്നു വരത്തിൽ ഒന്ന് തൻെറ പിതാവ് പുത്രനായ താൻ മൃത്യുവിൽ നിന്നു മുക്തനായിരിക്കുന്ന അവസ്ഥ കണ്ടു സന്തോഷിച്ചിരിക്കുന്നതായി പ്രസാദിക്കണം എന്നും രണ്ടാമത്തേത് മരണമില്ലാതെ ദേവത്വം ലഭിക്കാൻ സ്വർഗ്ഗലോകസാധനമായ അഗ്നിയെപ്പററിയുള്ള തത്ത്വം ഉപദേശിച്ചു തരണം എന്നും ആയിരുന്നു. അവ രണ്ടും യമൻ പ്രസാദിച്ചരുളി. മൂന്നാമത്തെ വരം, മനുഷ്യൻ മരിച്ചു കഴിഞ്ഞാൽ പ്രയാണം ചെയ്യുന്നതായി ശരീരേന്ദ്രിയമനോബുദ്ധിവ്യതിരിക്തനായി വേറെ ദേഹത്തെ

ആശ്രയിക്കുന്ന ഒരു ആത്മാവുണ്ടെന്നു ചിലരും ഇല്ലെന്നു മററു ചിലരും പറയുന്നു; അതുസംബന്ധിച്ചുള്ള തത്വവിദ്യോപദേശം തരണം എന്നായിരുന്നു. ഈ വരം ആയിരുന്നു യമനു പെട്ടെന്നു ഉത്തരം പറയാൻ സാധിക്കാത്തവിധം പ്രധാനം. യമൻ കഴിയുന്നിടത്തോളം ഒഴിയുവാൻ ശ്രമിച്ചിട്ടും, സാധിച്ചില്ല. അനേകം തരത്തിൽ മററു ഭോഗ്യവസ്തുക്കാം നൽകാമെന്നു പ്രലോഭനം ചെയ്തിട്ടും നചികേതസ്സ് വിട്ടൊഴിയുന്ന മട്ട് കാണാത്തതുകൊണ്ട് തത്വവിദ്യോപദേശം ചെയ്ത് നചികേതസ്സിനെ പ്രീതിപ്പെടുത്തി. ജനനമരണങ്ങടം കേവലം വികാരരൂപങ്ങടം മാത്രമാണെന്നും അവികൃതമായ ബ്രഹ്മം ഒന്നെ യഥാർത്ഥമായിട്ടുള്ളു എന്നും അപ്രകാരമുള്ള ബ്രഹ്മത്തെക്കുറിച്ചുള്ള തത്വജ്ഞാനത്താൽ ആവക ജനനമരണ സംസാരത്തെ കടന്ന് പരമപദം പ്രാപിക്കേണ്ടതാണെന്നും ആയിരുന്നു ഉപദേശം. തത്വജ്ഞാനം സിദ്ധിക്കുന്നതിനുള്ള മാർഗ്ഗവും പല പ്രകാരത്തിൽ ഉപദേശിച്ചിരിക്കുന്നു. അതിലൊരിടം:-

'യദാകാമാഃ പ്രമുച്യന്തേ<br>
കാമായേ ƒസ്യ ഹൃദിസ്ഥിതാ<br>
അഥ മർത്ത്യോ ƒമൃതോ ഭവ-<br>
ത്യത്ര ബ്രഹ്മ സമശ്നുതേ'

സർവകാമങ്ങളും ത്യജിച്ചാൽ മർത്ത്യൻ തന്റെ മരണധർമ്മം വിട്ട് അമൃതനായ് (മുക്തനായി ഭവിച്ച്) ബ്രഹ്മാഭേദം പ്രാപിക്കുമെന്നർത്ഥം. അതുകൊണ്ട് ഹൃദയത്തിലുള്ള കാമങ്ങളാണ് ജനനമരണരൂപമായ സംസാരത്തിന് സാധനമായിത്തീരുന്നത് എന്നുള്ള കാര്യവും ഗ്രന്ഥകാരൻ ഇവിടെ നിർദ്ദേശിച്ചിരിക്കുന്നു.

ഇതിൽ നിന്നു ഗ്രഹിക്കേണ്ടതു വേറെയും ഉണ്ട്. യമൻ നചികേതസ്സിനെ ഉത്തമനായ അധികാരിയായി കണ്ട് മൂന്നു വരം നൽകിയതിലും നചികേതസ്സ് അവയെ വേണ്ടവിധം ഉപയോഗപ്പെടുത്തി ധന്യനായി തീർന്നതിലും നിന്ന് ആധിഭൌതികമായും, ആധിദൈവികമായും, അദ്ധ്യാത്മികമായും മൂന്നു തരത്തിലുള്ള സമ്പത്തും യഥാവിധി അനുഭവിച്ചു ബ്രഹ്മവിത്തായി മുക്തനായ ഒരു പരമപുരുഷന്റെ (യോഗിവര്യന്റെ) ചര്യ ഉദാഹരിക്കപ്പെട്ടിരിക്കുന്നതായി മനസ്സിലാക്കാം. ആദ്യത്തെ വരം. പിതാവ് പ്രസന്നനായിരിക്കേണ്ടത്, ആധിഭൌതികഫല

മാകുന്നു; രണ്ടാമത്തെ വരം സ്വർഗത്തിൽ ശാശ്വതമായ സ്ഥാനം കിട്ടത്തക്ക പദവിക്കു വേണ്ടി അഗ്നിദേവതാപ്രസാദം ലഭിക്കാനുള്ളതാകയാൽ അത് ആധിദൈവികഫലമാകുന്നു; മൂന്നാമത്തേത് ആത്മജ്ഞാന സമ്പാദനം ചെയ്തു ബ്രഹ്മപ്രാപ്തിക്കുള്ളതിനാൽ ആദ്ധ്യാത്മിക ഫലവുമാകുന്നു,

കാഠകോപനിഷത്തിൽ രണ്ട് അദ്ധ്യായവും ആറു വല്ലികളും ഉണ്ട്. ആദ്യത്തെ അദ്ധ്യായത്തിൽ മേൽവിവരിച്ച നചികേതസ്സിന്റെ ഉപാഖ്യാനവും, ആത്മതത്ത്വവും, ആത്മാവിനു ശരീരത്തിൽ അനുപ്രവേശവും, ഒടുവിൽ യോഗത്താൽ അതിന്റെ നിവൃത്തിയും പ്രസ്താവിക്കുന്നു. രണ്ടാമദ്ധ്യായത്താൽ അദിതിയും പുരുഷനും ഒന്നാണെന്ന സിദ്ധാന്തത്തിൽ പ്രകൃതി പുരുഷൻമാർക്കു അഭേദവും അഗ്നി വായുദൃഷ്ടാന്തത്താൽ ക്ലേശങ്ങളാൽ ആത്മാവിന് ലോപമില്ലാത്ത അവസ്ഥയും പരമപുരുഷാർത്ഥസാധനം സ്ഥിരമായ ഇന്ദ്രിയധാരണാത്മക യോഗമാണെന്നുള്ള നിഷ്കർഷവും പ്രതിപാദിക്കുന്നു.

ഈ കഠോപനിഷത്ത് ഉപനിഷത്തുക്കളിൽ പ്രാധാന്യം ഉള്ള ഒന്നാണ്. ഇതു മിക്കവാറും ശ്ലോകരൂപത്തിലാകയാൽ അർവാചീനമാണെന്നു ചരിത്രകാരൻമാർ പറയുമെങ്കിലും ഇതിലെ പ്രതിപാദന രീതിയും വിഷയങ്ങളുടെ വിശദീകരണവും ഇതിനു വളരെ പഴക്കമുണ്ടെന്നുള്ള വസ്തുതയ്ക്കു ലക്ഷ്യമാണ്. ലോകത്തിൽ ഐഹികഫലമായ ധനധാന്യപുത്രാദി രൂപത്തിലുള്ള പ്രേയസ്സിനല്ല സംസാരവിമുക്തിരൂപമായ പരമാത്മാജ്ഞാന രൂപത്തിലുള്ള ശ്രേയസ്സിനാണ് ശ്രമിക്കേണ്ടതെന്നും അധികാരി നിരൂപണം ചെയ്തുകൊണ്ട് രണ്ടാം തരത്തിലുള്ളവയാണു ബ്രഹ്മവിദ്യാധികാരികൾ എന്നും കാണിക്കുന്നു. ബ്രഹ്മം ശ്രുതിപ്രമാണവേദ്യമാണെന്നും കേവലം തർക്ക (ഊഹാപോഹ) ത്തിനാൽ സാധ്യമല്ലെന്നും അതിനാൽ ശ്രുതിനിർദ്ദിഷ്ടമായ രീതിയിൽ ആത്മാനുഭവം കൊണ്ടു പ്രവർത്തിക്കണമെന്നും ഉപദേശിക്കുന്നു. നോക്കുക:—

"നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുധാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വൃണുതേ തനൂം സ്വാം"

കഠ. 2–23

ഈ ആത്മാവ് വളരെ പ്രസംഗിച്ചതുകൊണ്ടോ ഗ്രന്ഥങ്ങൾ മനസ്സിലാക്കാനുള്ള ബുദ്ധിശക്തികൊണ്ടോ ധാരാളമായി പ്രവചനങ്ങൾ കേട്ടതുകൊണ്ടോ കിട്ടുകയില്ല. ആത്മാവിനെ അറിയണമെന്ന് അത്യുത്കടമായ ഉത്കണ്ഠയുണ്ടായാൽ സ്വയമേ ആത്മാവു പ്രസാദിച്ചു മനോബുദ്ധീന്ദ്രിയാദികൾക്കു വിഷയമല്ലാത്ത തന്റെ സ്വയം പ്രകാശത്തെ കാട്ടിക്കൊടുക്കുന്നതാണ്. ആത്മസ്വരൂപത്തെപ്പററി യമൻ നചികേതസ്സിനെ ഈ വിധം ഉപദേശിക്കുന്നു.

"അണോരണീയാൻ മഹതോ മഹീയാൻ
നാത്മാസ്യ ജന്തോർന്നിഹിതോ ഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമാത്മനഃ"

കാ. 2-20

ലോകത്തിൽ വസ്തുക്കൾ ആകെ അണു അല്ലെങ്കിൽ മഹത്തെന്ന രണ്ടുതരമേ ഉള്ളു. അണുവിനുമിപ്പുറത്ത് അത്യന്തം അണുവും. മഹത്തിനും അപ്പുറത്ത് അതിമഹത്തും ആണ് ആത്മാവ്; അമേയമെന്നർത്ഥം. അന്തര്യാമിയായി പരമാണുസ്വരൂപനും വിരാട്ടായി പരമമഹത്തും ആണ് ആത്മാവ്; അവനവന്റെ ഭാവനപോലെ എങ്ങിനേയും ഗ്രഹിക്കാം. എന്നുതന്നെയുമല്ല സർവ്വജന്തുക്കൾക്കും (ബ്രഹ്മാദിസ്തംബപര്യന്തമായ സമസ്തചരാചരത്തിനും) ബുദ്ധിപ്രവിഷ്ടമായ ബുദ്ധ്യാകാരത്തിലുള്ള ആത്മാവ് ചൈതന്യപ്രകാശവും ആകുന്നു. ഇപ്രകാരം ഉള്ള ആത്മാവിനെ അക്രതുവായി (അകാമനായി-സകല വിഷയങ്ങളിൽ നിന്നും നിവൃത്തനായി) കാണുന്നവൻ മനോബുദ്ധ്യാദികളുടെ അന്തഃപ്രസാദം കൊണ്ട് വീതശോകനായി സംസാരമുക്തനായി ഭവിക്കുന്നു. ഇത്രതന്നെയല്ല വിദ്യകൾ കൊണ്ടു പരമാത്മപദം പ്രാപിക്കാൻ ശരീരമാകുന്ന രഥത്തിൽ സഞ്ചരിക്കുന്ന സ്വാമിയായി ജീവനേയും കുതിരകളായി ഇന്ദ്രിയങ്ങളെയും കടിഞ്ഞാണായി മനസ്സിനേയും രൂപപ്പെടുത്തി ഒരു യാത്ര വർണ്ണിച്ചുകൊണ്ടു തത്ത്വം ഉപന്യസിക്കുന്നു. പ്രാപിക്കേണ്ടത് പരമമായ പദമാകുന്നു. അതിനെ 'തദ് വിഷ്ണോഃ പരമം പദം' എന്നു, ശ്രുതി വിഷ്ണുപദമായി ഘോഷിക്കുന്നു. വിഷ്ണു, വ്യാപനശീലമായ പരബ്രഹ്മം; അതിന്റെ പദം (സ്ഥാനം) അതുതന്നെയാകുന്ന സ്ഥിതി. ശിരോമാത്രമായ

രാഹുവിനെ രൂപപ്പെടുത്തി 'രാഹോഃ ശിരഃ' എന്നു പറയു ബോലെ ഇവിടെ അഭേദമാണ് തത്ത്വം.

വിഷ്ണു, വാസുദേവൻ എന്നു സഗുണബ്രഹ്മമായ ഈശ്വരനായി സ്വീകരിച്ചാൽ ഭേദസംബന്ധത്താൽ വിഷ്ണുവിന്റെ പദം എന്നർത്ഥമായി പരബ്രഹ്മസ്ഥാനം ഹൃദയപുണ്ഡരീകാന്തർഗതമായ ആകാശം എന്നർത്ഥം. ഈയർത്ഥം ക്രമേണ തേഞ്ഞ് തേഞ്ഞ് വിഷ്ണുപദം ആകാശപര്യായമായിട്ടുണ്ട്.

ഈ രൂപകം കൊണ്ടു വിവേകമാ(ബുദ്ധിയാ)കുന്ന സാരഥിയാൽ ഇന്ദ്രിയങ്ങളെ മനസ്സിലും മനസ്സിനെ തന്നിലും കൈവിട്ട് ചാടി ദുർവിഷയത്തിലേക്കു കടക്കാതെ നിയമനം ചെയ്തു സമാഹിതനായി ബ്രഹ്മാവ് സംസാരഗതിയാകുന്ന വിപത്തു വിട്ട് പ്രാപ്യമായ ഉത്തമസ്ഥാനത്തിലെത്തുന്ന ഗതിവിശേഷത്തെ സൂചിപ്പിക്കുന്നു. ഇക്കാര്യം:—

"വിജ്ഞാനസാരഥിര്യസ്തു
മനഃപ്രഗ്രഹവാൻ നരഃ
സോഽധ്വനഃ പരമാപ്നോതി
തദ്വിഷ്ണോഃ പരമം പദം"

എന്ന ശ്രുതിയാൽ വ്യക്തമാകുന്നു. ജ്ഞേയമായ ആത്മാവ് സൂക്ഷ്മമാകയാൽ അത് അറിവാനുള്ള ബുദ്ധിയെ കത്തിയുടെ മുനപോലെ തീക്ഷ്ണവും അതിസൂക്ഷ്മവുമായി പറയുന്നു. അതിനാൽ ആത്മോന്മുഖമായ സൂക്ഷ്മബുദ്ധിയാൽ ആ ആത്മാവിനെ അറിഞ്ഞു ഗുരൂപദേശം അനുസരിച്ച് ഉണർന്നു തന്മയീഭവിച്ചു മുക്തനാകുവിൻ എന്നാണ് പാഠം. ഈ കല്പനയിൽ നിന്ന് ഒരു പ്രധാന കാര്യം ഗ്രഹിക്കാനുണ്ട്. ഈ സ്ഥൂല ശരീരം സ്വീകരിച്ചു ഇന്ദ്രിയാർത്ഥപ്രപഞ്ചത്തിൽകൂടിയുള്ള അതിന്റെ സഞ്ചാരം വഴിയല്ലാതെ പരമപദപ്രാപ്തി ആർക്കും സാദ്ധ്യമല്ല. ഈ മാർഗത്തിൽ ഇന്ദ്രിയാർത്ഥ പ്രപഞ്ചം ഇന്ദ്രിയങ്ങളെ ആകർഷിക്കുന്നു. ഇന്ദ്രിയങ്ങൾ അതിനു വശപ്പെട്ടു മാർഗ്ഗഭ്രംശം വന്നുപോകരുതെങ്കിൽ ബുദ്ധി സർവദാ ശ്രദ്ധിച്ചു മനസ്സിനെ നിയമിച്ചു തദ്ദ്വാരാ ഇന്ദ്രിയങ്ങളെ നേരു വഴിക്കു നയിക്കണം. ഇതൊന്നേ മാർഗം ഉള്ളു. വിഷയങ്ങളെ ഭയന്ന് വിഷയസ്പർശം പോലും അനുവദിക്കാത്ത വൈരാവികളുടെ ബുദ്ധിയോ യഥേഷ്ടം അനുഭവിക്കുന്ന ചാർവാകാദി

കളുടെ ബുദ്ധിയോ അല്ല ഹിന്ദുവിന്റെ ഉത്തമചര്യാ സ്വഭാവം. ബുദ്ധിപൂർവമായ നിയന്ത്രണമാണ് പരമോത്തമമായ പ്രസ്ഥാനം.

വീണ്ടും ദയാവതിയായ ശ്രുതി അനാദ്യവിദ്യ വാസനയാൽ മയങ്ങി മിഥ്യജ്ഞാനം മേൽപ്പോട്ടു വർദ്ധിക്കാൻ ഇടകൊടുക്കാതെ ലോകരെ ഇപ്രകാരം ഉപദേശിക്കുന്നു:—

"ഉത്തിഷ്ഠത ജാഗ്രത
പ്രാപ്യ വരാൻ നിബോധതഃ
ക്ഷുരസ്യധാരാനിശിതാ ദുരത്യയാ
ദുർഗം പഥസ്തത് കവയോ വദന്തി"

കഠ. 3—14

അജ്ഞാനം വിട്ടു എഴുന്നേൽക്കുവിൻ. വിജ്ഞാനം കൊണ്ടു പ്രബോധം വന്ന് ഉണരുവിൻ. ശ്രേഷ്ഠരായ ആചാര്യരെ പ്രാപിച്ച അഹമസ്മി (ഞാൻതന്നെ സർവമായിരിക്കുന്നു.) എന്ന് അറിയുവിൻ. ആത്മജ്ഞാനം സിദ്ധിച്ച സകല ജനങ്ങൾക്കും സുലഭമായി ഗ്രഹിക്കുന്നതിന് പരമാത്മാവ്—ഭൂതഭവ്യങ്ങൾക്ക് അതീതനായി സർവശക്തനായി ഹൃദയപുണ്ഡരീകത്തിന്റെ പരിമാണത്തിനു തക്കവിധം അംഗുഷ്ഠമാത്രനായി, ജീവൻ ഉള്ളതായ ഇന്നും, ഇല്ലാതാകുന്ന നാളെയും തുടരുന്ന സർവേശ്വരനായി, പുകയില്ലാത്ത ജ്യോതിസ്സുപോലെ നിത്യപ്രകാശനായി വിജയിക്കുന്നു. ഈ തത്ത്വം ശ്രുതിയിൽ സ്പഷ്ടമായി കാണാം:-

"അംഗുഷ്ഠമാത്രഃ പുരുഷോ
ജ്യോതിരിവാധൂമകഃ
ഈശാനോ ഭൂതഭവ്യസ്യ
സ ഏവാദ്യ സ ഉ ശ്വഃ" (കഠ. 4.13)

ഈ പുരുഷൻ തന്നെ (സർവ്വേശ്വരൻ); അന്തഃകരണവൃത്ത്യുപാധി വിട്ടാൽ പരബ്രഹ്മമായി.

ആത്മവിജ്ഞാനസുഖം ഇന്നതരത്തിലെന്നു നിർദ്ദേശിക്കുവാൻ വഹിയാത്തതാണെങ്കിലും ഏഷണാത്രയം നശിച്ചവർ ആ പരമാനന്ദത്തെ സ്വയം അനുഭവിച്ചു രസിക്കുന്നതായി പറയുന്നു. അത് മുമുക്ഷുവിന് എങ്ങിനെ പ്രകാശിക്കുന്നു? അതോ പ്രകാശമില്ലാത്ത ആകരമാണോ അത്? എന്നു ശങ്കിക്കുമെന്നു കരുതി തത്ത്വം വ്യക്തമാക്കുന്നു. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, വിദ്യുത്ത്, അഗ്നി, എന്നിങ്ങനെ സർവതേജസ്സുകളും ആ

ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ കഴിയുന്നവയല്ല. എന്നാൽ ആ പരമാത്മാവിൻെറ പ്രകാശത്താൽ ഈ തേജസ്സെല്ലാം പ്രകാശിക്കുന്നു. ഇങ്ങനെ സർവ്വ പ്രകാശകവും സ്വയം പ്രകാശവും ആണ് ആത്മാവ് എന്നുള്ളതിനെപ്പററി:-

"ന തത്സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോƒയമഗ്നിഃ
തമേവഭാന്തമനുഭാതി സർവം
തസ്യഭാസാ സർവമിദം വിഭാതി"

എന്നു ശ്രുതി വിശദമായി പ്രസ്താവിക്കുന്നു.

ഇനി അത്യാവശ്യമായ ഒരു തത്ത്വംകൂടി വിശദപ്പെടുത്തിക്കൊണ്ട് കാഠകോപനിഷത്ത് വിശ്രമിക്കുന്നു. ഈ ജഗത്ത് ഇന്നു സത്തായി കാണുകയാൽ ഇതിനു മൂലഭൂതമായ ഒന്നുണ്ടെന്നു നിശ്ചയം. എന്നാൽ നാമരൂപവികാരാത്മകമായ കാര്യകാരണസംഘാതം വിട്ട് അകമെ അകമെ ചെന്നു തത്ത്വാന്വേഷണം ചെയ്യുമ്പോഠം മൂലഭൂതമായ അത് ചക്ഷുരാദീന്ദ്രിയങ്ങഠംക്കോ മനസ്സിനൊ ബുദ്ധിക്കോ വിഷയമല്ലാതിരിക്കുന്നു. സൂര്യചന്ദ്രാദികളായ തേജസ്സുകൊണ്ടും അതു വ്യക്തപ്പെടുന്നില്ല. ഇന്ദ്രിയജ്ഞാനങ്ങഠം മനസ്സോടു ചേർന്ന് ബുദ്ധിയിൽ ലയിച്ച് ആ ബുദ്ധിയും ശാന്തമായാൽ പിന്നത്തെ ദർശനം ആത്മദർശനമാണെന്ന് മഹാന്മാർ പറയുന്നു. ബുദ്ധിചേഷ്ട നിന്നാൽ അറിവാൻ ആളില്ലാത്തതിനാൽ അറിയേണ്ട വസ്തുവും ഇല്ലെന്നുവേണ്ടേ പറവാൻ എന്നൊരു വാദം വരുന്നു. ഇതിന് ആഗമപ്രമാണം അനുസരിച്ചും ഘടപടാദികഠംക്ക് മൃത്ത്, തന്തു മുതലായ കാരണം ഉണ്ടാകേണ്ട ആവശ്യത്തെ പുരസ്ക്കരിച്ചും, ബ്രഹ്മം സർവോപാദാനമായുണ്ടെന്നുതന്നെ പറയണം. ജഗത്തു കേവലം നാമരൂപമാണ്. വസ്തു ഇല്ലാത്തതല്ല. ഏതായാലും ഉണ്ടെന്നു പറയുന്നവനേ ഈ വക ദൃഷ്ടിയും വിചാരവും അന്വേഷിക്കാനുള്ള ഇച്ഛയും സംഭവിക്കൂ. അവനേ ഉള്ളതായി കാണു. ഇല്ലെന്നു വാദിക്കുന്നവന് ഉള്ളതും തോന്നാതെ വരും; അവന് ഉപരിചിന്തയ്ക്ക് അവകാശം ഇല്ലല്ലോ. വിശേഷിച്ചും ഇല്ലെന്നു വാദിക്കുന്നത് എവിടേയും സർവഥാ അസംഗതമാണ്. ഒന്നിൻെറ പരമാഭാവം ഒരു പ്രമാണംകൊണ്ടും സമർത്ഥിക്കത്തക്കതല്ലെന്നു സുപ്രസിദ്ധം. കണ്ണുള്ളവനും ഇരുട്ടിൽ പ്രകാശ

സഹായം സ്വീകരിച്ചു കുററിയുണ്ടെന്നറിവാൻ ശ്രമിക്കാഞ്ഞാൽ തട്ടിവീഴുക തന്നെ ചെയ്യും.

ഇക്കാര്യം എത്ര ഭംഗിയായും ഗംഭീരമായും ഉപനിഷത്ത് ഘോഷിക്കുന്നു?

അസ്തീത്യേവോപലബ്ധവ്യ—
സ്തത്വഭാവേനചോഭയോഃ
അസ്തീത്യേവോപലബ്ധസ്യ
തത്വഭാവഃ പ്രസീദതി.'' (കാം.6-13)

ഈ കാഠകോപനിഷത്തിന്റെ വൈഭവം മറെറാരുതരം ചിന്തിച്ചാൽ ഇന്നു സർവലോകവിദിതമായി ജയിക്കുന്ന 'ഭഗവദ്ഗീത' പ്രയേണ ഈ കാഠകാരണിയിൽ നിന്നു കടഞ്ഞെടുത്ത ജ്യോതിസ്സു തന്നെ എന്നു വ്യക്തമാകുന്നതാണ്.

പ്രശ്നോപനിഷത്ത്, അഥർവണശാഖീയന്മാരുടേതാകുന്നു. ഇതിൽ പിപ്പലാദൻ എന്നു പേരായ പരമാചാര്യനെ പ്രാപിച്ചു കാത്യായനൻ, ഭാർഗവൻ, ആശ്വലായനൻ, ഗാർഗ്യൻ, സത്യകാമൻ, സുകേശൻ എന്നീ ആറു ശിഷ്യന്മാർ ഓരോ പ്രശ്നം വീതം ആറു പ്രശ്നങ്ങൾ ചോദിക്കുന്നു. ഈ ആറു പ്രശ്നങ്ങളാകുന്നു ഇതിലെ വിഭാഗങ്ങൾ. അതിനാൽ ഇതിനു പ്രശ്നോപനിഷത്തെന്നു പേര് സിദ്ധിച്ചു. അതിൽ കാത്യായനന്റെ ഒന്നാം പ്രശ്നം, പ്രജകൾ എവിടെനിന്നാവിർഭവിച്ചു? ഇവർക്ക് നാഥൻ ആര്? എന്നായിരുന്നു. അതിന് ഉത്തരമായി പ്രജാപതി (സർവാത്മാവായ ഈശ്വരൻ) തപസ്സു ചെയ്തു പ്രജകളെ (ചരാചരത്തെ) സൃഷ്ടിക്കുവാനാരംഭിച്ചു. സോമവും (അന്തരീക്ഷവും) അതിന്റെ ഭോക്താവായ പ്രാണനും എന്നിങ്ങനെ ഒരു മിഥുനത്തെ ഉണ്ടാക്കി എന്നും അതിൽ നിന്നാണ് സൂര്യചന്ദ്രാദി സകല സൃഷ്ടിയും ഉണ്ടായതെന്നും പരമാത്മാവിനെ സർവ്വകാരണമായി വർണ്ണിക്കുന്നു.

പ്രശ്നോപനിഷത്ത്

രണ്ടാം പ്രശ്നം ഭാർഗവന്റേതാണ്. എത്ര ദേവന്മാരാണ് ശരീരലക്ഷണമായ പ്രജയെ ധരിക്കുന്നതെന്നും അവരിൽ പ്രധാനി ആരാണെന്നും ആണ് പ്രശ്നം.

ആകാശം, വായു, അഗ്നി, അപ്പുകൾ, പൃഥിവി പ്രാണൻ, മനസ്സ്, ചക്ഷുസ്സ്, ശ്രോത്രം എന്നിവരാണ് പ്രജാരൂപമായ

ശരീരം ധരിക്കുന്ന ദേവതകാം; ഇവരിൽ പ്രധാനി പ്രാണനാണെന്നു പറഞ്ഞിട്ടു പ്രാണമഹാത്മ്യത്തെപ്പററി –

"പ്രാണസ്യേദം വശേ സർവം
 ത്രിദിവെ യത് പ്രതിഷ്ഠിതമ്
മാതേവ പുത്രാൻ രക്ഷസ്വ
 ശ്രീശ്ച പ്രജ്ഞാം ച വിധേഹി ന ഇതി"
പ്ര. 2. 13.

"സർവവും ഈ കാണുന്ന സമസ്തലോകവും പരമാത്മാവിൻെറ രൂപാന്തരമായുള്ള പ്രാണനിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്. ഭൂമിയിൽ അഗ്നിയായും അന്തരീക്ഷത്തിൽ വായുവായും ദ്യോവിൽ ആദിത്യനായും പ്രകാശിച്ചു വിളങ്ങുന്നത് ഈ പ്രാണൻ തന്നെയാണ്. അല്ലേ പ്രാണദേവതേ! മാതാവു പുത്രരെയെന്നപോലെ ഞങ്ങളെ രക്ഷിക്കണമേ സകല സമ്പത്തും ബുദ്ധിയും തരേണമേ" എന്നീ വിധം ഘോഷിക്കുന്നു.

മൂന്നാമത്തെ ചോദ്യം ആശ്വലായനൻെറതാണ്. ഈ പ്രാണൻ എവിടേ നിന്നാകുന്നു? ഈ ശരീരത്തിൽ എങ്ങിനെ പ്രവേശിക്കുന്നു? എങ്ങിനെ ഓരോ വിഭാഗമായി ഇവിടെ വിഹരിക്കുന്നു? ഏതു കാരണത്താൽ ഉത്ക്രമം ചെയ്യുന്നു? (ഈ ശരീരം വിട്ടു പോകുന്നു) എങ്ങിനെ സ്വാവസ്ഥയെ ലഭിക്കുന്നു? എന്നിങ്ങനെയാണ് ചോദ്യം. ഇതിന്—പരമാത്മാവിൽ നിന്നാണ് പ്രാണൻ ജനിക്കുന്നത്. ഒരു പുരുഷൻെറ നിഴൽ ഏതുപോലെയോ അതുപോലെ ഈ പ്രാണൻ പരമാത്മാവിൻെറ നിഴലാണ്. മനസ്സിൻെറ സങ്കല്പം ഇഛ മുതലായ പ്രവൃത്തിയാൽ ഉണ്ടായതായ കർമ്മം നിമിത്തം പരമാർത്ഥത്തിൽ ഇല്ലാത്തതായ ഒരു പരമാത്മഛായയാണ് ഈ പ്രാണൻ * ആവക കർമ്മം ഇല്ലാതാകുമ്പോഠം താനില്ലാതായി പരമാത്മാവായിത്തീരുന്നു. ഒരു ചക്രവർത്തി ദേശങ്ങഠം തോറും പ്രത്യേകം അധികാരികളെ നിയമിച്ച് ഭരിക്കുമ്പോലെ ഈ പ്രാണൻ, ബുദ്ധി,

* ഛായ എന്നു പറയുന്നത് നിഴൽ. ഇത് എല്ലായ്പ്പോഴും പ്രകാശത്തെ ഭൌതികവസ്തു മറക്കുകകൊണ്ടുണ്ടാകുന്നതും ഭൌതിക വസ്തുവിനോട് യോജിച്ച രൂപത്തിലുള്ളതും പ്രകാശാഭാവാത്മകവും ആണ്. ഭൌതികവസ്തു മാറുമ്പോഠം ഛാദനം ചെയ്തിരുന്ന വസ്തു മാറുകയാൽ ഛായ പോയി പ്രകാശം തനിയെ തെളിയുന്നു ഛായയ്ക്ക് യഥാർത്ഥ സത്തയില്ല.

മനസ്സ്, ചക്ഷുസ്സ് മുതലായവയിൽ തൻെറ ശാസനം ചെലുത്തി ഭിന്നഭിന്നരൂപനായി ലോകയാത്ര നിർവഹിക്കുന്നു. മുഖവും മൂക്കുംവഴി കണ്ണിലും കാതിലും പ്രാണനായും പായൂപസ്ഥങ്ങളിൽ അപാനനായും, അന്നപാനാദികരം സ്വീകരണം ചെയ്യാൻ സമാനായും, ഓരോ നാഡികളിലും വ്യാപിയായി സഞ്ചരിച്ചു വ്യാനനായും, ആവക നാഡികളിൽ ഉർദ്ധ്വഗയായ സുഷുമ്നാനാഡിവഴി പുണ്യപാപഫലമായ തിരിച്ചറിവ് നല്കി പ്രജ്ഞയിൽ കൊണ്ടുവരുന്ന ഉദാനനായും, ഈ പ്രാണൻ തന്നെ അനേകം പ്രകാരത്തിൽ വേഷം കെട്ടിക്കളിക്കുന്നു. മരണകാലത്തിൽ ഏതിൽ ചിത്തം ഉറപ്പിച്ചിരിക്കുന്നുവോ ആവക സങ്കല്പത്തോടും ഇന്ദ്രിയങ്ങളോടും കൂടി ജീവൻ പ്രാണവൃത്തിയെ സ്വീകരിച്ചു ക്ഷീണനായിരിക്കുന്നു. എന്നാൽ പ്രാണൻ ഉദാനൻെറ ജോലിയേററുകൊണ്ട് പുണ്യപാപകർമ്മത്തിനു തക്കവിധം ഈ ദേഹം വിട്ട് ഭോക്താവായ ജീവനെ താൻ സമ്പാദിച്ച വാസനക്ക് തക്കവണ്ണം ഉചിതമായ ലോകം പ്രാപിപ്പിച്ച് ആ ഉപാധിയോടുകൂടി ഈ ശരീരം വിടുന്നു; വാസനാദേഹത്തോടുകൂടി ആത്മാവിനെ ധരിക്കുന്നു എന്നായിരുന്നു ഉത്തരം.

നാലാമതു ചോദ്യം—കരചരണാദിമാനായ പുരുഷൻ ഉണർന്നിരിക്കെ ആരെല്ലാം പ്രവൃത്തിയിൽപ്പെടുന്നു? ഉറങ്ങിക്കൊണ്ടിരിക്കുന്നു? ആരെല്ലാം ഉറങ്ങുന്നു പ്രവൃത്തിയിൽ നിന്നു വിരമിക്കുന്നു? കാര്യരൂപമായ ശരീരം കാരണരൂപമായ മനസ്സ് എന്നിവയിൽ ആരാണ് സ്വപ്നം അനുഭവിക്കുന്നത്? ജഗദ് വ്യാപാരത്തിൽ നിന്ന് നിവൃത്തനായി അന്തഃശരീരത്തിൽ കാണുന്നതാണല്ലോ സ്വപ്നം എന്നു തന്നേയല്ല ജാഗ്രത്തും സ്വപ്നവും ആയ അവസ്ഥകരം രണ്ടും കഴിഞ്ഞാൽ യാതൊരു ബാധയും കൂടാതെ നിഷ്പന്ദമായ സുഷുപ്തിയിൽ ലയിക്കുന്നത് ആരാണ്? അപ്പോരം ശരീരേന്ദ്രിയാദികരം എവിടെ ആധരിച്ചിരിക്കുന്നു എന്നായിരുന്നു. സൂര്യൻെറ ഉദയത്തിൽ രശ്മികരം സൂര്യനിൽ നിന്ന് വെളിയിൽ പ്രസാദിക്കുമ്പോലെ ജാഗ്രത്തിൽ ചക്ഷുരാദികരം മനോദേവനിൽ നിന്ന് പ്രകാശമാനങ്ങളായി വ്യാപരിക്കുന്നു. സൂര്യാസ്തമയത്തിൽ രശ്മികളാകെ സൂര്യമണ്ഡലത്തിൽ തന്നെ സങ്കോചിച്ചു കാണാതാകും പോലെ സ്വപ്നത്തിൽ ചക്ഷുരാദികരം മനസ്സിൽ ലയിക്കുന്നു. മനോദേവനാണ് സ്വപ്നം അനുഭവിക്കുന്നത്. എന്നാൽ ആ സമയത്തും

പ്രാണാഗ്നികഠം (പ്രാണാപാനവ്യാനോദാനസമാനങ്ങഠം) പ്രസാദിച്ചിരിക്കുന്നു. വാസനാമയമായ കാമനാശരീരം എടുത്തും കൊണ്ടാണ്. സ്വപ്നസഞ്ചാരം ചെയ്യുന്നത്. ഇങ്ങനെ സ്വപ്നം അനുഭവിച്ചിരിക്കെ നാഡികളിൽ ഉള്ള ഉഷ്ണം കൊണ്ട് പിത്തം മൂർഛിച്ചാൽ വാസനാദ്വാരങ്ങഠം എല്ലാം അടഞ്ഞുപോകുന്നു. അപ്പോഠം ചക്ഷുരാദീന്ദ്രിയങ്ങളോടുകൂടി മനസ്സിൻെറ പ്രകാശങ്ങളെല്ലാം മനസ്സിൽതന്നെ ലയിച്ചുപോകുന്നു. അപ്പോഠം സുഷുപ്തനായി സുഖം അനുഭവിക്കുന്നു. ഇങ്ങനെ സുഷുപ്തനാകുമ്പോഠം പൃഥിവ്യാദി പഞ്ചഭൂതങ്ങളും തന്മാത്രകളും ചക്ഷുരാദി സമസ്തേന്ദ്രിയങ്ങളും തദ്വിഷയങ്ങളും മനസ്സും ബുദ്ധിയും അഹങ്കാരവും തദ്വിഷയവും ആകെ കൂടി ആത്മാവിൽ തന്നെ ചേരുന്നു. അപ്പോഠം ശേഷിക്കുന്ന ആത്മാവ് ജലത്തിൽ പ്രതിഫലിച്ചിരിക്കുന്ന സൂര്യൻ തടാകം ഉണങ്ങിപ്പോയാൽ എങ്ങിനെ പ്രതിബിംബം കാണാതെ യഥാർത്ഥ സൂര്യനായി മാത്രം ശേഷിക്കുമോ അതുപോലെ കർത്താവെന്നും ഭോക്താവെന്നും ഉള്ള ഉപാധികഠക്ക് ആസ്പദമായ ഇന്ദ്രിയാദികഠം സ്തംഭിച്ചുപോകയാൽ സ്വയം പ്രകാശനായി താൻ മാത്രമായി ഇരിക്കുന്നു. ഇങ്ങനെ ആത്മാവാണ് ശുദ്ധനായി ആനന്ദം അനുഭവിക്കുന്നതെന്നറിഞ്ഞ് ആ രീതി അഭ്യസിച്ചറിയുന്നവൻ മുക്തനാകുന്നു; എന്നുത്തരം പറയുന്നു.

അനന്തരം അഞ്ചാമതു പ്രശ്നം ഓംകാരമാകുന്ന പ്രണവമന്ത്രദേവതയെ അനുദ്ധ്യാനം ചെയ്യുന്നവന് ഏതു ലോകമാണ് പ്രാപ്യമായിട്ടുള്ളത്? എന്നാണ്? ഉത്തരം ബ്രഹ്മലോകം ആണ് പ്രാപ്യമെന്നും അവിടെ ജരാമരണങ്ങഠം ഇല്ലാത്ത ഉത്തമസ്ഥാനം ഉണ്ടെന്നും പറയപ്പെടുന്നു. ഒടുവിൽ സുഷുപ്തിയിൽ ലയിച്ച പുരുഷനെ പിന്നെ എങ്ങിനെ കാണാൻ കഴിയും എന്നു സുകേശു ചോദിച്ചതിന് പരമാർത്ഥത്തിൽ ഇന്ദ്രിയാദികഠം ഇല്ലാത്തവനാണെങ്കിലും സത്വാദിഗുണങ്ങളുടെ (ചുററിചുററിയുള്ള വരവിൽ) സാമ്യാവസ്ഥ വരുമ്പോഠം സൃഷ്ടിച്ഛ ജനിച്ചു പ്രാണനെ ദർശിക്കുന്നു. പിന്നീട് ക്രമേണ ബുദ്ധീന്ദ്രിയങ്ങഠം വഴി സ്ഥൂലം വരെ തൻെറ പ്രകാശം പ്രവേശിക്കുമ്പോഠം യഥാപൂർവ്വം സ്വപ്നത്തിൽ കൂടി ജാഗ്രത്തിലെത്തുന്നു. അതിനാൽ പ്രാണാദ്യംശങ്ങഠം ഇല്ലാത്ത പരിശുദ്ധനാണ് സർവേശ്വരനെന്നറിഞ്ഞ് ഉപാസിച്ചാൽ ആത്യന്തികമായ ശ്രേയസ്സ്

ലഭിക്കുന്നതാണ്, എന്നീവിധം ഉപദേശിച്ചിട്ട് ഈ ഉപനിഷത്തു വിശ്രമിക്കുന്നു.

മുണ്ഡകോപനിഷത്ത് അഥർവ്വണ ശാഖക്കാരുടെ ഒരു ഉപനിഷത്താണ്. ബ്രഹ്മാവ് അഥർവനും അഥർവൻ അംഗിരനും അംഗിരൻ ഭാരദ്വാജനും ഭാരദ്വാജൻ അംഗിരസ്സിനും അംഗിരസ്സ് ശൌനകനും ഉപദേശിച്ച വഴി ആവിർഭവിച്ചിട്ടുള്ളതാണ് ഈ ഉപനിഷത്ത്. മുണ്ഡകന്മാർ (സന്യാസികൾ) അവശ്യം അറിഞ്ഞിരിക്കേണ്ടതും ഉപാസിച്ച് അനുഷ്ഠിക്കേണ്ടതുമായ ഭാഗത്തെ പ്രധാനമായി പ്രതിപാദനം ചെയ്യുകയാൽ ഇതിനു മുണ്ഡകോപനിഷത്തെന്നു പേരുണ്ടായി. ഋക് യജുസാമാഥർവണങ്ങളായ നാലു വേദങ്ങളിൽ ആദ്യത്തെ മൂന്നും ധർമ്മം, അർത്ഥം, കാമം എന്ന പുരുഷാർത്ഥങ്ങളെ മുൻ നിറുത്തി പ്രവർത്തിച്ചവയാകയാൽ നാലാമത്തെ അഥർവണ വേദത്തിൽ ഇങ്ങനെ ഒരു ഉപനിഷത്ത് നാലാമത്തെ ആശ്രമമായ സന്യാസത്തിനു വേണ്ടതായി ആകൃതിപ്പെട്ടതു യുക്തമത്രെ. ഐതരേയാദ്യുപനിഷത്തുകളിൽ അദ്ധ്യാത്മതത്ത്വപ്രതിപാദനങ്ങൾ ധാരാളം ഉണ്ടെങ്കിലും യാതൊരിടത്തും

മുണ്ഡകോപനിഷത്ത്

"വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ
സന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകെഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവേ"

എന്നീവിധം സന്യാസികളുടെ അവസ്ഥ ഇത്ര വ്യക്തമായി പറഞ്ഞിട്ടില്ലാത്തതിനാൽ ഇത് മുണ്ഡകന്മാരെ(സന്യാസികളെ) പ്രത്യേകം ലാക്കാക്കിയുള്ള ഉപനിഷത്താണെന്നുള്ളത് നിശ്ചയം. * മുണ്കന്മാർ സകല രാഗവും മുണ്ഡനം (ഛേദം) ചെയ്ത

* മുണ്ഡകന്മാർ സകല രാഗവും മുണ്ഡനം (ഛേദം) ചെയ്ത് ലോകത്തെ കാഷായ ബുദ്ധ്യാ വെറുത്തവരായ സന്യാസികൾ എന്നർത്ഥം. ഇതിന്റെ ബാഹ്യമായ അടയാളമാണ് തലമുടി മുഴുവൻ കളയുകയും കാഷായവസ്ത്രം ധരിക്കുകയും എന്നാൽ ഇപ്പോൾ ഉള്ളിലെ അഴുക്കു പോകാതെ ഈ ബാഹ്യവേഷം മാത്രം സ്വീകരിച്ച് ലോകത്തെ വഴിതെററിക്കുന്നവരായി ഒരു വർഗത്തെ കാണാനുണ്ട് എന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഇത്തരം ഉള്ളവരെപ്പററി മഹാകവി ക്ഷേമേന്ദ്രൻ—

'അമുണ്ഡിതസ്പൃഹാ മുണ്ഡാ-
ബഹിരന്തഃ കഷായിണ':

എന്നു സരസമായി പരിതപിക്കുന്നു. ഉള്ളിലെ ആഗ്രഹം മുണ്ഡനം ചെയ്യാതെ തല മാത്രം മൊട്ടയടിച്ച് ചായമുണ്ടും ധരിച്ച് ഉള്ളിലും വെളിയിലും ഒന്നുപോലെ കാഷായം ഉള്ളവരായിരിക്കുന്നവരെന്നർത്ഥം. ഇവരും ആത്മാരാമത്വം കൊണ്ട് ആനന്ദോത്തരന്മാരായി കഴിയുന്നു എന്നേ പറയാനുള്ളൂ.

ലോകത്തെ കാഷായബുദ്ധ്യാ വെറുത്തവരായ സന്യാസികൾ എന്നർത്ഥം.

ഇതിൽ മൂന്നു മുണ്ഡകങ്ങൾ ഉണ്ട്. അതിലാദ്യത്തേതിൽ, ലോകത്തിൽ അപരവിദ്യയെന്നും പരവിദ്യയെന്നും രണ്ടു തരം വിദ്യകൾ ഉണ്ടെന്നും, ഋഗ്വേദ-സാമവേദ-യജുർവേദ-അഥർവവേദ-ഗാന്ധർവ-വേദാദ്യുപ - വേദാങ്ഗ-ദർശനാ-ഗമ-സ്മൃതി-പുരാണേതിഹാസാദികൾ അപരവിദ്യയെന്നും ബ്രഹ്മത്തെ അറിയുന്നതിനുള്ള വേദാന്തവിദ്യ പരവിദ്യയെന്നും വിഭാഗം ചെയ്യുന്നു. അനന്തരം അപരവിദ്യകൊണ്ടു അറിയുന്നതും അനുഷ്ഠിക്കപ്പെടുന്നതും ആയ കർമ്മകലാപങ്ങൾ ബന്ധഹേതുക്കളാണെന്നും അവയെ അനുഷ്ഠിക്കുന്നവർ പരലോകത്തിൽ ചെന്നാലും പുണ്യക്ഷയത്തിൽ:—

> "നാകസ്യ പൃഷ്ഠേ സുകൃതേഽനുഭൂത്വേ-
> മം ലോകം ഹീനതരം വാ വിശന്തി"

എന്നീവിധം തിരിയെ വീണ്ടും ഇവിടെത്തന്നെയൊ ഇതിലും ഹീനമായ ഒരു ലോകത്തേയോ പ്രാപിക്കേണ്ടതായി വന്നേക്കുമെന്നും മററും അപര വിദ്യക്കുള്ള ന്യൂനതയെ ഫലമുഖേന വിശദപ്പെടുത്തുന്നു. അതിനാൽ ഈ വസ്തുതയറിഞ്ഞ് വൈരാഗ്യം ഉണ്ടായി ഒരിക്കലും സംസാരത്തിൽ തിരിയെ വന്നെത്തേണ്ടതായ ആപത്തില്ലാത്തതും ശാശ്വതമായ പരമാനന്ദസമ്പത്തുള്ളതും ആയ ബ്രഹ്മവിദ്യയേ(പരവിദ്യയെ)യാണ് അഭ്യസിക്കാൻ ശ്രമിക്കേണ്ടത് എന്നും, അതുതന്നെയും ഗുരുമുഖേന ഗ്രഹിക്കാൻ പ്രയത്നിക്കണം എന്നും ഉപദേശിക്കുന്നു.

2-ാം മുണ്ഡകത്തിൽ-പരവിദ്യക്ക് വിഷയമായ ബ്രഹ്മ (അക്ഷര)ത്തിന്റെ മാഹാത്മ്യം (സർവോത്പത്തിസ്ഥിതിലയാധാരമാണെന്നുള്ള വൈഭവം) കീർത്തനം ചെയ്തുകൊണ്ട് ഒടുവിൽ:-

> "ബ്രഹ്മൈവേദം പുരസ്താദ്
> ബ്രഹ്മ പശ്ചാദ് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ.
> അധശ്ചോർദ്ധ്വം ച പ്രസൃതം
> ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം" മു: 2-12

എന്നീവിധം ബ്രഹ്മത്തിൻെറ സർവാത്മത്വം വർണ്ണിക്കുന്നു. ബ്രഹ്മത്തിൻെറ സർവവ്യാപകത്വം ഏകദേശം Ether-ൻെറ വ്യാപകത്ത്വത്തോട് ഉപമിക്കാം. ഈ ഉപമ എളുപ്പം ഗ്രഹിക്കാൻ ഒരു സഹായമായി മാത്രം ഉള്ള ഉപമയാണ്. തദാത്മ്യമല്ല എന്ന ബോധത്തോടുകൂടി ഗ്രഹിക്കണം.

മൂന്നാമതു മുണ്ഡകത്തിൽ കർത്താവും ഭോക്താവുമായ ജീവൻെറ ജനനമരണാദി ക്ലേശവും ശുദ്ധസത്വഗുണപ്രധാനിയായി സാക്ഷി മാത്രമായി പ്രകാശിക്കുന്ന സർവേശ്വരൻെറ എന്നും ഒന്നുപോലുള്ള തേജസ്സും കണ്ട്, തനിക്ക് ഈ കർമ്മാദ്യുപാധി വിട്ടാൽ ആ ഈശ്വരനായുള്ള അവസ്ഥ സുഭലമാണെന്നു നിനച്ച് പുണ്യപാപങ്ങൾ രണ്ടും വിട്ടു നിർല്ലേപനായി പുരുഷൻ സമാവസ്ഥയിൽ എത്തണം എന്ന് ഉപദേശിക്കുന്നു. ഇങ്ങനെ സമാവസ്ഥ വന്നാൽ രാഗാദി ദോഷങ്ങൾ മാറി ആത്മാരാമനായി ബ്രഹ്മവിത്തായിത്തീർന്ന് വല്ല കാരണവശാലും പ്രാരബ്ധപ്രവാഹത്താൽ വേറെ ജന്മം എടുക്കേണ്ടി വന്നാലും ബ്രഹ്മവിത്തുക്കളുടെ കുലത്തിൽ തന്നെ പേരിനു മാത്രം ജനിച്ച് ക്ഷണേന ജ്ഞാനം കൊണ്ട് സകല ബന്ധങ്ങളും അററ് ശ്രീ ശങ്കരഭഗവത്പാദപൂജ്യർ തുടങ്ങിയവരെപ്പോലെ, മുക്തനായി ഭവിക്കും എന്നു പരബ്രഹ്മപ്രാപ്തി രൂപവും ഉപന്യസിക്കുന്നു. ഒടുവിൽ:—

"സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ
ബ്രഹ്മൈവ ഭവതി നാസ്യാബ്രഹ്മവിത് കുലേ ഭവതി
അതിശോകം തരതി പാപ്മാനം
ഗുഹാ ഗ്രന്ഥിഭ്യോ വിമുക്തോ ƒമൃതാഭവതി"

എന്നിങ്ങനെ ബ്രഹ്മവിത്തിൻെറ അനുഭവം കാണിച്ചുകൊണ്ട് ഈ ഉപനിഷത്ത് ശാന്തമാകുന്നു.

**മാണ്ഡൂക്യോപനിഷത്ത്**

ഇത് മാണ്ഡൂക്യ നാമത്തോടുകൂടിയ ഒരു തര, ഋക്ശാഖയിലെ ഉപനിഷത്താകുന്നു. അഥർവണീയോപനിഷത്തായിട്ടാണ് ഇന്നത്തെ ചരിത്രകാരന്മാർ പറയുന്നത്. ഇത് എത്രയും ചെറിയ ഉപനിഷത്താണ്, ഇതിനു ശ്രീ ഗൌഡപാദവിരചിതമായ ഒരു സംഗ്രഹകാരികാ ഗ്രന്ഥം ഉണ്ട്. ഈ കാരികാഗ്രന്ഥത്തിൽ നാലു പ്രകരണങ്ങൾ ഉണ്ട്. അതിൽ ഒന്നാമത്തെ പ്രകരണം ഈ ഉപനിഷത്തിൻെറ തന്നെ

സാരമാണ്. അതോടുകൂടി ശ്രീ ശങ്കര ഭഗത്പാദാചാര്യർ ഇതിനു ഭാഷ്യവും ചെയ്തിട്ടുണ്ട്.

നാലു പ്രകരണങ്ങൾ (1) ആഗമം (2) വൈതഥ്യം (3)അദ്വൈതം (4)അലാതശാന്തി എന്നിവയാണ്. ആഗമ പ്രകരണത്തിൽ ഓംകാരം തന്നെയാണ് ബ്രഹ്മം എന്നും ആ ഓങ്കാരത്തിന് നാലു പാദങ്ങൾ ഉണ്ടെന്നും അതിൽ ജാഗരിതാവസ്ഥയിലെ ബഹിഃപ്രജ്ഞൻ (വൈശ്വാനരൻ) ഒന്നാമത്തെ പാദമാണെന്നും സ്വപ്നാവസ്ഥയിലെ അന്തഃപ്രജ്ഞൻ (തൈജസൻ) രണ്ടാമത്തെ പാദമാണെന്നും സുഷുപ്ത്യവസ്ഥയിലെ ആനന്ദമയൻ (പ്രാജ്ഞൻ) മൂന്നാമത്തെ പാദമാണെന്നും ബഹിഃപ്രജ്ഞൻ, അന്തഃപ്രജ്ഞൻ, പ്രാജ്ഞൻ എന്നീ യാതൊരു പേരിനും യോഗ്യതയുള്ള ശകലവും ഉപാധി ബാധിക്കാതെ വ്യവഹാരാതീതമായി ലക്ഷണാതീതമായി അചിന്ത്യമായി ധാരയായുള്ള ഏകാത്മബോധരൂപത്തായി പ്രപഞ്ചം മുഴുവനെ (ജാഗ്രത് സ്വപ്നസുഷുപ്തികളും കാലത്രയബോധവും) വിട്ട് ശിവമായി അദ്വൈതമായുള്ള പരമാത്മാവ് തുരീയപാദമാണെന്നും വ്യക്തപ്പെടുത്തുന്നു. കാരികാഗ്രന്ഥമനുസരിച്ച് ഈ ജഗത്ത് മായാമയമല്ലെന്നും ഒരു വസ്തുവിൽ നിന്നും ഉണ്ടായതല്ലെന്നും സൂര്യനിൽ രശ്മികൾ പോലെ പരമാത്മാവിൻെറ തന്നെ തേജസ്സാണെന്നും പറയുന്നു. മററു പ്രകരണങ്ങൾക്ക് മാണ്ഡൂക്യോപനിഷത്തുമായി വലിയ ബന്ധം ഒന്നും ഇല്ല. 2 മുതൽ 4 വരെയുള്ള 3 പ്രകരണങ്ങൾ സ്വതന്ത്രങ്ങളായ പ്രത്യേകം ഉപനിഷത്തുകളുടെ മട്ടിലാകുന്നു കാണുന്നത്. ഈ കാരികാഗ്രന്ഥകർത്താവായ ശ്രീ ഗൌഡപാദാചാര്യർ ജഗദ്ഗുരു ശ്രീ ശങ്കരഭഗവത് പാദരുടെ ഗുരുനാഥനായ ശ്രീ ഗോവിന്ദസ്വാമി പൂജ്യപാദരുടെയും ഗുരുവാണെന്നുള്ളത് ഈ കാരികകൾക്കുള്ള പ്രാമാണ്യത്തേയും വൈഭവത്തേയും വർദ്ധിപ്പിക്കുന്നു.

രണ്ടാം പ്രകരണത്തിൽ പ്രപഞ്ചത്തിൻെറ അപരമാവസ്ഥയും തദനുഗുണമായുള്ള ദുഃഖഭൂയിഷ്ഠതയും ഉപന്യസിച്ചിട്ട് നാലാമതു പ്രകരണം കൊണ്ടു അദ്വൈതവിരോധിയായ മതങ്ങൾക്കുള്ള അധിഷ്ഠാനത്തെ പ്രമാണം, യുക്തി, ഉപപത്തി, അനുഭവം എന്നിവയാൽ ഖണ്ഡിക്കുന്നു. നാലാമത്തേതിന് അലാതശാന്തി എന്ന പേര് വന്നത്, അലാതത്തിൽ (തീക്കൊള്ളിവീശുമ്പോൾ) എങ്ങനെ ഋജുവായും വക്രമായും ഉള്ള പ്രഭാപടല

രൂപമായ തോററങ്ങൾ ഉണ്ടാകുന്നുവോ വാസ്തവത്തിൽ ആ തോററങ്ങൾ എല്ലാം ആക്കൊള്ളിയിൽ നിന്നും വേറല്ലയോ അതു പോലെ വിജ്ഞാനം ഇളകി ചക്ഷുരാദികളിൽ കൂടി പ്രവഹിക്കുമെങ്കിൽ അതു വാസ്തവത്തിൽ വിജ്ഞാനത്തിൽ നിന്നു വേറല്ലെന്നും അവിടെത്തന്നെ ശമിക്കയാണെന്നും ഉള്ള ദൃഷ്ടാന്തത്താൽ ആത്മജ്ഞാനം ഉപദേശിക്കുന്നതുകൊണ്ടാകുന്നു. ഈ കാര്യം:–

"അലാതേ സ്പന്ദമാനേ വൈ
നാ ഭാസാ അന്യതോ ഭുവഃ
ന തതോ ഽന്യത്ര നിസ്പന്ദാ
നാലാതം പ്രവിശന്തി തേ"

എന്നീവിധം കാരികയിൽ വിശദപ്പെടുത്തിയിരിക്കുന്നു. മൂന്നാമത്തെ പ്രകരണത്തിൽ ദ്വൈതവാദവും ജഗത്സത്യത്വവാദവും ഖണ്ഡിച്ചുകൊണ്ട് സർവം ഏകവിജ്ഞാനമായ പരബ്രഹ്മമാണെന്നുള്ള അദ്വൈതസിദ്ധാന്തം,

'അദ്വൈതം പരമാർത്ഥോ ഹി'

"പ്രപഞ്ചോ യദിവർത്തേത
നിവർത്തേത ന സംശയഃ
മായാമാത്രമിദം ദ്വൈത–
മദ്വൈതം പരമാർത്ഥതഃ" (ആഗമ.പ്ര. 17)

എന്നിങ്ങനെ ഘോഷിച്ചിരിക്കുന്നു.

"തപഃ പ്രഭാവാദ് ദേവ പ്രസാദാച്ച
ബ്രഹ്മ ഹ ശ്വേതാശ്വതരോ ഽഥ വിദ്വാൻ"

ശ്വേതാശ്വതരോപനിഷത്ത് — എന്ന് ഒടുവിൽ കർത്താവു ശ്വേതാശ്വതരനാണെന്നു നിർദ്ദേശിച്ചിരിക്കയാൽ ഇതിന് ശ്വേതാശ്വതരോപനിഷത്തെന്നു പേര് സിദ്ധിച്ചതാണ്.

ഇതിൽ ആറ് അദ്ധ്യായങ്ങൾ ഉണ്ട്. യോഗമാർഗത്തെ പ്രത്യേക ശ്രദ്ധയോടുകൂടി മുഖ്യസാധനമായി:-

"യദാത്മതത്ത്വേന തു ബ്രഹ്മതത്ത്വം
ദീപോപമേ തേ ഹ യുക്തഃ പ്രപശ്യേത്
അജം ധ്രുവം സർവ്വതത്വൈർവിശുദ്ധം
ജ്ഞാത്വാ ദേവം മുച്യതെ സർവപാശൈഃ"

എന്നീവിധം ഫലചിന്തയാൽ ഉപന്യസിക്കുന്നു.

ബ്രഹ്മത്തിൽ ഈശാനത്വവും രുദ്രത്വവും ആരോപണം ചെയ്തു പുരുഷധർമ്മം കല്പിക്കുന്നതിൽ ഈ ഉപനിഷത്ത് വളരെ ശ്രദ്ധ പതിപ്പിച്ചിരിക്കുന്നു:- രുദ്രസ്തുതി—

"യാതേ രുദ്ര ശിവാ തനൂ-
രഘോരാ പാപകാശിനീ
തയാ നസ്തനു വാ ശന്തമയാ
ഗിരിശന്താഭിചാകശീഹി" (ശ്വേതാ. 3-5)

എന്നിത്യാദിയായി ഉദ്ഘോഷിക്കപ്പെടുന്നു.

ഈ ഉപനിഷത്തിൽ സഗുണത്വം ആരോപിച്ചുകൊണ്ട് വന്നിരിക്കുന്നതെല്ലാം യോഗപരമായ സാധനക്ക് സഹായമായി മാത്രമാണ്; പരമാർത്ഥമായിട്ടല്ല. പരമാത്മാവിനെ സഗുണനായി സർവേശ്വരനായും നിർഗുണനായി കേവലനായും ഈ ഉപനിഷത്തിൽ സരസമായി സംഗ്രഹിച്ചിരിക്കുന്നതു നോക്കുക.

"ഏകോ ദേവഃ സർവഭൂതേഷു ഗൂഢഃ
സർവവ്യാപീ സർവഭൂതാന്തരാത്മാ
കർമ്മാദ്ധ്യക്ഷഃ സർവഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലൊ നിർഗുണശ്ച" (ശ്വേതാ. 6-11)

ഉദാഹരണത്തിനായി ചില മന്ത്രങ്ങൾ ചേർക്കാം:-

1. "യ ഏകോഽവർണോ ബഹുധാ ശക്തിയോഗാ-
ദ്വർണാ നനേകാന്നിഹിതാർത്ഥോ ദധാതി
വിചൈതി ചാന്തേ വിശ്വമാദൗ സ ദേവഃ
സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു" (iv 1)

നാമരൂപാദിരഹിതമായ യാതൊന്നു (വർണ്യതേ അനേന ഇതിവർണഃ തേന ശൂന്യഃ അവർണഃ) ശക്തിയോടു ചേർന്ന മായയോടു ചേർന്നു അനേക നാമ രൂപമായ പ്രപഞ്ചത്തിൽ നിഗൂഢമായ തത്വമായി വിലസുന്നുവോ വിശ്വത്തിന്റെ സൃഷ്ടിലയങ്ങൾ സാധിക്കുന്നുവോ ആ (സർവചൈതന്യാത്മകൻ) നമുക്ക് നല്ല ബുദ്ധി വരുത്തട്ടെ മംഗലത്തിനായുള്ള ബുദ്ധി അരുളട്ടെ.

2. അജാത ഇത്യേവം കശ്ചിദ് ഭീരുഃ പ്രതിപദ്യതേ
രുദ്ര യത്തേക്ഷിണം മുഖം തേനമാം പാഹി നിത്യം
(iv 21)

(ജന്മാദിരഹിതനായോവേ അങ്ങ് ജന്മാദിഹീനനാണെല്ലോ എന്നു വിചാരിച്ചു ജന്മാദിയെ ഭയപ്പെടുന്ന ചില ഭീരുക്കൾ അങ്ങയെ പ്രാപിക്കുന്നു. ഹേ രുദ്ര അങ്ങയുടെ ദക്ഷിണമായ ആഹ്ലാദകരമായ മുഖം എന്നെ സദാ രക്ഷിക്കട്ടെ)

3. യദാ ചര്യവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ
രുദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.

(എപ്പോഴും ആകാശം കൊണ്ട് മുണ്ടുടുക്കാനൊക്കുമോ എപ്പോഴും ഇരിട്ടുകൊണ്ടോട്ടയടക്കാമോ അപ്പോഴേ ഈശ്വരനെ അറിയാതെ ദുഃഖനിവൃത്തിയും സാധിക്കു)

4. ''സവിശ്വകൃദ്വിശ്വവദാത് മയോനിർജ്ഞഃ
കാലകാരോ ഗുണീ സർവവിദ്യഃ
പ്രധാനക്ഷേത്രജ്ഞ പതിർഗുണേശഃ
സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ'' (vi. 16
സ തന്മയോഹ്യമൃത ഈശസംസ്ഥോജ്ഞഃ
സർവഗോഭുവനസ്യാസ്യ ഗോപ്താ
യ ഈശോസ്യ ജഗതോ നിത്യമേവ
നാന്യോ ഹേതുവിദ്യതേ ഈശനായ (vi.17)
(രണ്ടും കൂടെ സഗുണേശ്വരവർണനം)

## അദ്ധ്യായം 6

# ദർശനകാണ്ഡം

## ദർശനങ്ങൾ

ദർശനശബ്ദത്തിന്, ദർശിക്കാൻ (അനുഭവിച്ചറിയുന്നതിന്) ഉള്ള സാധനമായ ശാസ്ത്രം എന്നർത്ഥം. അറിയേണ്ടത് സത്യം യഥാർത്ഥമായിട്ടുള്ളത് ആകുന്നു. ഈ കാണുന്ന ലോകം ഏത് രീതിയിൽ രൂപപ്പെട്ടതാണെന്നും ഇത് എവിടെ നിന്നാണ് ആവിർഭവിച്ചതെന്നും എവിടെയാണ് അവസാനിക്കുന്നതെന്നും സുഖദുഃഖമയമായ അവസ്ഥയിൽ നിന്നും മോചനത്തിന് എന്താണ് മാർഗമെന്നും ആത്മാവിന് ലോകാന്തരപ്രാപ്തിയുണ്ടോ എന്നും ഉണ്ടെങ്കിൽ അത് സ്ഥിരമാണോ എന്നും ഒരിക്കലും ദുഃഖം കൂടാത്ത നിത്യസുഖാനുഭവത്തിന് ഉപായമുണ്ടോ എന്നും ഉണ്ടെങ്കിൽ എന്താണെന്നും മററുമുള്ള തത്ത്വങ്ങളാണ് അറിയേണ്ടവ. എന്തെങ്കിലും അറിയേണമെങ്കിൽ അറിവാനുള്ള മാർഗം വേണം. സമ്പാദിക്കുന്ന അറിവ് യഥാർത്ഥമായിരിക്കണമെങ്കിൽ അത് അനുഭവം കൊണ്ടുതന്നെ ബോധപ്പെടുന്നതായിരിക്കണം. ഈ അനുഭവം തന്നെയാണ് പ്രമാണം എന്ന് പറയുന്നത്. പ്രമാണത്തിന് പൊതുവെ ഉള്ള ഒരു ലക്ഷണം.

'സമ്യഗനുഭവഃ പ്രമാണമ്' എന്നാണ്. അനുഭവം സംശയമോ വിപര്യയമോ കൂടാത്തതും യഥാർത്ഥവും ആയിരിക്കണം; അതിന് വേണ്ടിയാണ് സമ്യക്കായ അനുഭവം എന്ന് പറഞ്ഞത്. പ്രകാശം മങ്ങിയിരുന്നാൽ ദൂരെ വച്ച്കാണുന്നത് ഒരു കുററിയോ ആളോ എന്ന് സംശയം വരാം; ദൃഷ്ടിദോഷം കൊണ്ട് വെറുതെ സങ്കല്പിച്ച് (മിഥ്യാധ്യവസായം ചെയ്തു) രണ്ട് ചന്ദ്രൻ

ഉണ്ടെന്ന് ഭേദബുദ്ധിയും തോന്നാം; ആ മാതിരി ഒന്നും അല്ലാത്ത ശരിയായ അനുഭവം പ്രമാണമാകുന്നു. യഥാർത്ഥാനുഭവമാണ് പ്രമാണമെന്ന് പറകയാൽ ആഗമാദി ഗ്രന്ഥങ്ങളും പ്രമാണ കോടിയിൽപ്പെടുന്നു.

ഇങ്ങനെയുള്ള പ്രമാണം—പ്രത്യക്ഷം അനുമാനം ആഗമം (ശബ്ദം—ആപ്തവചനം) ഉപമാനം എന്നിങ്ങനെ നാലാകുന്നു.

പ്രത്യക്ഷം

പ്രത്യക്ഷത്തിന് 'സമ്യഗപരോക്ഷാനുഭവഃ പ്രത്യക്ഷമ്'' എന്ന് ലക്ഷണം. സമ്യക്കായ (യഥാർത്ഥമായ) അപരോക്ഷമായ (നേരെ കണ്ടറിയുന്നതായ) അനുഭവം പ്രത്യക്ഷമാകുന്നു എന്നർത്ഥം. കണ്ടറിയുക എന്നതിനാൽ കണ്ണുകൊണ്ടറിയുന്നത് മാത്രമല്ല, ഉപലക്ഷണമായി ചെവികൊണ്ട് കേൾക്കുക മുതലായ ഇന്ദ്രിയമാർഗമായ ബോധമെല്ലാം ആകാം. ഈ പ്രത്യക്ഷം സവികല്പമായും നിർവികല്പമായും രണ്ടുതരം ഉണ്ട്. സവികല്പകം, പേര്, തരം മുതലായ വിശേഷത്തോടുകൂടി ഒന്നിനെ ഗ്രഹിക്കുകയാകുന്നു. ഇത് ഒരു പാത്രമാണ് ഇത് വീണാനാദമാണ് എന്നും മററും ഉദാഹരണം. നിർവികല്പം, എന്താണെന്നും ഏത് തരമാണെന്നും യാതൊരു വിശേഷവും അറിവാൻ തരമില്ലാത്ത വെറും സാമാന്യബോധം കൊടുക്കുന്നത്. ഒരു യാത്രയിൽ വഴിക്ക് പരിചയമില്ലാത്ത ഒന്നിനെ കാണുകയൊ കേൾക്കുകയോ മററോ ചെയ്യുമ്പോൾ വ്യക്തിബോധം ശകലവും ഇല്ലാതെ കണ്ട്, കേട്ടു എന്ന് മാത്രമായി ഉണ്ടാകുന്ന ബോധം ഇവിടെ അനുഭവത്തോട് യാതൊരു വിശേഷവികല്പവും ചേരുന്നില്ല.

പ്രത്യക്ഷത്തെ ഇനിയും വേറൊരു തരത്തിൽ രണ്ടായി ഭാഗിക്കേണ്ടിയിരിക്കുന്നു. അത് യോഗിപ്രത്യക്ഷമെന്നും അയോഗിപ്രത്യക്ഷമെന്നുമാകുന്നു. യോഗിക്കുള്ളപ്രത്യക്ഷം യോഗി പ്രത്യക്ഷം; അയോഗികൾക്ക് (സാധാരണജനങ്ങൾക്കുള്ള) പ്രത്യക്ഷം അയോഗി പ്രത്യക്ഷം. ചക്ഷുസ്സ് ശ്രോത്രം മുതലായ ഇന്ദ്രിയങ്ങൾക്ക് സാമീപ്യമുള്ള അർത്ഥങ്ങളെ (സംഗതികളെ) ആശ്രയിച്ചുള്ള അനുഭവം മാത്രമാകുന്നു പ്രത്യക്ഷം. ഇന്ദ്രിയങ്ങൾ ബാഹ്യങ്ങൾ എന്നും ആഭ്യന്തരങ്ങൾ എന്നും രണ്ട് തരത്തിൽ ഉണ്ട്. അവയിൽ ശ്രോത്രം, ചക്ഷുസ്സ്, ഘ്രാണം, രസനാ, ത്വക്ക്, എന്നിവ ബാഹ്യേന്ദ്രിയങ്ങളും മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിവ അന്തരിന്ദ്രിയങ്ങ

ളുമാകുന്നു. ഇതുപോലെ ഇന്ദ്രിയവിഷയങ്ങളായ അർത്ഥങ്ങളും ബാഹ്യാഭ്യന്തരങ്ങളായി രണ്ട് തരം ഉണ്ട്. ശബ്ദം മുതലായ ഗുണങ്ങളും ആകാശം മുതലായ ഭൂതങ്ങളും ബാഹ്യങ്ങളായ അർത്ഥങ്ങൾ ആണ്; ദുഃഖാദികൾ ആഭ്യന്തരങ്ങളായ അർത്ഥങ്ങൾ ആണ്. ശ്രോത്രം ആകാശസംബന്ധത്താൽ ശബ്ദത്തേയും ചക്ഷുസ്സ് തേജസ്സംബന്ധത്താൽ രൂപത്തേയും ഘ്രാണം വായുസംബന്ധത്താൽ ഗന്ധത്തേയും രസന അപ്സംബന്ധത്താൽ രസത്തേയും ത്വക്ക് പൃഥിവീസംബന്ധത്താൽ സ്പർശത്തേയും ബാഹ്യമായി അറിയുന്നു. ഇതുപോലെ ആന്തരമായി സുഖദുഃഖാദികളെ അറിയുന്നത് അന്തഃകരണം അല്ലെങ്കിൽ ആഭ്യന്തരേന്ദ്രിയം ആകുന്നു. മനസ്സ് പുറമേ ശ്രോത്രാദികൾ വഴി സംഗ്രഹിച്ച അർത്ഥത്തെ തോന്നിക്കയും ബുദ്ധി ആവശ്യം ഉള്ള ഭാഗത്തെ നിശ്ചയിച്ചെടുക്കയും അഹങ്കാരം ആ അർത്ഥത്തെ ആത്മാവിൽ ആരോപിക്കയും ചിത്തം ആരോപിച്ചതായ ആ തത്ത്വത്തിന് * അനുസന്ധാനം കൊടുക്കയും ചെയ്യുന്നു. ഇങ്ങനെയാണ് പുറമേനിന്ന് ആത്മാവ് തന്നിലില്ലാത്തതായ ഒരു വസ്തുത കൈക്കൊണ്ട പോലെ താൻ കർത്താവായും ഭോക്താവായും തീർന്നു യഥോചിതം സുഖവും ദുഃഖവും അനുഭവിക്കുന്നതായി തോന്നുന്നത്.

എന്നാൽ ഈവക പ്രതീതി ജനിപ്പിക്കുന്നതിന് ആത്മാവിൻെറ തേജസ്സ് ചിത്താദികൾ വഴി പ്രതിഫലിക്കുന്നത് തന്നെയാണ് കാരണം. ഈവിധം ആണ് അന്തഃകരണത്തിൽ സുഖദുഃഖാദി വിജ്ഞാനം ഉണ്ടാകുന്നത്. ഇങ്ങിനെ ബാഹ്യേന്ദ്രിയങ്ങൾ വഴി രൂപാദിയോ അന്തരിന്ദ്രിയം വഴി സുഖദുഃഖാദിയോ അനുഭവിക്കുന്നത് സാധാരണ ജനങ്ങൾക്കുള്ള പ്രത്യക്ഷം (അയോഗിപ്രത്യക്ഷം) ആകുന്നു.

യോഗിപ്രത്യക്ഷം ‡സമാധിദശയിൽ വളരെ വളരെക്കാലം കൊണ്ട് ഇടവിടാതെ അഭ്യസിച്ച് വശമാക്കിയ ഭക്തിജ്ഞാന-യോഗങ്ങളുടെ വൈഭവത്താൽ അജ്ഞാനാന്ധകാരം മുഴുവനെ മാറിപ്പോയ മനസ്സാകുന്ന കണ്ണിനാൽ അഹം ബ്രഹ്മാസ്മി

*അനുസന്ധാനം ഒരാം, അഥവാ ഒരിക്കൽ, ധാരണ ചെയ്തതിനെ താനും ഒത്തുകൂടി അനുഗമിക്ക' എന്നർത്ഥം ഇതിനാൽ ആത്മാവിൽ വിഷയബന്ധം ഒന്നും വാസ്തവത്തിൽ ഇല്ലെന്നു സൂചിപ്പിക്കുന്നു.

‡ അന്യോപാധി വിട്ട് വളരെക്കാലം തുടരെ നിൽക്കുന്ന ഏകതാനത.

എന്നിങ്ങനെ അലൌകികമായ പരമാർത്ഥതത്ത്വം ഗ്രഹിക്കുകയാകുന്നു. ഭൂതഭവിഷ്യദ്വർത്തമാനമായ ലോകതത്ത്വവും സാധന സാമഗ്രിയെന്നിയെ എന്നും ഈ യോഗികൾക്ക് പ്രത്യക്ഷപ്പെട്ടു കാണാവുന്നതാണ്. ഇത് യോഗി പ്രത്യക്ഷത്തിലുള്ള ഒരു പ്രഥമ സിദ്ധിയാണ്. ശാസ്ത്രതത്ത്വചിന്തകന്മാരുടെ അഗാധ ബോധത്തിൽ നിന്ന് ഭവിഷ്യദ്ജ്ഞാനവും ഇന്നുദാഹരിക്കാം. വ്യവഹാരദശയിൽ താൻ ഭോക്താവെന്നും കർത്താവെന്നും ഭോജയിതാവെന്നും കാരയിതാവെന്നും മററുമുള്ള ലോകഗതിയേയും ഈ വക ഉപാധികൾ വിട്ട് ആത്മതത്ത്വത്തേയും യോഗികൾ തങ്ങളുടെ യോഗശോധിതമായ മനസ്സാകുന്ന ചക്ഷുസ്സിൽ അതാത് ശാസ്ത്രമായി പ്രത്യക്ഷപ്പെട്ടുകണ്ടു ലോകരെ ഉപദേശിക്കാൻ തങ്ങളുടെ അനുഭവത്തെ ഉപയോഗപ്പെടുത്തുന്നു.

'അവിനാഭാവേന സാദൃശ്യപരോക്ഷാനുഭവോനുമാനം' പിരിഞ്ഞിരിക്കാൻ വഹിയാത്തതു നിമിത്തം പ്രത്യക്ഷമായ ഒരു ഭാഗം കൊണ്ട് അപ്രത്യക്ഷമായ മറെറാരു ഭാഗത്തെ ഉള്ളതായി അറിയുന്ന യഥാർത്ഥമായ അനുഭവം അനുമാനമാകുന്നു. അടുക്കളയിൽ തീയും പുകയും കണ്ടിട്ടുള്ള ഒരുത്തൻ, പുകയുള്ളിടത്ത് തീയുണ്ടായിരിക്കും എന്ന് അറിഞ്ഞിരിക്കേ ദൂരേ ഒരു പർവ്വതത്തിൽ പുക മാത്രം വരുന്നതുകണ്ടു പർവതത്തിൽ തീയുണ്ടെന്ന് അനുമാനിക്കുന്നു. ഈ തത്ത്വത്തെ ആസ്പദമാക്കി 'പർവതോവഹ്നിമാൻ ധൂമാത്'' എന്ന് ശാസ്ത്രകാരന്മാർ അനുമാനത്തിന് ഉദാഹരണം കൊടുക്കന്നു. ധൂമം ഉള്ളിടത്തെല്ലാം അഗ്നിയുണ്ടായിരിക്കണം എന്നുള്ള വ്യാപ്തിയാണ് ഇതിന് കാരണം. പഴുപ്പിച്ച ഇരുമ്പ് മുതലായിടത്ത് പുകയില്ലാതിരിക്കാമെങ്കിലും പുകയുള്ളിടത്ത് തീയില്ലാതെ വരില്ല. മഞ്ഞുകൊണ്ട് മൂടൽ പുക കാണുന്നത് വാസ്തവത്തിൽ പുകയല്ല. ഇങ്ങിനെയുള്ളിടത്ത് തെററുവരാതിരിക്കാനാണ് യഥാർത്ഥമായ അനുഭവം എന്ന് പറഞ്ഞത്. കാലദേശാവസ്ഥകൾ കൊണ്ട് പുകയാണെന്നു നിശ്ചയിച്ചാൽ ഹേതുമത്തായ അഗ്നിയുടെ അനുമാനത്തിൽ തെററു വരികയില്ല. പ്രത്യക്ഷം നേരെ കിട്ടിയ അറിവാകയാൽ പ്രമാണത്തിൽ ഒന്നാമത്തേതായി എന്ന് മാത്രമല്ല അനുമാനത്തിന് ഹേതുവിൻെറ ഭാഗത്തിൽ ഉപജീവ്യവുമാണ്. പുകയെന്നുള്ളത് കണ്ടിട്ടല്ലാതെ അഗ്നിയുണ്ടെന്ന് അമാനംചെയ്യാൻ വയ്യ.

അനുമാനം

'ശബ്ദവിജ്ഞാനാത് സമ്യഗസന്നികൃഷ്ടാർത്ഥാനുഭവഃ ആഗമഃ' ശബ്ദംവഴിക്കുള്ള അറിവിൽ നിന്ന് ബാഹ്യാഭ്യന്തരേന്ദ്രിയസ്പർശമില്ലാത്ത തനിക്ക് ഒരു വിഷയത്തെക്കു

ആഗമം റിച്ചുള്ള ശരിയായ അനുഭവം തരുന്നത് ആഗമമാകുന്നു ആഗമശബ്ദത്തിന് വന്നുചേർന്നത് എന്നർത്ഥം. എവിടെനിന്ന് വന്നുചേർന്നതെന്ന് നിശ്ചയിക്കാൻ വഹിയാത്ത വിധത്തിൽ പരിശുദ്ധമായ മഹർഷിഹൃദയത്തിൽ ദൃഷ്ടമായി അവർ ഉച്ചരിച്ചും ശിഷ്യന്മാർ അനൂച്ചാരണംചെയ്തും പരമ്പരയായി വന്നുചേർന്നത് എന്ന് താല്പര്യം വേദങ്ങൾ,വേദസമ്മതിയുള്ളവയും അതുപോലെ ഒരിക്കലും മാറാത്തവിധത്തിൽ ശരിയായ അർത്ഥം ധരിക്കുന്നവയും ആയ മഹാന്മാരുടെ വാക്യങ്ങൾ വിശ്വസിക്കത്തക്ക ആപ്തവചനങ്ങൾ എന്നിവയെല്ലാം ആഗമങ്ങളാകുന്നു. ആപ്തന്മാർ 'യഥാർത്ഥദർശീ യഥാദൃഷ്ടാർത്ഥവാദീ ചാപ്തഃ' എന്നുള്ള ലക്ഷണംകൊണ്ട് ഉള്ളതുപോലെ (സത്യമായ ഭാഗം) കാണുകയും കണ്ടതുപോലെ പറകയുംചെയ്യുന്നവരാണ് ആപ്തന്മാർ — സുഹൃത്തുക്കൾ, നല്ല ഹൃദയം ഉള്ളവർ വഞ്ചനാദോഷം ഇല്ലാത്തവർ. ഇങ്ങനെയുള്ള ആപ്തന്മാർ പറഞ്ഞതുകൊണ്ടാണ് ആഗമങ്ങൾക്ക് പ്രാധാന്യം സിദ്ധിക്കുന്നത്. സർവേശ്വരനായ പരമാത്മാവിനാൽ അറിയിക്കപ്പെടുകയാൽ വേദവും ആവിധം ഉള്ളവയാണ്. വേദസമ്മതിയുള്ളതാകയാൽ ധർമ്മശാസ്ത്രവും പ്രമാണമായി; ധർമ്മശാസ്ത്രകാരന്മാർ പരമേശ്വരമതാനുയായികൾ ആകയാൽ ആപ്തന്മാരാകുന്നു. വഞ്ചനക്കായി ഉപയോഗിക്കുന്ന വാക്യങ്ങളും അസംഭവിയായ അർത്ഥത്തെക്കുറിക്കുന്ന വാക്യങ്ങളും ആഗമങ്ങളാകയില്ല.

ആഗമസ്വരൂപത്തെപ്പററി മഹാന്മാർ—

''ശബ്ദവിജ്ഞാനജാ യാ ത്വേ(?)
സന്നികൃഷ്ടേ സുനിശ്ചിതാ
ബുദ്ധിസ്തദ് ശാബ്ദമാനം ഹി
സങ്ഗിരന്തെ വിപശ്ചിതഃ''

എന്നീവിധം നിദ്ധാരണം ചെയ്തിരിക്കുന്നു. ഇതിന്റെ അർത്ഥം— ഏതെങ്കിലും അർത്ഥത്തെ (ബാഹ്യാഭ്യന്തരേന്ദ്രിയങ്ങൾക്ക് വിഷയമാകാത്ത സംഗതിയെ) നിശ്ചയിക്കാൻ ശബ്ദംകേട്ട് കിട്ടുന്ന അറിവാൽ സിദ്ധിക്കുന്ന ബുദ്ധി ശബ്ദപ്രമാണമാണെന്ന് വിദ്വാന്മാർ അഭിപ്രായപ്പെടുന്നു എന്നാണ്. ഇങ്ങനെയുള്ള

ആഗമം പൌരുഷേയം അപൌരുഷേയം എന്ന് രണ്ടുതരത്തിൽ ഉണ്ട്. പൌരുഷേയം പുരുഷന്മാർ (ആളുകൾ) ഉണ്ടാക്കിയത്; അപ്രകാരം അല്ലാത്തത് അപൌരുഷേയം. ഋക്, സാമം, യജുസ്, അഥർവണം എന്ന വേദങ്ങൾ നാലും ശിക്ഷാവ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം, കല്പം എന്നീ ഷഡംഗങ്ങൾ ആറും അപൌരുഷേയങ്ങൾ (പുരുഷനിർമ്മിതങ്ങൾ അല്ലാത്തവ) ആകുന്നു. മഹർഷിമാർ നേരെ ദർശിച്ചവയാകയാൽ അപൌരുഷേയങ്ങളാണ്. ഇക്കാര്യം പൂർവ പീഠികാദ്ധ്യായത്തിൽ വിസ്തരിച്ച് നിരൂപണം ചെയ്തിട്ടുണ്ട്. ഈമാതിരി അപൌരുഷേയമായ ആഗമത്തിന് നിഗമം എന്നും പേരുണ്ട്.

പൌരുഷേയം, 1. പഞ്ചമവേദം (ഇതിഹാസപുരാണങ്ങൾ) 2. ഉപവേദങ്ങൾ (ആയുർവേദം, ധനുർവേദം, അർത്ഥവേദം, ഗാന്ധർവവേദം എന്നിവ) 3. സ്മൃതികൾ (വർണ്ണാശ്രമധർമ്മശാസ്ത്രങ്ങൾ) എന്നിങ്ങനെ മൂന്നുവിധം ആകുന്നു.

ഇതിഹാസങ്ങൾ, രാമായണം, മഹാഭാരതം എന്നിവയാകുന്നു പുരാണങ്ങൾ:—

"ദശധാ ചാഷ്ടധാ ചൈതത്
പുരാണമുപദിശ്യതേ
ബ്രാഹ്മം പാദ്മം വൈഷ്ണവം ച
ശൈവം ഭാഗവതം തഥാ
ഭവിഷ്യദ് നാരദീയം ച
മാർക്കണ്ഡേയമതഃ പരം
ആഗ്നേയം ബ്രഹ്മവൈവർത്തം
ലൈങ്ഗം വാരാഹമേവ ച
സ്കാന്ദം ച വാമനം ചൈവ
കൌർമ്മം മാത്സ്യം ച ഗാരുഡം
ബ്രഹ്മാണ്ഡം ചേതി പുണ്യായം
പുരാണാനാമനുക്രമഃ"

എന്നിങ്ങനെ വായവീയത്തിൽ 18 ആണെന്ന് പറഞ്ഞിരിക്കുന്നു. ചക്ഷുരാദീന്ദ്രിയങ്ങൾ കൊണ്ട് പ്രത്യക്ഷമായോ പ്രത്യക്ഷദൃഷ്ടമായ ഹേതുജ്ഞാനംകൊണ്ട് അനുമാനം ചെയ്തോ സമീപത്തിലുള്ളതായി ഗ്രഹിക്കാൻ വഹിയാത്തതു നിമിത്തം വേദപ്രതിപാദ്യമായ ധർമ്മവും ബ്രഹ്മവും ആഗമവിഷയമായി ഭവിച്ചു.

ഐഹികമായ പ്രേയസ്സിനും ആമുഷ്മികമായ ശ്രേയസ്സിനും ഹേതുവാകയാൽ ധർമ്മം ഒഴിച്ചുകൂടാൻ വഹിയാത്തതുകൊണ്ട് അറിയേണ്ടതായ അർത്ഥമായിത്തീർന്നു. ആനന്ദരൂപമാകയാൽ ബ്രഹ്മം പ്രാപിക്കേണ്ടതായ അർത്ഥവുമായി. അതിനാൽ ഈ രണ്ടുതരം അർത്ഥത്തെയും പ്രാപിപ്പിക്കുന്ന വേദാദികഠം ആപ്ത വാക്യങ്ങളായ ആഗമങ്ങളായി തീർന്നു.

വേദത്തിൽ ധർമ്മകാണ്ഡവും ബ്രഹ്മകാണ്ഡവുമായി രണ്ടു കാണ്ഡങ്ങഠം ഉണ്ടെന്ന് ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ട്. ധർമ്മ കാണ്ഡത്തിന്റെയും ബ്രഹ്മകാണ്ഡത്തിന്റെയും ഉദ്ദിഷ്ട മായ അർത്ഥം ശരിക്ക് ഗ്രഹിക്കുന്നതിനായി വിചാരണചെയ്യുന്ന ശാസ്ത്രമാകുന്നു മീമാംസാ. ബൌദ്ധചാർവാകാദികളായ അവൈദികമതക്കാർ വേദാദ്യാഗമങ്ങളെക്കുറിച്ച് വിശ്വസിക്ക ത്തക്ക ആപ്തവാക്യങ്ങളല്ലെന്നും പരസ്പരവിരുദ്ധാർത്ഥ നിരൂപണപരങ്ങളാണെന്നും അതിനാൽ പ്രമാണ കോടിയിൽ ഗണിക്കാൻ പാടില്ല എന്നും മററും ആരോപണം ചെയ്യുന്ന ദോഷ ങ്ങളെ സംബന്ധിച്ച് മറുപടി പറഞ്ഞ് ശരിയായ പ്രാമാണ്യം സ്ഥാപിക്കുന്നതിനായി തർക്കശാസ്ത്രം (ന്യായശാസ്ത്രം) ആവിർഭവിച്ചു. വേദപ്രാമാണ്യസ്ഥാപനപരമായതുകൊണ്ട് ഈ ന്യായശാസ്ത്രത്തെയും വേദാർത്ഥവിചാരപരമാകയാൽ മീമംസാശാസ്ത്രത്തെയും വേദത്തിന്റെ ഉപാംഗങ്ങളായി മഹാ ന്മാർ ആദരിക്കുന്നു.

ഇങ്ങനെ വേദങ്ങഠം നാലും അംഗങ്ങഠം ആറും ഉപാംഗങ്ങഠം രണ്ടും പുരാണം, ധർമ്മശാസ്ത്രം എന്നിവയും ആയി ആകെ വിദ്യകഠം പതിനാല് ആകുന്നു; ആയുർവേദാദി ഉപവേദങ്ങഠം ചേർത്താൽ ആകെ പതിനെട്ടും ആകും. ഈ 18 വിദ്യകളും ആണ് ഇന്ന് ആഗമങ്ങഠം എന്ന് പറയപ്പെടുന്നവ. ഇത് കൂടാതെ വേദ മന്ത്രങ്ങളെ അടിസ്ഥാനപ്പെടുത്തി വിഖനസ്സ്, ഭൃഗു, മരീചി മുതലായ മഹർഷിമാർ ഉണ്ടാക്കീട്ടുള്ള വൈഖാനസ-പഞ്ചരാത്രാദി കളായ ദേവതാപ്രതിഷ്ഠാർച്ചനാദി വിവിധ വിധികഠം കാണി ക്കുന്ന തന്ത്രാദിഗ്രന്ഥങ്ങളും ആഗമകോടിയിൽ ചേരുന്നു എന്ന റിയണം.

ഉപമാനം സാദൃശ്യവിഷയമായ പ്രത്യക്ഷ പ്രത്യഭിജ്ഞാന മാകുന്നു. പ്രത്യഭിജ്ഞാനം മുമ്പിലത്തെ അനുഭവവാസന

കൊണ്ടും അതിനുതക്ക പ്രയോഗംകൊണ്ടും ഉണ്ടാകുന്ന ഒരുതരം ജ്ഞാനവിശേഷമാകുന്നു. അഭിജ്ഞാന ശബ്ദത്തിന് മുമ്പിലത്തെ അനുഭവവാസനയെ ഉദ്ദീപനം ചെയ്ത് പ്രതിലക്ഷിപ്പിക്കുന്ന അഭിജ്ഞാനം (അടയാളം) എന്നർത്ഥം. ഇത് തുല്യവസ്തുവിഷയമാകുമ്പോൾ അത് കണ്ടുണ്ടാകുന്ന മുമ്പിലത്തെ അനുഭവം ആധാരമാക്കി തത്തുല്യമായ മറെറാരു വസ്തുവിനെ ധരിപ്പിക്കാനുപയോഗപ്പെട്ടാൽ ഉപമാനമായി. ഒരഭിജ്ഞാനത്തെ ലക്ഷീകരിച്ചുള്ള അറിവായാൽ പ്രത്യഭിജ്ഞാനമായി. ഇത് അപ്പോൾ നേരിട്ടു കാണുന്ന ഒന്നായിരിക്കണം. അതാണ് അത് പ്രത്യക്ഷമായികൂടി ഇരിക്കണം എന്നു പറഞ്ഞത്. ഗവയം എന്ന മൃഗത്തെ കണ്ടിട്ടില്ലാത്ത ഒരുത്തൻ വനസഞ്ചാരിയായ ഒരു ആപ്തനാൽ ഗോസദൃശമാണ് ഗവയം എന്ന് ഉപദേശിക്കപ്പെടുന്നു. അനന്തരം വനത്തിൽ ചെല്ലുമ്പോൾ ഗോസാദൃശ്യം കണ്ട് ഇതാണ് ഗവയം എന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഇവിടെ ഗോവിനെപ്പററി ഇന്നതരത്തിലാണെന്ന് അറിഞ്ഞതായ അനുഭവം തുല്യമായ ഗവയത്തെ മനസ്സിലാക്കാൻ ഉപയോഗപ്പെടുകയാൽ ഗോവ് ഉപമാനമായി. ഈ ഉപമാനം ആത്മാവ് മുതലായ അജ്ഞാത വസ്തുക്കളെ മനസ്സിലാക്കുവാൻ പക്ഷി മുതലായ പ്രത്യക്ഷങ്ങളായ പ്രാണികളുടെ പ്രവൃത്തിവഴി വളരെ ഉപയോഗമുള്ളതാണ്.

'വൃക്ഷ ഇവ സ്തബ്ധോ ദിവി തിഷ്ഠതി'

എന്നിത്യാദി ശ്രുതികളിൽ എവിടേയും അവ്യക്തമായ അർത്ഥം ഗ്രഹിപ്പിക്കുവാൻ ഉപമാനം പോലെ പററിയ മറെറാരു പ്രമാണവും ഇല്ലതന്നെ.

പ്രത്യക്ഷം കൊണ്ട് ഗ്രഹിക്കാൻ കഴിയാത്തതിനെ ഏകദേശപ്രത്യക്ഷം (ഹേതു ഭാഗത്തിലെ) കൊണ്ട് അനുമാനം ഗ്രഹിപ്പിക്കുന്നു. അനുമാനത്തിനും ഗതിയില്ലാത്തിടത്ത് ആപ്തവാക്യമായ ശബ്ദം ആഗമരൂപത്തിൽ പ്രമാണമായി ഭവിച്ച് കാര്യം ധരിപ്പിക്കുന്നു. എന്നാൽ ആരിൽനിന്നും ആദ്യമായി ശബ്ദരൂപമായ ആഗമം പുറപ്പെട്ടുവോ അവർക്ക് ആ ശബ്ദവും തദർത്ഥമായ കാര്യവും പ്രത്യക്ഷമാകയാൽ അവിടെയും പ്രത്യക്ഷത്തിൻെറ ബന്ധം ഉണ്ട്. അപ്രകാരം ഉള്ള ആഗമംവഴി അർത്ഥം ഗ്രഹിക്കുന്ന ഒരുത്തന് സിദ്ധിക്കുന്ന ജ്ഞാനം വാസ്തവത്തിൽ ആദ്യം മഹർഷിമാർക്കോ തത്തുല്യർക്കോ പ്രത്യക്ഷമായിരുന്ന

ഒന്നു തന്നെയാണ്. വേദാദ്യാഗമങ്ങളെ മഹർഷിമാർ ബ്രഹ്മത്തിൽ നിന്നും നേരേ പ്രത്യക്ഷപ്പെട്ടു കണ്ടിട്ടുള്ള കാര്യം പൂർവപീഠികയിൽ വ്യക്തപ്പെടുത്തീട്ടുണ്ട്. ആഗമങ്ങൾ കൊണ്ട് വസ്തു പരിചയം അനുഭവത്തിൽ കൊണ്ടുവരാൻ സാധിക്കാത്തിടത്ത് പരിചയിച്ചിട്ടുള്ള വസ്തുവിനെ സാദൃശ്യംകൊണ്ട് ദൃഷ്ടാന്തപ്പെടുത്തി ധരിപ്പിക്കുവാൻ ഉപമാനം അത്യന്താപേക്ഷിതമാണ്. എന്നാൽ ഇവിടേയും ഉപമാനഭാഗം പ്രത്യക്ഷമാണെന്നോർക്കണം. ഇങ്ങനെ ചിന്തിച്ചാൽ പ്രത്യക്ഷബന്ധം ശകലവും ഇല്ലാത്തതായി യാതൊരു പ്രമാണവും ഇല്ലതന്നെ. അതുകൊണ്ട് പ്രത്യക്ഷപ്രമാണം മുഖ്യവും മഹിമയുള്ളതുമാണ്. പരമാർത്ഥജ്ഞാനം സിദ്ധിച്ചവന് എല്ലാം പ്രത്യക്ഷമാകയാൽ അനുമാനാദികളുടെ ആവശ്യം ഇല്ല. അനുമാനാദികൾ മററുള്ളവർക്ക് വേണ്ടിയുള്ളവയാണ്.

ഈ നാലു പ്രമാണങ്ങൾ കൂടാതെ അർത്ഥാപത്തി, അഭാവം, സംഭവം, ഐതിഹ്യം എന്നു വേറെ നാലു പ്രമാണങ്ങൾ കൂടി ചേർത്തു പ്രമാണങ്ങൾ എട്ടാണെന്നു ചിലർ പറയുന്നു.

കാര്യസ്വഭാവം കൊണ്ടു സമ്മതിച്ചേ തീരു എന്നുള്ള ചില സംഗതിയെ കുറിക്കുന്ന അനുഭവം അർത്ഥാപത്തിയാകുന്നു.

അർത്ഥാപത്തി — അർത്ഥ (കാര്യം അല്ലെങ്കിൽ സംഗതി) ത്തിൻെറ കൂടിയേ കഴിയൂ എന്നുള്ള വരവ് എന്ന് അർത്ഥം മുററത്തു നിൽക്കുന്ന മാവിലെ ഒരു മാങ്ങ ഇന്നലെ മാവിൽ കണ്ടത് ഇന്നു കാണാത്തതിനാൽ ആ മാങ്ങക്ക മാവിൽ നിന്നും വേർപാട് വന്നിരിക്കുന്നു എന്നത് അർത്ഥാൽ വന്നു ചേർന്നതായ അർത്ഥാപത്തിയാകുന്നു. ഇന്നു നടത്തുന്ന സ്വാമിസേവ കാലാന്തരത്തിൽ ഫലിക്കുന്നത് നിമിത്തം ഇടക്കാലത്ത് മുൻപ് നടത്തിയ സേവയിൽ നിന്നുണ്ടാകുന്ന ഒരു സംസ്കാരം അപൂർവരൂപത്തിൽ സേവയേയും ഫലത്തേയും ബന്ധിച്ചുനിൽക്കുന്നു എന്നുള്ളത് മററൊരുതരം അർത്ഥാപത്തിയാകുന്നു. ഈ അർത്ഥാപത്തി തന്നെ കർമ്മത്തിനും ഫലത്തിനും നടുക്ക് ഒരു അപൂർവം ജനിക്കുന്നു എന്നുവാദിക്കുന്ന മീമാംസകരുടെ സിദ്ധാന്തത്തിന് പ്രമാണമായിരിക്കുന്നത്.

കാണാവുന്നത് കണ്ടില്ലെങ്കിൽ അവിടെ അതിൻെറ അഭാവം ഉണ്ടെന്നുള്ള അനുഭവം അഭാവപ്രമാണം ആകുന്നു. പുസ്തകം

ഇല്ലാത്ത ഒരു മേശമേൽ പുസ്തകത്തിന്റെ അഭാവം
അഭാവം ഉദാഹരണമാകുന്നു. ഈ അഭാവത്തെ അനുപലബ്ധി
എന്നും പറയാറുണ്ട്. സ്ഥൂല ശരീരം ചക്ഷുരാദി
ന്ദ്രിയങ്ങൾ എന്നിവയുണ്ടെങ്കിലും യോഗികൾക്ക് സംസാരം ഇല്ലാത്തതിനാൽ അവരിൽ സംസാരത്തിന്റെ അഭാവം ഉണ്ടെന്നും മററും ഉദാഹരണം കാണാവുന്നതാണ്.

സംഭവിക്കാൻ ന്യായമുണ്ടെന്നുള്ളതും നമ്മുടെ ഇന്ദ്രിയങ്ങൾക്കു വിഷയം അല്ലാത്തതും ആയ കാര്യങ്ങളുടെ നിശ്ചയം സംഭ
വപ്രമാണമാകുന്നു. സൂര്യവംശവും ചന്ദ്രവംശവും
സംഭവം വർണ്ണിച്ചു കാണുന്നതുകൊണ്ട് ശ്രീരാമകൃഷ്ണാദി
കളുടെ അവതാരങ്ങൾ ഉണ്ടായിരുന്നു എന്നുള്ള നിശ്ചയം ഇതിന് ഉദാഹരണം ആകുന്നു.

ഇന്ന ആളാണു പറഞ്ഞതെന്നു പ്രത്യേകിച്ചു അറിവാൻ വഹിയാത്ത വിധം വളരെ കാലത്തെ പാരമ്പര്യം കൊണ്ട് ഉണ്ടാ
യതായ അറിവ് ഐതിഹ്യമാകുന്നു. ഈ ആലിൻ
ഐതിഹ്യം മേൽ ഒരു യക്ഷനുണ്ട്, ആ യക്ഷൻ പ്രസാദിച്ചാൽ
ഇന്ന ഇന്ന ഫലം കിട്ടും, ദ്വേക്ഷിച്ചാൽ ഇന്ന ഇന്ന ആപത്തുകളുണ്ടാകും എന്നും മററും ഫലമുഖേന അറിയുന്ന ജ്ഞാനം ഐതിഹ്യത്തിനു ഉദാഹരണമാകുന്നു. ഇങ്ങനെ കൂടുതലായി കണ്ട നാല് പ്രമാണങ്ങളേയും മററുള്ളവർ ആദ്യമായി ഉപന്യസിച്ച പ്രത്യക്ഷാദിയിൽ അന്തർഭവിപ്പിക്കുന്നു. അതിൽ അർത്ഥാപത്തിയും സംഭവവും അനുമാനം കൊണ്ടും, അഭാവം പ്രത്യക്ഷംകൊണ്ടും, ഐതിഹ്യം ആഗമം കൊണ്ടും സാധിക്കാവുന്നതിനാൽ കൂടുതൽ പ്രമാണങ്ങൾ ആവശ്യമില്ലെന്നാണ് അവരുടെ അഭിപ്രായം. കൂടുതലായി അർത്ഥാപത്തി തുടങ്ങിയ പ്രമാണങ്ങൾ സ്വീകരിച്ചവർ ആളുകളുടെ അറിവു വികസിപ്പിക്കുന്നതിനും വിശദപ്പെടുത്തുന്നതിനും ചർച്ചയ്ക്കുമായി അവയെ സ്വീകരിച്ചിരിക്കാമെന്നുള്ളതിലും വളരെ വാസ്തവം ഉണ്ട്.

ആരാരെല്ലാം ഏതേതു പ്രമാണങ്ങളെ സ്വീകരിക്കുന്നു എന്നുള്ള വിവരവും ന്യായവിത്തുക്കളായ മഹാൻമാർ ഇങ്ങനെ സംഗ്രഹിച്ചിരിക്കുന്നു:-

"പ്രത്യക്ഷമേകം ചാർവാകാഃ
 കണാദസുഗതൌ പുനഃ
അനുമാനം ച തച്ചാഥ
 സാങ്ഖ്യാഃ ശബ്ദം ച തേ അപി
ന്യായൈകദേശിനോ ƒപ്യേവ-
 മുപമാനം ച കേചന
അർത്ഥാപത്ത്യാ സഹൈതാനി
 ചത്വാര്യാഹ പ്രഭാകരഃ
അഭാവഷഷ്ഠാന്യേതാനി
 ഭാട്ടാ വേദാന്തിനസ്തഥാ
സമ്ഭവൈതിഹ്യയുക്താനി
 താനി പൌരാണികാ ജഗുഃ"

എന്നീ സംഗ്രഹകാരികകളിൽ നിന്നു—ചാർവകനും കൂട്ടരും പ്രത്യക്ഷം ഒരു പ്രമാണത്തെ മാത്രവും കാണാദനും (വൈശേഷികനും) സുഗതനും പ്രത്യക്ഷം അനുമാനം എന്നു രണ്ടു പ്രമാണങ്ങളേയും സാങ്ഖ്യൻമാരും നൈയായികരിൽ ചിലരും പ്രത്യക്ഷാനുമാനാഗമങ്ങൾ എന്നു മൂന്നു പ്രമാണങ്ങളേയും, അക്ഷപാദൻ ഉപമാനവും കൂടേ ഉൾപ്പെടുത്തി പ്രത്യക്ഷാദികളായ നാലു പ്രമാണങ്ങളേയും, മീമാംസകരിൽ പ്രഭാകരൻ ഉപമാനം വിട്ടു ആ സ്ഥാനത്ത് അർത്ഥാപത്തി ചേർത്ത് ആ രീതിയിൽ പ്രത്യക്ഷാദികളായ നാലു പ്രമാണങ്ങളേയും, മീമാംസകരിൽ തന്നെ ഭാട്ടമതക്കാരും വേദാന്തികളും പ്രത്യക്ഷം അനുമാനം ആഗമം ഉപമാനം അർത്ഥാപത്തി അഭാവം എന്നിങ്ങനെ ആറ് പ്രമാണങ്ങളേയും പൌരാണികന്മാരും ഐതിഹാസികന്മാരും ഈ ആറോടുകൂടി സംഭവം ഐതിഹ്യം എന്നിങ്ങനെ രണ്ടെണ്ണം കൂടി ചേർത്ത് എട്ടു പ്രമാണങ്ങളേയും സ്വീകരിച്ചു തങ്ങളുടെ ദർശനങ്ങൾ വെളിപ്പെടുത്തുന്നു.

ഇങ്ങനെയുള്ള പ്രമാണങ്ങൾ കൊണ്ട് അനുഭവിച്ചറിയുന്ന വിഷയം പ്രമേയം എന്നും അനുഭവിച്ചറിയുന്നവൻ പ്രമാതാവു എന്നും പറയപ്പെടുന്നു.

ഈവിധം നിരൂപണം ചെയ്ത പ്രത്യക്ഷാദി പ്രമാണങ്ങളെ ആശ്രയിച്ചാണ് ദർശനങ്ങൾ അല്ലെങ്കിൽ വിചാരശാസ്ത്രങ്ങൾ ആവിർഭവിച്ചിരിക്കുന്നത്.

ദർശനങ്ങൾ വൈദികങ്ങൾ എന്നും അവൈദികങ്ങൾ എന്നും രണ്ടുതരം ഉണ്ടെന്നു പൂർവപീഠികയിൽ തന്നെ പറഞ്ഞിട്ടുണ്ട്. ഏതാണ്ടു സ്ഥൂലമായ ഒരറിവും തത്സംബന്ധമായി കൊടുത്തിട്ടുണ്ട്. ദർശനങ്ങളെപ്പററി വിശദമായ അറിവു സമ്പാദിക്കുന്നത് സനാതനധർമ്മബോധത്തിന് ഉപകരിക്കുന്ന ഒന്നാണെന്ന് തന്നെയല്ല ദൃഷ്ടവും അദൃഷ്ടവും ആയ അറിവിനും ക്ഷേമത്തിനും പ്രധാനസാധനവും ആകുന്നു. അതിൽ അവൈദികദർശനങ്ങളെപ്പററി ആദ്യം ചിന്തിക്കാം. വൈദികശരണമായ സനാതനധർമ്മത്തിൻെറ ദൃഢമായ വിജയത്തിനു ഖണ്ഡനീയങ്ങളായ പ്രതിപക്ഷങ്ങൾ ആദ്യമെ ഗ്രഹിച്ചിരിക്കുന്നത് അത്യന്താപേക്ഷിതമാണല്ലോ.

## അദ്ധ്യായം 7

# ചാർവാകദർശനം

ചാർവാകൻ പ്രത്യക്ഷം എന്ന ഒരു പ്രാമാണത്തെ[illegible] അംഗീകരിക്കുന്നുള്ളൂ. ചാർവാകദർശനത്തിന് ലോകായതം എന്നു വേറൊരു പേരുണ്ട്. ലോകത്തിൽ (പ്രത്യക്ഷത്തിൽ) [illegible] ആയതം (സിദ്ധം) എന്ന രീതിയിൽ പ്രത്യക്ഷസിദ്ധ[illegible] മതമാണ് ആ ദർശനം എന്ന് സിദ്ധിക്കുന്നു. ഇതി[illegible]യാണ് Materialism എന്ന് ഇന്നു പറയുന്നത്. [illegible] ഉത്തമഭക്തന്മാരായിരുന്ന ത്രിപുരന്മാരെ വഞ്ചിപ്പു[illegible] കൾക്ക് ഹിതമരുളുവാനായി ദേവഗുരുവായിരുന്ന ബൃഹസ്പതി ശുക്രാചാര്യവേഷം ധരിച്ച് ഉപദേശിച്ചതാണ് ഈ ദർശനം എന്ന് ഒരു ഐതിഹ്യമുണ്ട്. ചാർവാകദർശനത്തിലെ പ്ര[illegible]ങ്ങളാം :—

ഞാൻ മനുഷ്യൻ ഞാൻ വിദ്വാൻ ഞാൻ സ്ഥൂലൻ ഞാൻ കൃശൻ എന്നും മററും പ്രത്യക്ഷത്തിൽ കാണുന്ന ചൈതന്യഗുണത്തിന് ആശ്രയമായ ദേഹം തന്നെ അനുഭവിതാവ് [illegible]താവ് ആത്മാവ്; ദേഹത്തിൽ നിന്നും അന്യമായ ഒരാത്മാവില്ല. [illegible] കാണുമായിരുന്നു. അനേകം പ്രകാരത്തിലുള്ള [illegible]യിത്തീരുകയും അതുപോലെ നശിച്ചു [illegible]കയും [illegible] പൃഥിവി (മണ്ണ്) വഹ്നി (തീയ്) അപ്പ് (വെള്ളം) [illegible] ആകാശം എന്നീ തത്വങ്ങളാണ് അറിയേണ്ടവ. ഈ [illegible] ദേഹത്തിന്റെ സുഖത്തിനുവേണ്ടി കാമവും *തത്സാ[illegible] അർത്ഥവും എന്ന് രണ്ടാണ് ഇവർക്ക് പുരുഷാർത്ഥങ്ങൾ. ഈ അർത്ഥത്തേയും കാമത്തേയും പററി നിരൂപണം [illegible] അർത്ഥവേദത്തേയും കാമ (ഗാർന്ധർവ്വ) വേദ

*[illegible] ധർമ്മംകൂടി ഈ കാമത്തിൽ ഉൾപ്പെടുന്നു.

ത്തേയും മാത്രമേ വേദങ്ങളായി ഗണിക്കേണ്ട ആവശ്യം ഉള്ളു. ധർമ്മം എന്നൊരു സംഗതി തന്നെ ഇല്ലാത്തതിനാൽ അധർമ്മവും ഇല്ല തന്നെ. അതിനാൽ ധർമ്മഫലമായ സ്വർഗ്ഗവും അധർമ്മ ഫലമായ നരകവും ഇല്ല സ്വർഗനരകങ്ങരം ഇല്ലാത്തതിനാൽ ആ ലോകങ്ങരം അരുളുന്ന ഈശ്വരനും ഇല്ല. ഇഹലോകത്തിൽ മരിക്കുന്നത് തന്നെയാണ് മോക്ഷം. അർത്ഥശാസ്ത്രവും കാമശാസ്ത്രവും പ്രമാണമാണെന്നുള്ളവന് അവ പ്രത്യക്ഷ ത്തിൽ നിന്നും കൂടുതലായ ആഗമ പ്രമാണങ്ങരം ആകുന്നില്ലേ എന്ന് സംശയിക്കേണ്ട. ആവക രണ്ടു ശാസ്ത്രങ്ങളും പ്രത്യക്ഷ സിദ്ധങ്ങളാകയാൽ പ്രത്യക്ഷ പ്രമാണത്തിൽ അന്തർഭവിച്ചു പോകുന്നു. അന്നം ഭക്ഷിച്ചാൽ വിശപ്പുതീരും; ഇന്നലത്തെ പ്പോലെ എന്നീ രീതിയിലെങ്കിലും അനുമാനപ്രമാണം വേണ്ടേ എന്ന് ചോദിക്കരുത്. ഇന്നലത്തെ പ്രത്യക്ഷം കൊണ്ടുതന്നെ ഗതാർത്ഥമായിപ്പോകയാൽ അതും വേണ്ടാ. പ്രത്യക്ഷമായി ഇന്ദ്രിയങ്ങരംക്ക് വിഷയമല്ലാത്തതിനാൽ അദൃഷ്ടമായ ധർമ്മ ത്തേയും ബ്രഹ്മത്തേയും പററി പ്രസ്താവിക്കുന്ന വേദങ്ങരം പ്രമാണമല്ല. ചുരുക്കിപ്പറഞ്ഞാൽ വളരെ പുണ്യം ചെയ്ത് സമ്പാദിച്ചതായ ശരീരം നശിച്ചാലും യശശ്ശരീരനായി ഇരിക്കു ന്നത് തന്നെ കൈവല്യം.

'പരോപകാരഃ പുണ്യായ
പാപായ പരപീഡനമ്''

എന്നല്ലെ മഹാന്മാർ പറയുന്നത്. അവനവൻെറ മനസ്സിന് സുഖം കൊടുക്കുന്നതുതന്നെ സ്വർഗം. മറിച്ചുള്ളതു തന്നെ നരകം. ഇവ രണ്ടും ഈ ലോകത്തിൽ തന്നെ:-

'യാവജ്ജീവം സുഖം ജീവേത്
നാസ്തി മൃത്യോരഗോചരഃ
ഭസ്മീഭൂതസ്യ ദേഹസ്യ
പുനരാഗമനം കുതഃ'

അതിനാൽ ജീവാവസാനത്തോളം സുഖമായി ജീവിക്കണം. മൃത്യുവിന് വിഷയമല്ലാത്തവർ ആരും ഇല്ല, വെന്തു വെണ്ണീറായ ദേഹം വീണ്ടും തിരിച്ചു വരാറില്ലല്ലോ, ചാർവാകൻ കർമ്മി കളായ ആളുകളെ അപഹസിക്കുന്നത് സരസമായിരിക്കുന്നു.

യാഗകർത്താവും ഹോമവും ഹോമ ദ്രവ്യവും നശിച്ചിട്ടും കാലാന്തരത്തിൽ സ്വർഗം ഉണ്ടെന്ന് പറകയാണെങ്കിൽ കാട്ടുതീ കൊണ്ട് ദഹിച്ചുപോയ അനേകം വൃക്ഷങ്ങൾക്ക് സ്വർഗം കിട്ടരുതോ?–

സ്വർഗഃ കർത്തൃക്രിയാ ദ്രവ്യ-
നാശേ ƒ പി യദി യജ്വനാം
ഭവേദ് ദാവാഗ്നി ദഗ്ദ്ധാനാം
ഫലം സ്യാദ് ഭൂരി ഭൂരുഹാം

ചാർവാകന്റെ ഈ ദർശനം ശരീരം രക്ഷിക്കണം. പരോപകാരം ചെയ്യണം പരഹിംസയരുത് എന്നിത്രയും ഭാഗത്തെ സംബന്ധിച്ച് ഗ്രാഹ്യം തന്നെയാണ്. ജന്മാന്തരവും ലോകവും ഇല്ലെന്നും ദേഹം ഒന്നേ ഉള്ളൂ എന്നും വാദിച്ച് അത്രകൊണ്ടു തൃപ്തിപ്പെട്ടതാണ് അനർത്ഥം ഈ അനർത്ഥം, മറ്റൊന്നും ഇല്ലെന്ന് വിളിച്ചുപറയാൻ പുറപ്പെട്ടതാണ്. അതിനാൽ സനാതനധർമ്മവും ബ്രഹ്മവും പ്രതിപാദിക്കുന്ന വേദത്തെ പ്രമാണമാക്കി മേല്പോട്ട് വേണ്ടതായ വിചാരമാർഗം തടഞ്ഞു നിൽക്കയാൽ ഈ ദർശനം അവൈദികമായിത്തീർന്നു.

## അദ്ധ്യായം 8

# ജൈനം

ജൈനദർശനം

ജൈനന്മാർക്ക് ക്ഷപണകന്മാരെന്നും ആർഹതന്മാരെന്നും രണ്ടു പേരുകൾ കൂടിയുണ്ട്. ജൈനന്മാർ പ്രത്യക്ഷത്തേയും അനുമാനത്തേയും പ്രമാണമായി സ്വീകരിക്കുന്നു. ഇതു എന്റെ ദേഹമാണെന്നും മററും അനുഭവം ഉള്ളതുകൊണ്ട് ദേഹത്തിൽ നിന്നും അന്യമായ ഒരു ദ്രഷ്ടാവുണ്ടായിരിക്കണം. ഇത് എന്റെ പുസ്തകം എന്നു പറയുമ്പോൾ പുസ്തകത്തിൽ നിന്നും പ്രത്യേകമായി ഞാൻ എന്നൊന്നുണ്ടെന്നു വരുന്നുവല്ലോ. ഇതിനു കാരണം ദേഹവും പുസ്തകം മുതലായതും ദൃശ്യമായും ഭൌതികമായും ഇരിക്കുന്നു എന്നതാണ്. അതിനാൽ ഇവർക്ക് അനുമാനവും പ്രമാണമായി. മൃതമായ ശരീരത്തിൽ പ്രാണചേഷ്ടയോ ചൈതന്യമോ സ്മൃതി മുതലായവയോ കാണാത്തതിനാൽ ഈ ദേഹത്തിനു തക്ക പരിമാണത്തോടു കൂടിയോ അഥവാ അണുപരിമാണാമമായോ പ്രകാശമായ ഒന്നുണ്ടെന്നുള്ളത് നിശ്ചയം. ഇതിനു ആത്മാവെന്നു പേർ. ഈ ആത്മാവുതന്നെയാണ് പ്രമാതാവ് (അറിയുന്നവൻ അനുഭവിക്കുന്നവൻ) അർഹന്മുനിയുണ്ടാക്കിയിട്ടുള്ള ആഗമങ്ങൾ (ആർഹതശാസ്ത്രങ്ങൾ) അനുസരിച്ചു ധർമ്മം, അധർമ്മം, സ്വർഗ്ഗം, നരകം എന്നിവയുണ്ട്. ധർമ്മങ്ങൾ-തലമുടി മുണ്ഡനം ചെയ്യുക ഭിക്ഷാടനം ചെയ്യുക മയിൽപീലി ധരിക്കുക, ബ്രഹ്മചര്യം അനുഷ്ഠിക്കുക, ഉപവാസം ഇരിക്കുക, തപ്തശിലാരോഹണം ചെയ്യുക തുടങ്ങിയ ആചാരങ്ങൾ ആകുന്നു. വേദോക്തങ്ങളായ അഗ്നിഹോത്രാദികൾ പ്രാണിഹിംസാസാദ്ധ്യങ്ങളാകയാൽ ധർമ്മാഭാസങ്ങളാണ്; യഥാർത്ഥധർമ്മങ്ങൾ അല്ല, പരസ്പര

വിരുദ്ധങ്ങളായ കാര്യങ്ങൾ ഉൾപ്പെട്ട മന്ത്രാർത്ഥവാദങ്ങളു പന്യസിക്കുന്ന വേദങ്ങൾ ആപ്തവാക്യങ്ങളുടെ കൂട്ടത്തിൽ കൊള്ളാത്തതിനാൽ പ്രമാണങ്ങൾ അല്ല. പ്രാണിഹിംസ പര ദ്രോഹം മുതലായവ തന്നെ അധർമ്മം പൃഥിവ്യപ്തേജോവായു പരമാണുക്കൾകൊണ്ടു ധർമ്മാധർമ്മങ്ങളുടെ പ്രേരണയാൽ ആരം ഭിച്ചിരിക്കുന്ന ചരാചരശരീരം തന്നെ അറിയേണ്ടതായ പ്രമേയം. ചിലെടുത്തു ചേതനവും (ആത്മാവിൽ) ചിലെടത്തു അചേതന വും (സ്ഥൂലത്തിൽ) എന്നിങ്ങനെ ചേതനവും അചേതനവുമായി കലർന്നു അനിയതാകാരമായിരിക്കുന്ന (അനൈകാന്തികമായ) ജഗ ത്തിനെ വേണ്ടവിധം അറിഞ്ഞ് അഹിംസാദിനിഷ്ഠയോടുകൂടി ഇരിക്കുന്ന ദേഹികൾക്ക് ഒടുവിൽ സിദ്ധിക്കുന്ന ഊർദ്ധ്വഗതി തന്നെ മോക്ഷം. ജഗത്തിന്റെ അനിയതമായ സ്ഥിതി കണ്ട് വെറുപ്പു വന്നു അഹിംസാദിലക്ഷണമായ ധർമ്മയോഗബല ത്താൽ മേല്പോട്ട് മേല്പോട്ട് ധർമ്മങ്ങൾക്കു തക്കവിധം ഉയർന്നുപോകുന്ന ഗതിയാണ് മോക്ഷം. ഈ ദേഹത്തിൽ നിന്ന് മോചനം വരികയാൽ മോക്ഷം എന്നു പറയപ്പെടുന്നു. ഇവർ അംഗീകരിക്കുന്ന ആത്മാവ്:—

“ദേഹേന്ദ്രിയമനഃപ്രാണ
ധീഭ്യോ ഽന്യോ ഽനിത്യസാധനഃ
സ്വയംപ്രകാശഃ പ്രത്യക്ഷ
സിദ്ധ ആത്മേതി നിർണ്ണയഃ
സാക്ഷാത് ഭോക്താസ്വീയദേഹ
സമാന പരിമാണവാൻ”

(മാനമേയരഹസ്യശ്ലോകവാർത്തികം)

എന്നീവിധം ശരീരാദികളിൽ നിന്നു അന്യവും സ്വയംപ്രകാശവും ഭോക്താവും ശരീരത്തിനു തക്കവിധം ഗുരുവും (മഹത്തും) അണുവും (ചെറുതും) ആണെന്നു കാണുന്നു.

‘അധർമ്മേ ഗളിതേ ധർമ്മഃ
സ്യാദൂർദ്ധ്വഗതിസാധനം’

എന്നിങ്ങനെ ഹിംസാദ്യധർമ്മം പോയാൽ അധർമ്മത്യാഗമാകുന്ന ചാരിത്രം (സദ്വൃത്തി) രൂപമായ ധർമ്മത്താൽ ഊർദ്ധ്വഗതി രൂപമായ മോചനം കിട്ടുമെന്നു സാരം. ഇവർ അഗ്നിഹോത്രാദി വൈദികകർമ്മങ്ങളെ ധർമ്മമായി സ്വീകരിക്കാത്തതിനാലും ദേഹ

മനുസരിച്ചു ആത്മാവ് അനേകം ആകൃതിയിൽ ഉണ്ടെന്നു സമ്മതിക്കുകയും മററും ചെയ്യുകയാലും ഊർദ്ധ്വഗതിയിൽ കൊണ്ടുവന്നു നിറുത്തുകയാലും തെററിപ്പോയി.

ജൈനദർശനത്തിലെ ഒരു സംഗ്രഹം ഇങ്ങനെയാണ്. ജീവൻ അജീവൻ എന്നു രണ്ടു തത്വങ്ങളെ അവർ സ്വീകരിക്കുന്നു. ജീവൻ ബോധാത്മകവും അജീവൻ ജഡനും ആണ്. ജീവങ്ങൾ പ്രതിശരീരം വേറെ വേറെയുണ്ട്. ജീവൻെറ പരിമാണം ശരീരം അനുസരിച്ചിരിക്കും. ജീവങ്ങൾ നിത്യങ്ങളാണ്. മാറിമാറി വന്നും പോയും ഇരിക്കും. ഈ ജീവൻ ബദ്ധനും മുക്തനും ആയി രണ്ടുതരം ഉണ്ട്. ജീവനിൽ നിന്ന് അന്യമായി പരമാത്മാവെന്നൊന്നില്ല. ജീവങ്ങളുടെ വിചിത്രങ്ങളായ കർമ്മങ്ങൾ നിമിത്തം ജഗത്ത് ഉണ്ടാകുന്നു. ജീവൻ ഭോക്താവും അജീവൻ ഭോഗ്യവസ്തുവുമാണ്. സർവ്വജ്ഞാ അർഹൻ (പൂജ്യൻ) ആകയാൽ അദ്ദേഹത്തിൻെറ മതം (ആർഹതമതം) സർവ്വപ്രമാണം. മുക്തന് സതതോർദ്ധ്വഗതിയെന്നും അലോകാകാശത്തിൽ സ്ഥിതിയെന്നും മോക്ഷം രണ്ടുതരം ആകുന്നു. മോക്ഷസാധനമായ രാഗാദിക്ലേശനിവൃത്തിയുണ്ടായാലും പുരുഷനായി ഒരു ജന്മം എടുത്തതിനു ശേഷമേ സ്ത്രീകൾക്കു മോക്ഷം ഉള്ളു എന്നു ചിലർ.

ദിഗമ്ബരന്മാരെന്നും ശ്വേതാമ്ബരന്മാരെന്നും ഈ മതത്തിൽ രണ്ടു കൂട്ടക്കാർ ഉണ്ട്. ആദ്യത്തെ കൂട്ടർ നഗ്നമായി നടക്കുന്നവരും തലമുടി മുറിച്ചവരും കൈകൾ തന്നെയാകുന്ന ഭിക്ഷാപാത്രത്തോടുകൂടിയവരും ആണ്. രണ്ടാമത്തേ കൂട്ടർ വെളുത്ത വസ്ത്രം ധരിച്ചു നടക്കുന്നവരാകുന്നു. ഈ രണ്ടു കൂട്ടരും ഇപ്പോഴും ജൈനരുടെ ഇടയിൽ ഉണ്ട്. തത്വസംബന്ധമായ ഗതിയിൽ വലിയ വ്യത്യാസംഒന്നും ഇല്ല. ജൈനർ ജഗത്തിനെ പലതരത്തിലും അവസ്ഥാന്തരത്തോടുകൂടിയതായി പറയുന്നു. സത്തെന്നും അസത്തെന്നും സദസത്തെന്നും സത്തിൽ വചനാർഹം എന്നും അല്ലെന്നും അസത്തിൽ വചനാർഹം എന്നും അല്ലെന്നും സദസത്തെന്ന നിലയിൽ വചനാർഹമല്ലെന്നും എട്ടുതരത്തിലാണ് ഈ വിഷയത്തിൽ അവരുടെ നയം. ഇത്രയും വിസ്താരംകൊണ്ട് ജഗത്തിൻെറ അവസ്ഥയെ അവർ വർണ്ണിക്കുന്നു.

## അദ്ധ്യായം 9

# ബൌദ്ധദർശനം

ചാർവാകനേക്കാൾ ജൈനൻ ദേഹവ്യതിരിക്തമായ ആത്മാവൊന്നു പ്രകാശമായുണ്ടെന്നു സമ്മതിച്ചതുകൊണ്ട് തമ്മിൽ ഭേദമാണ്. ഒന്നുകൂടി പര്യാലോചിച്ച് സുഗതൻ (ബുദ്ധൻ) അല്പം കൂടി മുന്നോട്ട് നീങ്ങിവന്നു. ജൈനർ പറഞ്ഞപോലെ ആത്മാവ് അണു പരിമാണനാണെങ്കിൽ തനിക്ക് എല്ലാ അവയവങ്ങളിലെയും വേദനത്തിൽ (അറിവിൽ) തുടരാൻ സാധിക്കുകയില്ല. അതാത് ദേഹത്തിന് തക്കവിധം വലുതും ചെറുതും ആണെങ്കിൽ എല്ലാടവും ആത്മരൂപം കൊണ്ടിരിക്കയാൽ തദ്ഭിന്നമായ പ്രത്യേകം സാധകമായ ഇന്ദ്രിയങ്ങൾ ഇല്ലാത്തതിനാൽ ബാഹ്യവസ്തുജ്ഞാനം സംഭവിക്കയില്ല. എന്നുതന്നെയല്ല ജൈനർ പറയുന്ന ഊർദ്ധ്വഗതിലക്ഷണമായ മോക്ഷവും യുക്തമല്ല. എന്തെന്നാൽ 'പതനാന്താഃ സമുച്ഛ്രായാഃ' (പൊങ്ങിപ്പോകുന്നത് താഴെ വീഴാനുള്ള അവസാനത്തിനാണ്) എന്ന രീതിയിൽ ഊർദ്ധ്വഗതിരൂപമായ മോക്ഷം നിത്യമാകുന്നില്ല. അതിനാൽ ഈ വക ദോഷങ്ങൾ കൂടാത്ത വിധത്തിൽ ഒന്നു നിശ്ചയിക്കേണ്ടതുണ്ട് എന്നാണ് ബുദ്ധാചാര്യർ ആരംഭിച്ചിരിക്കുന്നത്. ഈ മതത്തിലും പ്രത്യക്ഷം, അനുമാനം എന്ന് രണ്ട് പ്രമാണമേ ഉള്ളു. ഇവിടെ ആത്മാവെന്നൊന്നുള്ളതായി തന്നെ സമ്മതിക്കുന്നില്ല. ജ്ഞാനം ഒന്നിനെ വച്ചുകൊണ്ട് സകല വ്യവഹാരങ്ങളും ഇവർ സാധിക്കുന്നു. ഇച്ഛാദ്വേഷം സുഖം ദുഃഖം മുതലായതെല്ലാം ജ്ഞാനത്തിന്റെ വകഭേദമാണ്. ജ്ഞാനം തന്നെ എല്ലാത്തിനും അധിഷ്ഠാനമാകുന്നു. ജ്ഞാനത്തിൽ തന്നെയാണ് കർമ്മവാസന ചേർന്നിരിക്കുന്നത്. ഫലവും അവിടെത്തന്നെ. ജ്ഞാനം അവികൃതമായ ആത്മാവിന്റെ പര്യായമാകുന്ന സ്ഥിതിക്ക് ആത്മാവ്

ഒന്നുണ്ടെന്ന് സമ്മതിക്കയല്ലേ ഭേദം എന്ന് സംശയിക്കരുത്. അത്യന്തം അശുചിയായ ദേഹത്തിൽ ആത്മാവുണ്ടെന്ന് പറഞ്ഞാൽ ഏതിനാണ് ശുദ്ധി വിധിക്കുക? സംയോഗം കൊണ്ട് ആത്മാവ് അശുദ്ധിയായില്ലേ? അതിനാൽ പ്രതിക്ഷണം ഉണ്ടായിക്കൊണ്ടിരിക്കുന്ന സ്വയംപ്രകാശമായ ജ്ഞാനപ്രവാഹംതന്നെ എല്ലാത്തിനും ആധാരം എന്ന് കല്പിക്കണം. ആത്മാവൊന്നുണ്ടെന്നു പറഞ്ഞാൽ അഹങ്കാരവും (ഞാൻ എന്നുള്ള ഭാഗവും) മമകാരവും (എന്റെ എന്നുള്ള ഭാഗവും) ഒരിക്കലും മാറുകയില്ല. ഇത് രണ്ടും മാറിയില്ലെങ്കിൽ മോക്ഷവും ഇല്ല. ഈവക ജ്ഞാനപ്രവാഹം തന്നെ ദീപജ്വാലകളുടെ കുമുളകൾ (ചെറിയ രശ്മികൾ) പോലെ മാതാവിന്റെ ഗർഭത്തിൽ പ്രവേശിച്ച് വാസനയനുസരിച്ച് കാമക്രോധാദിദോഷങ്ങളായി ഭവിക്കുന്നു. അഹിംസാശൌചാദിയായ ഗുണങ്ങളായും തീരുന്നു. അതിനാൽ ദേവാസുര മനുഷ്യാദിവിഭാഗം യോജിക്കുന്നു. രാഗാദിജ്ഞാനസന്താനരൂപമായ വാസനയ്ക്ക് നാശം വരുന്നതുതന്നെ സർവശൂന്യത്തിൽ ലയിക്കുകയാകുന്ന മുക്തിയെന്ന് അവർ വിശ്വസിക്കുന്നു.

ഈ ബൌദ്ധദർശനത്തിൽ നാലുതരം ശിഷ്യരായ അനുയായികളെ കൊണ്ടു അല്പാൽപമായ ഭേദത്തോടു കൂടി ഒരേ സിദ്ധാന്തം തന്നെ രൂപാന്തരപ്പെട്ടിരിക്കുന്നു. മാധ്യമികൻ യോഗാചാരൻ സൌത്രാന്തികൻ വൈഭാഷികൻ എന്നിവരാണ് നാല് ശിഷ്യൻമാർ.

ഇവരിൽ മാദ്ധ്യമികൻ എല്ലാം ശൂന്യമാണെന്നും ശൂന്യത്തിൽ സംവൃത്തിയാ (കേവലം തോററമാ) യുള്ളതാണ് ഇക്കാണുന്ന സകലതും എന്നും പറയുന്നു. ഉറങ്ങി എണീററവൻ ഞാൻ ഇതുവരെ ശൂന്യനായിരുന്നു എന്നു പറയുമ്പോലുള്ള അനുഭവത്താൽ പ്രമാതാവു ശൂന്യനാണെന്നു വരുന്നു. ഘടപടാദികളായ വസ്തുക്കളും (പ്രമേയങ്ങളും) ശൂന്യങ്ങൾ തന്നെയാന്ന്. ഉള്ളവയാണെങ്കിൽ നശിക്കാൻ തരമില്ലല്ലോ. ഇതുപോലെ പ്രത്യക്ഷം അനുമാനം എന്നു പറയുന്ന പ്രമാണവും കേവലം കല്പിതമായ ഒന്നു മാത്രമാണ്. ഇങ്ങനെ പ്രമാതാവും പ്രമേയവും പ്രമാണവും എല്ലാം ശൂന്യമാണ്. മനോവാക്കായങ്ങൾ കൊണ്ട് സർവം ശൂന്യമാണെന്നു നിരന്തരമായി വിചാരിച്ചുകൊണ്ടു സുഗതമുനിയെ

സേവിച്ചാൽ മനസ്സ് ശൂന്യത്തിൽ ലയിക്കവേ സർവശൂന്യമായ അവസ്ഥ കിട്ടുന്നതു തന്നെ മോക്ഷമെന്നു അഭിപ്രായപ്പെടുന്നു.

യോഗാചാര്യന്റെ അഭിപ്രായം ഇപ്രകാരം ആകുന്നു. പ്രമാതാവു (അറിയുന്നവൻ) ഒന്നില്ലെങ്കിൽ പ്രമേയം ശൂന്യമാണെന്നറിവാൻ തന്നെ പ്രയാസമാണ്. സ്വപ്രകാശമാകയാൽ ഇത് ജ്ഞാനംതന്നെയാണ്. ദേഹം ദൃശ്യമാകയാൽ സ്വപ്രകാശമായ ഒരു പ്രകാശമല്ലാത്തതുകൊണ്ടു പ്രമാതാവാകുന്നില്ല. പ്രതിക്ഷണം ഉദിക്കയും അസ്തമിക്കയും ചെയ്യുന്ന ദേഹവിജ്ഞാനം തന്നെ പ്രമാതാവ്. ഇക്കാണുന്ന ജഗത്തെല്ലാം ആ ആലയ (ദേഹ) വിജ്ഞാനത്തിൽ തന്നെ മഗ്നമാകുന്നു. അതിനാൽ ചൈത്യവന്ദനാദിയാകുന്ന ബുദ്ധശമപ്രോക്തമായ സത്കർമ്മം അനുഷ്ഠിച്ചാൽ ആലയവിജ്ഞാനം ഇഹലോകത്തിൽ തന്നെ ശുദ്ധമായ ഒരു വിജ്ഞാനസന്താനോദയമാകുന്ന അറിവായി ഭവിക്കുന്നു.

സൌത്രാന്തികൻ, ജ്ഞാനത്തിൽ തന്നെ ജഗത്ത് ലയിച്ചിരിക്കുന്നു എന്നുള്ള രീതിയിൽ ജഗത്ത് അന്തഃസ്ഥമാണെങ്കിൽ വെളിയിൽ ക്രിയാദികൾ നടക്കുകയില്ല, എന്നുതന്നെയല്ല ജ്ഞാനം ജ്ഞേയത്തിന്റെ രൂപമാകുമ്പോൾ ജഡമായിപ്പോകയും ചെയ്യും. അതിനാൽ ബാഹ്യമായി ജഗത്ത് ഗ്രാഹ്യകോടിയിലും ആന്തരമായി ഗ്രാഹകമായ ജ്ഞാനരൂപത്തിലുമുണ്ടെന്നും രണ്ടും ക്ഷണികമാണെന്നും സ്വീകരിക്കണം. അല്ലെങ്കിൽ ബാല്യകൌമാരാദ്യവസ്ഥാഭേദബോധം അസംഗതമാകും. അതിനാൽ ജ്ഞാതാവായ ജ്ഞാനവും ജ്ഞേയവുമയ പ്രപഞ്ചവും അസ്ഥിരം തന്നെ. ഈ ജ്ഞാനം ശുദ്ധിപ്പെടുത്തി ബുദ്ധനെ സേവിച്ചാൽ മോക്ഷം കിട്ടും എന്നുപറയുന്നു. ഈ വിചാരത്തിൽ ആന്തരമായ ജ്ഞാനം കൊണ്ടു ബാഹ്യമായ ജഗത്തിനെ അനുമാനം ചെയ്യുന്നു.

വൈഭാഷികനായ നാലാമത്തേവൻ ബാഹ്യമായതു പ്രത്യക്ഷം തന്നെ, അനുമേയമല്ല എന്നു പറയുന്നു. ഇത്ര മാത്രമാണ് വ്യത്യാസം. ആകപ്പാടെ ജ്ഞാനമാണ് ഈ സകല ഗോഷ്ഠികളും കാണിക്കുന്നതെന്നും തദന്യമായി ആത്മാവെന്നൊന്നില്ലെന്നും ആണ് ഈ ബുദ്ധമതത്തിലെ സാരം. ഇത്രയും ഉപന്യസിച്ച സ്ഥിതിക്കു ബുദ്ധമതത്തിലെ ചില തത്ത്വങ്ങൾകൂടി സൂചിപ്പിക്കേണ്ടതുണ്ട്.

ഇതാണ് ബുദ്ധമഹർഷിയുടെ ഉപദേശസൂത്രം—

"സർവം ദുഃഖം ദുഃഖം ക്ഷണികം ക്ഷണികം
സ്വലക്ഷണം സ്വലക്ഷണം ശൂന്യം ശൂന്യമ്"

ഇക്കാണുന്ന ബാഹ്യവും അഭ്യന്തരവുമായ അന്തഃകരണജ്ഞാനം ആകെ ദുഃഖമയം ക്ഷണനശ്വരം; അതതിന്റെ സ്വഭാവം കൊണ്ടു മാത്രം അറിയാമെന്നല്ലാതെ പ്രത്യേകിച്ചു ലക്ഷണം പറയത്തക്കതല്ല. സൂക്ഷ്മം ചിന്തിച്ചാൽ ശൂന്യം തന്നെയാണ് എന്നത്രേ സൂത്രത്തിന്റെ അർത്ഥം. ഇരട്ടിച്ചു പറയുന്നതു ദാർഢ്യത്തിനാകുന്നു.

ആദ്യത്തെ രണ്ടു ഭാഗത്താൽ ജഗത്തിന്റെ ഒട്ടാകെയുള്ള ഗുണവും അനിത്യത്വവും മൂന്നാമത്തേതുകൊണ്ട് സ്വരൂപവും ഉദ്ദേശിക്കുന്നു. എങ്കിലും ഈ മൂന്നും ജഗത്തിന്റെ അസ്തിത്വത്തെ ആശ്രയിക്കുന്നു. നാലാമത് സർവവും ശൂന്യമാണെന്നു വാദിക്കയാൽ ഒന്നിനും അസ്തിത്വം ഇല്ല എന്നു പറയുന്നു. എന്നാൽ സൌത്രാന്തികനും വൈഭാഷികനും, ജഗത്തും വിജ്ഞാനവും ഉള്ളതായി സമ്മതിക്കുന്നു, സൌത്രാന്തികൻ ചിത്തവിജ്ഞാനം കൊണ്ടു ബാഹ്യമായ ജഗത്തിനെ അനുമേയമായി കരുതുന്നു. വൈഭാഷികൻ അതുതന്നെ പ്രത്യക്ഷമായി കാണുന്നു. വിജ്ഞാനം മാത്രം ഉണ്ടെന്നു വാദിക്കുന്ന യോഗാചാരൻ വിജ്ഞനത്തിൽ ജഗത്തു ലയിച്ചിരിക്കുന്നു. ജഗത്തെന്നു പ്രത്യേകിച്ചു ഒന്നില്ല എന്നു സിദ്ധാന്തിക്കുന്നു. പുനർജൻമം സമ്മതിക്കുന്നു എങ്കിലും ഇവരാരും നിത്യമായ ഒരാത്മാവിനെ സ്വീകരിക്കുന്നില്ല. അസ്തിത്വവാദികളായ മൂന്നുപേർക്കും ഓരോ പ്രാണിയിലും വാസനാകളങ്കിതയായി പ്രവഹിക്കുന്ന വിജ്ഞാനധാര കളങ്കംവിട്ടു നിർമ്മലമാകുന്നതു തന്നെ മുക്തി.

'മുക്തിർന്നിർമ്മലതാധിയഃ' എന്ന് പറഞ്ഞിരിക്കുന്നതിൽ നിന്നു ബുദ്ധിക്ക് നിർമ്മലത്വം വന്ന് അവർ ഇവിടെത്തന്നെ മുക്തൻമാരായിരിക്കുന്നതായി സിദ്ധിക്കുന്നു.

ബുദ്ധമതത്തിൽ ഹീനയാനം എന്നും മഹായാനം എന്നും രണ്ടുതരം പ്രസ്ഥാനങ്ങൾ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. എനിക്കു നിർവാണം (മുക്തി) ഉണ്ടാകുന്നതിനേക്കാൾ അന്യൻമാർക്ക് മുക്തിയുണ്ടാക്കിക്കൊടുക്കുന്നതു തന്നെ ഉത്തമം എന്നുള്ള പ്രസ്ഥാനം മഹായാനവും തന്റെ കാര്യം മാത്രം നോക്കി മുക്തനാകാൻ ശ്രമിക്കുന്നതു ഹീനയാനവും ആകുന്നു എന്നു പൊതുവേ പറയാം.

അദ്ധ്യായം 10

# വൈശേഷിക ന്യായദർശനങ്ങൾ

വൈദിക ദർശനങ്ങൾ

വേദത്തിൽ ധർമ്മവും ബ്രഹ്മവും രണ്ടാണു വിഷയങ്ങൾ അഥവാ വേദം ധർമ്മകാണ്ഡവും ജ്ഞാനകാണ്ഡവുമായി പിരിഞ്ഞിരിക്കുന്നു എന്നു പറഞ്ഞാലും കാര്യം ഒന്നുതന്നെ. അതിനാൽ വൈദിക ദർശനത്തിൽ കർമ്മത്തേയും ജ്ഞാനത്തേയും പററി നിരൂപണം ചെയ്യുന്നതാണു പാരന്ത്യികമായിട്ടു ള്ളത്. അതിനായി ചുവടെ ബാഹ്യവും ആഭ്യന്തരവുമായ പദാർത്ഥതത്ത്വവിവേചനവും അതു ലഭിച്ചാലുള്ള പ്രയോജനവും പ്രതിപാദിക്കുന്നു. ഈ വിവേചനം ആധിഭൌതികവും ആധിദൈവികവും ആധ്യാത്മികവുമായി മൂന്നുതരം ഉണ്ട്. അതിൽ വൈശേഷിക-ന്യായദർശനങ്ങൾ രണ്ടും ആധിഭൌതികമായ വിവേചനത്തിൽ ആണു അധികം ശ്രദ്ധിച്ചിരിക്കുന്നത്. പ്രസംഗവശാൽ അല്പാൽപമായി ആധിദൈവികവും ആധ്യാത്മികവുമായ വിചാരങ്ങളും അവിടെ ഇല്ലെന്നില്ല.

ലോകത്തിൽ പ്രമാണവും പ്രമേയവുമായി ആബ്രഹ്മസ്തംബപര്യന്തം രണ്ടിനമേയുള്ളു. ഇതു തന്നെയാണ് മാനമെന്നും മേയമെന്നും പറയപ്പെടുന്നത്. പ്രമാണങ്ങൾ പ്രത്യക്ഷം മുതൽ ഐതിഹ്യംവരെ ആകെ എട്ടെണ്ണം ഉണ്ടെന്ന് പറഞ്ഞിട്ടുണ്ട്. അതിൽ വൈശേഷികം (കാണാദദർശനം) പ്രത്യക്ഷം അനുമാനം എന്നു രണ്ടു പ്രമാണത്തെയേ സ്വീകരിക്കുന്നുള്ളു എങ്കിലും ആഗമ (ശബ്ദ)വും ഉപമാനവും അനുമാനത്തിൽ അന്തർഭവിച്ചതായി പറകയാൽ ആഗമോപമാനങ്ങൾകൊണ്ട് സാധിക്കേണ്ട പ്രയോജനത്തെ ആവശ്യപ്പെടുക തന്നെ ചെയ്യുന്നു.

നൈയായിക (ഗൌതമ) ദർശനം നേരെ തന്നെ പ്രത്യക്ഷാദികളായ ആദ്യത്തെ 4 നാലു് പ്രമാണങ്ങളേയും അംഗീകരിക്കുന്നു പരമാർത്ഥത്തിൽ വൈശേഷികൻ പ്രമേയത്തേയും ഗൌതമൻ പ്രമാണത്തേയും പററി വിസ്തരിച്ചു വിവേചനം ചെയ്യുകയാൽ ഈ രണ്ടും കൂടിച്ചേരുമ്പോഴേ ഒരു സമ്പൂർണ്ണ ദർശനമാകുന്നുള്ളു എന്നുവേണം പറയുവാൻ.

"കാണാദം ഗൌതമീയം ചാ-
പ്യേകീകൃത്യൈവ ദർശനം
പ്രമേയ ശാസ്ത്രം കാണാദം
മാനശാസ്ത്രം തു ഗൌതമം"

(മാനമേയ ശ്ലോകവാർത്തികം)

എന്നു മഹാൻമാർ ഈ അഭിപ്രായം വ്യക്തമായി പറഞ്ഞിരിക്കുന്നു. ഈ രണ്ടു് ദർശനങ്ങൾക്കും ചേർന്നു് തർക്കശാസ്ത്രം എന്നു ഒററപ്പേരു പറയാറുണ്ടു്.

വൈശേഷികൻമാരുടെ പ്രസ്ഥാനം അല്പം വിശദപ്പെടുത്താം. ഇവർ പൊതുവെ ദ്രവ്യ-ഗുണ-കർമ്മ-സാമാന്യ-വിശേഷ-സമവായങ്ങൾ എന്നു ആറു പദാർത്ഥങ്ങളെ സ്വീകരിക്കുന്നു. ദ്രവ്യത്തെ പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം, കാലം, ദിക്കു്, ആത്മാവ്, മനസ്സ് എന്നു് ഒൻപതായി വിഭാഗിച്ചിരിക്കുന്നു. ഗുണത്തെ രൂപം, രസം, ഗന്ധം, സ്പർശം, സംഖ്യാ, പരിമാണം, പൃഥക്ത്വം, സംയോഗം, വിഭാഗം, പരത്വം, അപരത്വം, ഗുരുത്വം, ദ്രവത്വം, സ്നേഹം, ബുദ്ധി, സുഖം, ദുഃഖ, ഇഛാ, ദ്വേഷം, പ്രയത്നം, ധർമ്മം, അധർമ്മം, സംസ്കാരം, ശബ്ദം എന്നു് 24 ആയി ഭാഗിക്കുന്നു. കർമ്മത്തേ, ഉത്ക്ഷേപണം (ഉയർത്തുയിടുക) അവക്ഷേപണം (താഴ്ത്തിയിടുക) ആകുഞ്ചനം (കുനിക്കുക) പ്രസാരണം (നീട്ടുക) ഗമനം എന്നിങ്ങനെ അഞ്ചുവിധമായി പറയുന്നു. സാമാന്യത്തെ പരം എന്നും അപരം എന്നും രണ്ടായി കുറിക്കുന്നു. സകലത്തിലും ഒന്നുപോലെയുള്ള സത്ത (സത്തെന്നുള്ള ഭാവം) പരമെന്നും, ഭൂതത്വം മുതലായി ദ്രവ്യമാത്ര നിഷ്ഠമായതു് അപരമെന്നും ആകുന്നു ഭേദം. ഓരോ വ്യക്തിയിലും പ്രത്യേകിച്ചു് തിരിച്ചറിവാൻ സാധകമായുള്ള സൂക്ഷ്മമായ അവസ്ഥാവിശേഷമാകുന്നു വിശേഷം.

വൈശേഷികം

ഈ വിശേഷത്തെ ഉദയനാചാര്യർ ശരീരരൂപകാര്യാരംഭത്തിൽ സംഘടിക്കുന്ന പൃഥിവ്യാദിപരമാണുക്കളുടേ സംഘടനാപാകം കൊണ്ടുണ്ടാകുന്ന ഭിന്നഭിന്നമായ ഒരു ഗുണമാണ് എന്ന് അഭി പ്രായപ്പെടുന്നു. ഇതു അനന്തമാകുന്നു. പാലിൽ നിന്ന് വെള്ള ത്തെ വേർതിരിക്കാൻ വഹിയാത്ത പോലെ നിത്യമായ സംബ ന്ധം സമവായം ആകുന്നു.

ദ്രവ്യങ്ങൾ ഒൻപതെണ്ണം പറഞ്ഞതിൽ പൃഥിവ്യാദികളായ ആദ്യത്തെ നാലും സൂക്ഷ്മാംശത്തിൽ പരമാണുരൂപേണ നിത്യവും സ്ഥൂലാംശത്തിൽ അനിത്യവും ആകയാൽ നിത്യാനിത്യ ങ്ങൾ ആണ്. ആകാശ-കാല-ദിഗ്-ആത്മ-മനസ്സുകൾ അഞ്ചും നിത്യങ്ങൾ ആകുന്നു. പാർത്ഥിവം തൈജസം ആപ്യം വായവ്യം എന്നീ പരമാണുക്കൾ പരമേശ്വരേച്ഛയാൽ ക്രമേണ സ്ഥൂല രൂപത്തിൽ ജഗത്തായി ചമയുന്നു.

ധർമ്മാർത്ഥകാമമോക്ഷങ്ങൾ എന്ന് പുരുഷാർത്ഥങ്ങൾ നാലാണ്. അഗ്നിഹോത്രാദി വിഹിതകർമ്മങ്ങളും ഈശ്വരാ രാധനം മുതലായതും ആണ് ധർമ്മം; ഇതിന് വിപരീതമായത് അധർമ്മമാകുന്നു. നിത്യനായി ഇച്ഛാജ്ഞാനക്രിയാശക്തികൾ പൂർണ്ണമായിട്ടുള്ള പരമേശ്വരനാൽ താൻ നിമിത്തമായി ഉണ്ടാ യിട്ടുള്ള ജഗത്തിൻെറ മോക്ഷത്തിനായി നിർമ്മിക്കപ്പെട്ടിട്ടുള്ള വേദങ്ങൾ പ്രമാണങ്ങൾ തന്നെയാണ്. ഈശ്വരൻ ഉണ്ടെന്നുള്ളത് അനുമാനത്താൽ സാധിക്കുന്നു. മൃത്തു മുതലായ സാധനങ്ങൾ ഉണ്ടെങ്കിലും അവ വേണ്ടവിധം ഒരു ഘടത്തിൻെറ രൂപമാകാൻ ഒരു കുലാലൻ ഇച്ഛിച്ചു പ്രേരണ ചെയ്യാതെ തരമില്ലല്ലൊ. അതുപോലെ കാര്യമായ ജഗത്തിന് കാരണമായ ഒരാളുണ്ടാക തന്നെ വേണം. അത് ഈശ്വരൻ തന്നെയാണെന്നൂഹിക്കുന്നു. ഒരു വിത്തു പാകിയാൽ അതു മുളയായി വെളിയിൽ വരണം എങ്കിൽ ഒരു കർത്താവ് വേണം. ഈ കർത്താവ് അദൃഷ്ടനായ ഈശ്വരനാണെന്ന് അവർ പറയുന്നു. ഇച്ഛാജ്ഞാന ക്രിയാ ശക്തികളാകുന്ന ചേതനധർമ്മങ്ങൾ ഇല്ലെങ്കിൽ ഉല്പത്തിവിനാ ശനാദികൾ ഇല്ലതന്നെ; ആ ചേതനൻ തന്നെ ഈശ്വരൻ.

പൃഥിവ്യാദികളായ ഒൻപത് ദ്രവ്യങ്ങൾ ഉണ്ടെന്നു പറഞ്ഞ തിൽ ഏഴാമത്തേതായ ആത്മാവ് തന്നെ പ്രമാതാവ് (ജീവൻ); ഈ ജീവാത്മാവ് ശരീരം തോറും ഭിന്നഭിന്നനാണ്. പാഞ്ച

ഭൗതികമായ ഈ ദേഹത്തിൽ നിന്നും അന്യനാണ് നിത്യനാണ് ജഡസ്വഭാവനാണ് പരമേശ്വരാധീനാണ്; അഹം (ഞാൻ) എന്ന ബോധം കൊണ്ട് ഉണ്ടെന്നറിയേണ്ടവനാണ്. ഈ ആത്മാവൊഴിച്ച് ശേഷം ദ്രവ്യങ്ങളും ഗുണാദികളും തന്നെ പ്രമേയം. പ്രത്യക്ഷത്തിൽ ഒരു കർത്താവ് കാണാത്തതായ ക്ഷിത്യങ്കുരാദി കാര്യങ്ങൾ കൊണ്ട് അതിന് നിമിത്തമായി ഈശ്വരൻ ഒരു കർത്താവായിട്ടുണ്ടാവണം എന്ന് നിശ്ചയം. ഈ ഈശ്വരൻ സാധാരണ ജീവനിൽ നിന്നും അന്യനും സർവജ്ഞത്വാദി ഗുണങ്ങൾ തികഞ്ഞവനും ആണ്. ഇങ്ങനെ സൃഷ്ടമായ ജഗത്ത് സുഖദുഃഖമയമാകയാൽ അതിന് തക്കവിധം പ്രാണികളുടെ വിചിത്രങ്ങളായ കർമ്മങ്ങളും വേറെ ചില നിമിത്തകാരണങ്ങളായി സ്വീകരിക്കണം. ഉല്പത്തിയിൽ ചൈതന്യപ്രകാശം കൊടുത്ത് ഈശ്വരൻ സാക്ഷിയായി ഇരിക്കുന്നത് കൊണ്ട് മാത്രമാണ് ജഗത്തിന് അദ്ദേഹം നിമിത്തകാരണമായി തീർന്നത്:-

1. 'യതോവാ ഇമാനി ഭൂതാനി ജായന്തേ'
2. 'അഹമാദിശ്ച ഭൂതനാം'
3. 'പരാസ്യ ശക്തിഃ'

എന്നിത്യാദി പ്രമാണങ്ങളാൽ ഈശ്വരന്റെ നിത്യജ്ഞാനേച്ഛാ ശക്തികൾ വ്യക്തപ്പെടുന്നു. ജ്യോതിഷ്ടോമാദികളായ ക്രിയകൾ പരമേശ്വരാരാധനങ്ങളായി ഘോഷിക്കപ്പെടുന്നു. ജാഗ്രദവസ്ഥയിൽ വേണ്ടത് പോലെയുള്ള വസ്തുതത്വജ്ഞാനം ആത്മബോധം നിമിത്തം താല്ക്കാലിക ലൗകിക ബന്ധനിവർത്തകമെന്ന പോലെ പരമാത്മജ്ഞാനം ശാശ്വതമായ സംസാരബന്ധനിവർത്തകമാണ് എന്നും മററും അനുമാനത്തെ ഉപയോഗിച്ച് ചില തത്വങ്ങൾ ഇവർ നിരൂപണം ചെയ്യുന്നു.

'യോവൈഭൂമാ' ഇത്യാദി ശ്രുതിവാക്യങ്ങളാൽ ബ്രഹ്മം ദുഃഖസ്പർശം ശകലവും ഇല്ലാത്ത സ്വഭാവമാണെന്ന് പറകയാൽ നിഃശേഷദുഃഖോച്ഛേദം തന്നെ മോക്ഷം. ഇങ്ങനെയുള്ള മോക്ഷം സിദ്ധിക്കണമെങ്കിൽ ബുദ്ധി (കാര്യാകാരണരൂപചിന്തായുക്തൻ) സുഖം ദുഃഖം ഇച്ഛാ ദ്വേഷം പ്രയത്നം ധർമ്മാധർമ്മസംസ്കാര (വാസന)ങ്ങൾ എന്നീ ഒൻപത് ആത്മഗുണങ്ങളും ഉള്ളിടത്തോളം സാധിക്കയില്ലെന്നും ആകയാൽ ഒൻപത് ഗുണങ്ങളും നശിക്ക

യാകുന്നു നിഃശേഷദുഃഖച്ഛേദമാകുന്ന മോക്ഷമെന്നും മോക്ഷത്തിന്റെ ഒരു സ്വരൂപവും വിശദപ്പെടുത്തിയിരിക്കുന്നു. ഇവരിൽ തന്നെ ചിലർ ദുഃഖ നിവൃത്തി മാത്രമല്ല. നിത്യസുഖത്തിന്റെ ആവിർഭാവവും കൂടിയാകുന്നു മോക്ഷം എന്ന് അഭിപ്രായപ്പെടുന്നു. വാസ്തവത്തിൽ നിത്യസുഖം ആത്മാവിന്റെ സ്വഭാവമാകയാൽ വിക്ഷേപാദികൾ കൊണ്ട് നേരിട്ട ദുഃഖം നശിച്ചാൽ മാത്രം മതിയെന്നുള്ള അഭിപ്രായവും ഫലത്തിൽ വ്യത്യാസം ഉള്ളതല്ല. ഇരുട്ടു മാറുക എന്നാൽ വെളിച്ചം സ്വതഃസിദ്ധമായല്ലൊ. നൈയായികന്മാരായ ഗൌതമീയന്മാർ ഇതുവരെ ഉപന്യസിച്ച വന്ന വൈശേഷികന്മാരുടെ അഭിപ്രായത്തിൽ ഭൂയോംശവും യോജിക്കുന്നു. പരസ്പരം വ്യാവർത്തിപ്പിക്കുന്നതായി ഓരോന്നിലും വിശേഷം എന്നുള്ള പദാർത്ഥത്തെ മാത്രം ഇവർ സ്വീകരിക്കുന്നില്ല. ഇവർ:—

'പ്രമാണ-പ്രമേയ-സംശയ-പ്രയോജന-ദൃഷ്ടാന്ത
സിദ്ധാന്ത-അവയവ-തർക്ക-നിർണ്ണയ-വാദ-ജല്പ
വിതണ്ഡാ-ഹേത്വാഭാസ-ഛല-ജാതി-നിഗ്രഹ
സ്ഥാനാനാം തത്ത്വജ്ഞാനാദ് നിഃശ്രേയസാധിഗമഃ'

എന്നീ സൂത്രത്താൽ പ്രമാണാദികളായി പതിനാറു * പദാർത്ഥങ്ങളെ സ്വീകരിക്കുന്നു. അതിൽ തർക്കം (ന്യായം) മുഖ്യമാകയാലും അധികം വിസ്തരിച്ച് നിരൂപണം ചെയ്യുകയാലും പ്രാധാന്യം നിമിത്തം തർക്കശാസ്ത്രം അല്ലെങ്കിൽ ന്യായശാസ്ത്രം എന്ന് ഈ ഗൌതമീയ ശാസ്ത്രത്തിന് പേരുണ്ടായി. വൈശേഷികൻ, ദ്രവ്യഗുണ-കർമ്മ-സാമാന്യ-വിശേഷ-സമവായങ്ങൾ എന്നു പറഞ്ഞ പദാർത്ഥങ്ങൾ ആറു തന്നെ മറ്റൊരുതരത്തിൽ പ്രമാണപ്രമേയാദികളായി പതിനാറായി എന്നേ ഉള്ളു. പ്രായേണ ദ്രവ്യം, ഗുണം എന്നിവയിൽ ഈ പ്രമാണാദികൾ എല്ലാം അന്തർഭവിക്കുന്നു. ബുദ്ധിരൂപമായ ഗുണത്തിൽതന്നെ ഒന്നാണ് അനുഭവരൂപമായ പ്രമാണം. സൂക്ഷ്മവിചാരം ചെയ്യുന്നവർക്ക് പ്രമേയം ദ്രവ്യമെന്നും ശേഷം മിക്കവാറും ഗുണങ്ങളായിത്തന്നെ കലാശിക്കുന്നു എന്നും സ്പഷ്ടപ്പെടുന്നതാണ്. ഈ വിധമുള്ള പതിനാറു പദാർത്ഥങ്ങളും വേണ്ടപോലെ അറിഞ്ഞു സിദ്ധിവരുത്തിയാൽ അവയുടെ തത്ത്വം മനസ്സിലാക്കുമ്പോൾ വാസ്തവത്തിൽ ആത്മാവല്ലാത്ത ദേഹാദിയിൽ ആത്മാവെന്നുള്ള ഭ്രാന്തി മുതലായ (ചാർവ്വാകാദികൾ ഗ്രഹിക്കുന്ന

* പദാർത്ഥ ശബ്ദത്തിന് ഇവിടെ വസ്തു എന്ന അർത്ഥമില്ല.

പോലെയുള്ള) മിഥ്യാജ്ഞാനം മാറിപ്പോകും; രാഗാദി ദോഷങ്ങൾ നശിക്കും; തന്നിമിത്തം ശുഭമോ അശുഭമോ ആയ കർമ്മങ്ങൾ എല്ലാം നിവർത്തിക്കും അതിനാൽ, കർമ്മരൂപങ്ങളായ കാരണങ്ങൾ ഇല്ലാത്തതിനാൽ നാനായോനികളിൽ ജനിക്കേണ്ടി വരികയില്ല. ജന്മം ഇല്ലെങ്കിലോ ഗർഭവാസം മുതലായി മരണാന്തംവരെയുള്ള ദുഃഖവും ഇല്ല. ഇങ്ങനെ ജനനമരണാദി സർവദുഃഖനിവൃത്തിതന്നെ മോക്ഷം. യഥാർത്ഥം:—

"ദുഃഖജന്മപ്രവൃത്തിദോഷമിഥ്യാജ്ഞാനാനാ-
മുത്തരോത്തരാപായേ തദനന്തരാഭാവാദപവർഗ്ഗഃ"

എന്ന സൂത്രത്താൽ നല്ലതിന്മണ്ണം തെളിയിക്കുന്നു. മിഥ്യാജ്ഞാനമില്ലെങ്കിൽ ദോഷങ്ങൾ (രാഗാദികൾ) ഇല്ലെങ്കിൽ പ്രവൃത്തിയും (കർമ്മവും) ഇല്ല. പ്രവൃത്തിയില്ലെങ്കിൽ ജന്മം (ജനനമരണങ്ങൾ ഇല്ല; ജനനമരണങ്ങൾ ഇല്ലെങ്കിൽ ദുഃഖവുമില്ല എന്നർത്ഥം.

## അദ്ധ്യായം 11

# സാങ്ഖ്യദർശനം

സാങ്ഖ്യന്മാർക്ക് പ്രത്യക്ഷം അനുമാനം ആഗമം (ആപ്ത വാക്യമായ വേദാദികൾ)എന്നിങ്ങനെ മൂന്നു പ്രമാണങ്ങളേ ഉള്ളൂ. സാങ്ഖ്യന്മാർ എല്ലാ വിധത്തിലുള്ള ജ്ഞാനങ്ങളേയും യഥാർത്ഥങ്ങളായിട്ടേ കാണുന്നുള്ളൂ. ഭ്രാന്തി സംശയാദി ജ്ഞാനാഭാസങ്ങളെ അവർ ജ്ഞാനകോടിയിൽ ഗണിക്കുക്കുന്നില്ല. അകാശം പോലെ അമൂർത്തമാകയാൽ ആകാരം ഇല്ലാത്തതിനാൽ ശബ്ദം * നിത്യമാണെന്നു പറയുന്നു. വേദത്തേ:—

"നചികേതമുപാഖ്യാനം
  മൃത്യുപ്രോക്തം സനാതനം
അനാദിനിധനാ നിത്യാ
  വാഗുത്സൃഷ്ടാ സ്വയംഭുവാ"

എന്നിത്യാദി ശ്രുതിവചനങ്ങളാൽ നിത്യമാണെന്ന് സമ്മതിക്കുന്നു. എന്നും ഉദിച്ചിരിക്കുന്നതും ഒിക്കലും അസ്തമിക്കാത്തതുമായ നിർവിഷയമായ ജ്ഞാനം തന്നെ പുരുഷൻ; ഈ വിധം ഉള്ള പുരുഷൻ തന്നെ പ്രമാതാവ്. സാങ്ഖ്യമതക്കാർ ഈശ്വരനെ പ്രത്യേകം സ്വീകരിക്കുന്ന സേശ്വരന്മാർ എന്നും അങ്ങിനെ സ്വീകരിക്കാത്ത നിരീശ്വരന്മാരെന്നും രണ്ടുവിധം ഉണ്ട്. ഈ രണ്ടു കൂട്ടർക്കും പുരുഷൻ ഇപ്പോൾ പറഞ്ഞ തരത്തിലുള്ള ജ്ഞാനസ്വരൂപൻ തന്നെ. ഈ പുരുഷൻ തന്നെ ആത്മാവ്. ഈശ്വരനെ പ്രത്യേകം സ്വീകരിക്കുന്നവർക്ക് ഈ പുരുഷനെക്കാൾ പരനായ ഒരു ഈശ്വരൻ ഉണ്ട്. ക്ലേശകർമ്മവിപാകാശയങ്ങൾ ഉള്ളവൻ ക്ഷേത്രജ്ഞനായ പുരുഷൻ (ജീവൻ) ക്ലേശാദികൾ ഇല്ലാത്തവൻ

---

* സാങ്ഖ്യദൃഷ്ട്യാ ശബ്ദത്തിന്റെ നിത്യത്വം അഷ്ടമില്ലാത്തത് എന്നുള്ളതാണ്.

പരമപുരുഷൻ എന്നിങ്ങനെ ജീവപുരുഷനും (ജീവാത്മാവിനും) പരമപുരുഷനും (ഈശ്വരനും) തമ്മിൽ ഒരു ഭേദവും അവർ പറയുന്നു.

അവിദ്യാ (അജ്ഞാനം), അസ്മിത (ഞാനെന്നഭാവം), രാഗം (ആഗ്രഹം), ദ്വേഷം (വിരോധം), അഭിനിവേശം (സിദ്ധാന്തബുദ്ധി) എന്നീ അഞ്ചെണ്ണം ക്ലേശങ്ങൾ ആകുന്നു, പുണ്യം അപുണ്യം എന്നു കർമ്മം രണ്ടുവിധം. വിപാകം, സുഖം, ദുഃഖം, മോഹം (മൌഢ്യം) എന്നീ രൂപത്തിലുള്ളവ കർമ്മഫലം ആശയം (അന്തഃകരണം) എന്നിവയാണ് ക്ഷേത്രജ്ഞനായ ജീവനെ ബന്ധിച്ചിരിക്കുന്നവ. ഇവ ഈശ്വരനിൽ ഇല്ല; ക്ഷേത്രജ്ഞനായാലും ഈശ്വരനായാലും കൂടസ്ഥനായി സാക്ഷിമാത്രമായിരിക്കുന്നേ ഉള്ളൂ എന്നാണ് അവരുടെ മതം. കർമ്മഭേദം നിമിത്തം സുരൻമാർ (ദേവൻമാർ), നരർ (മനുഷ്യർ), നാരകൻമാർ (നരകവാസികൾ) എന്നിങ്ങനെ മൂന്നുതരത്തിലാണ് ജീവാത്മാക്കളുടെ സ്ഥിതി. ജീവാത്മാവിൻെറ ജനനമരണാദി വ്യവസ്ഥയാൽ ഗുണഭേദം കൊണ്ട് ഓരോ ശരീരത്തിലും ഭിന്നഭിന്നമായി പുരുഷർ (ജീവൻമാർ) ഓരോ തരക്കാരും അസംഖ്യം വ്യക്തികളായിരിക്കുന്നു എന്നും അഭിപ്രായപ്പെടുന്നു.
ഇക്കാര്യം:—

"ജന്മമരണകരണാനാം
പ്രതിനിയമാദയുഗപത് പ്രവൃത്തേശ്ച
പുരുഷ ബഹുത്വം സിദ്ധം
ത്രൈഗുണ്യവിപര്യയാച്ചൈവ"

ഇങ്ങനെ ഈശ്വരകൃഷ്ണൻ കാരികയിൽ സംഗ്രഹിച്ചിരിക്കുന്നു.

സത്വരജസ്തമോഗുണാത്മകമായ ആകൃതി (പ്രകൃതി) തന്നെ ജഗത്തായി പരിണമിക്കുന്നു. അതിനാലാണ് ഈ ജഗത്ത് സുഖദുഃഖമോഹാത്മകമായിരിക്കുന്നതെന്നും പുരുഷൻ സാക്ഷിമാത്രനായി കൂടസ്ഥനായിരിക്കുന്നതേ ഉള്ളൂ എന്നും മററുമാണ് അവർ ജഗസൃഷ്ടിക്രമത്തെ ഉപന്യസിക്കുന്നത്. ആകപ്പാടെ ചുരുക്കത്തിൽ:—

പുരുഷൻ, പ്രകൃതി, മഹത്ത്, അഹങ്കാരം, മനസ്സ്, ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വാ, ഘ്രാണം, വാക്, പാണി, പാദം, പായു, ഉപസ്ഥം, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, ആകാശം, വായു, വഹ്നി, എന്നീ 25 തത്ത്വങ്ങളെ എണ്ണിപറഞ്ഞ് സംഖ്യാനം

ചെയ്തു. ഈ തത്ത്വങ്ങളാണ് സകലതും എന്നു പറയുന്നു. ഇങ്ങനെ സംഖ്യകൊടുത്തു നിർദ്ധാരണം ചെയ്യുകയാൽ ഈ ദർശനത്തിന് സാംഖ്യം എന്നു പേരുണ്ടായി. ജഗദ്ഗുരു ശ്രീശങ്കരഭഗവദ്പാദ ദൃഷ്ട്യാ 'സമ്യക്ഖ്യായതെ' എന്ന വ്യുത്പത്തിയാൽ തത്ത്വജ്ഞാനപരമാകയാൽ സാംഖ്യം എന്ന അഭിധാനം സിദ്ധിച്ചതായി കാണുന്നു. ഈ 25 തത്ത്വങ്ങൾ നിരീശ്വരമതക്കാരുടെ അഭിപ്രായമനുസരിച്ചുള്ളതാണ്. ഇതിൽ ആദ്യം നിർദ്ദേശിച്ച പുരുഷൻ ജീവനാണ്, സേശ്വരസാംഖ്യൻമാർ പരമപുരുഷനായ ഈശ്വരനെ കൂടിച്ചേർത്ത് 26 തത്ത്വങ്ങളെ സംഖ്യാനം ചെയ്യുന്നു ഇതാണ് അവരുടെ പ്രതിജ്ഞ:—

"മൂലപ്രകൃതിരവികൃതി-
മ്മഹദാദ്യാഃ പ്രകൃതി വികൃതയഃ സപ്ത
ഷോഡശകസ്തു വികാരോ
ന പ്രകൃതിർന്നവികൃതിഃ പുരുഷഃ"

എന്നീവിധമാണ്.

ലോകത്തിൽ സർവവും ചതുർവിധമാണെന്നു പൊതുവെ പറയാം.

1. പ്രകൃതിയായിത്തന്നെയുള്ളത് 2. വികൃതിയായിത്തന്നെയുള്ളത്. 3. പ്രകൃതിയും വികൃതിയുമായുള്ളത്. 4. പ്രകൃതിയും വികൃതിയും അല്ലാത്തത്.

1. അതിൽ ഒന്നാമത്തേതു സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥ. അതിന് പ്രകൃതിയായി വേറൊന്നില്ലാത്തതിനാലും താൻതന്നെ എല്ലാത്തിനും മൂലഭൂതമായ പ്രകൃതിയാകയാലും മൂലപ്രകൃതിയെന്നു പേർ പറയുന്നു. ഇതു നിർവികാരമാണ് (വികൃതിയില്ലാത്തതാണ്).

2. മഹത്വം, അഹങ്കാരം, പൃഥിവ്യാദി, പഞ്ചതൻമാത്രകൾ എന്നിവയിൽ മഹത്ത്വം മൂലപ്രകൃതിയുടെ വികൃതിയും, അഹങ്കാരം മഹത്തിൻെറ വികൃതിയും എന്നിങ്ങനെ മുമ്പിൽ മുമ്പിൽ ഉള്ളത് മേൽ മേൽ ഉള്ളതിൻെറ പ്രകൃതിയും മേൽ മേൽ ഉള്ളത് മുമ്പിൽ മുമ്പിൽ ഉള്ളതിൻെറ വികൃതിയും ആയി പ്രകൃതിവികൃതികളായി ഏഴെണ്ണം ഉണ്ട്.

3. പഞ്ചമഹാഭൂതങ്ങളും ആറു ഇന്ദ്രിയങ്ങളുമായി പതിനൊന്നെണ്ണം കേവലം വികാരങ്ങൾ (വികൃതികൾ) ആകുന്നു,

4. പുരുഷൻ ഒന്നിൻെറയും പ്രകൃതിയും അല്ല വികൃതിയും അല്ല; കൂടസ്ഥനായ അനുഭവരൂപനായ (പ്രകൃതിയും വികൃതിയും അല്ലാത്ത) സാക്ഷിമാത്രമാകുന്നു.

'ഗുണങ്ങരം' പ്രീതി (സുഖം) അപ്രീതി (ദുഃഖം) വിഷാദം മോഹം എന്നീ രൂപത്തിലുള്ളവയായും, അതിൽ പ്രീതി പ്രകാശത്തേയും അപ്രീതി പ്രവൃത്തിയേയും മോഹവും വിഷാദവും നിയമ(മൌഢ്യ)ത്തേയും കൊടുക്കുന്നതായി പ്രസ്താവിച്ചിരിക്കുന്നു. ഇവയിൽ ആദ്യത്തേത് സത്വവും രണ്ടാമത്തേത് രജസ്സും മൂന്നാമത്തേത് തമസ്സും ആകുന്നു. സത്വം അതിലഘുവാകയാലും തമസ്സ് അതിഗുരുവാകയാലും, വിശേഷിച്ചും സത്വം പ്രകാശ(സൻമാത്രസ്വഭാവ)മായതുകൊണ്ടും തമസ്സ് അന്ധകാരമയമായ (ഗുരുവായ)തുകൊണ്ടും ചലനശീലമായ മറെറാന്നിന്റെ പ്രേരണയും ആശ്രയവും കൂടാതെ പ്രവൃത്തിക്കാൻ ശക്തമാകുന്നില്ല. അതിനാൽ സത്വതമസ്സുകളെ പ്രവർത്തിപ്പിക്കുവാനുള്ള ഒരു ഗുണമാണ് രജസ്സ് എന്നു പറയുന്നു. രജസ്സ് രഞ്ജനസ്വഭാവത്താൽ ആദ്യമായ സത്വത്തേയും അന്ത്യമായ തമസ്സിനേയും മദ്ധ്യസ്ഥമായിരുന്നു ഘടിപ്പിക്കുന്നു എന്നു താത്പര്യം. ഇക്കാര്യം:—

"സത്വം ലഘു പ്രകാശക-
മിഷ്ടമുപഷ്ടംഭകം ചലം ച രജഃ
ഗുരുവരണകമേവ തമഃ
പ്രദീപവച്ചാർത്ഥതോ വൃത്തിഃ"

എന്നീ കാരികയാൽ സംഗ്രഹിച്ചിരിക്കുന്നു 'പ്രദീപവച്ചാർത്ഥതോവൃത്തിഃ' എന്ന ഭാഗത്താൽ വിളക്കിൽ എണ്ണയും തിരിയും ജ്വാലക്കു വിരോധികളാണെങ്കിലും എങ്ങിനെ ജ്വാലയോടുകൂടി ചേർന്നിരുന്നു പ്രകാശമാകുന്ന ഒരു കാര്യത്തെ സാധിക്കുന്നുവോ അതുപോലെ സുഖദുഃഖമോഹാത്മകങ്ങളാകുന്ന സത്വരജസ്തമോഗുണങ്ങരം സ്വഭാവേന വിരുദ്ധങ്ങളാണെങ്കിലും പുരുഷൻെറ ഭോക്തൃത്വകർത്തൃത്വാദികരംക്കായി ഒന്നുചേർന്നു പ്രവത്തിക്കുന്നു എന്നു താത്പര്യം. ദിവ്യയൌവനസമ്പന്നയായ ഒരു യുവതി തൻെറ ഭർത്താവിനു പ്രീതിയേയും സപത്നികരംക്കു അഹിതത്തേയും മററു പുരുഷൻമാർക്ക് മോഹത്തെയും

ഉളവാക്കുമ്പോലെ പ്രകൃതിയാണ് ഗുണഭേദം നിമിത്തം അനേകം പ്രകാരത്തിൽ സംസാരത്തെ ഉണ്ടാക്കുന്നതെന്നു സൂക്ഷ്മം. ശുഭം, അശുഭം, മിശ്രം എന്നീ കർമ്മങ്ങളാൽ സംസാരവും പ്രകൃതിപുരുഷതത്ത്വവിവേകജ്ഞാനത്താൽ മോക്ഷവും ലഭിക്കുമെന്നാണ് അവരുടെ സിദ്ധാന്തം. അഗ്നിഹോത്രാദികളായ നിവൃത്തി ലക്ഷണങ്ങളും ധർമ്മങ്ങൾ ആണെന്നു പറയുന്നു.

സേശ്വരസാംഖ്യം തത്ത്വജ്ഞാനസഹിതമായ യോഗത്തെ മോക്ഷസാധനമായി വർണ്ണിക്കുന്നു. നിരീശ്വരസാംഖ്യം യോഗസഹകൃതമായ തത്ത്വജ്ഞാനത്തെ മോക്ഷഹേതുവായുപന്യസിക്കുന്നു.

അദ്ധ്യായം 12

# യോഗദർശനം

യോഗശാസ്ത്രം ആദ്യം ഹിരണ്യഗർഭനായ സ്വയംഭൂവിൽ നിന്നാണ് ആവിർഭവിച്ചത്. പിന്നീട് യാജ്ഞവൽക്യൻ ഈ യോഗശാസ്ത്രത്തെ ഒന്നുകൂടി വിശദപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ പ്രസിദ്ധമായിരിക്കുന്ന ശാസ്ത്രം പതഞ്ജലിമഹർഷിയുടെ സൂത്രവും വ്യാസമഹർഷിയുടെ ഭാഷ്യവും വാചസ്പതിയുടെ വ്യാഖ്യാനവും ചേർന്ന ഒന്നാണ്. പാതഞ്ജലമായ ഈ സൂത്രഗ്രന്ഥം ഹിരണ്യഗർഭാദിപ്രണീതമായ യോഗശാസ്ത്രത്തിൻെറ ഒരു സംഗ്രഹമാണ്. സാംഖ്യദർശനത്തിൽ പദാർത്ഥതത്ത്വങ്ങൾ സംഖ്യാനം (ഗണനം) ചെയ്തു അവയുടെ സ്വഭാവവിവേചനത്തോടുകൂടി തത്ത്വജ്ഞാനം സമ്പാദിക്കയാണ് കൃത്യം. യോഗശാസ്ത്രത്തിൽ ആ വക ജ്ഞാനാനുഭവത്തിനുള്ള അനുഷ്ഠാനം കൃത്യം. ഇങ്ങനെ സാംഖ്യത്തിൽ ജ്ഞാനവും, യോഗത്തിൽ അനുഷ്ഠാനവും ആയി രണ്ടും ചേർന്നാണ് ഒരു സമ്പൂർണ്ണദർശനമാകുന്നത്.

'സാംഖ്യയോഗൌ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ'

എന്നു ഭഗവദ്വചനം. അതിനാൽ വൈശേഷികന്യായങ്ങൾപോലെ സാംഖ്യയോഗങ്ങൾ രണ്ടും ഏകോദ്ദേശ്യം പൂർണ്ണമാക്കുന്നവയാണെന്നു ധരിക്കണം. യോഗത്തിന്, ഈശ്വരനെ (പരമാത്മാവിനെ) ലക്ഷ്യമാക്കിയുള്ള പ്രവൃത്തിയാകയാൽ സേശ്വരസാംഖ്യമെന്നും ഒരു പേരു പറയാറുണ്ട്. യോഗശബ്ദത്തിന് യോജിച്ചിരിക്കുന്ന ഭാവം എന്നർത്ഥം.

'യോഗശ്ചിത്തവൃത്തിനിരോധഃ' 1-2

എന്ന സൂത്രത്താൽ ചിത്തവൃത്തിയുടെ നിരോധം, തടഞ്ഞുനിറുത്തലാണ് (അതായത് താനുദ്ദേശിക്കുന്ന ഒന്നിലല്ലാതെ മറ്റൊന്നിലും പ്രവൃത്തിക്കാതെ ഏകാഗ്രമായി നിറുത്തുകയാണ്) യോഗം എന്നു താത്പര്യം. ഇതു ഭക്തിയിലായാൽ ഭക്തിയോഗമായി. ജ്ഞാനത്തിലായാൽ ജ്ഞാനയോഗമായി. ഭക്തിയും ജ്ഞാനവും മുറുകിയാൽ ഭജനീയവും ജ്ഞേയവുമായ പരമാത്മാവ് ഭക്തിരൂപവും ജ്ഞാനരൂപവും തന്നെയായി.

ഈ പതഞ്ജലസൂത്രത്തിൽ നാലു ഭാഗങ്ങൾ ഉണ്ട്. അതിൽ ആദ്യത്തെ സമാധിപാദത്തിൽ ഭക്തിയോഗവും ജ്ഞാനയോഗവും ഉപന്യസിക്കുന്നു. തദംഗമായി യോഗത്തിന്റെ ഉദ്ദേശവും ഉപായവും പ്രകാരഭേദവും വിശദപ്പെടുത്തുന്നു. രണ്ടാമത്തെ സാധനപാദത്തിൽ,

'തപഃ സ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗാഃ' 2-1

എന്നിത്യാദിയാൽ കർമ്മയോഗത്തെ ഭക്തിജ്ഞാന യോഗങ്ങൾക്കുള്ള ഹേതുവായുപന്യസിക്കുന്നു. കർമ്മങ്ങളുടെ വിപാകവും ദുഃഖവും കായവ്യൂഹവും യോഗാംഗങ്ങളായ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയിൽ പ്രത്യാഹാരംവരെയുള്ള അഞ്ചെണ്ണത്തിന്റെ സ്വരൂപവും നിരൂപണം ചെയ്യുന്നു. ഈ യോഗാംഗങ്ങൾ എല്ലാവരാലും അനുഷ്ഠിക്കപ്പെടേണ്ടവയാണ്. അതിൽ യമത്തിന്റെ രൂപം,

'അഹിംസാ, സത്യാസ്തേയ ബ്രഹ്മചര്യാപരിഗ്രഹാ യമാഃ 2-30

എന്ന സൂത്രത്തിൽ വ്യക്തപ്പെടുത്തുന്നു.

അഹിംസ* ഹിംസാകരണങ്ങളിൽ നിന്നു നിവർത്തിക്കുക, സത്യം, കണ്ടതുപോലെയും കേട്ടതുപോലെയും വാക്കുപറയുക; അതുപോലെ ചിന്തിക്കുക (മനസാ വാചാ കർമ്മണാ ഉള്ളതുപോലെ). പറയേണ്ടിവന്നാൽ സത്യമേ പറയാവൂ. കള്ളം പറയരുതെന്നല്ലാതെ സത്യം എല്ലാം പറഞ്ഞേ തീരു എന്നില്ല. ഹിംസാരൂപത്തിൽ ഫലിക്കാവുന്ന സത്യം പറയേണ്ടിവരുന്ന അവസരങ്ങളിൽനിന്നു ഒഴിഞ്ഞു നിൽക്കുകയാണ് ഈ അനുഷ്ഠാനത്തിന്റെ പ്രായോഗിക രൂപം. അസ്തേയം-അന്യന്റെ ദ്രവ്യം അപഹരിക്കാതേയും അപേക്ഷിതാധികമായി ശേഖരിക്കാതേയും ഇരിക്കുക. ബ്രഹ്മചര്യം, ഇന്ദ്രിയനിഗ്രഹം, ചെയ്തിരിക്കുക.

* ഹിംസ - ദുഃഖകാരിയായ കർമ്മം; കൊലയല്ല

അപരിഗ്രഹം വിഷയാർജ്ജനവും വിഷയലാളനവും ദോഷ ദർശനം ഉള്ളിടത്തു കൂടാതിരിക്കുക. ഇവയെല്ലാം യമം ആകുന്നു. ബാഹ്യങ്ങളായ സകല വിഷയങ്ങളിലും നിന്നു തനിക്കും അന്യനും ലോകത്തിനു ഹിംസയ്ക്ക് ഇടകൊടുക്കാതെ ഇരിക്കുക യമം. അഹിംസയെ ആദ്യം പറകയാൽ അഹിംസയുടെ ഒരുതരം ഉദാഹരണമാണ് സത്യം മുതലായവയെന്ന് ഊഹിക്കണം. അസത്യം പറകയോ പരദ്രവ്യം എടുക്കുകയോ ഇന്ദ്രിയങ്ങൾക്കു വശപ്പെട്ടിരിക്കയോ മററൊ ചെയ്യുന്നത് തനിക്കോ അന്യനോ യഥാർത്ഥത്തിൽ ഹിംസയായേക്കാമല്ലോ.

നിയമസ്വരൂപം—'ശൌചസന്തോഷതപഃ സ്വാദ്ധ്യായേശ്വര പ്രണിധാനാനി നിയമാഃ' പത 32

എന്നീ സൂത്രത്താൽ പ്രതിപാദിക്കപ്പെടുന്നു.

ശൌചം, ബാഹ്യമായ ശരീരശുദ്ധിയും ആഭ്യന്തരമായ മനഃശുദ്ധിയും; സന്തോഷം, കിട്ടിയതിൽ തൃപ്തി (മനഃപ്രസാദം); തപസ്സ്, ശീതോഷ്ണസഹനം വ്രതങ്ങൾ തുടങ്ങിയവയും; സ്വാദ്ധ്യായം, മോക്ഷശാസ്ത്രം (പരമാർത്ഥതത്ത്വനിരൂപണപരം) അഭ്യസിക്കുകയും പ്രണവജപാദിയും: ഈശ്വരപ്രണിധാനം, പരമേശ്വരനിൽ സർവവും സമർപ്പിച്ചു അതുവഴി പ്രത്യഗാത്മചൈതന്യം പ്രാപിക്കയും ആകുന്നു. നിയമങ്ങൾ അധികവും ആന്തരങ്ങളും വിധിരൂപങ്ങളായ നിഷ്ഠകളും ആണ്. യമം ഹിംസാദിനിഷേധരൂപമാണ്. സത്യവും ബ്രഹ്മചര്യവും വിധിരൂപമാണെങ്കിലും അസത്യനിഷേധത്തിലും ഇന്ദ്രിയവശ്യതാ നിഷേധത്തിലുമാണ് താല്പര്യം. യമ ശബ്ദത്തിന് തടുക്കുക എന്നാണ് അർത്ഥം. നിയമശബ്ദത്തിന് നിഷേധം ഒഴിച്ചുള്ള വിധിയാണ് ശാസ്ത്രകാരസമ്മതം.

ആസനം:—'സ്ഥിരസുഖമാസനം' പ. 246

എന്നീവിധം സ്ഥിരം (ചലനം ഭവിക്കാത്തതും) സുഖാവഹവും ആയതാണ്. ആസനം ഏതുരീതിയിലായാലും ശരീരത്തിനും മനസ്സിനും സൗകര്യമായ വിധത്തിൽ ഇളക്കം ഇല്ലാത്തതും ആയാസകാരണമാകാത്തതും ആയിരിക്കണം എന്ന് അഭിപ്രായപ്പെടുന്ന പതഞ്ജലി എന്നെന്നേക്കും ആർക്കും ഭിന്നാഭിപ്രായത്തിന് ഇടകൊടുക്കുന്നില്ല. എന്നാൽ സ്ഥിരസുഖത്വം കൊടുക്കാനായി ഉപലക്ഷണമായി പത്മാസനം, വീരാസനം, സ്വസ്തികാസനം, ഭദ്രാസനം കൂർമ്മാസനം എന്നിത്യാദിയായി അനേകം

രൂപത്തിൽ ആസനങ്ങളെ യോഗികരം നിർദേശിക്കയും പരിശീലിക്കയും ചെയ്തുവരുന്നു. അവക്കെല്ലാം വേറെ ഉദ്ദേശവും ഉണ്ട്. അനേകം രൂപത്തിലുള്ള ആസനങ്ങരം എല്ലാം യോഗാനുഷ്ഠാനത്തിന് ആവശ്യമുള്ളവയാണ്. ഈവിധം സ്ഥിരവും സുഖവുമായ ഒരാസനത്തിൽ ഇരിക്കുന്നവന് മാത്രമേ പ്രാണായാമം വേണ്ടവിധം സാധിക്കൂ. അക്കാര്യം;

പ്രാണായാമം

'തസ്മിൻ സതിശ്വാസപ്രശ്വാസയോർഗതി
വിച്ഛേദഃ പ്രാണായാമഃ'

എന്ന സൂത്രംകൊണ്ടു പറയുന്നു. സ്ഥിരവും സുഖവുമായ ആസനത്തിൽ ഇരുന്ന് വായുവിനെ വെളിയിൽ നിന്ന് അകത്തേക്കു വലിച്ചെടുക്കുക എന്ന ശ്വാസത്തേയും, അകത്തുനിന്നും പുറത്തേക്കു കളയുക എന്ന പ്രശ്വാസത്തേയും, ആയമനം ചെയ്തു പ്രാണനെ യഥാസ്ഥിതിയാക്കുകയാകുന്നു പ്രാണായാമം. പ്രാണായാമത്തിനായി ആസനസ്ഥനായിരുന്നു ആദ്യം പുറമേനിന്നും ശ്വാസത്തെ അകത്തേക്ക് എടുത്തിട്ട് മുമ്പിൽ അകത്തിരുന്ന പ്രാണനോടുകൂടി പൂരണം ചെയ്തു ക്ലിപ്തസമയത്തേക്ക് പുറമേനിന്ന് എടുക്കാതേയും പുറമേ വിടാതെയും ആയമനം ചെയ്ത് സ്വസ്ഥവൃത്തിയിൽ വച്ചിട്ട് ക്ലിപ്തസമയം കഴിഞ്ഞ് പുറത്തേക്കു വിടുകയാണ് സാമാന്യ പ്രക്രിയ. ഇതിൽ വെളിയിൽനിന്ന് അകത്തേക്കു എടുക്കുന്ന ശ്വസനക്രിയയ്ക്ക് 'പൂരകം' എന്നും പുറത്തേയ്ക്കു വിടുന്ന പ്രശ്വസനക്രിയയ്ക്ക് 'രേചകം' എന്നും ഈ രണ്ടവസ്ഥയും അല്ലാത്ത നിലയിലുള്ള അവസ്ഥയ്ക്ക് 'കുമ്ഭകം' എന്നും പറയും. ഈ കുമ്ഭകത്തെ ദീർഘസൂക്ഷ്മം എന്നു വ്യവഹരിക്കുന്നു. പുറത്തേക്കു പോകാതേയും കൂട്ടതലായി പുറത്തുനിന്ന് ഒന്നിനെ എടുക്കാതേയും ഉള്ളതായ പ്രാണൻ അവിടെത്തന്നെ സഞ്ചരിച്ചു സൂക്ഷ്മമായി ദീർഘി(പ്രസരി)ക്കുന്നതുകൊണ്ട് ഈ പേര് വന്നതാണ്. ഇങ്ങനെ ദീർഘസൂക്ഷ്മമായ ഈ പ്രാണൻ നിശ്ചിതമായ കാലത്തേക്ക് ക്ലിപ്തസ്ഥാനങ്ങളിൽ നിറുത്തണമെങ്കിൽ കൂടുതൽ പ്രയത്നം വേണം. ദീർഘസൂക്ഷ്മമായ കുമ്ഭകാവസ്ഥ രേചകപൂരകങ്ങളുടെ സ്തംഭനമാത്രത്താൽ സിദ്ധമാണ്. ആ കുംഭകം കുറേ നേരത്തേക്ക ആയമനം ചെയ്യുന്നതാണ്. പ്രാണയാമത്തിൽ പ്രാധാനമായുള്ള ഘട്ടം. പ്രാണയാമത്തെപ്പററി

യാജ്ഞവല്ക്യൻ പത്നിയായ ഗാർഗിയോട് ഇപ്രകാരം ഉപദേശിക്കുന്നു.

'പ്രാണാപാനസമായോഗഃ പ്രാണായാമ ഇതീരിതഃ'

യോഗയാജ്ഞവല്ക്യം അ. 6. 2

പ്രാണവായുവിന്റെയും അപാനവായുവിന്റെയും തമ്മിലുള്ള ഘടന, അതായത്, പ്രാണൻ അകത്തേക്കു കൂടുതലായി വരാതേയും അപാനൻ വെളിയിലേക്കു പോകാതേയും രണ്ടും ചേർത്തു യോജിപ്പിക്ക (സമനില)യാണ് പ്രാണയാമം. ഈ പ്രാണയാമം നാഡീശുദ്ധികരവും തദ്വാരാ സകല രോഗങ്ങളിൽ നിന്നും രക്ഷിച്ചു ദീർഘായുഷ്യം കൊടുക്കുന്നതും ശരീരപ്രക്രിയകളുടെയെല്ലാം പരമാധാരമായ നാഡികളുടെ ശുദ്ധികൊണ്ട് ശാരീരികമായ സമസ്തവും ഇച്ഛാധീനത്തിൽ വരുത്തുന്നതും യോഗസാധനമായി ഭവിച്ച് പരമ്പരയായി മോക്ഷത്തെ ലഭിക്കാൻ ഉത്തമമാർഗ്ഗം ആയിത്തീരുന്നതും ആകുന്നു. ഈ പ്രാണയാമം സ്ത്രീകൾക്കും പുരുഷൻമാർക്കും എല്ലാവർണ്ണക്കാർക്കും അനുഷ്ഠിക്കാവുന്നതാണ്. സ്ത്രീകൾക്കും ശൂദ്രർക്കും ഇത് അനുഷ്ഠിക്കാൻ അർഹതയില്ലാത്തതാണെന്ന് ഒരു തെററിദ്ധാരണയുള്ളത് ശുദ്ധമേഅബദ്ധമാണ്. നമോന്തമായ ശിവമന്ത്രമോ (ശിവായ നമഃ) അതുപോലെ വൈഷ്ണവമന്ത്രമൊ (നാരായണായ നമഃ) ജപിച്ചുകൊണ്ടുള്ള പ്രാണയാമം അവർക്കു വിധിച്ചിരിക്കുന്നു.

'യഥാ സമഭ്യസേ ച്ഛൂദ്രസ്ത്വാർഷകം വിധി പൂർവകം എന്നീ വിധം ശൂദ്രർക്കും ഋഷിവിധാനമായി ആകാമെന്ന് മറെറാരു പക്ഷവും പറയുന്നു. നാഡീശുദ്ധികൾ ഫലമാണെന്നു കാണിക്കാൻ[1] നാഡികളുടെ സ്വഭാവവും പ്രാണയാമപ്രകാരവും യാജ്ഞവല്ക്യൻ വിശദപ്പെടുത്തുന്നു. മനുഷ്യർക്ക് അവരവരുടെ അളവനുസരിച്ച് 86 വിരൽ അളവുള്ളതാണ് ശരീരം. ശരീരത്തിൽ നിന്നും 12 വിരൽപാടു കൂടുതൽ അളവുള്ളതാണ് [2] പ്രാണൻ ശരീരം മുഴുവനും വ്യാപിച്ചിരിക്കുന്ന ഈ പ്രാണൻ ചിലെടത്തു നാഡികളിലും ചക്രങ്ങളിലും വളഞ്ഞും മററും കിടക്കുന്നതുകൊണ്ടാണ് ഈ കൂടുതൽ വന്നത്. ദേഹമദ്ധ്യത്തിൽ ജ്യോതിസ്സിന്റെ ഒരു സ്ഥാനം ഉണ്ട്. അതു പഴുപ്പിച്ച പത്തരമാറ്റു സ്വർണ്ണം പോലെ എപ്പോഴം പ്രകാശമയമാകുന്നു. അഗ്നി

1 ഈ ഘട്ടത്തിൽ പ്രാണൻ Afferent nerve ആണ്

2 നാഡി=Nerve

യെന്നും ശിഖിയെന്നും അഗ്നിപര്യായം കൊണ്ട് ഇതിനെ ശാസ്ത്രകാരന്മാർ വ്യവഹരിക്കുന്നു. ദേഹമദ്ധ്യം, ഗുദത്തിൽ നിന്നു രണ്ടുവിരൽപാടു മുമ്പിലും മേഢ്രത്തിൽ നിന്നു രണ്ടു വിരൽപാടു പിമ്പിലും ആയിട്ടാണ്. ഈ ദേഹമദ്ധ്യത്തിൽ നിന്നും ഒൻപതുവിരൽ പ്രമാണത്തിൽ നാലുവിരൽ വീതിയും നാലുവിരൽ മുകളിലും ആയി ഒരു കന്ദസ്ഥാനം ഉണ്ട്. ആ കന്ദ മദ്ധ്യമാണ് നാഭി. അവിടെ 12 അരം ഉള്ള ഒരു ചക്രം ഉണ്ട്. ആ ചക്രത്തിലാണ് * ഈ ദേഹപ്രക്രിയ മുഴുവൻ പ്രതിഷ്ഠിതമായിരിക്കുന്നത്. ഈ ചക്രത്തിലാണ് ജീവൻ ചുററി സഞ്ചരിക്കുന്നത്. പ്രാണവായുവിൽ ആരൂഢനായിട്ടാണ് ജീവൻ സർവ ഭൂതങ്ങളിലും ഭ്രമിക്കുന്നത്. ഈ ചക്രമധ്യത്തിലാണ് (നടുക്കാണ്) കുണ്ഡലിയുടെ സ്ഥാനം. ഇത് നാഭിയിൽ നിന്ന് മുകളിൽ വിലങ്ങത്തിലായി എട്ടു ‡ വലയങ്ങളായി ചുററിയിരിക്കയാണ്. അതാണ് കണ്ഡലിനി എന്ന പേര് വന്നത്. വേണ്ട പോലെ വായുവിൻെറ സഞ്ചാരത്തേയും ജലം അന്നം മുതലായവയുടെ പചനാദിക്രിയകളേയും നിയമനം ചെയ്ത് എപ്പോഴും കന്ദത്തിൻെറ ചുററും പററിക്കൊണ്ട് ഈ കുണ്ഡലിനി സ്വപിക്കുന്നു. ബാഹ്യവ്യാപാരം കൊണ്ട് ഉണരുന്നില്ല. ഇതിനെ ഉണർത്തുകയാണ്(സ്വാധീനപ്പെടുത്തുകയാണ്)യോഗത്തിൻെറ ശാരീരകമായ പരമഘട്ടം. തൻെറ മുഖഭാഗത്താൽ (ഉർദ്ധ്വഭാഗത്താൽ) സുഷുമ്നാ മുഖത്തെ വേഷ്ടനം' ചെയ്തുകൊണ്ടാണ് കുണ്ഡലിനി സ്ഥിതിചെയ്യുന്നത്. യോഗാഭ്യാസ സമയം അപാനൻ നിമിത്തം ബോധത്തെ പ്രാപിച്ചു ദേഹമദ്ധ്യത്തിലുള്ള അഗ്നിയാൽ തപ്തമായി "ഉത്ഥാനം" ചെയ്തു സർപ്പാകൃതിയായി കാണപ്പെടുന്നു. അതിനു ശേഷം പ്രാണൻ അഗ്നിയാൽ പ്രേരിതയായി സുഷുമ്നനാഡിയുമായി യോജിക്കുന്നു. കന്ദത്തിൻെറ അന്തർഭാഗത്തുകൂടി പടുത്തിരിക്കുന്ന നാഡി സുഷുമ്നയാ

---

* ഇതാണ് Solar-plexus

‡ പല ഗ്രന്ഥങ്ങളിലും അധ്യുഷ്ട(മൂന്നര)വലയമായി സ്മരിച്ചിരിക്കുന്നു. കുണ്ഡലിനി autonomous nervous system (mainly the Vagus) ആകുന്നു.

'അഷ്ടപ്രകൃതി രൂപാസാ അഷ്ടധാവലയീ കൃതാ എന്നു യോഗയാജ്ഞവല്ക്യം.'

കുന്നു. മുൻപറഞ്ഞ ചക്രത്തിൽ അസംഖ്യം നാഡികറം ഉണ്ട് അതിൽ ഇഡാ, സുഷുമ്ന, പിംഗളാ എന്നു മൂന്നു നാഡികളാണ് പ്രധാനം. ഈ സുഷുമ്നാ മുക്തിമാർഗ്ഗമാകയാൽ ബ്രഹ്മ രന്ധ്രം എന്നു കീർത്തിക്കപ്പെടുന്നു. ഇതു തുലോ അവ്യക്ത മാകയാൽ അതിസൂക്ഷ്മമാണ്. സുഷുമ്നാ[1] ന്തർഗ്ഗതമായ ഈ സൂക്ഷ്മഭാഗത്തെ ചിത്ര[2]യെന്നു പറയുന്നു. ഇത് പൃഷ്ഠ ത്തിൻെറ (പുറകിൽ മുതുകിലായി) നടുക്കുകൂടി മൂർദ്ധാവിൽ ചെന്നുചേർന്നിരിക്കുന്നതാണ്. ഇതിൻെറ ഇടത്തു ഭാഗത്ത് ഇഡയും വലതുഭാഗത്ത് പിംഗലയും ഉണ്ട്. ഇഡയിൽ ചന്ദ്രനും പിംഗലയിൽ സൂര്യനും അധിഷ്ഠാനം ചെയ്തിരിക്കുന്നു. ചന്ദ്രനെ താമസനെന്നും സൂര്യനെ തേജസനെന്നും പറയുന്നു. സൂര്യൻെറ ഭാഗം വിഷവും ചന്ദ്രൻെറ ഭാഗം അമൃതവും ആകുന്നു. ഈ ചന്ദ്രസൂര്യന്മാരാണ് ഒരു ജീവിക്കു രാത്രി പകൽ എന്നുള്ള കാല കലയെ ധരിക്കുന്നത് സുഷുമ്നാ ഈ വക കലകളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഈ എല്ലാ നാഡികളിലും വായു (വാതം) സഞ്ചരിക്കുന്നുണ്ടെങ്കിലും പ്രാണനും അപാനനും അതിൽ പ്രധാനം. ആ രണ്ടിലും വച്ചു പ്രാണൻ പ്രധാനതരൻ ആകുന്നു. ആസ്യം നാസികാമദ്ധ്യം [3]ഹൃന്മദ്ധ്യം നാഭിമധ്യം എന്നിവയെ പ്രാണാലയം എന്നു പറയുന്നു.

പ്രാണായാമം രേചക പൂരക കുമ്ഭകങ്ങളെകൊണ്ടാണ് ഉണ്ടാകുന്നതെന്നും പ്രണവവും തദ്രൂപമായ ഓംകാരവും ഈ രേചകാദികറംപോലെ മൂന്നു വർണ്ണങ്ങറംകൊണ്ട് സമ്പുടിത മായിരിക്കുന്നു എന്നും പ്രണവ ജപമാണ് ഇതിൽ മുഖ്യമെന്നും പറയുന്നു. ഇഡാനാഡിവഴി വായുവിനെ വെളിയിൽ നിന്ന് ഉള്ളിലേക്കു എടുത്തു ഉദരസ്ഥിതമായ വായുവിനെ നിറച്ചു പതുക്കെ പതിനാറു മാത്രകറംകൊണ്ട് ഓംകാരത്തിലെ ആദ്യാ വയവമായ 'അ'കാരത്തെ അതിൽ ഓർക്കണമെന്നും പിന്നീടു അറുപത്തിനാലു മാത്രനേരം ഇങ്ങനെ പൂരിപ്പിച്ചതായ വായു വിനെ ധരിക്കണം എന്നും ആ സമയം പ്രണവത്തിലെ ഒടുവി ലത്തെ 'മ'കാരത്തെ ഓർത്തു ജപിക്കണം എന്നും ഇങ്ങനെ

---

1 സുഷുമ്നാ spinal chord

2 ചിത്രാ central canal

3 ഹൃദയ ശബ്ദം ഇംഗ്ലീഷിലെ Heart അല്ല; എന്നാൽ സ്ഥാനം ഏകദേശം അടുത്തുവരും.

പൂരിതവും ധാരിതവുമായ പ്രാണനെ പിംഗളാ നാഡിവഴി മുപ്പത്തിരണ്ടു മാത്രകൾ കൊണ്ട് വിടണം എന്നും ഇതുപോലെ പിംഗളവഴി വെളിയിൽ നിന്നും കാററിനെ അകത്തേക്കു വലിക്കുകയും അവിടെ പ്രണവമധ്യമായ ഉകാരത്തെ പതിനാറു മാത്രകളായി സ്മരിക്കയും ഇങ്ങനെ പൂരിതമായ പ്രാണനെ ധരിക്കയും നാൽപതു പ്രാവശ്യം പ്രണവം സ്മരിക്കയും പിന്നീട് ഇഡാമാർഗത്തിൽകൂടി വെളിയിൽ രേചനം ചെയ്യുകയും വേണം എന്നും അതിൻെറ പ്രക്രിയയും ഉപദേശിച്ചിരിക്കുന്നു*

തങ്ങളുടെ നാഥനായ ചിത്തം കാമക്രോധാദികൾക്കുവേണ്ട ശബ്ദാദിവിഷയങ്ങളിൽപെടാതെ പിൻവലിയുമ്പോലെ ഇന്ദ്രിയങ്ങളും (ചക്ഷുരാദികളും) പ്രത്യാഹൃതങ്ങളായി (വിഷയത്തിൽ പെടാതെ) പിറകോട്ടു വലിഞ്ഞ ചിത്തം പോലെ നിരൂഢമായിരിക്കുന്ന അവസ്ഥയാണ് പ്രത്യാഹാരം.

പ്രത്യാഹാരം

ഇങ്ങനെ യോഗങ്ങളിൽ ബഹിരംഗങ്ങൾ (ബാഹ്യരൂപങ്ങളായ അവയവങ്ങൾ—അഞ്ചും യമ നിയമ ആസന പ്രാണായാമ പ്രത്യാഹാരങ്ങൾ) നിരൂപണം ചെയ്തുകൊണ്ട് രണ്ടാം പാദം അവസാനിക്കുന്നു. ഹഠയോഗത്തിനുവേണ്ട പ്രക്രിയകളെല്ലാം ഇത്രത്തോളം കൊണ്ട് അവസാനിച്ചിരിക്കുന്നു.

മൂന്നാമതായ വിഭൂതി പാദത്തിൽ വിഭൂതിയെ (അഭ്യുദയം-യോഗാഭ്യാസം കൊണ്ട് സിദ്ധിക്കുന്ന ഐശ്വര്യത്തെ) വർണ്ണിക്കുന്നു. അതിൽ ആദ്യമായി യോഗത്തിൽ ശേഷിച്ചിരിക്കുന്ന ആന്തരങ്ങളായ ധാരണാധ്യാന സമാധികളെ നിരൂപണം ചെയ്യുന്നു.

'ദേശബന്ധശ്ചിത്തസ്യ ധാരണാ' (പ. 3-1)

എന്നു ധാരണക്ക് ലക്ഷണം. നാഭിചക്രത്തിലോ ഹൃദയപുണ്ഡരീകത്തിലോ മൂർദ്ധാവിലെ തേജസ്സിലോ നാസികാഗ്രത്തിലോ മററവിടെയെങ്കിലുമോ വേണ്ടപോലെ ചിത്തത്തെ അതിൻെറ സകല വൃത്തികളേയും അടക്കി ബന്ധിച്ചിരുത്തു

---

* ഇവിടെ സൂര്യചന്ദ്ര ശബ്ദങ്ങൾ കേവലം സംജ്ഞകങ്ങളാണ്. അമൃതം എന്നും വിഷം എന്നും പറഞ്ഞതിൻെറ സൂക്ഷ്മം ശരീരത്തിൻെറ പ്രകൃതികളുടെ പരമപ്രവർത്തകൻമാരെന്നർത്ഥം.

† ഇതു ഒരു ക്രമം. വേറെയും പല ക്രമങ്ങളും ഉണ്ട്.

കയാണ് ധാരണ. പ്രത്യാഹാരം കൊണ്ട് മനസ്സിനെ വിഷയങ്ങളിൽ പോകാതെയാക്കി; എന്നാൽ ചലനം മനസ്സിൻെറ സ്വഭാവമാകയാൽ ചേഷ്ടാശൂന്യമാക്കുവാൻ തരമില്ല. യാതൊരു ബന്ധത്തിനും കീഴ്പ്പെടാത്ത മനസ്സിനെ ഒന്നിലുറപ്പിച്ചു നിറുത്താനുള്ള ഉപായമാണ് ധാരണ. ധാരണയ്ക്കുള്ള വസ്തു കഴിയുന്നതും ലഘുരൂപമായിരിക്കണം. എവിടെയാണോ ഉദ്ദേശിക്കുന്ന മൂർത്തിയെ ധ്യാനംചെയ്യണമെന്നു വിചാരിക്കുന്നത് അങ്ങിനെയുള്ള ദേശത്തിൽ ധാരണയുറപ്പിക്കാം. ഇതു കൊണ്ട് ക്ഷേത്രപ്രതിമാദികളും ദേശങ്ങളാകാം. ദേശം എന്നാൽ ധാരണാവിഷയം.

'തത്ര പ്രത്യയൈകതാനതാ ധ്യാനം' (പ. 3-2)

അപ്രകാരമുള്ള ദേശത്തിൽ ചിത്തത്തെ ബന്ധിച്ചിരുത്തി ഉദ്ദേശിക്കുന്ന പോലെ ചതുർഭുജത്വാദി വിശിഷ്ടമായ മൂർത്തിയെ ആശ്രയിച്ചുള്ള ജ്ഞാനത്തിൻെറ ഏകതാനത (വേറെ ജ്ഞാനങ്ങളാം ശകലവും കലരാത്ത ഏക പ്രവാഹം) ധ്യാനമാണ്. ധാരണയിൽ നിന്നു ധ്യാനത്തിനു സഗുണമൂർത്തി വിഷയമായിരിക്കുക എന്നുള്ളതാണ് വ്യത്യാസം.

'തദേവാർത്ഥമാത്രപ്രതിഭാസം സ്വരൂപശൂന്യമിവ സമാധിഃ'

മുൻപറഞ്ഞ ജ്ഞാനസന്താനം തന്നെ, ധ്യാതാവെന്നും ധ്യാനമെന്നും ഉള്ള ഭേദബോധം കൂടാതെ, ധ്യേയമായ രൂപമായിത്തന്നെ പ്രകാശിക്കുന്നതാണ് സമാധി. ഈ വിധം ഉള്ള സമാധിതന്നെ മോക്ഷം. ഇങ്ങനെ അഷ്ടാംഗപരിപൂർണ്ണമായ യോഗം ആത്മസാക്ഷാത്കാരകാരണമായിത്തീരുന്നു. ഇത് സവികല്പസമാധിയാണ്. ആത്മസാക്ഷാത്കാരം തന്നെ നിർവികല്പസമാധി. ആഗമം കൊണ്ടും അനുമാനം കൊണ്ടും സമ്പാദിക്കുന്ന ജ്ഞാനത്തേക്കാറം ധ്യാനാഭ്യസനം കൊണ്ടു യോഗനിഷ്ടയാൽ സമ്പാദിക്കുന്ന ജ്ഞാനപ്രവാഹത്തെ ധർമ്മമേഘമെന്നു പറയുന്നു. സമാധിപക്ഷമായാൽ അതു ധർമ്മമേഘമായിത്തീരുന്നു എന്നു യോഗനിഷ്ഠൻമാർ അഭിപ്രായപ്പെടുന്നു. യോഗത്താലുള്ള ആത്മദർശനം പരമമായ ധർമ്മമാണെന്ന് സ്മൃതികറം ഘോഷിക്കുന്നു. ഈ യോഗം സംപ്രജ്ഞാതം എന്നും അസംപ്രജ്ഞാതം എന്നും രണ്ടുതരത്തിലുണ്ട്. അതിലാദ്യത്തേത് വിവിക്തലക്ഷ്യം ഉള്ളതെന്നും മററത് പ്രത്യേക ലക്ഷ്യം ഒന്നും ഇല്ലാത്ത കേവലജ്ഞാന

രൂപമാണെന്നുമാണ് തമ്മിൽ ഭേദം. വിശേഷിച്ചും സമ്പ്രജ്ഞാതം സാധനവും അസമ്പ്രജ്ഞാതം സാധ്യവുമാകുന്നു. യോഗനിഷ്ഠന്മാർ കർമ്മത്തിലുൾപ്പെടണമോ എന്നു സംശയിക്കേണ്ട. യോഗംകൊണ്ടുതന്നെ അവർക്ക് സകല കർമ്മങ്ങളും നടത്തിയതിന്റെ ഫലം ഉണ്ടാകുന്നു എന്നു യാജ്ഞവല്ക്യൻ ഗാർഗ്ഗിയോട്,

'യോഗയുക്തമനുഷ്യസ്യ
സന്ധ്യയോർവാഥവാ നിശി
യത്കർത്തവ്യം വരാരോഹേ
യോഗേന ഖലു തത്കൃതം' യോഗ. 11-4

എന്നിപ്രകാരം ഉപദേശിക്കുന്നു.

അണിമാദ്യഷ്ടൈശ്വര്യസിദ്ധികളും യോഗംകൊണ്ട് സാധിക്കാം. എന്നാൽ അവിദ്യാരൂപമാണ് ഈ ഫലം. ഭക്തിജ്ഞാനവൈരാഗ്യങ്ങളാകുന്ന ഫലം വിജ്ഞാനരൂപമാണ്. എത്രതന്നെ സമാധിബലത്താലും ഭക്തിയാലും തത്ത്വജ്ഞാനസഹിതമായ യോഗത്താൽ പരമേശ്വരകല്പനായിത്തന്നെ തീരുന്ന ഫലമാണ് പാരന്ത്യികം എന്നു പറകയാൽ ദ്വൈതസിദ്ധാന്തത്തിലാണ് കലാശം. പ്രേയോരൂപങ്ങളായ സിദ്ധിയിൽ ഭ്രമിക്കാനിടവന്നാൽ ഇവയുടെ ആകർഷണംകൊണ്ട് ശ്രേയോമാർഗത്തിലേയ്ക്ക് മനസ്സിനെ വിടാതെ വെറും ലൌകികമല്ലാത്ത ഈ ഐശ്വര്യപ്രാപ്തിയാകുന്ന വിഷയാഭാസങ്ങളിൽ ഇട്ടു തിരിക്കും. ഇവരുടെ സിദ്ധാന്തത്തിൽ പരമേശ്വരനും താനും ഒന്നായി യോജിക്കുന്നു എന്നല്ലാതെ വസ്തുതത്ത്വത്തിൽ രണ്ടും രണ്ടാണ്. ഇതുകൊണ്ട് രത്നച്ചുരുക്കത്തിൽ ഇവരുടെ മതം ശുദ്ധാദ്വൈതമല്ല; ദ്വൈതഛായ മുഴുവനും വിട്ടിട്ടില്ല. സിദ്ധികാരണത്താൽ വഴിതെറ്റാൻ വളരെ എളുപ്പമുള്ളതുകൊണ്ടാണ് ഈ യോഗം പ്രചാരത്തിൽ അധികം പെടാത്തത്.

## അദ്ധ്യായം 13

# പൂർവ്വമീമാംസാ

വേദത്തിൽ ധർമ്മകാണ്ഡം എന്നും ബ്രഹ്മകാണ്ഡം എന്നും രണ്ടു കാണ്ഡങ്ങൾ ഉണ്ടെന്നു പറഞ്ഞുവല്ലൊ. ധർമ്മം ശുഭകർമ്മസംസ്കാരരൂപമാകയാൽ രൂപമില്ലാത്തതുകൊണ്ട് അപ്രത്യക്ഷം അല്ലെങ്കിൽ അദൃഷ്ടമാകുന്നു. അദൃഷ്ടം അചാക്ഷുഷം സംസ്കാരവാന് അവൻ്റെ കർമ്മങ്ങൾ പ്രത്യക്ഷങ്ങളാണെങ്കിലും സംസ്കാരം അദൃശ്യവും അനിരൂപ്യവും ആണ്. എങ്കിലും ഐഹികമായ പ്രേയസ്സിനും ആമുഷ്മികമായ ശ്രേയസ്സിനും നിമിത്തമാകയാൽ പുരുഷർക്ക് സമ്പാദിക്കേണ്ടതായ അർത്ഥമായി തീരുന്നു; അതിനാൽ പുരുഷാർത്ഥമായി ഗണിക്കപ്പെടുന്നു. ഈ ധർമ്മത്തെക്കുറിച്ചുള്ള ശരിയായ അറിവും അപ്രത്യക്ഷമാകുന്നു. ബ്രഹ്മം ഇതുപോലെയല്ല; നിത്യവും പ്രത്യക്ഷവും ആയ ആത്മതത്ത്വമാണ്. അതിനാൽ ബ്രഹ്മത്തെക്കുറിച്ചുള്ള ജ്ഞാനം പ്രത്യക്ഷമാകുന്നു. ഇങ്ങനെ ധർമ്മത്തെയും ബ്രഹ്മത്തെയും കുറിച്ച് വേദപ്രമാണം ആധാരമാക്കി യഥാർത്ഥ ജ്ഞാനം ഉണ്ടാക്കിത്തരുന്നതിന് ആവിർഭവിച്ചിട്ടുള്ള ദർശനം ആണ് മീമാംസാ.

മീമാംസാശബ്ദം 'മാനപൂജനേ' എന്ന ധാതുവിൽനിന്നും ജിജ്ഞാസ എന്ന അർത്ഥത്തിൽ 'സൻ' പ്രത്യയം ചേർന്ന് സിദ്ധിച്ചിട്ടുള്ള രൂപമാകുന്നു; പൂജനീയമായ ജിജ്ഞാസ എന്നർത്ഥം. ജിജ്ഞാസാ ശബ്ദത്തിന് തത്ത്വം അറിയുന്നതിനുള്ള വിചാരം എന്ന് താത്പര്യം. വേദപ്രാമാണ്യത്തോടുകൂടി തത്ത്വമറിവാനായി ചെയ്യുന്ന വിചാരം എന്ന് സൂക്ഷ്മം. പൂജനാർത്ഥം കൂടി ചേരുകയാൽ മഹർഷിമാരോ തത്തുല്യരായ മഹാന്മാരോ മാന്യമായ മാർഗത്തിൽ കൂടി നിരൂപണം ചെയ്യുന്ന വിചാരശാസ്ത്രം എന്ന് സാരം.

ഈ മീമാംസ പൂർവമീമാംസ, ഉത്തരമീമാംസ എന്ന് രണ്ട് വിഭാഗമായിരിക്കുന്നു. ആകെ കൂടി 20 അധ്യായങ്ങൾ ഉണ്ട്. ഇതിൽ ആദ്യത്തെ 12 അധ്യായങ്ങൾ ജൈമിനിമഹർഷിപ്രണീതമായ സൂത്രാത്മകമാണ്. കർമ്മകാണ്ഡമാണ് അതിലെ വിഷയം. ഇതിന് ശബരസ്വാമി ഭാഷ്യമുണ്ടാക്കിയിട്ടുണ്ട്. ഭട്ടകുമാരില പ്രണീതമായ വാർത്തികവും ഉണ്ട്. ഇതാണ് പൂർവമീമാംസാ. രണ്ടാമത്തെ എട്ടധ്യായം വ്യാസപ്രണീതമായ സൂത്രാത്മകമാണ്. ഇതിൽ ആദ്യത്തെ നാലധ്യായം ദേവതാകാണ്ഡമാണ്. അതായത് സഗുണബ്രഹ്മത്തെപ്പററിയുള്ള വിചാരമാണ്. ചിലർ ഈ നാല് അധ്യായവുംകൂടി ജൈമിനിപ്രണീതമായി പറയുന്നു. എന്നാൽ അതിൽ യുക്തിഭംഗമുണ്ട്. ആദ്യത്തെ പന്ത്രണ്ധ്യായത്തിൽ കർമ്മപ്രാധാന്യവും അതിനുവേണ്ടി ഒരുതരം നിരീശ്വരവാദം പോലും കാണുന്നുണ്ട്. ശബ്ദമാത്രരൂപമായി ദേവതയെ ചിത്രീകരിച്ചാലും വിഗ്രഹം ഇല്ലെന്നു സിദ്ധിക്കുന്നു. ഇതിന് വിപരീതമാണ് പതിമൂന്നുമുതൽ പതിനാറുവരെയുള്ള അധ്യായങ്ങൾ. അതിനാൽ ഏകകർത്തൃകത്വം അസംഭാവ്യമാണ്. ഇതിന് സങ്കർഷഭാഷ്യം എന്നൊരു വിവരണം ഉണ്ട്. ആദ്യത്തെ പന്ത്രണ്ട് അധ്യായത്തിലെവിഷയങ്ങൾ അവിടവിടെ കിടക്കുന്നവ സങ്കർഷം (സങ്കലനം) ചെയ്തുള്ള ഭാഷ്യമാകയാൽ ഇതിന് സങ്കർഷഭാഷ്യം എന്ന പേര് വന്നതായി ചിലർ പറയുന്നു. സർവമതസംഗ്രഹകർത്താവ് സങ്കർഷൻ എന്ന് പേരോടു കൂടിയ ഒരാചാര്യനാൽ പ്രണീതമാകയാൽ സങ്കർഷഭാഷ്യം എന്ന് സംജ്ഞ വന്നതായി അഭിപ്രായപ്പെടുന്നു. വേദവ്യാസന്റെ അടുക്കൽനിന്ന് സാമവേദം പഠിച്ച ശിഷ്യനാണ് ജൈമിനി. ശിഷ്യൻ കർമ്മസിദ്ധാന്തം സ്ഥാപിച്ചതിലും കുറേക്കൂടി പാകംവന്ന ഗുരു ദേവതോപാസ്തിയും ബ്രഹ്മസിദ്ധാന്തവും സ്ഥാപിച്ചതിലും ഔചിത്യം ഉണ്ടല്ലോ.

ഒടുവിലത്തെ അദ്ധ്യായം നിർഗുണ ബ്രഹ്മത്തെപ്പററിയുള്ള ജ്ഞാനകാണ്ഡമാണ്. * ഇതിനാണ് ജഗദ്ഗുരു ശ്രീശങ്കരാചാര്യർ ഭാഷ്യം രചിച്ചിട്ടുള്ളത്. ഇതാണ് ഇന്ന് ബ്രഹ്മസൂത്രഭാഷ്യം എന്ന് പ്രസിദ്ധിയുള്ളത്. ഈ നാലധ്യായത്തിനും ബ്രഹ്മസൂത്രം എന്ന് പേരാണ്. ഇവയിൽ ആദ്യത്തെ പന്ത്രണ്ട്

*ഇത് ആത്മസാക്ഷാത്കാരം വന്നവരെക്കുറിച്ചാണ്.

അദ്ധ്യായത്തിൽ ധർമ്മത്തിന്റെ സ്വരൂപവും അതിന് കാരണമായ ധർമ്മത്തിന്റെ മഹിമയും എത്രയും വിശദമായി പ്രസ്താവിക്കുന്നു. സകല കർമ്മവും ലോകത്തിൽ ഇഷ്ടപ്രാപ്തിക്കോ അനിഷ്ട പരിഹാരത്തിനോ അഥവാ രണ്ടിനും കൂടി ചേർന്നോ ആണെങ്കിലും അത് സ്വേച്ഛപോലെ പാടില്ല. ലൌകികകാര്യങ്ങളിൽ നീതിധർമ്മ കാര്യത്തിന് പ്രത്യക്ഷമായ രാജശാസനം കൊണ്ട് എന്നപോലെ ധർമ്മകാര്യത്തിന് വേദശാസനംകൊണ്ടു തന്നെ വേണം നിയമനം. പ്രവർത്തിക്കേണ്ടതായി വിധിച്ചിട്ടുള്ളത് ധർമ്മം എന്നും നിവർത്തിക്കേണ്ടതായി നിഷേധിച്ചിട്ടുള്ളത് അധർമ്മം എന്നും ധർമ്മാധർമ്മങ്ങൾക്ക് ഒരു ലക്ഷണം പറയുന്നു. ഇതാണ് ആ ലക്ഷണം.

'ചോദനാലക്ഷണോƒർത്ഥോ ധർമ്മഃ' ജൈ. 1 അ 1 പ 16

ചോദന, പ്രേരണ; വേദചോദനയുള്ളത് ധർമ്മം എന്നർത്ഥം. വേദം വിധിരൂപത്തിലും നിഷേധരൂപത്തിലും ആയി രണ്ടു തരത്തിലാണ് കാര്യങ്ങളെ പ്രേരിപ്പിക്കുന്നത്. അതിൽ വിധി ചോദനയായാൽ അവശ്യം ചെയ്യേണ്ടതായ ധർമ്മവും, നിഷേധ ചോദനയാൽ ഒരിക്കലും അരുതാത്തതായ അധർമ്മവും ആയി. സൂത്രത്തിൽ ചോദനയെ നിഷേധരൂപമായി ഗ്രഹിക്കുമ്പോൾ അധർമ്മം എന്ന് പദം മുറിക്കാൻ സൌകര്യം ഉണ്ടെന്നുള്ളത് ഓർക്കണം.

ഉദാഹരണം നോക്കുക —

"ജ്യോതിഷ്ടോമേന സ്വർഗകാമോ യജേത" (വിധി)
"മാ ഹിംസ്യാത് സർവ ഭൂതാനി" (നിഷേധം)

ഇതുപോലെ "സത്യം വദ ധർമ്മം ചര സ്വാദ്ധ്യായാന്മാ പ്രമദഃ" എന്നിത്യാദിയായി അനേകം ഉദാഹരണങ്ങൾ പരിശീലിക്കാനുണ്ട്.

ധർമ്മസാധനമായ കർമ്മം നിത്യം, നൈമിത്തികം, കാമ്യം എന്ന് മൂന്നുവിധം ഉണ്ട്. അതിൽ 'സ്വർഗകാമോ യജേത' എന്നും മറ്റും 'ഇന്ന ഫലം കാമിക്കുന്നവൻ' എന്നിത്യാദി വിശേഷണം ചേർത്ത് വിധിവാക്യത്തിൽ കാണുന്ന കർമ്മം കാമ്യമാകുന്നു. 'രാഹൂപരാഗേ സ്നായാത്' എന്ന് 'ഉപരാഗം' (ഗ്രഹണം) എന്നുള്ള നിമിത്തത്തെ ആശ്രയിച്ചുള്ള കർമ്മം നൈമിത്തികം ആകുന്നു.

'അഹരഹഃ സന്ധ്യാമുപാസീത
യാവജ്ജീവമഗ്നിഹോത്രം ജുഹുയാത്'

എന്നീ വിധികരംകൊണ്ട് അറിയുന്ന സന്ധ്യാവന്ദനം അഗ്നിഹോത്രം മുതലായവ *നിത്യകർമ്മങ്ങരം ആകുന്നു. ഇന്ന ഫലം സിദ്ധിക്കും എന്ന് അറിയാത്തതായ കർമ്മം എല്ലാം നിത്യകർമ്മമാകുന്നു. അതിനാൽ ഗ്രഹണകാലത്തിൽ സ്നാനം ചെയ്യേണ്ടതായ കർമ്മവും നൈമിത്തികഫലവിശേഷം ഉണ്ടെന്നു കാണുന്നു എങ്കിലും നിത്യകർമ്മമായി ഭവിക്കുന്നു. ചെയ്തതുകൊണ്ട് പ്രത്യേകിച്ച് ഒരു ഫലം ഇല്ലെങ്കിലും ചെയ്തില്ലെങ്കിൽ പ്രത്യവായം (ദോഷം) ഉണ്ടെന്നു കാണുന്നത് നിത്യകർമ്മം എന്ന് ഒരു സാമാന്യലക്ഷണം നിർദ്ദേശിക്കാം. കാമ്യകർമ്മത്തിൽ ഇപ്പോരം തന്നെ ഫലിക്കുന്നതെന്നും ജൻമാന്തരത്തിൽ ഫലിക്കുന്നതെന്നും രണ്ടിനം ഉണ്ട്. പുത്രകാമേഷ്ടിയാഗം പുത്രരൂപമായ ഫലത്തേയും മൃത്യുഞ്ജയഹോമം വരുണജപം മുതലായവ ദീർഘായുഷ്യം വർഷം എന്നിത്യാദിയായി അപ്പോരംതന്നെ ഫലത്തേയും കൊടുക്കുന്നവയാകുന്നു. ജ്യോതിഷ്ടോമാദിയാഗങ്ങരം ശരീരശേഷം ദേവലോകപ്രാപ്തിരൂപമായ ജൻമാന്തരത്തിലെ ഫലത്തെ നൽകുന്നവയാകുന്നു. എന്നാൽ ഭക്ഷണം കഴിച്ചാൽ ഉടൻ തൃപ്തിയുണ്ടാകുന്നതുപോലെ ഉത്തരക്ഷണത്തിൽ ഫലിക്കാതെ അത്യൽപമെങ്കിലും ദിവസക്കണക്കിനോ മാസക്കണക്കിനോ കുറെ സമയം കഴിഞ്ഞശേഷം ഫലിക്കുന്നതും ജന്മാന്തരത്തിൽ ഫലിക്കുന്നതുമായ കർമ്മങ്ങരക്ക് കർമ്മം കഴിഞ്ഞ് ഫലം സംഭവിക്കുന്നതിനിടയ്ക്ക് സംസ്ക്കാരരൂപമായി ഒരു അപൂർവം ജനിക്കുന്നു എന്നും ഈ അപൂർവമാണ് ഫലത്തേ നൽകുന്നതെന്നും മീമാംസകൻമാർ പറയുന്നു. ഇതിനുതന്നെയാണ് 'അദൃഷ്ടം' എന്ന പേര്. ക്രിയയും ഫലവും അദൃഷ്ടമല്ലാത്തതിനാലും യാതൊരു പ്രമാണത്താലും വേദ്യമല്ലാത്തതിനാലും ക്രിയയ്ക്ക് മുമ്പില്ലാത്തതിനാലും ഇതിന് അപൂർവം എന്നു പേരുണ്ടായി. ഇങ്ങനെ വിധികൊണ്ടു ചോദിതമോ നിഷേധം കൊണ്ടു തടവോ ഉള്ള കർമ്മം യഥാക്രമം ധർമ്മം എന്നും അധർമ്മം എന്നും സിദ്ധിച്ചു. ധർമ്മവും അധർമ്മവും അപ്രത്യക്ഷമാകയാൽ അതിന് ഒരു സ്വരൂപം വേറെ തരത്തിൽ നിശ്ചയിക്കുവാൻ സാധിക്കുന്നതല്ല. അനുഷ്ഠിക്കുന്ന ഏതിനെ ആര്യൻമാർ പ്രശംസിക്കുന്നുവോ അത് ധർമ്മം; ഏതിനെ നിന്ദിക്കുന്നുവോ അത് അധർമ്മം. അല്ലാതെ ധർമ്മമോ അധർമ്മമോ ഞാൻ ഇന്നതരത്തി

* നിത്യം എന്നുള്ളതിന് പ്രതിദിനം എന്നു മാത്രമല്ല അർത്ഥം. ഉപരാഗാദി വിശേഷം ഉള്ള എല്ലാ ദിവസവും എന്നും താത്പര്യം പറയാം.

പുള്ളതാണെന്ന് അറിയിക്കുന്നില്ല. ദേവൻമാരോ ഗന്ധർവൻ മാരോ പിതൃക്കളോ ഇത് ധർമ്മം അത് അധർമ്മം എന്ന് ഉപദേശിക്കുന്നുമില്ല. ഈ തത്ത്വം ശ്രുതിയിൽ വ്യക്തപ്പെടുത്തിയിരിക്കുന്നത് നോക്കുക;—

"നഹി ധർമ്മാധർമ്മൌ ചരത ആവാംസ്വഃ ഇതി ന ദേവ ഗന്ധർവ്വാ ന പിതര ആചക്ഷതെ അയം ധർമ്മോ ഽയമധർമ്മ ഇതിയംത്വാര്യ്യാഃ ക്രിയമാണം പ്രശംസന്തി സ ധർമ്മഃ യം ഗർഹന്തേ സോ ഽധർമ്മഃ" ഇതി.

ധർമ്മശബ്ദാർത്ഥത്തെ വിവിധമതക്കാർ അവരവരുടെ ഗതിക്കുതക്കവിധം പലമാതിരി നിരൂപണം ചെയ്യുന്നു. സാംഖ്യൻമാർ ധർമ്മം എന്നത് യാഗാദ്യനുഷ്ഠാനം കൊണ്ടുണ്ടാകുന്ന അന്തഃകരണവൃത്തിവിശേഷമെന്നും, ബൌദ്ധൻമാർ ജ്ഞാനത്തിന്റെ വാസനയെന്നും, ജൈനൻമാർ പുണ്യവിശേഷത്തിൽ നിന്നുണ്ടായവയും ഈ ദേഹത്തിന്റെ ആരംഭത്തിനു കാരണഭൂതങ്ങളായ പരമാണുക്കളെന്നും, നൈയ്യായികൻമാർ അദൃഷ്ടം എന്നു പറയപ്പെടുന്നതും വിധിവിഹിതകർമ്മാനുഷ്ഠാന ജന്യമായ ആത്മവിശേഷഗുണമെന്നും, ചില മീമാംസകൻമാർ അപൂർവ്വമെന്നും, ചില ആഗമക്കാർ ചൈത്യവന്ദനാദിയെന്നും, ഭാഗവതമതക്കാർ യോഗംകൊണ്ടുള്ള ആത്മദർശനമെന്നും, ഐതിഹ്യവാദികൾ, ആചാരമെന്നും, വൈശേഷികൻമാർ, ഇഹലോകത്തിൽ പ്രേയസ്സിനും ലോകാന്തരത്തിൽ ശ്രേയസ്സിനും മുക്തിക്കും കാരണമായതെന്നും, വ്യാസൻ, ആരാധ്യദേവതാ പ്രീതിയാണെന്നും, ഔപനിഷദൻമാർ "ധരതി സത്യമിതി ധർമ്മഃ" എന്ന വ്യുത്പത്തിയാൽ കർമ്മത്തിലും ഫലത്തിലും ഏതൊന്നു സ്ഥായിയായി നിൽക്കുന്നുവോ അതിനെ താങ്ങിനിൽക്കുന്നത് എന്നും അഭിപ്രായപ്പെടുന്നു. ഇതെല്ലാം വടികെട്ടി അരിച്ചുനോക്കിയാൽ കിട്ടുന്ന ഫലം ശാസ്ത്രംകൊണ്ടു മാത്രം അറിയേണ്ടതും ശ്രേയസ്സിനും പ്രേയസ്സിനും സാധനമായതും 'ധർമ്മം' എന്നു വിശദമാകുന്നു. ഇങ്ങനെ ധർമ്മസ്വരൂപത്തെ നിരൂപണം ചെയ്തു ചെയ്തു ധർമ്മസാധനമായ യാഗാദികർമ്മങ്ങളിലെ സാധനങ്ങളായ ദ്രവ്യാദികളെപ്പോലും ധർമ്മമാണെന്നു പ്രശംസിച്ച് അവർ ആനന്ദിക്കുന്നു. ഇതിന്:—

"താനി ധർമ്മാണി പ്രഥമാന്യാസൻ" ഋ 10

എന്ന ശ്രുതിവാക്യത്തിലെ നപുംസക ബഹുവചനാന്തമായ 'ധർമ്മാണി' എന്ന ശബ്ദത്തെ പ്രമാണമാകുന്നു. 'ധർമ്മഃ' എന്നു

പുല്ലിംഗമായി നിർദ്ദേശിക്കേണ്ടിയിരിക്കെ ധർമ്മാണി എന്നു പറകയാൽ ദ്രവ്യം ഗുണം ക്രിയാ എന്നീ സമസ്തവും യാഗാദ്യനുഷ്ഠാനസംബന്ധം നിമിത്തം പ്രത്യക്ഷമായ ധർമ്മമാകുന്നു എന്ന് അവർ അഭിമാനിക്കുന്നു. ഭട്ടപാദർ തന്റെ വാർത്തികകാരികയിൽ:-

'ലിംഗസംഖ്യാ വിനിർമ്മുക്തോ ധർമ്മശബ്ദോനിദർശനം'

എന്ന് ഈ തത്ത്വം തന്നെ വ്യക്തമാക്കുന്നു. താനിധർമ്മാണി പ്രഥമാന്യാസൻ' എന്നുള്ള ശ്രുതിയിലെ 'ധർമ്മാണി' എന്ന നപുംസകവും ബഹുവചനവും ആസ്പദമാക്കിയാണ് ഈ വിചാരം. എല്ലാം കൊണ്ടും വന്നുകൂടിയ സാരം ചോദനാലക്ഷണമായ അർത്ഥം ധർമ്മം എന്നുള്ളതുതന്നെ

യാഗാദികർമ്മങ്ങളുടെ വൈഭവത്തെ കീർത്തനം ചെയ്യുന്ന മീമാംസകൻമാർ മൂർത്തിയോടുകൂടിയ ദേവതയെ സ്വീകരിക്കുന്നില്ല. 'ഇന്ദ്രായ സ്വാഹാ അഗ്നയെ സ്വാഹാ' എന്നു തുടങ്ങി കാണുന്ന ചതുർത്ഥ്യന്തമായ ശബ്ദം തന്നെ ദേവതയെന്നല്ലാതെ പ്രത്യേകം ഒരു ദേവതാവ്യക്തിയെ അവർ സമ്മതിക്കുന്നില്ല. കർമ്മം തന്നെ സർവപ്രധാനം എന്നു നിർബാധമായി വിശദപ്പെടുത്തുവാൻ കച്ചകെട്ടി പുറപ്പെട്ട ശബരസ്വാമി തന്നെ നിരീശ്വരനാണെന്നു അപവാദം പറയരുതേല്ലാ എന്നു ശങ്കിച്ചുകൊണ്ടെന്ന പോലെ ശബ്ദരൂപമാത്രമായി പേരിനു മാത്രം ദേവതയുണ്ടെന്നു പറയുന്നു. വല്ലവിധത്തിലും ദേവതാവിഗ്രഹം ഉണ്ടെന്നു സമ്മതിച്ചു പോയാൽ ജനങ്ങൾ ദേവതകളെത്തന്നെ ബഹുമാനിച്ചുകൊണ്ട് കർമ്മത്തിൽ ശ്രദ്ധ കുറച്ചേക്കും എന്നുള്ള ശങ്കയാണ് ഇതിനു കാരണം. പരമാർത്ഥ തത്ത്വം ചിന്തിക്കുമ്പോൾ ബ്രഹ്മവാദികൾക്കും സംഖ്യാദർശനങ്ങൾ ആദരിക്കുന്നവർക്കും ദേവതകൾക്ക് മൂർത്തിയുള്ളതായി സമ്മതമില്ല. വേദത്തിൽതന്നെ പുരുഷവിവിധത്വം ആരോപണം ചെയ്തു കല്പിച്ചുകൂട്ടി നിർമ്മിക്കപ്പെട്ടവയാണ് ദേവതകളുടെ മൂർത്തികളും ആയുധം മുതലായവയും എന്നതു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

'ദേവതാ വാ പ്രയോജയേദതിഥിവദ് ഭോജനസ്യ തദർത്ഥത്വാദ്'

ജൈ സൂ അ. 9 സൂ. 6

അതിഥിസത്ക്കാരത്തിൽ അതിഥികൾക്ക് എന്നപോലെ യാഗാദിക്രിയയിൽ ദേവതക്കാണ് പ്രാധാന്യം. ദേവതകളാണ്

പ്രീതരായി ഫലം കൊടുക്കുന്നത്. അവരെ ഉദ്ദേശിച്ചാണല്ലോ യാഗാദികർമ്മങ്ങൾ എന്നു ദേവതാവാദത്തെ പുരസ്കരിച്ചു കൊണ്ട്

'അപി വാ ശബ്ദകർമ്മത്വാദ് യജ്ഞ കർമ്മ പ്രധാനം സ്യാദ് ഗുണത്വേ ദേവതാ ശ്രുതിഃ'

അ. 9 സൂ. 9

എന്ന സൂത്രത്താൽ കർമ്മംതന്നെ പ്രധാനം എന്നും.

'ജ്യോതിഷ്ടോമേന സ്വർഗകാമോ യജേത'

എന്ന് ശബ്ദാത്മകമായ വാക്യത്താൽ, ഈ കർമ്മം ഇന്ന ഫലം കൊടുക്കുന്നതാണെന്ന് ബോധിപ്പിക്കയാൽ ദേവതകൾക്ക് അവിടെ കാര്യമില്ലെന്നും ഇന്ദ്രാദി ശബ്ദങ്ങൾ ഉച്ചരിക്കയാൽ ദേവതാശ്രുതിയുണ്ടെന്നും ദ്രവ്യവും ദേവതയും ക്രിയയും ചേർന്ന ഒരു സമുദായമായ യജ ധാതുവിൻെറ അർത്ഥത്തിൽ ദേവതയും അന്തർഭവിച്ചിട്ടുണ്ടെന്നും പറയുന്നത് കേവലം യാഗത്തിൽ ഒരു അംഗഭാവത്തെ കാണിക്കാൻ മാത്രം ഉപയോഗപ്പെടുന്നേ ഉള്ളൂ. ഇന്ദ്രാദിശബ്ദങ്ങൾക്ക് കർമ്മപരമായ അർത്ഥമല്ലാതെ ദേവതാപരമായ അർത്ഥം സ്വീകരിക്കേണ്ടതില്ല. മററുവിധത്തിൽ തന്നെ ഉപപത്തിയുണ്ടെന്നു പറഞ്ഞാലും അതെല്ലാം കർമ്മപ്രാധാന്യം കുറിക്കാനുള്ള അർത്ഥവാദം മാത്രമാകുന്നു. അതിഥിസത്ക്കാരത്തിൽ സത്ക്കാരമാണ് പ്രധാന ഫലത്തെ കൊടുക്കുന്നത്; അതിഥി അതിലേക്ക് ഒരു സാധനം മാത്രമാണ് എന്നും മററും വിസ്തരിച്ചു ദേവതകൾക്കുള്ള പ്രാധാന്യത്തേയും മൂർത്തിയേയും മീമാംസകൻമാർ നിസ്സാരമാക്കുന്നു.

ഇവരിൽ തന്നെ അർവാചീനന്മാരായ ചിലർ ദേവതകൾക്ക് വിഗ്രഹം (മൂർത്തി) ഉണ്ടെന്നു സമ്മതിക്കുന്നു. എങ്കിലും ഫലദാതൃത്വമോ പ്രാധാന്യമോ ഉണ്ടെന്നു പറയുന്നില്ല, അതിനെ നിഷേധിക്കയും ചെയ്യുന്നു. ഉത്തരമീമാംസാകാരനായ വ്യാസനും തദനുഗാമികളും 'വജ്രഹസ്തഃ പുരന്ദരഃ' എന്നിത്യാദി ശ്രുതിയാൽ ദേവതകൾക്ക് കല്പിതമായിട്ടെങ്കിലും മൂർത്തിയുണ്ടെന്നും ഉപാസകന്മാർക്ക് ചിത്തൈകാഗ്രത സമ്പാദിക്കുവാൻ ഇത് ഒരു നല്ല സാധനമാണെന്നും വർണ്ണിക്കുന്നു.

ഇക്കാണുന്ന ജഗത്ത് എന്നും ഇതുപോലെതന്നെ അനാദി പ്രവാഹരൂപമായിരിക്കുന്നു എന്നും ഇതിന് കർത്താവും മററുമായി ഈശ്വരൻ ഒരാളില്ലെന്നും വാദിക്കുന്നു. സൃഷ്ടിയേയോ

പ്രളയത്തേയോ (ഒന്നിക്കലോ ഇല്ലാതാക്കലോ) ഇല്ലെന്നും പറയുന്നു.

മീമാംസകന്മാർ ശരീരേന്ദ്രിയമനോബുദ്ധിപ്രാണവ്യതിരിക്തനായി അവയ്ക്കെല്ലാം സാക്ഷിഭൂതനായും അധിഷ്ഠാതാവായും പരലോകസംബന്ധിയായും നിത്യനായും കർത്താവും ഭോക്താവും ആയി ഒരു ജീവാത്മാവിനെ അംഗീകരിക്കുന്നു. ആ ജീവന് ശരീരമായുള്ള സംബന്ധം തന്നെ ബന്ധം എന്നും തദഭാവം തന്നെ മോക്ഷം എന്നും കർമ്മനിമിത്തമാണ് ശരീരസംബന്ധം എന്നും കർമ്മക്ഷയത്താൽ ശരീരസംബന്ധരൂപമായ ബന്ധം നശിക്കുന്നു എന്നും അഭിപ്രായപ്പെടുന്നു. ശരീരത്തിൽ നിന്നും അന്യവും ജരാമരണശൂന്യവും ദുഃഖരഹിതവും ആയ ആത്മാവിനെ അറിയുമ്പോൾ ശരീരബന്ധത്തിൽ വിരക്തി വരുന്നു; അതുവരെയുള്ള ഫലം അനുഭവിച്ചുതീരുക കൊണ്ടു ആ ശരീരം നശിച്ചുകഴിഞ്ഞാൽ പുതിയ കർമ്മങ്ങൾ അനുഷ്ഠിക്കാത്തത് നിമിത്തം വേറേ ശരീരം ഉണ്ടാകുന്നുമില്ല. ഇങ്ങനെ ശരീരം ഉണ്ടാക്കുന്ന കർമ്മം ഇല്ലാതേയും ശരീരം ഇല്ലാതേയും ഇരിക്കയാണ് അത്യന്തികമായ കർമ്മക്ഷയം. അതുതന്നെയാണ് മോക്ഷം: സ്വർഗം സുഖതാരതമ്യരൂപമായ ഒരു സ്ഥാനം എന്നല്ലാതെ നിത്യമല്ലെന്നും അവർ തന്നെ പറയുന്നു.

മീമാംസകന്മാരിൽ 'ഭട്ടകുമാരിലപ്രസ്ഥാന'മെന്നും 'പ്രഭാകരപ്രസ്ഥാന'മെന്നും രണ്ടുപക്ഷം ഉണ്ട്. അതിൽ ഭട്ടകുമാരിലാചാര്യർ വിധിവാക്യങ്ങൾ എല്ലാം ഭാവനാപരങ്ങൾ എന്നും പ്രഭാകരാചാര്യർ നിയോഗപരങ്ങൾ എന്നും വിവരണം ചെയ്തുകൊണ്ടാണ് തങ്ങളുടെ പ്രസ്ഥാനം ഉദ്ഘാടനം ചെയ്യുന്നത്.

'ജ്യോതിഷ്ടോമേന സ്വർഗകാമോയജേത'

എന്ന വാക്യത്തിലെ 'യജേത' എന്ന വാക്യത്തിലെ ക്രിയാപദത്തിലുള്ള 'ലിങ്'' ഭാവനയെ വചിക്കുന്നു. ഭാവന എന്നാൽ പ്രേരണാ (പ്രവർത്തനം) എന്നർത്ഥം. സ്വർഗകാമനായ ഒരുത്തന് യാഗത്തിൽ പ്രവർത്തിക്കാനുള്ള ബോധനം ആദ്യമായി ശബ്ദവ്യാപാരമാകയാൽ ഇതിനെ ശബ്ദഭാവനയെന്നും ഇതുനിമിത്തം പുരുഷൻ യാഗാദി പ്രവൃത്തികൾ ചെയ്യുന്നത് അർത്ഥഭാവനയെന്നും പറയുന്നു. ഭാവനയിൽ മൂന്നംശം വേണ്ടിവരുന്നു. ഏതൊന്നിനെ ഏതൊന്നുകൊണ്ട് എങ്ങിനെ ഭാവനം ചെയ്യണം എന്നിവയാണ് ആ അംശങ്ങൾ. അതിൽ ഏതൊന്നിനെ എന്ന

അംശത്തിന് 'സ്വർഗകാമഃ' എന്നതിനാൽ സ്വർഗം എന്നും ഏതൊന്നുകൊണ്ട് എന്ന അംശത്തിന് 'ജ്യോതിഷ്ടോമേന' എന്നും എങ്ങിനെ എന്നതിന് പ്രയാജാദിവിധിപ്രകാരവും നിർദ്ദേശിക്കപ്പെടുന്നു.

സ്വർഗഃ ഭവതി (സ്വർഗം ഭവിക്കുന്നു.) അത് യാഗം ചെയ്യുന്നവന് ഭാവ്യമാകുന്നു. (അവശ്യം ലഭിക്കുന്നതാണ്) അതിനു പ്രയത്നിക്കുന്നവൻ ഭാവകനാകുന്നു. ഈ ഭാവന 'യജേത' എന്ന ലിങ്ങാൽ വചിക്കപ്പെടുന്നു. 'ജ്യോതിഷ്ടോമേന യാഗേന സ്വർഗം ഭാവയേത്' (ജ്യോതിഷ്ടോമയാഗം കൊണ്ട് സ്വർഗത്തെ ഭവിപ്പിക്കണം) എന്നു താൽപര്യം. യാഗം ക്ഷണികം ആയതുകൊണ്ട് കാലാന്തരത്തിൽ സ്വർഗം സംഭവിക്കുമോ ഇല്ലയോ എന്ന ശങ്കിക്കേണ്ട. യാഗം ചെയ്തുകഴിഞ്ഞാൽ യാഗം ചെയ്ത യജമാനനിൽ താനനുഷ്ഠിച്ചതായ യാഗത്തിന്റെ സംസ്ക്കാരം നിമിത്തം പ്രാപ്ത കാലത്തിൽ ഫലവും കർമ്മവും തമ്മിൽ ഘടിക്കുന്നതായി ഇടയ്ക്ക് ഒരു സംസ്ക്കാരത്തെയും അവർ കല്പിക്കുന്നു.

നിയോഗമാണ് അർത്ഥം എന്നു പറയുന്ന പ്രഭാകരന്റെ ഗതി ഇപ്രകാരമാകുന്നു. 'യജേത' എന്നിടത്തെ പ്രത്യയാംശമായ ലിങ്ങിനാൽ നിയോഗം തന്നെയാണ് ബോധിപ്പിക്കപ്പെടുന്നത്. സുഖവാസകാമൻ എന്നെ സേവിക്കണം എന്നുള്ള രാജശാസനം പോലെയാണ് 'ജ്യോതിഷ്ടോമേന സ്വർഗകാമോ യജേത' എന്ന വേദശാസനം. ഈ നിയോഗത്തിനു രണ്ടംശമാണ് വേണ്ടത്; ഒന്നു വിഷയം രണ്ട് നിയോജ്യൻ അതിൽ ഇവിടെ വിഷയം യജധാതുവിനാൽ യാഗമെന്നും വിശേഷിച്ചും ആ യാഗം ജ്യോതിഷ്ടോമരൂപമാണ് എന്നും നിയോജ്യൻ സ്വർഗകാമനായ പുരുഷനാണെന്നും നിർദ്ദേശിച്ചിരിക്കുന്നു. സ്വർഗകാമനു ജ്യോതിഷ്ടോമയാഗത്തിൽ നിയോഗം ബോധിപ്പിക്കയാണ് വാക്യാർത്ഥം. യാഗം ചെയ്തു കഴിഞ്ഞാൽ ഫലം ഉണ്ടാകുന്നതിനിടക്ക് ഈ നിയോഗം തന്നെ 'അപൂർവം' എന്ന പേരോടുകൂടി ഘടകമായിരിക്കുന്നുഎന്ന് അവർ പറയുന്നു. ഇങ്ങനെ രണ്ടുപേരും രണ്ടുതരത്തിൽ പറഞ്ഞു (വിവരണം ചെയ്തു) പോകുന്നു എങ്കിലും ഫലത്തിൽ വ്യത്യാസം പറയത്തക്കതായി കാണുന്നില്ല. എന്നാൽ നിയോഗ പദസ്വാരസ്യത്താൽ സ്വർഗകാമനായവൻ ജ്യോതിഷ്ടോമാദി ചെയ്താൽ നിശ്ചയമായും ആ ഫലം സിദ്ധമാണെന്നും വിചാരിക്കാം. ഇതിന്

കാരണമാകുന്നത് ശ്രുതിയുടെ ആജ്ഞാശക്തിയെ കുറിക്കുന്ന നിയോഗമാണ്. ഭാവനയർത്ഥം സ്വീകരിക്കുമ്പോൾ സ്വർഗം എല്ലാപേർക്കും നിഷ്പക്ഷപാതമാണ്, പൊതുവാണ്. എന്നാൽ ജ്യോതിഷ്ടോമയാഗം നടത്തിയാൽ അത് അവശ്യം സ്വാധീനപ്പെട്ടു നിൽക്കുമെന്നു വന്നുകൂടുന്നു. ഭാവന പുരുഷന് ഐഛികവും നിയോഗം നിയതവും ആകുന്നു. നിയോഗപക്ഷത്തിൽ ജ്യോതിഷ്ടോമാദിയാഗം മാത്രമെ സ്വർഗാദി പ്രാപ്തിക്ക് ഹേതുവാകു എന്നും ഭാവനാപക്ഷത്തിൽ വേറെയും വേണമെങ്കിൽ സ്വർഗപ്രാപ്തി സാധനം ഇല്ലെന്നു പറയാൻ തരമില്ലെന്നും ജ്യോതിഷ്ടോമാദികൾ ഉത്തമമാർഗമാണെന്നും നിർദ്ദേശിക്കയാണ് വേദവിധികൃത്യമെന്നു മററൊരുഫലഭേദവും ചിന്തിക്കാവുന്നതാണ്. ശാസ്ത്രകാരൻമാർ ഈ വക ചിന്തയിൽ അധികം പ്രവേശിച്ചു കാണുന്നില്ല. ശാസനത്തേക്കാൾ സൌമ്യമായ മാർഗപ്രദർശനം ചെയ്യുകയാണ് ശ്രേഷ്ഠമായ പ്രസ്ഥാനമെന്ന് കാൺകയാൽ ലോകോപദേശപരമാണ് ഭാവന.

അദ്ധ്യായം 14

# ഉത്തരമീമാംസാ

ഉത്തരമീമാംസയിൽ ദേവതാ പ്രകരണത്തിൽ നാല് അദ്ധ്യായം ഉണ്ട്. അതിൽ ഒന്നാമത്തെ അദ്ധ്യായത്തിൽ എല്ലാ മന്ത്രങ്ങൾക്കും ദേവതാ തത്ത്വപ്രതിപാദനത്തിലാണ് താൽപര്യം എന്നു പറയുന്നു. രണ്ടാമത്തെ അദ്ധ്യായത്തിൽ യാഗാദികർമ്മവിധികളോ അർത്ഥവാദവാക്യങ്ങളോ എല്ലാം മന്ത്രങ്ങളുടെയും ദേവതകളുടെയും മഹിമയെ വ്യക്തമാക്കുവാൻ ആ മന്ത്രദേവതകൾക്കു കീഴടങ്ങി ഉപകരിക്കുന്നു എന്നല്ലാതെ സ്വതന്ത്രമായി യാതൊരു ഉപയോഗവും അവയ്ക്കില്ലെന്നു നിരൂപണം ചെയ്യുന്നു. മൂന്നാമദ്ധ്യായത്തിൽ ദേവതാ തത്ത്വത്തെ സ്വേച്ഛാവിഗ്രഹത്വം സ്വേച്ഛാനുഗുണമായ ഗുണഗണം അലങ്കാരം മുതലായവയോടുകൂടിയതാണെന്ന് സ്പഷ്ടപ്പെടുത്തുന്നു.

ദേവതാപ്രകരണം

നാലാമത് അദ്ധ്യായത്തിൽ അതാതു ദേവതകളുടെ പ്രസാദം ഹേതുവായി അതാതു ദിവ്യലോകങ്ങളും തദനുസാരിയായ വേഷഭൂഷണങ്ങളും അക്ഷയമായ ഐശ്വര്യവും ആനന്ദവും ഫലിപ്പിക്കുന്നതായ ദേവതോപാസനപ്രകാരം പ്രതിപാദിക്കുന്നു. ഇവിടെയുള്ള സൂത്രപാഠവും സങ്കർഷഭാഷ്യവും സുലഭമല്ലാത്തതിനാൽ ഉദാഹരണം കൊടുത്തു മനസ്സിലാക്കുവാൻ സാധ്യമല്ലാതിരിക്കുന്നു.*

ഈ ഭാഗത്തെ മധ്യമീമാംസ എന്നു പറഞ്ഞുവരുന്നു. കേവലകർമ്മപ്രതിപാദനം 1.12 വരേയും കേവല ബ്രഹ്മപ്രതിപാദനം 17-20 വരേയും ഉള്ള അദ്ധ്യായങ്ങളിൽ അന്തർഭവിക്ക

*ഇവിടത്തെ സർവകലാശാലാ ഗ്രന്ഥശാലയിൽ പണ്ട് സമ്പാദിച്ചു പകർത്തിവച്ചിരിക്കുന്ന കൂട്ടത്തിൽ ഈ സങ്കർഷഭാഷ്യം കാണുന്നു.

യാൽ കർമ്മാനുഷ്ഠാനത്തോടുകൂടിയ ദേവതോപാസനകാണ്ഡം മധ്യമീമാംസയാകുന്നത് യുക്തമത്രേ.

പൊതുവെ ധർമ്മം രണ്ടുതരമാണ്. ദേവതാവിജ്ഞാനവും ഉപാസനവും ഇല്ലാത്ത കേവലം യാഗാദികർമ്മവും ദേവതാതത്ത്വവിജ്ഞാനത്തോടുകൂടി ദേവതോപാസനത്തിൽ അംഗമായുള്ള യാഗാദികർമ്മവും ആയിട്ടാണ് ഈ വിഭാഗം. അതിൽ കേവലകർമ്മത്തിന്ഫലം പുനരാവൃത്തിയുള്ളതും അന്ധകാരാവൃതവുമായ ദക്ഷിണായനാസ്പദമായ പിതൃലോകത്തിന്റെ പ്രാപ്തിയാണ്. രണ്ടാമത്തേതിനു ഫലം പുനരാവൃത്തിയില്ലാത്തതും ജ്യോതിർമ്മയവുമായ ഉത്തരായണാസ്പദമായ ജ്യോതിർല്ലോകത്തിലെ ദേവതാരൂപമായ അവസ്ഥാനമാണ് (ക്രമമുക്തി). ഈ വ്യത്യാസം ഇതിന് മുമ്പ് വിശദപ്പെടുത്തീട്ടുണ്ട്.

ഈ ദേവതാകാണ്ഡത്തിൽ പ്രതിപാദനം ചെയ്തിരിക്കുന്ന മാർഗമാണ് ഇന്നത്തെ ബ്രഹ്മവിഷ്ണു ശിവാദികളുടെ കല്പനയ്ക്കും പ്രസിദ്ധിക്കും ആദ്യത്തേ നിദാനം. ഇന്ന് ആരോപണം ചെയ്തിരിക്കുന്ന സഗുണബ്രഹ്മം തന്നെ സർവശക്തനായ ഈശ്വരൻ പരമാത്മാവ് ഭഗവാൻ എന്നും മററും കീർത്തനം ചെയ്യപ്പെടുന്ന മൂർത്തികൾ. ജീവൻ, ഈശ്വരൻ, ജഗത്ത് എന്നിവ ഒന്നിനൊന്ന് ഭിന്നഭിന്നമായി പ്രത്യേകം ഉണ്ടെന്നാണ് ഇവരുടെ ദർശനം. ഇവയെല്ലാം സത്യവുമാണ്. ഇവയ്ക്കെല്ലാം നിദാനഭൂതമായ ഭഗവച്ഛക്തിരൂപമായ ഒന്നുണ്ട്. ആ മായയും സത്യമാണ്. മായ എന്നുള്ളതുകൊണ്ട് 'യാമാ സാ മായാ' എന്നുള്ള വ്യുത്പത്തിയാൽ ഇല്ലാത്ത ഒന്നാണ് മായയെന്നു ശങ്കിക്കരുത്. സംഭവിക്കാൻ വഹിയാത്ത പല കാര്യങ്ങളേയും തങ്ങളിൽ ഘടിപ്പിക്കാൻ ഉള്ള സാമർത്ഥ്യം നിമിത്തമാണ് ഈ ശക്തിയെ മായയെന്നു പറയുന്നത്. ഈ മായതന്നെ പുരുഷപ്രവൃത്തി. അത് സ്വതന്ത്രയാകയാൽ സാങ്ഖ്യൻമാർക്ക് പ്രകൃതിയായി തീർന്നു.

'ഇന്ദ്രോമായാഭിഃ പുരുരൂപ ഈയതേ' എന്നീ ശ്രുതിയനുസരിച്ച് ഈ മായ ഓരോ ജീവനിലും പ്രത്യേകം പ്രത്യേകമായിരിക്കുന്നു. മോക്ഷേഛുക്കളായ ജനങ്ങൾ സർവേശ്വരനായ ഭഗവാനെക്കുറിച്ച് ശ്രവണകീർത്തനധ്യാന പൂജനാദികളായ ഉപാസനങ്ങൾ ഭക്തിപൂർവ്വം അനുഷ്ഠിച്ചാൽ ജനനമരണാദി സംസാരത്തിന് കാരണഭൂതമായ മായയെ കടന്ന് അവരവരുടെ സേവയ്ക്ക് തക്കവിധത്തിൽ സാലോക്യം, സാരൂപ്യം, സാമീപ്യം, സായൂജ്യം എന്നീ രൂപത്തിലുള്ള അവസ്ഥകളെ പ്രാപിക്കുന്നു. ഈയവസ്ഥകളെ മുക്തികളായി ഗണിക്കുന്നു.

## അദ്ധ്യായം 15

# വേദാന്തം

ഇങ്ങനെ സാലോക്യം തുടങ്ങിയ നാലുതരം മോക്ഷത്തെ കുറിച്ചുള്ള നിരൂപണത്തിൽ ദ്വൈതാദ്വൈതം, ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നുള്ള പ്രസ്ഥാനങ്ങളുടെ സ്വരൂപം വിശദപ്പെടുത്തേണ്ടതിന്റെ ആവശ്യം നേരിടുന്നു.

ദ്വൈതം എന്ന ശബ്ദത്തിന് ദ്വിത (ദ്വയോർഭാവഃ) രണ്ടെന്നുള്ള ഭാവം എന്നർത്ഥം. ആ അർത്ഥത്തിൽ തന്നെ 'ദ്വിതാ ഏവ ദ്വൈതം' എന്ന വ്യുത്പത്തിയാൽ സ്വാർത്ഥത്തിൽ ആണ് പ്രത്യയം ചേർന്നു ദ്വൈതശബ്ദം ഉണ്ടായി. ദ്വൈതം അല്ലാത്തത് 'അദ്വൈതം'. ദ്വൈതശബ്ദത്തിന് ഭേദം എന്നും അദ്വൈതശബ്ദത്തിന് അഭേദം എന്നും മററൊരു രീതിയിലും അർത്ഥം പറയാം.

**ദ്വൈതാദ്വൈതം**

രണ്ടും കാര്യം ഒന്നുതന്നെയാണ്. ദ്വൈതാദ്വൈതം, ദ്വൈതവും അദ്വൈതവുമായ അവസ്ഥ എന്നു താത്പര്യം. പരസ്പരവിരോധം ഉള്ളതിനാൽ ഇതു രണ്ടും എങ്ങിനെ യോജിക്കും എന്നു സംശയിക്കാം. ഒരു വശം കൊണ്ടു നോക്കിയാൽ ഭേദവും മററൊരു വശം കൊണ്ടു നോക്കിയാൽ അഭേദവും തോന്നുന്നതാണ് ഈ രണ്ടവസ്ഥയും ഒന്നിൽ ഉണ്ടെന്നു വിചാരിക്കുന്നത്. പരമാർത്ഥത്തിൽ സത്യവും ഏകവും അനന്തവുമായ ബ്രഹ്മത്തിൽ ഭേദം എന്നുള്ള അവസ്ഥ ഇല്ലതന്നെ. ഉണ്ടെന്നു കാണുന്നത് വിചാരം ചെയ്യുന്ന ആളുകളുടെ ദൃഷ്ടിഭേദം കൊണ്ടു മാത്രമാണ്.

പരബ്രഹ്മം മഹാസമുദ്രം പോലെ ഏകമായിരിക്കുന്നു എങ്കിലും അവിടെ ചെറുതായ ഒരു ഇളക്കം ഉണ്ടായാൽ തിരമാലകൾ കാണാം, തത്ത്വദൃഷ്ട്യാ അവയിലും സമുദ്രം തന്നെയാണ്

ഉള്ളത്. ഇതുപോലെ ബ്രഹ്മത്തെ, പ്രപഞ്ചം സംബന്ധിച്ച്, അന്തര്യാമിയാണെന്നു പറയുന്നു. വലുതായ ഇളക്കം ഉണ്ടായി തിരമാലകളും മറ്റും മറിഞ്ഞു കോലാഹലപ്പെട്ടാൽ ആ അവസ്ഥയിൽ ഈ അന്തര്യാമി തന്നെ ക്ഷേത്രജ്ഞനെന്നും (ജീവനെന്നും) പറയപ്പെടുന്നു. അഗ്നിയിൽ നിന്നു ചെറിയ കണങ്ങൾ എങ്ങിനെയോ അതുപോലെയാണ് ബ്രഹ്മത്തിൽ നിന്ന് അംശഭൂതങ്ങളായ ജീവങ്ങൾ ഭിന്നമായി പ്രകാശിക്കുന്നത്. വാസ്തവത്തിൽ കണങ്ങൾ അഗ്നിയല്ലാത്തതുപോലെയാണ് അംശങ്ങൾ ബ്രഹ്മമല്ലാത്തത്. ഇങ്ങനെ ജഗത്തിനും ബ്രഹ്മത്തിനും, ജീവനും ഈശ്വരനും, ഉപാധിഭേദത്താൽ ഭേദവും, സ്വഭാവം കൊണ്ട് അഭേദവും ഉണ്ട്. ബ്രഹ്മം തന്നെ ജഗത്തായി പരിണമിക്കയാൽ പരിണാമമാണ് ഇവിടുത്തേ ഉപാധി. ഇനി വിവർത്തം (രൂപാന്തരപ്രാപ്തി)കൊണ്ട് ഭേദാഭേദബോധം ഉണ്ടാകാം. കുണ്ഡലം, വള മുതലായ ആഭരണങ്ങളിൽ സ്വർണ്ണം കൊണ്ട് ഭേദം ഇല്ലെങ്കിലും കുണ്ഡലാദിരൂപം കൊണ്ട് ഭേദവും ഉണ്ടല്ലോ. അതിനാൽ കാരണരൂപത്തിൽ ഭേദമില്ലെന്നും കാര്യരൂപത്തിൽ ഭേദം ഉണ്ടെന്നും വരുന്നു. ഇങ്ങനെ ബ്രഹ്മം ഭിന്നാഭിന്നരൂപമാണെന്ന് അവർ വാദിക്കുന്നു. ജീവനും ഈശ്വരനും ബ്രഹ്മത്തിനും ഭേദം ഇല്ലെന്നുള്ള അവസ്ഥയറിഞ്ഞ് സ്വഭാവത്തിൽ വർത്തിക്കുന്നതുതന്നെ മോക്ഷം എന്നും അവർ വിവരണം ചെയ്യുന്നു. ഈ ഭേദാഭേദസിദ്ധാന്തം സ്വീകരിക്കുന്നത് ഭാഷ്യകാരന്മാരായ ഭാസ്കരാചാര്യരും യാദവാചാര്യരുമാകുന്നു.

ദ്വൈതദർശനം

ശുദ്ധമായ ദ്വൈതദർശനത്തിന്റെ പ്രവർത്തകർ ശ്രീമദാനന്ദതീർത്ഥാചാര്യരും തദനുഗാമികളും ആകുന്നു. ഇവർ ആകപ്പാടെ പ്രമേയം (സകലതും) സ്വതന്ത്രമെന്നും അസ്വതന്ത്രമെന്നും രണ്ടു തരത്തിലെ ഉള്ളു എന്ന് അഭിപ്രായപ്പെടുന്നു. അതിൽ സ്വതന്ത്രൻ ഭഗവാൻ വിഷ്ണുവാണെന്നും അദ്ദേഹം നിർദ്ദോഷനാണെന്നും സകല സദ്ഗുണപരിപൂർണ്ണനാണെന്നും ഘോഷിക്കുന്നു. ഭാവാഭാവരൂപത്തിൽ പരതന്ത്രം രണ്ടു തരത്തിൽ ഉണ്ട്. ഭാവം വീണ്ടും ചേതനം അചേതനം എന്നു രണ്ടായി പിരിയുന്നു. ചേതനന്മാർ നിത്യമുക്തന്മാരെന്നും മുക്തിയോഗ്യന്മാരെന്നും മുക്ത്യയോഗ്യന്മാരെന്നും മൂന്നുവിധത്തിലാണെന്നു പറയുന്നു. അചേതനം നിത്യാനിത്യഭേദേന രണ്ടാണെന്നും പറ

യുന്നു. പ്രകൃതിയും കാലവും വേദവും നിത്യമാകുന്നു. മഹദാദിയായ മററു സർവവും അനിത്യമാകുന്നു. എല്ലാ വസ്തുക്കളും അതാത് വിശേഷശക്തി നിമിത്തം ഭിന്നഭിന്നങ്ങളാകയാൽ എല്ലാത്തിലും സാമാന്യമായ ഒരു ജാതിയെ ഇവർ സ്വീകരിക്കുക്കുന്നില്ല. ബന്ധവും മോക്ഷവും സുഖവും ദുഃഖവും ആവരണവും പ്രകാശവും എല്ലാം വിഷ്ണുവിനാൽ തന്നെ നേരിടുന്നതാണെന്നും പരതന്ത്രമായ സർവവും വിഷ്ണുവിനുതന്നെ അധീനമാണെന്നും അറിയുന്നവർ സംസാരത്തിൽ നിന്ന് മുക്തരാകുന്നു എന്നും, അവർ അവരുടെ മോക്ഷത്തിൻെറ മാർഗവും കാണിക്കുന്നു. ഞാൻ രാജാവാണെന്നു പറയുന്നവൻ ശിക്ഷയ്ക്കും ഞാൻ രാജഭക്തനാണെന്നും രാജഗുണകീർത്തനമാണ് എൻെറ കൃത്യം എന്നു പരക്കെ പറകയും പ്രവർത്തിക്കയും ചെയ്യുന്നവൻ രക്ഷയ്ക്കും വിശിഷ്യ സകലൈശ്വര്യങ്ങൾക്കും പാത്രമാകുന്നല്ലൊ. അതിനാൽ ഒരിക്കലും ആർക്കും വിഷ്ണുവാകാൻ തരമില്ല എന്നും, സേവകനായിരുന്ന് വിഷ്ണുവിനെ സേവിച്ച് ഗുണകീർത്തനം, ഭജനം, പൂജനം മുതലായവ നടത്തി ആശ്രയിച്ചാൽ യഥോചിതം സംസാരമുക്തി നേരിടും എന്നും ആണ് അവരുടെ പക്ഷം. ഈ തത്ത്വം,

"മുക്താനാമധിപോ വിഷ്ണുരധികാധിപതിസ്തഥാ.
നശ്വരാ ഏവ തേ സർവേ സർവദൈവ സ ഈശ്വരഃ"

എന്നീവിധം പറഞ്ഞിരിക്കുന്നു.

1. ജീവനും ഈശ്വരനും, 2. ജഡവും ഈശ്വരനും 3. ജീവൻ തന്നെ മറെറാരു ജീവനോടും 4. ജഡവും ജീവനും 5. ജഡങ്ങൾ തന്നെ തമ്മിൽ തമ്മിലും ഭേദം ഉണ്ട്. ഇങ്ങനെ അഞ്ചുവിധം ഉള്ള ഭേദം കാണുന്നതുതന്നെ പ്രപഞ്ചം എന്നും ഇതു സത്യവും അനാദിയും ആണെന്നും അവർ പറയുന്നു. മഹാമായയെന്നും അവിദ്യയെന്നും നിയതിയെന്നും മോഹിനിയെന്നും പ്രകൃതിയെന്നും വാസനയെന്നും പറയുന്നതെല്ലാം വിഷ്ണുവിൻെറ ഇഛാശക്തിയാകുന്നു. ഈ ഇച്ഛ തന്നെ സകല പ്രവർത്തിക്കും നിവൃത്തിക്കും കാരണമാകുന്നത്; എന്നിപ്രകാരമെല്ലാം വിഷ്ണുസിദ്ധാന്തത്തിൽ തങ്ങളുടെ മതസൌധം അവർ കെട്ടിപ്പൊക്കിയിരിക്കുന്നു.

വിശിഷ്ടമായ അദ്വൈതം വിശിഷ്ടാദ്വൈതം ആകുന്നു. അദ്വൈതാവസ്ഥയുണ്ട് എന്നാൽ അത് വിശിഷ്ടമാണ്; അതാ

**വിശിഷ്ടാദ്വൈതം.**

യത് ഉപാസകനായ ഭക്തൻ സർവേശ്വരനായിത്തന്നെ ശംഖചക്രഗദാപത്മപാണിയായും ചതുർബാഹുവായും പീതാമ്പരനായും മററും അഭിന്നമായ രൂപം പ്രാപിച്ച് അതാതു വിശേഷങ്ങൾ കൊണ്ട് വിശിഷ്ടനായി ഭഗവദദ്വൈതാവസ്ഥ പ്രാപിക്കയാകുന്നു വിശിഷ്ടാദ്വൈതം. സാക്ഷാത് ഭഗവാൻ ഒരാളുണ്ട്. ഭക്തനും തദഭിന്നമായ രൂപം ലഭിച്ചിരിക്കുന്നു. മുമ്പു സാലോക്യ സാമീപ്യ സാരൂപ്യ സായുജ്യാദികളായ നാലുതരം മോക്ഷങ്ങൾ ദ്വൈതവാദത്തിൽ പറഞ്ഞിട്ടുണ്ട്. അതിൽ സാലോക്യം ഭഗവാന്റെ ലോകത്തിൽ ചേർന്നിരിക്കയും സാമീപ്യം ഭഗവാന്റെ സമീപത്തിൽ അകത്തെ സേവകനായിരിക്കയും സാരൂപ്യം സേവാതിശയം നിമിത്തം ഭഗവാന്റെ രൂപം ധരിച്ചു പ്രകാശിക്കയും സായൂജ്യം ഭഗവാനായിത്തന്നെ തീരുകയും ആകുന്നു. ഇതിൽ രൂപം കൊണ്ടു അദ്വൈതാവസ്ഥ ഉണ്ടായി എങ്കിലും വ്യക്തികൊണ്ടു ഭേദം എന്നുള്ള വിശേഷം കാണുക തന്നെ ചെയ്യുന്നു. ഇത് സഗുണബ്രഹ്മോപാസനയിൽ മുതിർന്ന ഒരു നിലയാണ്. ഇതുകഴിഞ്ഞാൽ പിന്നത്തേത് നിർമ്മലമായ ജ്ഞാനം തന്നെ. വിശിഷ്ടാദ്വൈതികൾക്ക് ദ്രവ്യം എന്നും അദ്രവ്യം എന്നും രണ്ടാണു പ്രധാന തത്ത്വങ്ങൾ. അതിൽ ദ്രവ്യം—ജഡം, അജഡം എന്ന് രണ്ടാകുന്നു. ജഡം, അവ്യക്തം കാലം എന്ന് വീണ്ടും രണ്ടായിത്തിരിയുന്നു. അജഡം (ചേതനം പ്രത്യക് എന്നും പരാക് എന്നും വിഭജിക്കപ്പെടുന്നു പ്രത്യക് ജീവേശ്വരഭേദത്താൽ വിവിധമാകുന്നു. പരാക്, മതിയെന്നും നിത്യവിഭൂതിയെന്നും രണ്ടായി ഭേദപ്പെടുന്നു. അദ്രവ്യം, ശബ്ദാദികൾ അഞ്ചും സത്ത്വം, രജസ്സ്, തമസ്സ് മൂന്നു ഗുണവും) സംയോഗം, ശക്തി എന്നീ രണ്ടും ചേർന്ന് ആകെ പത്താകുന്നു. ഇവരിൽ ചിലർ അചിത്ത് (ജഡം), ചിത്ത് (അജഡം), ഈശ്വരൻ എന്ന് ദ്രവ്യത്തെ മൂന്നായി പിരിക്കുന്നു. ഭോഗ്യം, ഭോക്താ, നിയന്താവ് എന്ന് ക്രമേണ ജഡത്തെയും ജീവനെയും ഈശ്വരനെയും ഉദാഹരിക്കുന്നു. മറെറാരു ഭാഷയിൽ ഈ മൂന്നും തന്നെ ദേഹം, ആത്മാവ് ഈശ്വരൻ എന്നും പറയാവുന്നതാണ്. സർവേശ്വരൻ നിത്യനാകുന്നു. പരിപൂർണ്ണനാകുന്നു പരനാകുന്നു സർവവിലക്ഷണനാകുന്നു എന്ന് സമ്മതിക്കുന്നു. ജീവൻ നിത്യമുക്തനും ബദ്ധനുമായി അനേകം തരത്തിലുണ്ടെന്നും നിരൂപണം ചെയ്യുന്നു. ബുദ്ധി ഓരോ ആത്മാവിനും പ്രത്യേകം-

പ്രത്യേകം ഉണ്ടെന്നും വികാരപ്പെടുന്നതാണെന്നും പറയുന്നു. നിത്യവിഭൂതി അനന്തവും, തമസ്സിനും അങ്ങേപ്പുറത്തുള്ളതും ആണെന്നും, അത് ഈശ്വരനെ കാൺമാൻ ഉപയോഗപ്പെടുന്ന ബുദ്ധി പ്രകാശം ആണ് എന്നും അഭിപ്രായപ്പെടുന്നു. ഈശ്വരൻ അന്തര്യാമിയായിട്ടല്ലാത്ത വസ്തു ഒന്നും ഇല്ല. എല്ലായിടത്തും എല്ലാം എപ്പോഴും എല്ലാ പ്രകാരത്തിലും ഉള്ളതിനാൽ സാമാനാധികരണ്യം നിമിത്തം ബ്രഹ്മമൊന്നിൽതന്നെ വികാരമായി ജഡവും അജഡവും എല്ലാം ലയിച്ചിരിക്കുന്നതായി നിരൂപണം ചെയ്യുന്ന ഏകത്വം യോജിക്കയില്ല അതിനാൽ വിശിഷ്ടമായ ഐക്യം (അദ്വൈതാവസ്ഥ) മാത്രമെ സാരമായും ഗ്രാഹ്യമായും ഭവിക്കുന്നുള്ളു. പരമപുരുഷനായ ഭഗവാൻ ശ്രീമന്നാരായണനെ ഉത്തമമായ ഭക്തികൊണ്ട് ശരണം പ്രാപിക്കുക തന്നെയാണ് മോക്ഷസാധനം എന്നും പറയുന്നു. മറ്റൊന്നിനാലും സാധിക്കാൻ വഹിയാത്ത അഭീഷ്ടത്തിനായി ജഗദീശ്വരനെ പരമമായ വിശ്വാസത്തോടുകൂടി ശരണം പ്രാപിക്കുകയാണ് പ്രപത്തി.

'അനന്യസാധ്യേ സ്വാഭീഷ്ടേ
മഹാവിശ്വാസപൂർവ്വകം
തദേകോപായതായാം ച
പ്രപത്തിഃ ശരണാ ഗതിഃ'

മാനമേയശ്ളോക വാർത്തികം

എന്നു മഹാൻമാർ പ്രപത്തിക്കു ലക്ഷണം പറയുന്നു. ഭക്തിയുടെ തന്നെ ഉത്തമമായ ഒരു സോപാനമാണ് പ്രപത്തി. സേവ്യസേവകഭാവം വിട്ട് സഖ്യഭാവത്തോളം പററിപിടിച്ചിട്ടുള്ള ഭക്തിയാണ് പ്രപത്തി. അതിനാൽ അർജ്ജുനനും ഭഗവാനും ഉളള നിലയേ ഉദാഹരിച്ചു ഭഗവദ്ഗീത ഒരു പ്രപത്തി ശാസ്ത്രമാണെന്ന് ഇവർ കൊണ്ടാടുന്നു. ഇവർക്ക് പ്രാപ്യമാകുന്ന പരമോച്ചസ്ഥാനം സാരൂപ്യമാണ്. ശ്രവണ കീർത്തനാദികളായ ഒൻപതു വിധം ഭക്തിയാൽ സഖ്യമാകുന്ന സ്ഥാനമാണ് ഇവർ അഭിലഷിക്കുന്നത്, ഇന്നു വിശിഷ്ടാദ്വൈതികളായ ഇവരിൽ പല മഹാൻമാരും ഭഗവാൻെറ ശംഖചക്രഗദാദികളായ മുദ്രകൾ തിരുനാമധാരണരൂപത്തിൽ അണിഞ്ഞു പരിലസിക്കാറുണ്ട്. മാദ്ധ്വാദികളിൽ തപ്തമുദ്രകൾ ധരിച്ചാലെ ഒരു തരം ഉയർന്ന പടിയായുള്ളു എന്നുള്ള ധാരണ ഇപ്പോഴും നിലനിന്നു പോരുന്ന

ഒരു ഒന്നാണ്. ഇതിലേക്കായി അവരവരുടെ ആചാര്യൻമാരെ ക്കൊണ്ട് അതു നടത്തിക്കാറുണ്ട്. ആത്മനിവേദനം എന്നുള്ള സായൂജ്യം ഇവർ കരുതുന്നില്ല എന്നുള്ളതു മാത്രമാണ് ഇവർക്കുള്ള ന്യൂനത.

അദ്വൈതികൾക്ക് തത്വം, അതത്വം എന്നു രണ്ടുതരം പദാർത്ഥമേയുള്ളൂ.

'തത്വം ബ്രഹ്മൈകമേവ സ്യാദ്'

എന്നിങ്ങനെ ബ്രഹ്മം ഒന്നുമാത്രമാണ് തത്ത്വം എന്നു പറയുന്നു. അതത്ത്വം—അനിർവാച്യം (ഇന്നവിധം എന്നു നിർവചനം ചെയ്യാൻ വഹിയാത്തത്) വ്യാവഹാരികം എന്നും പ്രാതിഭാസികം എന്നും രണ്ടു ശാഖകളായി പിരിയുന്നു. വ്യാവഹാരികം ലോകവ്യവഹാരത്തിനുപയോഗപ്പെടുത്തുന്നതും പ്രാതിഭാസികം. പ്രതിഭാസം (തോററം) മാത്രമായുള്ളത്. ഇതിൽ വ്യവഹാരികം പ്രകൃതി, വികൃതി, പ്രകൃതിവികൃത്യുഭയാത്മകം, ഉദാസീനം എന്നു നാലുവിധം ആകുന്നു. ഇതിൽ ആദ്യത്തെ മൂന്നു ദ്രവ്യവും നാലാമത്തേത് ഗുണം ക്രിയാ ജാതി സംഖ്യാ ശക്തി എന്നിങ്ങനെ അനന്തവിധവും ആകുന്നു. അസത്ത് ശശശൃംഗാദി (മുയൽ കൊമ്പ്) ഇങ്ങനെ പദാർത്ഥ വിഭാഗത്തിൽ ഒരു പ്രക്രിയ ചിലർ പറയുന്നു. സ്വതഃസിദ്ധം ഇതരാപേക്ഷ കൂടാതെ സ്വയമേവ സിദ്ധിച്ചിട്ടുള്ളതെന്നും പരതഃസിദ്ധം ഇതരാപേക്ഷയോടുകൂടി സിദ്ധിച്ചിട്ടുള്ളതെന്നും പദാർത്ഥത്തെ രണ്ടായി ഭാഗിക്കുന്നു. അതിൽ ആദ്യത്തെ സ്വതഃസിദ്ധം ആത്മാവെന്നും രണ്ടാമത്തെ പരതഃസിദ്ധം അനാത്മാവെന്നും പറയുന്നു. അനാത്മാവിനെ സാക്ഷിഭാസ്യൻ (ഏതെങ്കിലും ഒന്നിൻെറ സാന്നിദ്ധ്യം കൊണ്ടുമാത്രം പ്രകാശിക്കുന്നത്) എന്നും വൃത്ത്യപേക്ഷസാക്ഷിഭാസ്യൻ (മറെറാന്നിൻെറ വൃത്തിയെ മൂന്നാമതൊന്നിൻെറ പ്രവൃത്തിയെ അപേക്ഷിച്ചിരിക്കുന്ന സാക്ഷിയാൽ പ്രകാശ്യനെന്നും) വീണ്ടും രണ്ടായി കരുതുന്നു. അതിൽ മനസ്സ്, സുഖം, ദുഃഖം തുടങ്ങിയവ സാക്ഷിഭാസ്യങ്ങളും മനോവൃത്തിയെ അപേക്ഷിച്ചുള്ള സാക്ഷിയാൽ ഭാസിക്കുന്നത് ഘടപടാദി വസ്തു ജാലവും സുഷുപ്ത്യാദിയും ആയി ബാഹ്യവും ആന്തരവുമായി രണ്ടായി ഭേദിക്കുന്നു.

ബ്രഹ്മവും അതിൽ തോന്നിക്കുന്ന നാമരൂപവികാരാത്മക പ്രപഞ്ചവും തമ്മിൽ ബന്ധിക്കുന്നതിനു ഹേതുവായി അധ്യാസം, പരിണാമം, വിവർത്തം എന്ന മൂന്നുതരം അഭിപ്രായം അവർ ആവിഷ്ക്കരിക്കുന്നു. അനേകമായി കാണുന്ന വസ്തുവിൽ ഒന്നായി തോന്നുന്ന ബോധം അധ്യാസമാകുന്നു. മാവ്, പ്ലാവ് മുതലായ വൃക്ഷസമൂഹത്തിൽ വനം എന്നുള്ള ബോധം ഒരു തരം അദ്ധ്യാസമാകുന്നു. ശശശൃംഗം (മുയൽകൊമ്പ്) ഗഗന കുസുമം (ആകാശപുഷ്പം) മരീചിക (കാനൽവെള്ളം) ഇത്യാദി വാസ്തവത്തിൽ ഇല്ലാത്തതായ വസ്തുക്കളിൽ ശബ്ദം കൊണ്ടു മാത്രം ഉണ്ടെന്നു തോന്നിക്കുന്നത് മറ്റൊരു തരം അധ്യാസം. ചെമ്പഞ്ഞിച്ചോപ്പുകൊണ്ടു നിറം മാറിയിരുന്നാലും സ്ഫടി കമാണെന്നുള്ള ബോധം മറ്റൊരുതരം അധ്യാസം. ഒന്നുതന്നെ അനേകം മാതിരി അവസ്ഥാഭേദത്തെ പ്രാപിക്കുന്നത് പരിണാമം. സുവർണ്ണം ഒന്നുതന്നെ തള, വള, കിരീടം മുതലായവയായി ആ കാരപ്പെടുന്നത് ഇതിന് ഉദാഹരണം. നേരേമറിച്ച് അനേകത്തിൽ പെടുകയാൽ ഒന്നുതന്നെ വിവിധമാകുന്നത് വിവർത്തം. വിവി ധമായ വൃത്തിയെ അവലംബിക്കയാൽ വിവർത്തമായി. ഒരേ മുഖം തന്നെ രത്നം, കണ്ണാടി, വാരം മുതലായതിൽ അനേകമായി പ്രതിഫലിക്കുന്നതാണ് ഇതിന് ഉദാഹരണം. ഈ മാതിരിയു ള്ള വിവർത്തം ഉണ്ടാകുന്നത് അവിദ്യ (അജ്ഞാനം) കൊണ്ടാ കുന്നു. ഈ അജ്ഞാനം ലേശവും ജ്ഞാനമില്ലാത്ത അവസ്ഥ യോ മിഥ്യാജ്ഞാനമൊ ഗ്രഹിക്കാഴികയോ അല്ല. ഇതു ഞാൻ അജ്ഞനാണ് ഞാൻ എന്നെ അറിയുന്നില്ല എന്നും മററും ഉള്ള രീതിയിൽ വിഷയാവരണരൂപമാകുന്നു. പ്രകാശരൂപമായ തീ കാണുന്നതിനുമുമ്പ് പുകകൊണ്ടു മറയാതെ തരമില്ലല്ലോ പുക മാറിയാൽ പ്രകാശവുമായി. ഇത് തന്നിൽത്തന്നെ ഉള്ളതും തന്നാൽ തന്നെ നിവർത്തിപ്പിക്കേണ്ടതും ആണ്. അജ്ഞാനം അല്ലെങ്കിൽ അവിദ്യ തന്നെ ഇക്കാണുന്ന സമസ്ത പ്രപഞ്ചത്തേയും ആകൃതിപ്പെടുത്തീട്ടുള്ളത്. ചുരുക്കത്തിൽ അദ്വൈത ദർശന ക്കാർ സ്വീകരിക്കുന്ന ആർത്ഥസ്വരൂപത്തേപ്പററി ശാന്തരക്ഷിതാ ചാര്യർ തത്വസംഗ്രഹത്തിൽ ഇങ്ങനെ പറയുന്നു.

'അസ്ത്യാത്മാ യദ്വിവർത്തോഽയം പ്രപഞ്ചോ ഭാസതേഽഖിലഃ
സ ച നിത്യൈകവിജ്ഞാനസ്വരൂപോ ഭാസതേ സ്വതഃ'

"രജ്ജുസ്വരൂപേ വിജ്ഞാതേ യഥാ സർപ്പോ നിവർത്തതേ
തഥാത്മതത്വേ വിജ്ഞാതേ ജഗദേതന്നിവർത്തതേ"

ബ്രഹ്മത്തിൽ നാമരൂപാത്മകബോധം അസത്താണെന്നു യോഗവാസിഷ്ഠത്തിൽ വ്യക്തപ്പെടുത്തിയിരിക്കുന്നത് നോക്കുക.

"യഥാ വാരിണി വർത്തന്തെ തരംഗാവർത്തവൃത്തയഃ
അനന്യാഃ പരിവർത്തന്തേ തഥാ ബ്രഹ്മണി സൃഷ്ടയഃ
യഥാ വായൌ പരിസ്പന്ദാ യഥാ വ്യോമനി ശൂന്യതാ
അനന്യാശ്ചാപ്യമൂർത്താശ്ച തഥാ ബ്രഹ്മണി സൃഷ്ടയഃ"
"യഥാ സങ്കൽപനഗരം ശൂന്യമേവ പുരഃസ്ഥിതം
സാകാരമപ്യനാകാരം ബ്രഹ്മണീദം തഥാ ജഗത്
ചിരം നിത്യാനുഭൂതോഽപി ജഗദർത്ഥോ ന വിദ്യതേ
വിദ്യതേ പുരുഷസ്യേഹ സ്വപ്നസ്വമരണം യഥാ
സ്വപ്നേ പുംസാ മൃതേനാപി സ്വദാഹോ ദൃശ്യതേ യഥാ
അസദേവ സദാഭാസം ജഗദ് ദൃഷ്ടം തഥാ പരേ"

ഈ അദ്വൈത ദർശനമാണ് ഇന്നു സകല ലോകത്തിലും വിമർശകന്മാർ അംഗീകരിച്ചിരിക്കുന്നത്. ജഗദ്ഗുരു ശ്രീശങ്കരഭഗവദ്പാദാചാര്യരുടെ അവതാരവും വിജയവും വന്നതോടുകൂടി ഈ അദ്വൈത സിദ്ധാന്തം അഭിനവമായ അനുഭൂതി മാർഗത്തിൽ കൂടി അഖിലലോകത്തിലും പ്രചാരപ്പെട്ടിട്ടുണ്ട്.

ഉത്തരമീമാംസയിൽ ജ്ഞാനകാണ്ഡാത്മകമായി നാല് അദ്ധ്യായങ്ങൾ ഉണ്ട്. ഇവയ്ക്കും ജഗദ്ഗുരു ശ്രീശങ്കരഭഗവദ്പാദാചാര്യരുടെ ഭാഷ്യം ഉണ്ട്. ബ്രഹ്മസൂത്രം എന്നു മൂലത്തിനും ബ്രഹ്മസൂത്രഭാഷ്യം എന്നു ഭാഷ്യഗ്രന്ഥത്തിനും ഉള്ള കീർത്തി സുപ്രസിദ്ധമാണ്. അവരവരുടെ പ്രസ്ഥാനമനുസരിച്ച് ബ്രഹ്മദത്തൻ, ഭാസ്ക്കരൻ, രാമാനുജൻ, ആനന്ദതീർത്ഥൻ മുതലായി അനേകം പ്രാമാണികരായ ആചാര്യന്മാർ ഈ ബ്രഹ്മസൂത്രത്തിന് വിവരണങ്ങളും വൃത്തികളും ഉണ്ടാക്കീട്ടുണ്ട്.

ഈ ബ്രഹ്മസൂത്രത്തിൽ ആദ്യത്തെ അദ്ധ്യായത്തിൽ എല്ലാ വേദാന്തങ്ങൾക്കും പ്രത്യക്തത്വരൂപമായ ബ്രഹ്മത്തിൽ സമ

ബ്രഹ്മസൂത്രം

നയം (താത്പര്യസംഗതി പ്രതിപാദിച്ചു വ്യ ത്രമിക്കേണ്ടതായ ലക്ഷ്യസ്ഥിതി) വർണ്ണിക്കപ്പെടുന്നു. രണ്ടാമത്തെ അദ്ധ്യായത്തിൽ പ്രത്യക്ഷാദികളായ പ്രമാണങ്ങൾക്ക് ബ്രഹ്മത്തെ പ്രദർശിപ്പിക്കുവാൻ യോഗ്യതയില്ലെന്നുള്ള വിരോധം പരിഹരിക്കുന്നു. മൂന്നാമത് അദ്ധ്യായത്തിൽ ബ്രഹ്മജ്ഞാനസമ്പാദത്തിനു അന്തരംഗസാധനങ്ങളായ ശ്രവണമനനനിദിദ്ധ്യാസനങ്ങൾ ഉപദേശിക്കുന്നു. ഒടുവിലത്തെ അദ്ധ്യായത്തിൽ ജ്ഞാനഫലമായ സദ്യോ (ഉടൻ കിട്ടുന്ന) മുക്തിയും ഉപാസനഫലമായ ക്രമമുക്തിയും വിശദപ്പെടുത്തുന്നു.

ബ്രഹ്മസൂത്രത്തിലും അതിന്റെ ഭാഷ്യത്തിലും നിന്ന് അൽപം ചില ഭാഗങ്ങൾ ഉദാഹരണത്തിനായി ഉദ്ധരിച്ചു കൊള്ളാം;-

ദേവതകൾക്ക് വിഗ്രഹം ഇല്ലെന്നും കേവലം 'ഇന്ദ്രായ' 'അഗ്നിയെ' എന്നിത്യാദി ശബ്ദരൂപങ്ങൾ മാത്രമാണ് ദേവതകൾ എന്നും കർമ്മപ്രാധാന്യവാദികളായ പൂർവ്വമീമാംസകൻമാർ സിദ്ധാന്തിക്കുന്നുണ്ടെന്നുള്ളത് മുമ്പു മനസ്സിലാക്കിട്ടുണ്ടല്ലോ. എന്നാൽ ഇവിടെ അവരുടെ പക്ഷം ഖണ്ഡിച്ചു ദേവതകൾക്ക് വിഗ്രഹം ഉണ്ടെന്നും മൂർത്തിമത്തുക്കളായിട്ടാണ് ദേവതകൾ യാഗാദികളിൽ പ്രത്യക്ഷപ്പെടുന്നതെന്നും ഉള്ള അഭിപ്രായം സ്ഥാപിച്ചിരിക്കുന്നു.

'വിരോധഃ കർമ്മണീതിചേത് ന അനേക പ്രതിപത്തി ദർശനാത്''

ബ്ര. സൂ. അ. പാ. 3.627

സ്യാദേതത് യദി വിഗ്രഹവത്വാദ്യഭ്യുപഗമേന ദേവാദീനാം വിദ്യാസ്വധികാരോ വർണ്ണ്യേത, വിഗ്രഹവത്ത്വാദ്യത്വിഗാദിവദിന്ദ്രാദീനാമപി സ്വരൂപസന്നിധാനേന കർമ്മാംഗഭാവോഽഭ്യുപഗമ്യതേ. തദാച വിരോധഃ കർമ്മണിസ്യാത്. നഹീന്ദ്രാദീനാം സ്വരൂപസന്നിധാനേന യാഗേഽംഗഭാവോ ദൃശ്യതേ. നച സംഭവതി ബഹുഷു യാഗേഷു യുഗപദേകസ്യേന്ദ്രസ്വരൂപസന്നിധാനാനുപപത്തേഃ. ഇതി ചേത്, നായമസ്തി വിരോധഃ കസ്മാദ്? അനേക പ്രതിപത്തേഃ ഏകസ്യാപി ദേവതാത്മനോ യുഗ

പദനേകസ്വരൂപപ്രതിപത്തിഃ സംഭവതി. കഥമേതദവഗമ്യതേ? ദർശനാത്. തഥാഹി കതി ഹി ദേവാഃ? ഇത്യുപക്രമ്യ ത്രയശ്ച ത്രീച ശതാത്രയശ്ചത്രീച സഹസ്രാ ഇതി നിരൂപ്യ കതമേ തേ ഇതി പൃഷ്ഠായാം മഹിമാന ഏവൈഷാ മേതേ ത്രയസ്ത്രിംശത്ത്വേവ ദേവാഃ (ബൃ. 3-9-1-2) ഇതിനിർബ്രുവതീ ശ്രുതിരേകൈകസ്യ ദേവതാത്മനോ യുഗപദനേകരൂപതാം ദർശയതി. തഥാ സ്മൃതിരപി:—

'ആത്മനോ വൈ ശരീരാണി
ബഹൂനി ഭരതർഷഭ!
യോഗീ കുര്യാത് ബലം പ്രാപ്യ
തൈശ്ച സർവൈർമഹീം ചരേത്
പ്രാപ്നുയാദ് വിഷയാൻ കൈശ്ചിദ്
കൈശ്ചിദുഗ്രം തപശ്ചരേത്
സംക്ഷിപേച്ച പുനസ്താനി
സൂര്യോ രശ്മിഗണാനിവ'

ഇത്യേവം ജാതീയകാ പ്രാപ്താണിമാദ്യൈശ്വര്യാണാം യോഗിനാമപി യുഗപദനേക ശരീരയോഗം ദർശയതി. കിമു വക്തവ്യ മാജാനസിദ്ധാനാം ദേവാനാമ്. അനേക പ്രതിപത്തിസംഭവാച്ചൈകൈകാ ദേവതാ ബഹുഭീരൂപൈരാത്മാനം പ്രവിഭജ്യ ബഹുഷു യാഗേഷു യുഗപദംഗഭാവം ഗച്ഛതീതി പരൈശ്ച ന ദൃശ്യതേന്തർദ്ധാനാദി ക്രിയായോഗാദിത്യുപപദ്യതെ ... ... ... ... ... ...

... ... ... ... ... ...

ക്വചിച്ചൈകോപി വിഗ്രഹവാനനേകത്ര യുഗപദംഗഭാവം ഗഛതി യഥാ ബഹുഭിർനമസ്കർവാണൈരേകോ ബ്രാഹ്മണോ യുഗപന്നമസ്ക്രിയതെ തദ്വദിഹോദ്ദേശപരിത്യാഗാത്മകത്വാദ് യാഗസ്യ വിഗ്രഹവതീമപ്യേകാം ദേവതാമുദ്ദിശ്യ ബഹവഃ സ്വം സ്വം ദ്രുവ്യം യുഗപത് പരിത്യക്ഷ്യന്തീതി വിഗ്രഹവത്ത്വേƒപി ദേവതാനാം കർമ്മണി ന കിംചിദ്വിരുധ്യതേ.

(ശ്രീ ശങ്കരഭഗവദ്പാദഭാഷ്യം)

ആകപ്പാടെയുള്ള താത്പര്യം:—

മനുഷ്യരെപ്പോലെ ദേവതകൾക്ക് വിദ്യയഭ്യസിക്കുവാനായി വിഗ്രഹം ഉണ്ടെന്നു പറകയാൽ യാഗത്തിലും അവർക്ക് സ്വരൂപത്തോടെ സന്നിധാനംചെയ്യാമെന്ന് വരുന്നു. ഇങ്ങനെ സമ്മതിച്ചാൽ അനേകം സ്ഥലത്ത് ഒരേ സമയം യാഗം നടക്കുമ്പോൾ

ഒരു ഇന്ദ്രനും മറ്റും സന്നിധാനം ചെയ്യാൻ കഴിയാത്തതുകൊണ്ട് കർമ്മത്തിന് തടസ്സം വരും. അതിനാൽ വിഗ്രഹം ഇല്ലെന്ന് സമ്മതിക്കയല്ലേ വേണ്ടത് എന്ന ആക്ഷേപവും അതിന് സമാധാനവും ആണ് സൂത്രത്തിലും ഭാഷ്യത്തിലും വിശദപ്പെടുന്നത്. 'വിരോധഃ കർമ്മണീതി ചേത്' ഇത് ആക്ഷേപഭാഗമാകുന്നു. 'അനേകപ്രതിപത്തി ദർശനാത്' എന്നുള്ളത് സമാധാനമാണ്. ശ്രുതിപ്രമാണം കൊണ്ട് ഒരേ ഇന്ദ്രാദിദേവതയ്ക്ക് തന്നെ ഒരേ സമയം അനേകം രൂപം സ്വീകരിക്കാമെന്ന് കാണുന്നു. 3336 ദേവതകൾ ഉണ്ടെന്നും അവർതന്നെ ചുരുക്കത്തിൽ 36 എന്നും രത്നച്ചുരുക്കത്തിൽ അഗ്നി, വായു, ആദിത്യൻ എന്ന് മൂന്നേ ഉള്ളു എന്നും മററും വർണ്ണിക്കുന്ന ശ്രുതി ഒരേ ദേവതയ്ക്കു തന്നെ അനേകരൂപം ഒരേ കാലത്ത് സംഭവിക്കാമെന്ന് സമ്മതിക്കുന്നു. യോഗികളായ മനുഷ്യർക്കുപോലും യോഗവൈഭവത്താൽ ഒരേ സമയം അനേകം രൂപം സ്വീകരിച്ച് അനേകം സ്ഥലങ്ങളിൽ സഞ്ചരിക്കുവാൻ കഴിയുമെങ്കിൽ സ്വയം സിദ്ധന്മാരായ ദേവർക്കാണോ ഇക്കാര്യം സാധ്യമല്ലാത്തത്. ഒരു രൂപമേ ഉള്ളു എന്ന് സമ്മതിക്കുന്നവർക്ക് ഒരാളിനെ എല്ലാവർക്കും കൂടി ഒരേ സമയം നമസ്കരിക്കുവാനും പൂജിക്കുവാനും കഴിയുന്നതുപോലെ അനേകം യാഗങ്ങളിൽ ഇന്ദ്രൻ മുതലായ ഒരേ ദേവതയെ പലർക്കും യജനം (ഭജനം) ചെയ്യാൻ കഴിയാത്തതല്ല. അതിനാൽ ദേവതകൾക്ക് വിഗ്രഹം ഉണ്ടെന്നും അവരുടെ മാഹാത്മ്യത്താൽ ഒരു കർമ്മത്തിനും വിരോധത്തിന് കാര്യമില്ലെന്ന് സിദ്ധിക്കുന്നു. അവരുടെ ആഗമനവും തിരോധാനവും കാണ്മാൻ കഴിയാത്തത് കാണുന്നവരായ ആളുകളുടെ ശക്തിക്കുറവ് മാത്രമാണ്.

ഇനി മറെറാരിടം നോക്കാം:—

ഈശ്വരനെ ജഗത്തിന്റെ കാരണമായി പറയുന്നു. ജഗത്ത് സുഖങ്ങളേയും ദുഃഖങ്ങളേയും കൊണ്ട് നിറഞ്ഞിരിക്കുന്നു. ചിലരെ സുഖികളും ചിലരെ ദുഃഖികളുമായി സൃഷ്ടിക്കുന്ന ഈശ്വരന് ശ്രുതിസ്മൃത്യാദികളിൽ നിശ്ചയിച്ചിരിക്കുന്ന നിർമ്മല ഗുണങ്ങൾ യോജിക്കയില്ലല്ലൊ. ഈ വൈഷമ്യവും നിർദ്ദയത്വവും ഈശ്വരന് വന്നുകൂടിയത് എങ്ങിനെ പരിഹരിക്കാമെന്ന ചോദ്യവും * അതിനുള്ള ഉത്തരവും താഴെ കൊടുക്കുന്ന

* ആചാര്യ ഭഗവദ്പാദരുടെ നിരൂപണം പല അധികാരികളെയും ഉദ്ദേശിച്ചുള്ളതാണ്; ഒറ്റ അധികാരിയെ മാത്രം കരുതിയിട്ടുള്ളതല്ല എന്ന് ധരിച്ചിരിക്കണം.

സൂത്രഭാഷ്യ വർണ്ണനകളാൽ വ്യക്തമാക്കുന്ന സ്വാരസ്യം നോക്കുക:—

'വൈഷമ്യനൈർഘൃണ്യേ ന സാപേക്ഷത്വാത് തഥാഹി ദർശയതി'
ബ്ര. അ. 2. പാ. 11. സൂ. 34.

'നേശ്വരോ ജഗതഃ കാരണമുപപദ്യതെ. കുതഃ? വൈഷമ്യനൈർഘൃണ്യപ്രസംഗാത്. കാംശ്ചിദത്യന്തസുഖഭാജഃ കരോതി ദേവാദീൻ കാംശ്ചിദത്യന്ത ദുഃഖഭാജഃ പശ്വാദീൻ കാംശ്ചിന്മദ്ധ്യമ ഭോഗഭാജോ മനുഷ്യാദീൻ ഇത്യേവം വിഷമാം സൃഷ്ടിം നിർമ്മിമാണസ്യേശ്വരസ്യ പൃഥഗ്ജനസ്യേവ രാഗദ്വേഷോപപത്തേഃ ശ്രുതിസ്മൃത്യവധാരിത സ്വച്ഛത്വാദീശ്വരസ്വഭാവ വിലോപഃ പ്രസജ്യേത. തഥാ ഖലജനൈരപി ജുഗുപ്സിതം നിർഘൃണത്വമതിക്രൂരത്വം ദുഃഖയോഗവിധാനാത് സർവപ്രജോപ സംഹാരാച്ച പ്രസജ്യേത. തസ്മാദ്വൈഷമ്യ നൈർഘൃണ്യ പ്രസംഗാന്നേശ്വരഃ കാരണമിതിപ്രാപ്തേ. ബ്രൂമഃ— വൈഷമ്യനൈർഘൃണേ നേശ്വരസ്യ പ്രസജ്യേതെ. കസ്മാദ്? സാപേക്ഷത്വാദ് യദി ഹി നിരപേക്ഷഃ കേവലമീശ്വരോ വിഷമാം സൃഷ്ടിം നിർമ്മിമീതേ സ്യാതാമേതൌ ദോഷൌ വൈഷമ്യം നൈർഘൃണ്യം ച നതു നിരപേക്ഷസ്യ നിർമ്മാതൃത്വമസ്തി. സാപേക്ഷോ ഹീശ്വരോ വിഷമാംസൃഷ്ടിം നിർമ്മിമീതേ. കിമപേക്ഷത ഇതിചേത്? ധർമ്മാധർമ്മാവപേക്ഷത ഇതി വദാമഃ അതഃ സൃജ്യമാന പ്രാണിധർമ്മാപേക്ഷാവിഷമാ സൃഷ്ടിരിതി നായമീശ്വരസ്യാപരാധഃ. ഈശ്വരസ്തു പർജ്ജന്യവദ്ദ്രഷ്ടവ്യഃ യഥാ ഹി പർജ്ജന്യോ വ്രീഹിയവാദിസൃഷ്ടൌ സാധാരണം കാരണം ഭവതി. വ്രീഹിയവാദി വൈഷമ്യേതു തത്തത്. ബീജ ഗതാന്യേവാ സാധാരണാനി സാമർത്ഥ്യാദീനി കാരണാനി ഭവന്തി ഏവമീശ്വരോ ദേവമനുഷ്യാദി സൃഷ്ടൌ സാധാരണം കാരണം ഭവതി. ദേവമനുഷ്യാദിവൈഷമ്യേ തു തത്തദ്ജീവഗതാന്യേവാസാധാരണാനി കർമ്മാണി കാരണാനി ഭവന്ത്യേവമീശ്വരഃ സാപേക്ഷത്വാദ് ന വൈഷമ്യനൈർഘൃണ്യാഭ്യാം ദുഷ്യതി.

(ശ്രീശങ്കരഭഗവത്പാദഭാഷ്യം)

ചുരുക്കത്തിൽ താത്പര്യം:—

ഈശ്വരൻ ജഗത്തിന്റെ സൃഷ്ടിയിൽ സാധാരണ കാരണം പൊതുക്കാരണം മാത്രമാണ്; സുഖദുഃഖാദികളാക്കോ ദേവമനു

ഷ്യാദി വ്യത്യാസത്തിനോ അവരവരുടെ പുണ്യപാപരൂപങ്ങളായ ധർമ്മാധർമ്മങ്ങൾ തന്നെ ഹേതുവാകുന്നു. അതിനാലാണ് അത്യന്തസുഖികളായ ദേവതകൾ അത്യന്ത ദുഃഖികളായ പശ്വാദികൾ രണ്ടുംകൂടി ചേർന്ന മനുഷ്യർ എന്നിങ്ങനെ വൈഷമ്യം സൃഷ്ടിയിൽ കാണുന്നത്. പാകിയ എല്ലാ വിത്തുകൾക്കും പാടങ്ങൾക്കും മഴ ഒരു സാധാരണ കാരണമാണ്. നെല്ല്, വരക്, ചാമ മുതലായ ജാതിയിലുള്ള ധാന്യങ്ങളുടെ വൈഷമ്യത്തിനും നല്ലമേനി വിളവ് മുതലായതിനും വിത്തിൻെറയും പാടത്തിൻെറയും സാമർത്ഥ്യവിശേഷം കാരണമാകുന്നതുപോലെ ദേവമനുഷ്യാദി ഭേദത്തിനും സുഖദുഃഖാദികൾക്കും അതാത് ജീവനിലെ കർമ്മങ്ങൾ തന്നെ വിശേഷകാരണങ്ങൾ ആകുന്നു. അതിനാൽ ധർമ്മാധർമ്മങ്ങളെ അപേക്ഷിച്ചുള്ള സൃഷ്ടിയിൽ ഈശ്വരന് അപരാധം ഇല്ല. അതിനാൽ ഈശ്വരൻെറ നിർമ്മലത്വാദിവിശേഷങ്ങൾക്ക് കുറവു വരത്തക്ക നൈർഘൃണ്യ വൈഷമങ്ങൾക്ക് അദ്ദേഹം ഉത്തരവാദിയല്ലതന്നെ ഇനി വേറൊരിടം നോക്കാം. മററു സകല പ്രസ്ഥാനക്കാരും (അദ്വൈതികൾ ഒഴിച്ച്) മുക്തന്മാരിൽ തന്നെ പല വ്യത്യാസവും കല്പിക്കുന്നുണ്ട്. സാലോക്യമുക്തിയിൽ തന്നാട്ടുകാരനായ പ്രജയും രാജാവും പോലെ വ്യത്യാസം കാണുന്നു. സാമീപ്യമുക്തിയിൽ ദാസ്യഭാവം കൊണ്ട് സേവകൻ എന്നും സേവ്യൻ എന്നും തനിക്കും ഈശ്വരനും ഒരു ഭേദം അനുഭവപ്പെടുന്നു. സാരൂപ്യമുക്തിയിൽ രൂപംകൊണ്ട് താദാത്മ്യം ഉണ്ടെങ്കിലും വസ്തുക്കൾ രണ്ടും രണ്ടാണെന്നും സഖാവെന്നുള്ള വിശേഷത്താൽ നിർദ്ദേശിക്കുന്നു. ഈ അദ്വൈത സിദ്ധാന്തത്തിൽ മുക്തന്മാർക്ക് തമ്മിൽ യാതൊരു ഭേദവും ഇല്ലെന്നും അതിനാൽ ഉത്കർഷമോ അപകർഷമോ സാമ്യമോ എന്നുള്ള വിവേചനത്തിന് അവസരം ഇല്ലെന്നും നിഷ്കൃഷ്ടമായി നിരൂപണം ചെയ്യുന്നു.

> 'ഏവം മുക്തി ഫലാനിയമ-
> സ്തദവസ്ഥാവധൃതേ സ്തദവസ്ഥാവധൃതേഃ'
> (അ. 3 പാ. 4. സൂ. 52)

തദവസ്ഥാവധൃതി ബ്രഹ്മമായിത്തീരുന്ന അവസ്ഥ എല്ലാപേർക്കും ഒന്നുതന്നെയാകയാൽ യാതൊരു ഭേദവും ഇല്ല. വിദ്യാസാധനങ്ങളിൽ കൂടുതൽ കുറവു നിമിത്തം വിജയത്തിലും സ്ഥാനമാനാദികളും വ്യത്യാസം കാണുന്നതുപോലെയല്ല;

ബ്രഹ്മവിദ്യാഫലമായ ബ്രഹ്മപ്രാപ്തിയിൽ പ്രാപ്യമായ ബ്രഹ്മം അനേകാകാരമില്ലാത്തതിനാലും നിർഗുണമാകയാലും പ്രാപ്യമായ ഫലവ്യത്യാസത്തിന് തരമില്ല. ഇവിടെ ബ്രഹ്മവിദ്യാസാധനങ്ങളിലെ ഉപചയാപചയം നിമിത്തം കലാവിളംബം വന്നു എന്നുവരും. പ്രാപിച്ചുകഴിഞ്ഞാൽ ഫലം ഒന്നുതന്നെയാണ്. ഇവിടെ ശ്രീശങ്കരഭഗവദ്പാദഭാഷ്യം:—

'യഥാ മുമുക്ഷോവിദ്യാസാധനാവലമ്ബിനഃ

സാധനവീര്യവിശേഷാദ്വിദ്യാലക്ഷണേഫല ഐഹികാമുഷ്മികഫലത്വകൃതോ വിശേഷപ്രതിപത്തി നിയമാദൃഷ്ടാഃ ഏവം മുക്തിലക്ഷണേപ്യുത്കർഷാപകർഷകൃതഃ കശ്ചിദ്വിശേഷഃ സ്യാദി ത്യാശങ്ക്യാഹ— ഏവം മുക്തിഫലാനിയമ ഇതി. ന ഖലു മുക്തി ഫലേ കശ്ചിദേവം ഭൂതോ വിശേഷപ്രതിപത്തി നിയമ ആശങ്കി തവ്യഃ? കുതഃ. ബ്രഹ്മൈവഹി മുക്ത്യവസ്ഥാ, ന ച ബ്രഹ്മണോ ഽനേകാകാരയോഗോ ഽസ്തി'.

മോക്ഷം എന്നുപറയുന്നത് ഈ ശരീരത്തിൽ നിന്നും ആത്മാവ് ഉത്ഥാനംചെയ്ത് പരമമായ ജ്യോതിസ്സിനെ പ്രാപിച്ചുണ്ടാകുന്ന സമ്പ്രസാദം ആകുന്നു. ഇത് ദേവലോകാദ്യുപഭോഗസ്ഥാനങ്ങളിൽ എന്നപോലെ ഏതെങ്കിലും ഒരു വിശേഷസംഭവത്താൽ ഉണ്ടാകുന്നതാണോ, അല്ലെങ്കിൽ ആത്മമാത്രാവസ്ഥാനമാണോ എന്ന് ശങ്കിച്ചിട്ട്:—

'സ്വേനരൂപേണാഭി നിഷ്പദ്യതേ' എന്നുള്ള ഛാന്ദോഗ്യോപനിഷത്തിനെ അവലംബിച്ച്

'സമ്പദ്യാവിർഭാവഃ സ്വേന ശബ്ദാത്.' (അ. 4. പാ. 4. സൂ. 1.) എന്ന സൂത്രം കൊണ്ടും,

യോ ഽയമഭിനിഷ്പദ്യത ഇത്യുക്തഃ സ സർവബന്ധവിനിർമ്മുക്തഃ ശുദ്ധേ നൈവാത്മനാവതിഷ്ഠതെ' എന്നീ ഭാഷ്യത്താലും അവിദ്യാബന്ധമോക്ഷരൂപമായ സ്വയംപ്രകാശമായ ശുദ്ധമായ ആത്മാവായിത്തന്നെ ഇരിക്കുന്നു എന്നുള്ള സിദ്ധാന്തം പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു.

ബ്രഹ്മസൂത്രത്തിൻെറയും ഭാഷ്യത്തിൻെറയും ഒരു ലഘു നിർദ്ദേശം മാത്രം ഇവിടെ ഉദാഹരിച്ചു എന്നേ ഉള്ളു. ഇന്ന് വേദാന്തപ്രസ്ഥാനത്തിലേക്ക് ഇതുപോലെ ഉത്തമമായ ഒരു ഉപ

ഷ്ടംകപ്രമാണം വേറെ ഇല്ല. ഇവിടെ അനേകം അധികരണങ്ങൾ ഉണ്ട്. ഒടുവിൽ ജഗദ്വ്യാപാരാധികരണത്തിലാണ് ഉപസംഹാരം. നല്ല കർമ്മികളും ദേവതാപാസകന്മാരും കർമ്മങ്ങളുടെയും ദേവതാപാസനയുടെയും തത്ത്വം നല്ലതിന്മണ്ണം സാംഗമായി ഗ്രഹിച്ച് ജ്ഞാനസമ്പന്നന്മാരുമായ ആളുകൾ ഉത്തരായണംവഴി തേജോലോകം പ്രാപിച്ച് ചന്ദ്രലോകത്തിലെപോലെ അനുഭവം കഴിഞ്ഞ് തിരിയെ വരാത്തവരവരായി ശാശ്വതമായിരുന്നു ബ്രഹ്മസായൂജ്യം പ്രാപിക്കുന്നതായി

'അനാവൃത്തിഃ ശബ്ദാദ് അനാവൃത്തിഃ ശബ്ദാത്.'

അ. 4. പാ. 4. സൂ. 22.

എന്നീ സൂത്രത്താൽ സിദ്ധാന്തിച്ചിരിക്കുന്നു.

അദ്ധ്യായം 16

# തത്വസംഗ്രഹം

ഉപനിഷത്തുകൾ തുടങ്ങി ഇതുവരെയുള്ള നിരൂപണങ്ങളാൽ പലരുടേയും പ്രസ്ഥാനങ്ങളും അവരവർ അംഗീകരിക്കുന്ന തത്വങ്ങളും വ്യക്തമാക്കീട്ടുണ്ട്. ആകപ്പാടെ വേദാന്തം എന്ന പേരിൽ നാം ഗ്രഹിക്കേണ്ട രത്നച്ചുരുക്കം എന്താണെന്ന് മനസ്സിലാക്കേണ്ടത് അത്യാവശ്യമാണ്. അതിനാൽ ഒരു സംഗ്രഹപാഠം ചേർക്കുന്നു.

വേദാന്തം എന്നാൽ വേദത്തിൻെറ അന്തം (പാര്യന്തികമായി നാം ഗ്രഹിക്കേണ്ടുന്ന തത്വം) ആകുന്നു. അതിനാൽ ആ തത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുകളും ആ ഉപനിഷത്തുകളെ പ്രമാണമായി അവലംബിച്ച് ആവിർഭവിച്ചിട്ടുള്ള ശാരീരക സൂത്രവും വേദാന്തം എന്നു പറയപ്പെടുന്നു. ശരീരം തന്നെ ശരീരകം (നിന്ദാർത്ഥത്തിൽ 'ക' പ്രത്യയം വന്നതിനാൽ ശരീരകം എന്നായതാണ്. നിന്ദിതമായ ശരീരം എന്നു താത്പര്യം) ശരീരകത്തിൽ ഉള്ളവൻ ശാരീരകൻ ജീവൻ. ശാരീരകനെപ്പററിയുള്ള ബന്ധവും മോക്ഷവും പ്രതിപാദിക്കുന്ന സൂത്രങ്ങൾ ശാരീരക സൂത്രങ്ങൾ. ഇവയ്ക്ക് ബ്രഹ്മസൂത്രങ്ങൾ എന്ന വേറൊരു പേരും ഉണ്ട്. ഉപനിഷത്തുകളും ശാരീരകസൂത്രവും അവയുടെ ഭാഷ്യങ്ങൾ വിവരണങ്ങൾ വ്യാഖ്യാനങ്ങൾ മുതലായവ എല്ലാം വേദാന്തശാസ്ത്രം ആകുന്നു. ഏത് ശാസ്ത്രത്തിനും അനുബന്ധചതുഷ്ടയം വേണം. അത് 1. അധികാരി 2. വിഷയം 3. പ്രയോജനം 4. സംബന്ധം എന്നിവയാണ്. ശാസ്ത്രാർത്ഥത്തോട് അനുബന്ധിച്ചിരിക്കയാൽ 'അനുബന്ധം' എന്ന് ഇവയ്ക്ക് പേരുണ്ടായി. 1. വേദാന്തശാസ്ത്രത്തിന് അധികാരിയായവൻ വേദവേദാംഗാധ്യയനം ചെയ്തവനും സാമാന്യമായിട്ടെങ്കിലും

വേദാർത്ഥം അറിഞ്ഞവനും കാമ്യനിഷിദ്ധങ്ങളായ കർമ്മങ്ങൾ ഉപേക്ഷിച്ച് നിത്യനൈമിത്തിക പ്രായശ്ചിത്തദേവതോപാസനങ്ങൾ അനുഷ്ഠിച്ച് ചിത്തശുദ്ധി വന്നവനും നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രാർത്ഥഫലഭോഗവിരാഗം ശമദമാദിഷഡ്ഗുണസമ്പത്തി മുമുക്ഷുത്വം എന്നീ സാധനങ്ങൾ നാലും തികഞ്ഞവനും ആകുന്നു. ഇഹലോകത്തിലെ ഐഹികങ്ങളായ സ്രക്ചന്ദനാദികളിലും പരലോകത്തിലെ അമൃതഭോജനം മുതലായ വിഷയങ്ങളിലും അത്യന്തം വിരക്തിയാണ് ഇഹാമുത്രാർത്ഥഫലഭോഗവിരാഗം. ശമദമാദികൾ 1. ശമം 2. ദമം 3. ഉപരതി 4. തിതിക്ഷ 5. സമാധാനം 6. ശ്രദ്ധാ എന്നിവയാണ്. അതിൽ ശമം വേദാന്തവാക്യശ്രവണാദികൾ ഒഴിച്ചുള്ള വിഷയത്തിൽ നിന്നും മനസ്സിനെ നിവർത്തിപ്പിക്കയാകുന്നു. ദമം ചക്ഷുരാദിബാഹ്യേന്ദ്രിയങ്ങളെ മുൻപറഞ്ഞ വേദാന്തവാക്യ ശ്രവണാദികൾ ഒഴിച്ചുള്ള രൂപാദിവിഷയങ്ങളിൽ നിന്ന് നിവർത്തിപ്പിക്കയാകുന്നു. ഉപരതി ഇങ്ങനെ നിവർത്തിപ്പിക്കപ്പെട്ട മനസ്സിനും ചക്ഷുരാദീന്ദ്രിയങ്ങൾക്കും അതാത് വിഷയങ്ങളിൽ നിന്നും പിൻതിരിഞ്ഞ നില ആകുന്നു. അഥവാ ഈ ഉപരതി വിഹിതങ്ങളായ കർമ്മങ്ങളെ ശാസ്ത്രപ്രമാണം അനുസരിച്ച് ആചരിച്ചും ഒടുവിൽ പരിത്യജിച്ചും സർവകർമ്മ സന്യാസിയായിരിക്കുന്ന നിലയുമാകാം. തിതിക്ഷശീതോഷ്ണാദി (സുഖദുഃഖാദി)ദ്വന്ദ്വം സഹിച്ചിരിക്ക. ഇങ്ങനെ നിഗ്രഹിച്ച് വശപ്പെടുത്തിയ മനസ്സിനെ വേദാന്തവാക്യശ്രവണാദിയിലും അതതിനുതക്ക വിഷയത്തിലും സമ്യക്കായി ആധാനം ചെയ്യുക(ഇരുത്തുക)ആകുന്നു സമാധി. ഗുരുവിനാൽ ഉപദേശിക്കപ്പെട്ട വേദാന്തവാക്യങ്ങളിലും അവയുടെ തത്ത്വങ്ങളിലും ദൃഢമായ വിശ്വാസമാകുന്നു ശ്രദ്ധ. മുമുക്ഷുത്വം സംസാരബന്ധമോചനത്തിലേക്കുള്ള ഇച്ഛ. മുൻ ചൊന്ന ഇത്രയും അവസ്ഥകൾ തികഞ്ഞവനാണ് ഈ വേദാന്തശാസ്ത്രത്തിന് അധികാരിയെന്ന് സിദ്ധിക്കുന്നു.

ഈ നിരൂപണത്തിൽ നിന്ന് വേദാധ്യയനാർഹനായ ദ്വിജനാണ് മോക്ഷശാസ്ത്രമായ വേദാന്തവിദ്യക്ക് അധികാരിയെന്ന് വന്നുകൂടുന്നു. എന്നാൽ പരമാർത്ഥം വേറെതരത്തിലാണ്. മഹാസമുദ്രത്തിൽ സ്നാനംചെയ്ത് പരിപൂതനായി ധന്യനാകാൻ എല്ലാപേർക്കും അധികാരം ഉള്ളതുപോലെ ബ്രഹ്മവിദ്യാസാഗരത്തിൽ പ്രാണികളായ സകലർക്കും ഒന്നുപോലെ അധികാരം ഉണ്ട്. 'ശാന്തോദാന്തഃ' എന്നിത്യാദി ശ്രുതിവചനത്താലും,

'പ്രശാന്തചിത്തായ ജിതേന്ദ്രിയായ
പ്രഹീണദോഷായ യഥോക്തകാരിണേ
ഗുണാനവിതായാനുഗതായ സർവദാ
പ്രദേയമേതത് സതതം മുമുക്ഷവെ'

എന്ന് ശ്രീഭഗവത്പാദാചാര്യർ ഉപദേശസാഹസ്രിയിൽ ഉപദേശിച്ചപോലെ മുൻ നിരൂപണംചെയ്ത സാധനചതുഷ്ടയസമ്പന്നൻ ആയുള്ള ഏതു ജാതിയും സ്ത്രീപുരുഷന്മാരുൾപ്പെടെ ഈ വേദാന്തവിദ്യയ്ക്ക് അധികാരിയാണെന്ന് വ്യക്തമാകുന്നു. ഈ അധികാരിവാദത്തെപ്പററി പ്രാചീനരായ ആചാര്യന്മാർ പല ചർച്ചകളും ചെയ്തിട്ടുണ്ട്. സ്ത്രീശൂദ്രാദികൾക്കോ ഹീനരായ ചണ്ഡാലാദികൾക്കോ ഇതിൽ അധികാരം ഉണ്ടോ എന്നുള്ള വിചാരമായിരുന്നു അവരെ ഈ സംഗതിയിൽ പ്രേരിപ്പിച്ചത് ജൈമിനി മുനിപ്രഭൃതികളായ ചില കർമ്മാന്മാരൊഴിച്ച് മിക്കവാറും മഹാന്മാർ ദയാലുക്കളായി സകലർക്കും അധികാരത്തെ സമ്മതിക്കുന്നു. ജ്ഞാനമാത്രത്തിൽ എല്ലാപേർക്കും അധികാരം തുല്യമാണെങ്കിലും സന്യാസത്തിൽ ബ്രാഹ്മണർക്കേ അധികാരം ഉള്ളു എന്ന് ചിലർ ശഠിക്കുന്നു എന്നാൽ മോക്ഷസാധനമായ വിദ്യ സർവകർമ്മപരിത്യാഗരൂപമായ സന്യാസം (കാഷായവസ്ത്രധാരണവും മുണ്ഡനവും അല്ല) കൊണ്ട് മാത്രമേ സിദ്ധിക്കൂ എന്നും ഇത് ആർക്കും ആകാമെന്നും പലരും അഭിപ്രായപ്പെടുന്നു.

'കേചിത്തു ഭിക്ഷവഃ സ്വീയമാശ്രമം കേവലം പുനഃ
മോക്ഷാശ്രമമിതി ഭ്രാന്താഖ്യാതിപൂജാ പരായണാഃ'
(മാനമേയരഹസ്യശ്ലോകവാർത്തികം )

എന്നീവിധം ചിലർ യാചകന്മാരായി സന്യാസവേഷം ധരിച്ച് തങ്ങളുടെ ഖ്യാതിയും പൂജയും മാത്രം ഉദ്ദേശിച്ച് ഒരാശ്രമം പേരിന് സ്ഥാപിച്ചുകൊണ്ട് ഇത് മോക്ഷാശ്രമമാണെന്ന് ഭാവിച്ചും മററുള്ളവരെ ഭ്രമിപ്പിച്ചും നടക്കുന്നു. ഇവർക്ക്:–

'തേഷാം ബ്രഹ്മവിചാരാധികാരോനാസ്തീതിമന്യതേ'

ഈ ബ്രഹ്മവിദ്യയിൽ അധികാരം ഇല്ലെന്ന് വേറെ ചിലർ വിചാരിക്കുന്നു. മനോദേഹേന്ദ്രിയാദികളുടെ നൈർമ്മല്യമാണ് യഥാർത്ഥമായ വിജ്ഞാനോത്പത്തിക്ക് കാരണമാകുന്നത്.

'തസ്മാച്ഛൂദ്രോ ƒപിവിദ്യാർത്ഥം കർമ്മ കർത്തുമിഹാർഹതി'

എന്ന് ശൂദ്രനും കർമ്മാധികാരം ദേഹനൈർമ്മല്യം നിമിത്തം ആകാമെന്ന് പറയുന്നു. ബ്രാഹ്മണ്യം തന്നെ ചിലർ സർവാശ്രമപരിത്യാഗ രൂപമായ ഒരു ധർമ്മമാണെന്ന് ലക്ഷണംചെയ്തുകൊണ്ട് ഇത് എല്ലാപേരിലും കാണ്മാൻ ന്യായമുണ്ടെന്നും മററു ചിലർ പറയുന്നു. നഗ്നചര്യന്മാരായ ദുർവാസസ്സു

മുതലായവരിൽ വിദ്യാദർശനം നിമിത്തം അന്യാശ്രമികൾക്കും ഇതിൽ അധികാരം ഉണ്ട്. സ്ത്രീകൾക്ക് സന്ന്യാസത്തിലും ബ്രഹ്മവിദ്യയിലും അധികാരം ഉണ്ടെന്ന് ബോധായനൻ അഭിപ്രായപ്പെടുന്നു. എന്നുതന്നെ അല്പ ആശ്രമപ്രോക്തങ്ങളായ ദീക്ഷാദികളും ഇവർക്കുണ്ടത്രേ. ഇത്രയുംകൊണ്ട് ചിലർക്കും കർമ്മംകൊണ്ട് മറ്റു ചില അവർണ്ണർക്കും അധികാരം നിർബ്ബാധമാണെന്ന ഫലിക്കുന്നു. ചുരുക്കത്തിൽ ഗീതയിലെ ഭഗദ്വചനം നോക്കിയാൽ ഇക്കാര്യത്തിന്റെ സൂക്ഷ്മം വ്യക്തമാകുന്നതാണ്.

'മാംഹി പാർത്ഥ വ്യപാശ്രിത്യയേഽപി സ്യുഃ പാപയോനയഃ
സ്ത്രീയോ വൈശ്യാസ്തഥാ ശൂദ്രാസ്തേപി യാന്തിപരാം ഗതിം
അപിചേത് സുദുരാചാരോഭജേത മാമനന്യഭാക്
സാധുരേവ സ മന്തവ്യഃസമ്യഗ്വ്യവസിതോഹി സഃ
ക്ഷിപ്രം ഭവതി ധർമ്മാത്മാശശ്വത് ശാന്തിം സ ഗഛതി.
കൌന്തേയ പ്രതിജാനീഹിന മേ ഭക്തഃ പ്രണശ്യതി
സർവകർമ്മാണ്യപി സദാകുർവാണോ മദ്വ്യപാശ്രയഃ
മത്പ്രസാദാദവാപ്നോതിശാശ്വതം പദമവ്യയം,'

ഈ ഗീതാപംക്തികളിൽ നിന്ന് ഭക്തിയെന്നുള്ള മനോവൃത്തി നിർമ്മലമായി ചമഞ്ഞാൽ അവിടെ ജാതിമതഭേദം ചിന്തിക്കേണ്ടതില്ലെന്നും ആരും ശാശ്വതപദത്തിന്(മുക്തിക്ക്)പാത്രമാകാമെന്നും സിദ്ധിക്കുന്നു. ബാഹ്യദൃഷ്ടിക്ക് ചിലർ ദുരാചാരെന്നപോലെ തോന്നിയാലും ഗൂഢമായ സനാതധർമ്മം അവരിൽ ഉള്ളപക്ഷം അവരും (വ്യാധഗീതയിലെ വ്യാധൻ) ജ്ഞാനികളെന്നുള്ള പരമമായ ഒരു തത്ത്വം സ്പഷ്ടപ്പെടുന്നു.

വേദാന്തശാസ്ത്രത്തിന് വിഷയം പാരാർത്ഥികജ്ഞാനം; അദ്വൈതദൃഷ്ട്യാ ജീവബ്രഹ്മൈക്യമാകുന്ന ശുദ്ധചൈതന്യം. സംബന്ധം ഈ ജീവബ്രഹ്മൈക്യ ബോധവും ഉപനിഷദാദി പ്രമാണങ്ങൾ അതിന് ബോധകവും ആകുന്നു എന്നിങ്ങനെയുള്ള ഉപദേശരൂപമായ ബോധനം.

പ്രയോജനം — ജീവബ്രഹ്മൈക്യത്തെപ്പററിയുള്ള അജ്ഞാനനിവൃത്തിയും തന്നിമിത്തം അഥവാ ആ നിവൃത്തി തന്നെയാകുന്ന ആനന്ദപ്രാപ്തിയും ആകുന്നു.

'തരതിശോകമാത്മാവിദ്'
'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.'

ഇത്യാദി ശ്രുതികൾകൊണ്ട് ഈ പ്രയോജനം സ്പഷ്ടമാകുന്നു. സാധനചതുഷ്ടയ സമ്പന്നനായ അധികാരി ജനനമരണാദി സംസാരനിവൃത്തിക്കും ആത്മാനന്ദത്തിനും ആയി.

'സമിത് പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം'

എന്ന് മുണ്ഡകോപനിഷത്തിൽ പറഞ്ഞപോലെ വിനീതനായി ശുശ്രൂഷാപരനായി ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ശരണംപ്രാപിച്ച് ഉപദേശം യാചിക്കുന്നു. ഉപദേശാർഹരായ ഇത്തരം ശിഷ്യന്മാരെ കണ്ടുകൂടുമ്പോൾ ഗുരു പ്രീതനായി ബ്രഹ്മവിദ്യോപദേശം ചെയ്യുന്നു.

ഉപദേശം അധ്യാരോപം, അപവാദം എന്ന് രണ്ടുതര ന്യായത്തെ ആസ്പദമാക്കിയാണ് നിൽക്കുന്നത്. അധ്യാരോപം എന്നാൽ പരമാർത്ഥമായ ഒരു വസ്തുവിൽ അപരമാർത്ഥമായ അവസ്തുവിനെ (അതിലില്ലാത്ത മറ്റൊരു വസ്തുഭാവത്തെ) ആരോപിക്കുക ഉണ്ടെന്നു തോന്നിക്കുക) ആകുന്നു. വാസ്തവത്തിൽ സർപ്പം അല്ലാത്ത രജ്ജുവിൽ (കയറിൽ) സർപ്പമാണെന്നുള്ള തോററം അദ്ധ്യാരോപമാകുന്നു. ഈ കണക്കിന് പ്രകൃതത്തിൽ സച്ചിദാനന്ദാനന്താദ്വയമായ ബ്രഹ്മമാകുന്ന പരമാർത്ഥവസ്തുവിൽ അജ്ഞാനം തുടങ്ങിയ സകല ജഡസമൂഹവും ഉണ്ടെന്ന് തോന്നുന്നത് അധ്യരോപം. സത്ത്വരജസ്തമോലക്ഷണമായ ഗുണത്രയത്തെ ആശ്രയിച്ചുള്ള അജ്ഞാനമാകുന്ന യഥാർത്ഥജ്ഞാനവിരോധിയായ ഒരു അവസ്തുവാണ് ഈ ജഗത്താകുന്ന ജഡം. ഈ അജ്ഞാനം സമഷ്ടിയായി ഏകവും, വ്യഷ്ടിയായി അനേകവും ആകുന്നു. പൊതുവെ ബ്രഹ്മത്തിൽ തോന്നുന്ന ഇക്കാണുന്ന സമസ്തചരാചരപ്രപഞ്ചരൂപമായ അജ്ഞാനം ഏകമായ സമഷ്ട്യജ്ഞാനമാകുന്നു. അതിൽതന്നെ ഭൂമിയെന്നും മനുഷ്യനെന്നും മററും ഓററ ഒററയായുള്ള തോററം അനേകമായ വ്യഷ്ട്യജ്ഞാനവുമാകുന്നു.

മറെറാരു ഉദാഹരണം പറയാം. വൃക്ഷങ്ങൾക്കെല്ലാംകൂടി വനം എന്നും ജലങ്ങൾക്കെല്ലാം കൂടി ജലാശയം എന്നും പറയുന്നത് സമഷ്ടി. ആമ്രം എന്നും അശോകം എന്നും മററും പറയുന്നത് വൃക്ഷങ്ങളെ സംബന്ധിച്ചും നദി, സമുദ്രം, തടാകം എന്നും മററും പറയുന്നത് ജലങ്ങളെ സംബന്ധിച്ചും വ്യഷ്ടിയാകുന്നു. ജീവഗതങ്ങളായ എല്ലാ അജ്ഞാനങ്ങളേയുംചേർത്ത്

പൊതുവെ അജ്ഞാനം എന്ന് പറയുന്നത് സമഷ്ട്യജ്ഞാനം ആയി. അജ്ഞാനത്തെ അവിദ്യയെന്നും വ്യവഹരിക്കാറുണ്ട്. ശ്വേതാശ്വതരോപനിഷത്തിൽ —

'അജാമേകാം ലോഹിതശുക്ലകൃഷ്ണാം'

എന്ന് അവിദ്യ (അജ്ഞാനം) സമഷ്ടിരൂപേണ ഏകമാണെന്നു പറഞ്ഞിരിക്കുന്നു. 'ലോഹിതശുക്ലകൃഷ്ണാം' എന്നുള്ള വിശേഷണംകൊണ്ട് രജസ്സ്, സത്ത്വം, തമസ്സ് എന്ന ഗുണങ്ങളോടുകൂടിയതാണ് ആ അവിദ്യയെന്നും വിശദമാക്കിയിരിക്കുന്നു. അവിദ്യയിൽ മൂന്ന് ഗുണങ്ങളും ഉണ്ടെങ്കിലും ഒന്ന് പ്രധാനമായും മററുള്ളവ അപ്രധാനമായും മൂന്നും സമമായും വരാം. അതിൽ ശുദ്ധമായ സത്ത്വംതന്നെ ഭൂയോഭാഗമായിരുന്ന് പ്രാധാന്യം വഹിച്ചാൽ അവിടെ പ്രകാശവും ചൈതന്യവും വ്യാപിയായിരിക്കും. അവിദ്യാസമഷ്ടി ഇങ്ങനെ ശുദ്ധസത്വപ്രാധാന്യം നിമിത്തം ഉത്കൃഷ്ടമായ ഉപാധിയോടുകൂടിയിരിക്കയും ചെയ്യും. അപ്രകാരമുള്ള അവിദ്യാ(അജ്ഞാന)സമഷ്ടിയോടുകൂടി ചേർന്ന് പ്രകാശിക്കുന്ന ഒരാളാണ് ഈശ്വരൻ (സഗുണബ്രഹ്മം). ഇപ്രകാരം ഉള്ള ഈശ്വരൻ സ്വയം സർവജ്ഞനും സർവശക്തനും സർവനിയന്താവും എന്നുവേണ്ട സർവഗുണസമ്പൂർണ്ണനും സർവജഗത്തിനും അവ്യക്തമായ കാരണവും സർവാന്തര്യാമിയുമാണെന്ന് വ്യവഹരിച്ചുവരുന്നു. അജ്ഞാനസമഷ്ടി ഉപാധിയായതുനിമിത്തം ഈശ്വരനിൽ അജ്ഞാനശങ്കയ്ക്ക് അവസരം ഇല്ല. ഭിന്ന ഭിന്ന ജീവഗതങ്ങളായ സകലജ്ഞാനങ്ങളും അദ്ദേഹം നിമിത്തം പ്രകാശിക്കുന്നു. അദ്ദേഹം പ്രകാശിപ്പിക്കുന്നു എന്ന് താത്പര്യം. ഇതു നിമിത്തമാണ് ഈശ്വരനെ സർവജ്ഞനെന്ന് ഘോഷിക്കുന്നത്.

'യഃ സർവജ്ഞഃ സർവവിത്''

എന്നു ശ്രുതി. ചൈതന്യഗതമായ ഈ അവിദ്യാസമഷ്ടി (ഈശ്വരന്റേത്) അഖിലകാരണമാകയാൽ കാരണശരീരവും. ആനന്ദപ്രചുരമാകയാൽ ആനന്ദമയകോശവും ആകുന്നു. എല്ലാ അവസ്ഥകളും ഇതിൽ വന്ന് അവസാനിക്കുന്നതുകൊണ്ട് സുഷുപ്തിയെന്നും തന്നിമിത്തം സ്ഥൂലസൂക്ഷ്മപ്രപഞ്ചത്തിന് ലയസ്ഥാന(സംഹൃതി)മെന്നും ഇതിനെ വ്യവഹരിക്കുന്നു.

വ്യഷ്ടിരൂപമായ അജ്ഞാനം (അവിദ്യ) അനേകമാണെന്നു പറഞ്ഞുവല്ലോ. ഈ ഒററ ഒററ അജ്ഞാനവും തമോംശം അധികമായതുകൊണ്ട് സത്വം മലിനമായിപ്പോകുന്നു. അങ്ങിനെയുള്ള അവിദ്യയാൽ ഉപഹിതമായ ചൈതന്യം (ജീവൻ) അല്ലെങ്കിൽ പ്രാജ്ഞൻ എന്നു പറയപ്പെടുന്നു പ്രാജ്ഞൻെറ ചൈതന്യത്തിന് ഉപാധിയായിത്തീർന്ന ഈ അവിദ്യാവ്യഷ്ടി ആ വ്യതിയെ സംബന്ധിച്ചിടത്തോളം അഹങ്കാരബുദ്ധ്യാദികൾക്ക് കാരണമാകയാൽ കാരണശരീരവും അധികം ഭാഗം ആനന്ദപ്രചുരമാകയാൽ ആനന്ദമയകോശവും അപ്പടത്തെ സകലാവസ്ഥകൾക്കും വിശ്രാന്തിസ്ഥാനമാകയാൽ സുഷുപ്തിയും തത്സംബന്ധമായ സ്ഥൂലസൂക്ഷ്മ ശരീരപ്രപഞ്ചത്തിന് ലയസ്ഥാനമെന്നും വ്യവഹരിക്കപ്പെടുന്നു. വാസ്തവത്തിൽ വനവും വൃക്ഷങ്ങളും, ജലാശയവും ജലവും, തമ്മിൽ ഭേദമില്ലാത്തതുപോലെ സമഷ്ടിവ്യഷ്ടികളായ ഈ അജ്ഞാനങ്ങൾ തമ്മിൽ ഭേദം ഇല്ല; രണ്ടും ഒന്നുതന്നെ അതിനാൽ ഇപ്രകാരം ഉള്ള സമഷ്ടിവ്യഷ്ട്യജ്ഞാനങ്ങളാൽ ഉപഹിതൻമാരായ (ഉപാധിപ്പെട്ട) ഈശ്വരനും ജീവനും തമ്മിൽ ഭേദം ഇല്ല വനത്തിലും വനവൃക്ഷങ്ങളിലും വ്യാപിച്ചിരിക്കുന്ന ആകാശങ്ങളും, ജലാശയത്തിലും ജലത്തിലും പ്രതിബിംബി(നിഴലി)ച്ചിരിക്കുന്ന ആകാശങ്ങളും തമ്മിൽ ഭേദം ഇല്ലല്ലോ.

ഈവക അജ്ഞാനങ്ങൾക്കും അവയാൽ ഉപഹിതൻമാരായ ഈശ്വരനും ജീവനും, ആധാരമായ യാതൊരു അജ്ഞാനവും കലരാത്തതായ ശുദ്ധചൈതന്യം തുരീയം, നാലാമത്തേത് എന്ന പറയപ്പെടുന്നു. ഇതു നിർഗുണം ആണ്. ഈ ശുദ്ധചൈതന്യംതന്നെ അജ്ഞാനോപഹിതചൈതന്യങ്ങളിൽ നിന്നും (ജീവേശ്വരൻമാരിൽ നിന്നും) പഴുപ്പിച്ച ഇരുമ്പിൽ നിന്നും തേജോംശം എങ്ങിനെ വേറല്ലയോ അതുപോലെ ഏകീഭവിച്ചതായി 'തത്ത്വമസ്യാദി' മഹാവാക്യങ്ങളുടെ അർത്ഥമായി ഇരിക്കുന്നു.

ഇങ്ങനെ ജീവേശ്വരൻമാരുടെ സ്ഥിതിഗതിക്ക് പ്രയോജനകരമായ ഈശ്വരാസ്തിത്വത്തേപ്പററി ശാസ്ത്രകാരൻമാർ അനേകം വാദപ്രതിവാദങ്ങൾ ചെയ്തിരിക്കുന്നു ഇക്കാണു

ഈശ്വരാസ്തിത്വം

ന്ന പ്രപഞ്ചം ദേവ ഗന്ധർവ മനുഷ്യ യക്ഷ രക്ഷഃ പിതൃപിശാചാദിലക്ഷണമായും ദ്യോവ് അന്തരീക്ഷം, ഭൂമി, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ

എന്നിവകൊണ്ട് വിചിത്രമായും അനേകം പ്രകാരത്തിലുള്ള പ്രാണികൾക്ക് അനുഭവയോഗ്യമായ സ്ഥാനസാധനങ്ങൾ നിറഞ്ഞതായും അതിസമർത്ഥരായ ഏതു ശില്പികൾക്കും നിർമ്മിക്കുവാൻ വഹിയാത്ത രീതിയിൽ ദേശകാലനിമിത്തങ്ങൾക്കു തക്കവിധം നിയതമായ പ്രവൃത്തി നിവൃത്തി ക്രമത്തോടു കൂടിയതായും ഇരിക്കുന്നു. നിശ്ചയമായും ഇതിനു ഒരു കർത്താവുണ്ടായിരിക്കണം. എന്നുതന്നെയല്ല ഇവിടെ ഭോക്താക്കളായി കാണുന്ന അനേക കോടി ജീവരാശികളുടെ വിവിധമായ കർമ്മവിഭാഗത്തെ അറിഞ്ഞു പ്രവർത്തിച്ചവനായും ഇരിക്കണം. ഗൃഹം, പ്രാസാദം, രഥം, ശയനം എന്നിവ നിർമ്മിക്കുന്നവൻ അനുഭവിതാവായ യജമാനന്റെ ഹിതവും സുഖവും അറിഞ്ഞു വേണ്ടവിധം സംവിധാനം ചെയ്യുന്നതുപോലെ സകല ജീവികളുടെയും കർമ്മാനുഗുണമായ സൃഷ്ടി സർവജ്ഞനായ ഒരാളാണു ചെയ്യുന്നതെന്ന നിശ്ചയം. അതു സർവജ്ഞനായ ഈശ്വരൻതന്നെയാണെന്നു ചിലർ.

അചിന്ത്യപ്രഭാവമായ കർമ്മത്തിന്റെ ശക്തികൊണ്ടുതന്നെയാണ് ഇതെല്ലാം നടക്കുന്നതെന്നും കർമ്മം തന്നെ ഫലദാതാവെന്നും സമ്മതിച്ചാൽ ഈശ്വരനെന്നു ഒരുത്തനെ പ്രത്യേകം എന്തിനു സ്വീകരിക്കുന്നു എന്നു മററു ചിലർ. കർമ്മശക്തിവാദികളോട് ഇങ്ങനെ മറുപടി പറയാം. ഓരോ പ്രാണിക്കും ഭിന്നഭിന്നമായ പ്രവൃത്തിയുടെയും നിവൃത്തിയുടെയും ക്രമങ്ങൾ കർമ്മവൈഭവത്താലാണെന്നു പറയാൻ തരമില്ല. കർമ്മം (ക്രിയ) കർത്തൃപരതന്ത്രമാണ്, കർത്താവിന്റെ അധീനമാണ്. അറിവുള്ളവന്റെ ഒരുത്തന്റെ പ്രയത്നസാധ്യമാണ് കർമ്മം. അതിലേക്കുള്ള പ്രയത്നം നിന്നാൽ കർമ്മവും അവസാനിക്കുന്നു. ഫലം ഉണ്ടാകുന്നതു വേറെ ദേശത്തിലോ വേറെ സമയത്തിലോ ആയിരിക്കാം. ക്ഷണികമായ കർമ്മം അതുവരെ നിൽക്കാൻ തരമില്ല. അതിനാൽ തന്നെ കർമ്മത്തെ പ്രേരിപ്പിച്ചവനും ഫലം കൊടുക്കുന്നവനും ആയ വേറെ ഒരാൾ ഉണ്ടെന്നു സമ്മതിക്കണം. അയാൾ കാലദേശ വിശേഷജ്ഞനായി കൂടിയിരിക്കണം. കേവലം ജഡങ്ങളായ സാധനങ്ങളായാൽ പോരാ അതു കർത്താവായ ജീവൻതന്നെ ആയിക്കൊള്ളരുതോ എന്നു ചോദിക്കാൻ വഹിയാ. കർമ്മം നിമിത്തം അനിഷ്ടഫലം അനുഭവിക്കേണ്ടതായി വരു

മ്പോ‍ാം താൻ ഉദാസീനനായിരുന്നു എന്നു വരാം. ആരെങ്കിലും തന്നത്താനെ അറിഞ്ഞുകൊണ്ടു വിഷപാനം ചെയ്യാറുണ്ടോ? ഈശ്വരൻ ഉണ്ടെന്നുള്ളതിനു പ്രത്യേകം പ്രമാണം ഒന്നും വേണ്ട. വേണം എങ്കിൽ ധാരാളം ഉണ്ടുതാനും. പ്രത്യക്ഷദൃഷ്ടമായ ന്യായം തെററിക്കാൻ തരമില്ലാത്തതിനാൽ തന്നെ ഈശ്വരനുണ്ടെന്നു കാണാം. ലോകത്തിൽ ക്രിയകളെല്ലാം ദൃഷ്ടമായ ഫലം ഉള്ളവയെന്നും അദൃഷ്ടമായ ഫലത്തെ കൊടുക്കുന്നവയെന്നും രണ്ടുതരം ആകുന്നു. അതിൽ ആദ്യത്തേത് അപ്പോ‍ാംതന്നെ ഫലം ഉള്ളതെന്നും കാലാന്തരത്തിൽ ഫലം ഉള്ളതെന്നും വീണ്ടും രണ്ടാകുന്നു. തൃപ്തി, ആയാസം മുതലായ ഫലം കൊടുക്കുന്ന ഭോജനാദികരം അപ്പോ‍ാംത്തന്നെ ഫലം ഉള്ളവയാണ്. കൃഷിസേവാദികരം കാലാന്തരത്തിൽ ഫലം ഉള്ളവയ്ക്ക് ഉദാഹരണമാകുന്നു. സദ്യഃ ഫലം ഉള്ള ക്രിയ ഫലത്തോടുകൂടിത്തന്നെ അവസാനിക്കുന്നു. കാലാന്തരഫലപ്രദയായ ക്രിയ ഫലത്തിനു മുമ്പിൽ തന്നെ ഉത്പന്നപ്രധ്വംസിനിയാകുന്നു. കൃഷിസേവാദികളുടെ ഫലം സേവ്യാധീനമാണല്ലോ. യാഗാദികരം അദൃഷ്ടഫലങ്ങരം ആകുന്നു. ഇങ്ങനെയല്ലാതെ മൂന്നാമതൊരു കർമ്മമോ അതിൽനിന്നും ഫലമോ ലോകത്തിൽ ഇല്ല. അതിൽ കർമ്മഫലപ്രാപ്തിയിൽ ഈ രീതിയും ന്യായവും നിഷേധിക്കാൻ വഹിയാത്ത ഒന്നാണ്. അതിനാൽ യാഗാദി കർമ്മം കഴിഞ്ഞ ശേഷം കർത്താവിൻെറയും കർമ്മത്തിൻെറയും ഫലവും വിഭാഗവും വേണ്ടവിധം അറിഞ്ഞവനായി നിത്യനായുള്ള ഈശ്വരനാണ് സേവ്യനായ രാജാവിനെപോലെ യാഗാദികരംക്ക് അനുരൂപമായ ഫലത്തെ കൊടുക്കുന്നത് എന്നു സിദ്ധിക്കുന്നു. ഈശ്വരൻ എല്ലാപേർക്കും ആത്മഭൂതനും എല്ലാപേരുടെയും എല്ലാകർമ്മത്തിൻെറയും അനുരൂപമായ ഫലത്തിൻെറയും അറിവിൻെറയും സാക്ഷിയും നിത്യവിജ്ഞാനസ്വഭാവനും സംസാര ധർമ്മങ്ങരം ശകലവും ബാധിക്കാത്തവനും ആണ്. ഇതിലേക്കു ശ്രുതി പ്രമാണങ്ങരം ധാരാളം ഉണ്ട്.

'ന ലിപ്യതെ ലോകദുഃഖേന ബാഹ്യഃ'
'ജരാം മൃത്യു മത്യേതി'
'വിജരോ വിമൃത്യുഃ'
'സത്യകാമഃ സത്യ സങ്കല്പഃ'
'ഏഷ സർവേശ്വരഃ പുണ്യം കർമ്മ കാരയതി'
'ഏതസ്യ വാ അക്ഷരസ്യ പ്രശാസനെ.'

ഈശ്വരൻ ഇല്ലെന്നുള്ള പ്രതിഷേധം യാതൊരിടത്തും കാണാത്തതിനാലും ഈശ്വരാസ്തിത്വം സ്വതഃസിദ്ധമാകുന്നു. കർമ്മത്തിനു ഫലം കൊടുക്കുവാൻ ഹേതുവായ ഈശ്വരനെ യാതൊരിടത്തും ആക്ഷേപിക്കുന്നുമില്ല. നിമിത്താന്തരസഹായം കൂടാതെ കേവലം കർത്താവു തന്നെ ഫലപ്രദനാണെന്നു പറയുന്നതു ശരിയല്ല. കാലാന്തരത്തിൽ ഫലം നല്കുന്ന യാഗാദികാംക്ക് ആവക ഫലം ഘടിപ്പിക്കാൻ ഒരു നിമിത്തം സമ്മതിച്ചേ തീരു. സേവ്യനായ ഒരു പ്രഭുവിനെ സേവിച്ചവനായ സേവകൻ ആ പ്രഭുവിന്റെ ബുദ്ധിയിൽ തന്റെ അഭീഷ്ടഫലദാനത്തിനു തക്കവിധം ഒരു സംസ്കാരം ഉണ്ടാക്കി കഴിഞ്ഞശേഷം ആ പ്രഭു ഫലം പ്രസാദിക്കുന്നു. അതുപോലെ യാഗാദികർമ്മത്താൽ ഈശ്വരബുദ്ധിയിൽ ഒരു സംസ്കാരം വന്നശേഷം കാലാന്തരത്തിൽ ഈശ്വരനിൽ നിന്നും സ്വർഗ്ഗാദി ഫലം കിട്ടുന്നു. ഏതു ദേശത്തായാലും സർവാധിപതിയായ സർവേശ്വരനിൽ നിന്നും കർമ്മത്തിന് അനുരൂപമായ ഫലം സിദ്ധിക്കുന്നു. ഒരു രാജാവിനെ സേവിച്ചവൻ അദ്ദേഹത്തിന്റെ അധികാര പരിധിയിൽപെട്ട അന്യസ്ഥലത്തു വച്ചും സമയാന്തരത്തിലും യഥോചിതം ഫലം പ്രാപിക്കുന്നതു ദൃഷ്ടമാണല്ലോ. കാലാന്തരത്തിൽ സിദ്ധിക്കുന്ന കർമ്മഫലം രണ്ടു പ്രകാരം ആകുന്നു. വിത്ത്, പാടം എന്നിവ ശരിയായി പാകപ്പെടുത്തി കൃഷി ചെയ്യുക എന്നത് വേണ്ടവിധം അറിഞ്ഞിട്ടുള്ള കർത്താവിനെ ആശ്രയിച്ചുള്ള ഫലമാകുന്നു കൃഷ്യാദികാംക്കുള്ളത്. സേവാദികളുടെ ഫലം ഇതുപോലെയല്ല. ഗുണദോഷങ്ങൾ അറിയാൻ സാമർത്ഥ്യം ഉള്ള വിജ്ഞാനവാനായി കർത്തൃഭിന്നനായ ഒരു സേവ്യന്റെ ബുദ്ധിസംസ്കാരത്തെ അപേക്ഷിച്ചുള്ളതാണ് സേവാദിഫലം. ഈ രീതിയിൽ കാലാന്തരത്തിൽ ഫലിക്കുന്ന യാഗാദികർമ്മത്തിന്റെ ഫലം കർത്തൃവിജ്ഞാനത്തെ അപേക്ഷിച്ചുള്ളതല്ലാത്ത സ്ഥിതിക്ക് കർമ്മം, ദേശം, കാലം, നിമിത്തം, വിപാകം എന്നിവയെപ്പററി വിവേകജ്ഞാനം ഉള്ള മറെറാരു ഇടനിലക്കാരന്റെ ബുദ്ധിസംസ്കാരത്തെ അപേക്ഷിച്ചതാണെന്നു വന്നുകൂടുന്നു.

ഇത്രയും കൊണ്ട് ഈശ്വരനുണ്ടെന്നു സിദ്ധമായി,

'യത് സാക്ഷാദപരോക്ഷാത്'

'യ ആത്മാ സർവാന്തരഃ'

'സഛാത്രാത്മാ ജന്തുനാമ്'
'നാത്യദതോ ƒസ്തിദ്രഷ്ടാ
ശ്രോതാ മന്താ വിജ്ഞാതാ'

എന്നീ ശ്രുതികളാൽ ആ ഈശ്വരനല്ലാതെ വേറെ ഒരു ആത്മാവില്ലെന്നും അദ്ദേഹം സർവാന്തര്യാമിയായി സർവവിജ്ഞാനസാക്ഷിയായി സ്വയം വിജ്ഞാനാത്മാവായിരിക്കുന്നു എന്നും സിദ്ധിച്ചു. ഇതിനെ ദൃഢപ്പെടുത്തുന്നതാണ് 'തത്ത്വമസി' എന്നുള്ള ആത്മതത്ത്വോപദേശം.

ജ്ഞാനം, ശക്തി, കർമ്മം എന്നിവയെ ആധാരമാക്കി ഉപാസ്യൻ, ഉപാസകൻ, ശുദ്ധൻ, അശുദ്ധൻ, മുക്തൻ, അമുക്തൻ എന്നിങ്ങനെ അനേകം ആത്മാക്കളുള്ളപ്പോഠം ഈശ്വരൻ ഒരാത്മാവു തന്നെ ഉള്ളൂ എന്നെങ്ങിനെ പറയാം എന്നു സംശയിക്കേണ്ട. വാസ്തവത്തിൽ ഭേദം ഇല്ല. എന്നാൽ ഉപാധിവശാൽ സംസാരങ്ങഠംക്കും ഈശ്വരനും തമ്മിൽ വളരെ വ്യത്യാസം ഉണ്ട്. രണ്ടായി തരം തിരിച്ചു ലക്ഷണം പറയാം.

ഈശ്വരൻെറ ജ്ഞാനം സൂര്യപ്രകാശം പോലെ നിത്യവും സർവവിഷയത്തിലും വ്യാപിച്ചതും ആകുന്നു. മറിച്ചാണ് സംസാരിക്കുള്ള ജ്ഞാനം. അത് മിന്നാമിനുങ്ങി പോലെ അത്യല്പം അനിത്യം. ഈശ്വരൻെറ ശക്തി എവിടേയും പൂർണ്ണവും നിത്യവുമാണ്. സംസാരിക്കുള്ള ശക്തി അത്യല്പം അനിത്യം. ഈശ്വരൻെറ കർമ്മം ചിത്സ്വരൂപമായ ആത്മസത്തയെ മാത്രം ആശ്രയിച്ചുള്ളതും ഉഷ്ണം തന്നെ സ്വരൂപമായുള്ള അഗ്നിയുടെ സത്താമാത്രത്താലുള്ള ദഹനകർമ്മം പോലേയും അയസ്കാന്തത്തിൻെറ സന്നിധിമാത്രത്താലുള്ള പ്രഭാവം പോലേയും സ്വാത്മാവിൻെറ അവികാരരൂപമാകുന്നു. സംസാരിയുടെ കർമ്മം ഇതരസാമഗ്രീ സാപേക്ഷമാകയാൽ വികാരരൂപമാണ്. 'ഉപാസീത' എന്നീ വചനത്താൽ ഈശ്വരൻ ഗുരുവിനേയും രാജാവിനേയും പോലെ ഉപാസ്യനും സംസാരി ശിഷ്യഭൃത്യാദി "പോലെ" ഉപാസകനും ആകുന്നു. 'അപഹതപാപ്മാ' എന്നിത്യാദി ശ്രുതികൊണ്ട് ഈശ്വരൻ നിത്യശുദ്ധനും സംസാരി, 'ശിഷ്യഭൃത്യാദി "പോലെ" ഉപാസകനും ആകുന്നു. 'അപഹതപാപ്മാ' എന്നിത്യാദി ശ്രുതി കൊണ്ട്

ഈശ്വരൻ നിത്യശുദ്ധനും സംസാരി, 'പുണ്യോവൈ പുണ്യേന' ഇത്യാദി വചനത്താൽ അശുദ്ധനും ആകുന്നു. ഇതു നിമിത്തം തന്നെ ഈശ്വരൻ നിത്യമുക്തനും സംസാരി നിത്യമായ അശുദ്ധിവശാൽ ബദ്ധനും ആകുന്നു. ഇങ്ങനെ ജ്ഞാനാദി ലക്ഷണഭേദം നിമിത്തം തമ്മിൽ ഭേദം ഉണ്ട്. എന്നാൽ ഈശ്വരൻ വേറെ ഞാൻ വേറേ എന്നു വിചാരിക്കുന്നവനുള്ളതാണ് ഈ ഭേദബോധം. ഇങ്ങനെ വിചാരിക്കുന്നവർ പരമാർത്ഥം അറിഞ്ഞവനല്ല; ഇവൻ എന്നും ജനനമരണാദി ബന്ധത്തിൽ പെട്ടു വലയുകയും ചെയ്യുന്നു. ശ്രുതി നോക്കുക —

'അന്യോഽസാവന്യോഽഹമസ്മീതി ന സ വേദ'
'മൃത്യോഃ സ മൃത്യുമാപ്നോതി'
'മൃത്യോഃ സ മൃത്യുമാപ്നോതി'

ഇതുകൊണ്ട് യഥാർത്ഥത്തിൽ ഈശ്വരാത്മാക്കൾക്കു തമ്മിൽ ഭേദമില്ലെന്നും ഈശ്വരൻ ഒന്നേ ആത്മാവായിട്ടുള്ള എന്നു അറിയുന്നവൻ മാത്രമെ ജ്ഞാനിയായി സംസാരചക്രത്തിൽപെട്ടു തിരിയാതെ മുക്തനായി ഭവിക്കുന്നുള്ളു എന്നും ഫലിക്കുന്നു. ഈശ്വരൻ ഒരാറം തന്നെ ആത്മസ്വരൂപനായി അന്തര്യാമിയായി സർവസംസാരചക്രവും തിരിക്കുന്നു എന്നുള്ളതു ഗീതയിൽ;

'ഈശ്വരഃ സർവഭൂതനാം
ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവഭൂതാനി
യന്ത്രാരൂഢാനി മായയാ'

എന്ന് വിശദപ്പെടുത്തിയിരിക്കുന്നു.

ജ്ഞാനാദിലക്ഷണ ഭേദം നിമിത്തം അനേകം ആത്മാക്കളുണ്ടെന്നുള്ളത് വാസ്തവത്തിൽ ഭ്രമം മാത്രം. ദേഹേന്ദ്രിയമനോബുദ്ധ്യഹംകാരങ്ങൾ എന്ന് ഒരു വകയും തദ് വ്യതിരിക്തനായ ആത്മാവ് എന്നു മറ്റൊരു വകയും ആകെ രണ്ടിനമേ ഉള്ളു. ബുദ്ധ്യാദികളുടെ സമാഹാരം (സങ്കലനം) നിമിത്തം ഉണ്ടാകുന്ന അഹങ്കാരം (താനെന്ന ഭാവം) മമകാരം (എന്റേതെന്ന ഭാവം) തുടങ്ങിയ വിപരീതബോധം (അസത്യമായ ജ്ഞാനം) പ്രവാഹരൂപമായി തുടങ്ങിയിരിക്കുന്നത് യാതൊന്നുണ്ടോ അത് നിത്യവിജ്ഞാനാത്മാവായ ഈശ്വരനാകുന്ന അന്തര്യാമിയാൽ പ്രകാശിപ്പിക്കപ്പെട്ടുകൊണ്ട് ബീജബീജിസ്വഭാവമായി

വിത്തും വൃക്ഷവും എന്നപോലെ അന്യോന്യാശ്രമായി ചമഞ്ഞതാണ് സംസാരി; അല്ലാതെ അതൊരാത്മാവല്ല. അനിത്യവിജ്ഞാനമായ ഒരു അഹങ്കാരമമകാര ബോധപരമ്പരാവിലാസം മാത്രമാണ് ഈ അയഥാർത്ഥം തുടർന്നുകൊണ്ടുപോകുന്നത്. ഇത് തന്നെ സംസാരം. ഈവക അയഥാർത്ഥ ബോധത്തിന്റെ വേർപാടു തന്നെ മോക്ഷം. ഇങ്ങനെ ഈശ്വരനിൽ നിന്ന് അന്യമായ വസ്തുജാലം മൂന്ന് തരമേ ഉള്ളു; 1. മൃല്ലേപം പോലെ (മൺപുരട്ടിയ പോലെ) അത്രക്ക് ക്ഷണഭംഗുരമായ ക്രിമികീടാദികൾ 2. അല്പം കൂടി സ്ഥായിയാണെന്നു വിചാരിക്കത്തക്ക ദേവപിതൃമനുഷ്യാദികൾ 3. കുറേക്കൂടി സ്ഥായിയായ ആകാശാദി ഭൂതസമാഹാരം; നാലാമതൊരിനം ഇല്ല. ഇവയ്ക്കെല്ലാം പ്രവൃത്തിനിവൃത്ത്യാദി ചൈതന്യദായിയായ ഒരാത്മാവ് ഈശ്വരൻ ഒരുത്തൻ മാത്രമാണ്. അന്യന്മാർക്ക് സുഖദുഃഖാദികൾക്ക് കാരണഭൂതനായ ഈശ്വരന് സുഖദുഃഖാദി യോഗം ഉണ്ടാകുന്നതല്ല. ഈശ്വരനിൽ സുഖദുഃഖാദികൾ ഉണ്ടെന്ന് തോന്നുന്നത് സംസാരികളുടെ ദൃഷ്ടിക്കുറവുകൊണ്ട് മാത്രമാണ്, സൂര്യൻ ലോകത്തിന്റെ പ്രകാശത്തിനും അന്ധകാരത്തിനും കാരണഭൂതനാണ്. എന്നാൽ സൂര്യൻ നിത്യപ്രകാശനാണ് എങ്കിലും ലോകരുടെ ദൃഷ്ടിവിപര്യം നിമിത്തം ഉദയാസ്തമയാഹോരാത്രാദികൾക്ക് കർത്താവായി ആരോപിക്കപ്പെടുന്നു. ലോകത്തിൽ തന്നെ ചികിത്സാസരണിയിൽ കഠിനമായ ശസ്ത്രക്രിയാവസരത്തിൽ മോഹ'നൌഷധം കൊടുത്തു മയക്കിക്കഴിഞ്ഞാൽ ശരീരമാത്രബദ്ധമായ ഞാൻ' സുഖദുഃഖാദിയൊന്നും അറിയുന്നില്ലല്ലോ. ഇത് മോഹനം കൊണ്ട് ശരീരബന്ധത്തിൽ നിന്ന് അല്പം നേരത്തേക്ക് ശരീരയെ വേർതിരിച്ചതിനാലാണ്. ഇക്കണക്കിന് ഒരിക്കലും തന്നെ മമതാദിബന്ധം ഇല്ലാത്ത ഈശ്വരനുണ്ടോ ശരീരജമായ സുഖദുഃഖാദ്യനുഭവം കാണുക. ക്ലോറോഫാറം എന്ന് പേരായ ഈ ഔഷധം ഉണ്ടാകുന്നതിന് മുമ്പ് യാതൊരു ഔഷധസഹായവുമെന്നിയെ വിശ്യവിദ്യ (Mesmerism) യോഗാഭ്യാസസിദ്ധിയിലെ വശിത്വം കൊണ്ട് ഈ ഫലം സാധിച്ചുവന്നിരുന്നത് പ്രസിദ്ധമാണ്. ചുരുക്കത്തിൽ ലോകത്തിൽ ജ്ഞാനവും ആ ജ്ഞാനവും സുഖദുഃഖസ്മരണാദികളും ഉണ്ടാകാൻ നിമിത്തമായ് കരുതുന്ന ഈശ്വരനിൽ ബുദ്ധിവൈപരീത്യം

നിമിത്തം സുഖദുഃഖാദികൾ ഉണ്ടെന്നുള്ളബോധം കേവലം തോന്ന ലാകുന്നു.

'ഘനച്ഛന്ന ദൃഷ്ടിർഘനച്ഛന്നമാർക്കം
യഥാ മന്യതെ നിഷ്പ്രഭം ചാതിമൂഢം
തഥാ ബദ്ധവദ് ഭാതി യോ മൂഢബുദ്ധേഃ
സ നിത്യോപലബ്ധി സ്വരൂപോ ƒഹമാത്മാ'

എന്ന് ഹസ്താമലകീയ സ്തോത്രത്തിൽ കാണുന്നതുപോലെ തങ്ങളുടെ ദൃഷ്ടി മേഘത്താൽ മറഞ്ഞിരിക്കേ സൂര്യൻ പ്രകാശ ശൂന്യനാണെന്ന് വിചാരിക്കുന്നത് മൂഢമായ പ്രേക്ഷകരുടെ ദൃഷ്ടിക്ക് സംഭവിച്ച കുറവുകൊണ്ടല്ലാതെ പരമാർത്ഥത്തിൽ സൂര്യന് മേഘത്താൽ ഛാദനം ഭവിക്കുന്നില്ലല്ലോ.

ഈ തത്വം കാശ്മീരം മുതലായ അത്യുന്നത പ്രദേശങ്ങ ളിൽ സഞ്ചരിക്കുന്നവർക്ക് പ്രത്യക്ഷാനുഭവമുള്ളതാണ്. ഞാനൊരിക്കൽ ജമ്ബുവിൽ നിന്ന് 200 മൈൽ ദൂരെയുള്ള ശ്രീനഗരത്തിലേക്ക് യാത്ര പോകുമ്പോൾ ഈ രണ്ടവസ്ഥയും കണ്ടിട്ടുണ്ട്. ജമ്ബുവിൽ നിന്നും വളരെ വളരെ ഉച്ചത്തി ലുള്ള ഒരു നഗരമാണ് ശ്രീനഗരം. ഏകദേശം പകുതിവരെ യായപ്പോൾ ചന്ദ്രപ്രഭാനദീപരിസരങ്ങളിൽ വച്ചു വലുതായ മഴയും കാററും ആരംഭിച്ചു. സ്പെഷ്യൽ കാറിലായിരുന്നു യാത്ര; അതിനാൽ മഴക്കാറു വേഗത്തിൽ പാഞ്ഞു വരുന്നതും വർഷിക്കുന്നതും തെളിയുന്നതും പ്രത്യക്ഷമായിരുന്നു. കാർ മേഘത്തിൻെറ ഇടയിൽ കൂടി പോകേണ്ടിവന്നതിൽ വളരെ വിഷമിച്ചു. മേഘപംക്തികളുടെ കീഴിലായിരുന്നിടത്തോളം സൂര്യരശ്മികൾ തീരെ കാണാൻ വഹിയാതേയും നാലുവശവും പർവതപ്രദേശങ്ങളിലെ താഴ്വരകളാൽ ചുററപ്പെടുകയാൽ ഏകാന്തത്തിൽ പെട്ടു വലയേണ്ടതായും വന്നു. കാറിലെ ലൈ ററുകളുടേയും ഇടക്കിടക്കുള്ള മിന്നൽ കൊടിപ്പാറുകളുടേയും പ്രകാശംകൊണ്ടുമാത്രമെ മാർഗദർശനം ശക്യമായിരുന്നുള്ളു. ഒരു ഇരുപത്തഞ്ചുനാഴികയോളം ഈ രീതിയിൽ യാത്ര തുടർ ന്നുപോകവെ വല്ലവിധത്തിലും വാഹനമായ കാറ് മഴക്കാറിൻെറ നിരയിൽ നിന്നും മുകളിലായിത്തുടങ്ങി. ക്രമേണ സൂര്യപ്ര കാശവും തെളിഞ്ഞുകാണാറായി. അപ്പോഴും പുറകോട്ടായി കീഴ്പ്പോട്ടു നോക്കിയാൽ മേഘങ്ങൾ ചുററിച്ചുഴന്ന് മഴപെയ്യു ന്നതും ഇടയ്ക്കു തീപ്പെട്ടിക്കോലുരച്ചപോലുള്ള മിന്നൽ

വെളിച്ചവും ഇടിമുഴക്കവും കേരക്കാമായിരുന്നു. ഏകദേശം മദ്ധ്യാഹ്ന സമയമായിരുന്നതിനാൽ ക്രമം കൊണ്ട് ചണ്ഡരശ്മിയുടെ ഉച്ചണ്ഡമായ പ്രതാപം കാറിന്റെ ഓട്ടത്തിലുള്ള കാററു വീശുകയാൽ മാത്രം സഹ്യമായി ചമഞ്ഞു. ആ സ്ഥലത്തു നിന്നു നോക്കിയാൽ കീഴ്പ്പോട്ടും, മേല്പോട്ടും ഉള്ള കാഴ്ചകരം പ്രകൃതി മഹത്ത്വത്തിന് അത്യത്ഭുതമായ ഉദാഹരണമായിരുന്നു എന്നേ പറയാൻ തരമൊള്ളു. ഇത്രയും കൊണ്ട് എത്രയെത്രയോ അത്യുന്നതസ്ഥാനത്ത് സർവകർമ്മസാക്ഷി ജഗച്ചക്ഷുസ്സായി ജ്യോതിർമ്മയനായി പ്രകാശിക്കുന്ന ആദിത്യന്നു മേഘങ്ങളെ കൊണ്ട് ആഭരണമോ ഭംഗമോ ഉണ്ടായിട്ടില്ലെന്നുള്ളത് വ്യക്തമായി. ഈ സംഭവം കണ്ടപ്പോരം കുട്ടിക്കാലത്ത് പഠിച്ചിട്ടുള്ള കുമാരസംഭവത്തിലെ—

‘ഉദ്വേജിതാ വൃഷ്ടിഭിരാശ്രയന്തെ
ശൃംഗാണി യസ്യാതപവന്തി സിദ്ധാഃ’

എന്ന ശ്ലോകാർദ്ധം ഓർമ്മവന്നു. ഇതുപോലെ തന്നെ ജഗദീശ്വരന് ആവരണ രൂപമായ ദുഃഖവും തദ്ഭംഗരൂപമായ സുഖവും ഉണ്ടെന്നുവിചാരിക്കുന്നു. ഇപ്രകാരം നിത്യശുദ്ധനും നിത്യമുക്തനുമായുള്ള ഈശ്വരനിൽ സംസാരിത്വം ആരോപിക്കുന്നത് ജനങ്ങളുടെ അവിദ്യകൊണ്ടാണെന്ന് സിദ്ധിക്കുന്നു. ഈ രീതിയിൽ ഈശ്വരൻ ഉണ്ടെന്നും അദ്ദേഹം നിത്യവിജ്ഞാനാനന്ദ സ്വരൂപനും നിത്യശുദ്ധമുക്തസ്വഭാവനും സംസാരികളുടെ കർമ്മഫല ദാതാവും സർവ്വാന്തര്യാമിയും ആണെന്നു സർവസമ്മതമായി. ഇനി പ്രസ്തുതത്തിലേയ്ക്കു നോക്കാം.

അവിദ്യയെന്നു പറയപ്പെടുന്ന അജ്ഞാനത്തിന്റെ സമഷ്ടിവ്യഷ്ടികൊണ്ടാണ് ജീവേശ്വരഭേദം സിദ്ധിക്കുന്നതെന്ന് വന്നുവല്ലൊ. ഈ അജ്ഞാനത്തിന് ആവരണം എന്നും വിക്ഷേപം എന്നും രണ്ടു ശക്തിയുണ്ട്. ആവരണം അത്യല്പമായിട്ടുള്ളതും ഉള്ള മേഘം, തന്നെ അപേക്ഷിച്ച് അനേകം യോജനായതമായ മഹത്തായ ആദിത്യമണ്ഡലത്തെ കാണികളുടെ ദൃഷ്ടിയിൽ നിന്നും മറച്ചു കാണാതാക്കും പോലെ അല്പമായ അജ്ഞാനം അപരിഛിന്നമായി അസംസാരിയായ ആത്മാവിനെ കാണികരംക്ക്, വിചാരകന്മാർക്ക് (സംസാരികരംക്ക്) അവരുടെ ബുദ്ധിയെ മറച്ചു കാണാതാക്കുന്നു. ഇങ്ങനെയുള്ള ആവരണം നിമിത്തമാണ് രജ്ജുവിൽ സർപ്പമെന്നുള്ള

സമ്ഭാവന (ഊഹം) പോലെ ആത്മാവിൽ കർത്തൃത്വം ഭോക്തൃത്വം തുടങ്ങിയ ക്ഷുദ്ര (തുഛമായ) രൂപമായ സംസാരം ഉണ്ടെന്നു തോന്നുന്നത്.

വിക്ഷേപം രജ്ജുവാണെന്നുള്ള യഥാർത്ഥ ജ്ഞാനമില്ലാത്ത അവസ്ഥ എങ്ങിനെ സർപ്പം മുതലായ ആകൃതിയേയും തദനുസാരിയായ ഭയസംഭ്രമാദിയേയും ഉണ്ടാക്കിയിരിക്കുന്നുവോ അതുപോലെ തന്നാൽ (അജ്ഞാനത്താൽ) ആവൃതമായ (ആവരണം ഛാദനം ചെയ്യപ്പെട്ടതായ) ആത്മാവിൽ ആകാശാദി പ്രപഞ്ചത്തെ വിക്ഷേപണംചെയ്ത ഉണ്ടെന്നു തോന്നിക്കുന്ന ശക്തി. മനസ്സിൻെറ വികാരവിശേഷം ആകുന്ന വിക്ഷേപശക്തിയാണ് സൂക്ഷ്മശരീരമായ ഈ ലിംഗം (മനസ്സ്) മുതല്ക്ക് ബ്രഹ്മാണ്ഡം വരെയുള്ള സമസ്തപ്രപഞ്ചത്തെയും ആവിർഭവിപ്പിക്കുന്നത്.

ആവരണം, വിക്ഷേപം എന്നീ ശക്തി ദ്വയത്തോടു കൂടിയ അജ്ഞനത്താൽ ഉപാധിമത്തായ അജ്ഞാന സംസൃഷ്ടമായ ചൈതന്യം അതിൻെറ പ്രാധാന്യം കൊണ്ട് നിമിത്തകാരണമായും പ്രധാനപ്പെട്ട കർത്തൃത്വരൂപമായും (ഘടാതികൾക്ക് അചേതനമായ ദണ്ഡം പോലെയല്ല ചേതനമായ കുലാലാദിപോലെ) അപ്രകാരം ഉള്ള താൻ തന്നെ ഉപാധിയായിരുന്നുകൊണ്ട് ഉപാദാന കാരണമായും (ഘടത്തിന് മൃത്തുപോലെ) സ്വരൂപ കാരണമായും ഭവിക്കുന്നു. ലൂത (ചിലന്തി-വല കെട്ടുന്ന ജന്തു) താൻ പ്രധാനമായിരുന്നു നിമിത്തവും കർത്താവും തൻെറ ശരീരപ്രധാനമായിരുന്നു അതിൽ നിന്നും വലയ്ക്കുള്ള നൂലിന് ഉപാദാനകാരണമായും ഭവിക്കുന്ന വസ്തുത സ്വഭാവത്തിന് വിരുദ്ധമല്ലല്ലോ. ഇങ്ങനെ അജ്ഞാനോപഹിത ചൈതന്യമാണ് ജഗത്തിൻെറ കർത്താവും ജഗത്തിൻെറ ഉപാദാനവും എന്നു സിദ്ധിച്ചു. ഈവക സൃഷ്ടി (പഞ്ചീകരണം) ക്രമത്തിൽ നിന്നു ആദ്യമായി ആകാശാദി ഭൂതോൽപത്തിയേയും* അനന്തരം സൂക്ഷ്മശരീരം എന്നിവയുടെ ഉൽപത്തിയേയും വിശദമാക്കാം.

മുൻ പറഞ്ഞ വിക്ഷേപശക്തി തമഃ പ്രധാനമാണ്; സത്ത്വവും രജസ്സും അവിടെ പേരിനുമാത്രമേ ഉള്ളൂ.

സൃഷ്ടിക്രമം

ഈ വിധം തമഃ പ്രധാനമായ വിക്ഷേപ ശക്തിയോടു കൂടിയ അജ്ഞാനോപഹിതമായ ചൈതന്യത്തിൽ

*പാഞ്ചഭൌതികമായ പ്രപഞ്ചത്തിൻെറ ആദിമാവസ്ഥയായ അവ്യക്ത പിണ്ഡരൂപം, Primordial nebulous state.

(ആത്മാവിൽ) നിന്നും ആദ്യം ആകാശവും ആകാശത്തിൽ നിന്നു വായുവും വായുവിൽ നിന്നു അഗ്നിയും അഗ്നിയിൽ നിന്നു അപ്പുകളും അപ്പുകളിൽ നിന്നു പൃഥിവിയും പൃഥിവിയിൽ നിന്നു ഓഷധികൾ വനസ്പതികൾ മുതലായവയും ആയി സൂക്ഷ്മത്തിൽ നിന്നും അനുക്രമമായി സ്ഥൂലത്തിലേക്ക് ആകൃതിപ്പെടുന്നു. ഈവിധമുള്ള വസ്തുതത്ത്വത്തിന്:-

'ഏതസ്മാദാത്മന ആകാശഃ സമ്ഭൂതഃ'

എന്നിത്യാദി ശ്രുതി പ്രമാണമാകുന്നു. ഈ ആകാശാദികൾ തമഃ പ്രാധാന്യമുള്ള വിക്ഷേപശക്തി നിമിത്തം സംഭവിക്കയാൽ ഇവയെ ജഡങ്ങൾ എന്നു പറയുന്നു. ഇങ്ങനെ സൃഷ്ടികാലത്തിൽ അജ്ഞാനത്തിൽ ചേർന്നു കിടക്കുന്ന സത്ത്വരജസ്തമോഗുണങ്ങൾ കാര്യഭൂതങ്ങളായ ജഡങ്ങൾ മുതലായവയിലെ ജാഡ്യരൂപമായും മററും വെളിവാകുന്നു. ഈ ആകാശാദികൾ തന്നെ സൂക്ഷ്മരൂപമായുള്ളവ അപഞ്ചീകൃതഭൂതങ്ങൾ എന്നും തന്മാത്രങ്ങൾ എന്നും വ്യവഹരിക്കപ്പെടുന്നു. ഈ അപഞ്ചീകൃതങ്ങളായ പഞ്ചഭൂതതൻമാത്രങ്ങളിൽ നിന്നാണ് സൂക്ഷ്മശരീരം (മനസ്സ്-ലിംഗ ശരീരം) ഉണ്ടാകുന്നത്. ഈ സൂക്ഷ്മ ശരീരത്തിനു 17 അവയവങ്ങൾ ഉണ്ട്. ജ്ഞാനേന്ദ്രിയം അഞ്ചും ബുദ്ധിമനസ്സുകൾ രണ്ടും കർമ്മേന്ദ്രിയം അഞ്ചും വായുക്കൾ അഞ്ചും ഇങ്ങനെ 17 അവയവങ്ങൾ. ജ്ഞാനേന്ദ്രിയങ്ങൾ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വാ, ഘ്രാണം എന്നിവയാണ് ബുദ്ധി നിശ്ചയാത്മകമായ അന്തഃകരണവൃത്തിയാകുന്നു. മനസ്സ് സങ്കൽപ വികൽപാത്മകമായ അന്തഃകരണവൃത്തിയാകുന്നു. ചിത്തം എന്നും അഹങ്കാരം എന്നും ഉള്ളവ രണ്ടും മനസ്സും ബുദ്ധിയും ആകുന്ന അന്തഃകരണ വൃത്തിയിൽ തന്നെ ഉൾപ്പെട്ടവയാകയാൽ പ്രത്യേകം ഗണിച്ചില്ലന്നേ ഉള്ളൂ. ശ്രോത്രാദികളുടെ സാത്ത്വികാംശങ്ങളിൽ നിന്നും ആവിർഭവിക്കുന്ന ബുദ്ധ്യാദ്യന്തഃകരണവൃത്തികൾ സമസ്തങ്ങളായ (ഒന്നുചേർന്നുള്ള) ആകാശാദി സാത്ത്വികാംശങ്ങളിൽ നിന്നും ഉദിക്കുന്നു. ജ്ഞാനേന്ദ്രിയങ്ങൾ ആകെ സമർപ്പിക്കുന്ന വിഷയങ്ങൾ മനനം ചെയ്യുവാനും (ക്രിതു) മനസ്സും ബുദ്ധിയും ഓരോന്നേ ഉള്ളൂ എന്നതുകൊണ്ടാണ് ഈ ബുദ്ധിമനസ്സുകൾ സമസ്തങ്ങളായ സാത്ത്വികാംശങ്ങളിൽ നിന്ന് ഉദിക്കുന്നതായി പറഞ്ഞത്. ജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിമനസ്സുകളും പ്രകാശാത്മകങ്ങളാകയാലാണ് സാത്ത്വികാംശകാര്യമായി

തീർന്നത്. നിശ്ചയാത്മകമായ അന്തഃകരണവൃത്തിയാകുന്ന ബുദ്ധി ജ്ഞാനേന്ദ്രിയത്തോടുകൂടി ചേർന്നാൽ വിജ്ഞാനമയ കോശമായി ഭവിക്കുന്നു.

ഈ വിജ്ഞാനമയകോശത്തെത്തന്നെ കർത്തൃത്വം, ഭോക്തൃത്വം, സുഖിത്വം, ദുഃഖിത്വം എന്നു തുടങ്ങിയ അനേകം അവസ്ഥകളിലെ അഭിമാനം നിമിത്തം യഥോചിതം ഇഹലോകത്തിലും പരലോകത്തിലും കർമ്മവശാൽ സഞ്ചരിക്കുന്നതായി പറയുന്നു. സങ്കല്പവികല്പാത്മകമായ അന്തഃകരണവൃത്തി രൂപമായ മനസ്സ് ജ്ഞാനേന്ദ്രിയങ്ങളോടുകൂടി ചേർന്നാൽ മനോമയമായിത്തീരുന്നു.

വാക്,പാണി,പാദ,പായു,ഉപസ്ഥം എന്നിവ കർമ്മേന്ദ്രിയങ്ങൾ ആകുന്നു. ഈ കർമ്മേന്ദ്രിയങ്ങൾ അഞ്ചും ആകാശാദികളുടെ ഒന്നിനൊന്നു ചേരാതെ പ്രത്യേകമായുള്ള തേജോംശങ്ങളിൽ നിന്നും ക്രമേണ ആവിർഭവിക്കുന്നു. വായുക്കൾ, പ്രാണൻ, അപാനൻ, ഉദാനൻ, സാമാനൻ എന്നീ വിധമാണ് അഞ്ച് ആയത്. അതിൽ പ്രാണൻ പ്രാഗ്ഗമനശീലനായി നാസികയുടെ അററത്തിൽ വർത്തിക്കുന്നവനും അപാനൻ പുറത്തേയ്ക്ക് ഗമനശീലനായി പായു തുടങ്ങിയ സ്ഥാനങ്ങളിൽ ഇരിക്കുന്നവനും വ്യാനൻ (വിഷ്വക്കായി സർവത്ര ഗമനമുള്ളവനായി) അഖിലശരീരവർത്തിയായും ഉദാനൻ കണ്ഠസ്ഥാനവർത്തിയായി ഊർദ്ധ്വഗമനവാനും സമാനൻ ശരീരമധ്യഗതനായി ഭോജ്യപേയാദിസാധനങ്ങളെ സമീകരണം ചെയ്യുന്നവനും ആകുന്നു.

ഈ പ്രാണാദിപഞ്ചകം ആകാശാദിയിലെ ഒന്നുചേർന്നു കലർന്നിരിക്കുന്ന തേജോംശങ്ങളിൽ നിന്ന് ഉത്പന്നമാകുന്നു. ഇത് അഞ്ചും കർമ്മേന്ദ്രിയങ്ങളോടു ചേരുമ്പോൾ പ്രാണമയ കോശമായി ഭവിക്കുന്നു (ശരീരം ജീവചേഷ്ടയുള്ളതാകുന്നു). ഈ വായുപഞ്ചകം ക്രിയാത്മകമായതുകൊണ്ടാണ് ഇതിനെ രജോംശത്തിൽ നിന്ന് ഉണ്ടായതായി പറയുന്നത്. വിജ്ഞാനമയം, മനോമയം, പ്രാണമയം എന്ന കോശങ്ങളിൽവച്ചു വിജ്ഞാനമയം ജ്ഞാനശക്തിമാനായതുകൊണ്ട് കർത്താവും, മനോമയം ഇഛാശക്തിമാനാകകൊണ്ട് കരണ (സാധന)വും പ്രാണമയം ക്രിയാശക്തിമാനായതുകൊണ്ട് കാര്യരൂപവും ആകുന്നു. അതായത് വിജ്ഞാനമയനായ ജീവൻ ഇന്ദ്രിയങ്ങളാകുന്ന കാരണ

ഞരംവഴി പ്രാണാദികാര്യങ്ങരം നിർവഹിക്കുന്നു എന്നു സൂക്ഷ്മം. ഈ മൂന്നു കോശവും ചേർന്ന് ഒന്നായി സൂക്ഷ്മ ശരീരം എന്നുപറയപ്പെടുന്നു.

സ്ഥൂലശരീരത്തെപ്പററി നിരൂപണം ചെയ്യാം. സ്ഥൂല ഭൂതങ്ങരം പഞ്ചീകൃതങ്ങരം ആകുന്നു. പഞ്ചീകരണം എന്നാൽ ആകാശാദി പഞ്ചഭൂതങ്ങളിൽ ഓരോന്നിനേയും സമം രണ്ടായി ഭാഗിച്ച് ഇങ്ങനെ ആകെ പത്തു ഭാഗങ്ങരം ഉള്ളവയിൽ ആദ്യ ത്തെ അഞ്ചു ഭാഗങ്ങളെ സമമായി വീണ്ടും നാലായി ഭാഗിച്ച് ഈ നാലു ഭാഗങ്ങളിൽ ഓരോന്നിനേയും തൻേറതല്ലാത്തതായ മററു ഭൂതങ്ങളെ സമമായി ഭാഗിച്ചുവച്ചിട്ടുള്ള ഉത്തരാർദ്ധ ത്തോടു യോജിപ്പിക്കുകയാകുന്നു. ഇതിനാൽ ആകാശത്തിൻെറ ആദ്യാർദ്ധത്തിലെ നാലിൽ ഒന്നു വീതം വായു, അഗ്നി, അപ്പ്, പൃഥിവി എന്നിവയുടെ സമമായി പിരിച്ചു നിറുത്തി ട്ടുള്ള ഉത്തരാർദ്ധത്തോട് ചേർത്താൽ അത് ഒരു പഞ്ചീകര ണമായി. ഇങ്ങനെ വായ്വാദികളേയും പഞ്ചീകരണം ചെയ്തു നോക്കിയാൽ ആകെ അഞ്ചു പഞ്ചീകരണമാകും. പഞ്ചീകരണം ചെയ്താലും ചെയ്യില്ലെങ്കിലും, ആകാശാദിഭൂതങ്ങരം തന്നെയാകയാൽ ഈ പഞ്ചീകരണത്തിൻെറ ഫലം എന്താണെ ന്നു സംശയിക്കേണ്ട. അന്യോഽന്യസമ്മേളനം കൊണ്ടു പല സംസ്കാരങ്ങളും ഗുണങ്ങളും സ്ഥൂലത്തിനു സിദ്ധിക്കാനാണ് ഈ പഞ്ചീകരണം അതിപുരാതനമായി ശ്രുതിയിൽ ഈ സ്ഥാനത്തിൽ ഒരു ത്രിവൃത്കരണം കാണുന്നുണ്ട്.

'താ സാമൈകൈകാം ത്രിവൃതം ത്രിവൃതം കരവാണി'

തേജസ്സ്, അപ്പ്, അന്നം എന്നു മൂന്നു ഭൂതങ്ങളെ ആശ്രയിച്ച് ഓരോന്നിനേയും ആദ്യം സമാർദ്ധമായി ഭാഗിച്ചു വീണ്ടും ആദ്യത്തെ അർദ്ധത്തെ രണ്ടാക്കി ഓരോന്നിനേയും സ്വഭിന്നമായ അർദ്ധത്തോടു ചേർക്കയത്രേ ത്രിവൃത്കരണം.

ഇവിടെ അഞ്ചെണ്ണത്തിന് തക്കവിധം പഞ്ചീകരണമായി എന്നുമാത്രം വിശേഷം. ആകാശാദിഭാഗങ്ങളുടെ ആധിക്യം ഉള്ളതിനെ പഞ്ചീകൃതാകാശം എന്നുംമററും വ്യപദേശം ചെയ്യുന്നു. ഇങ്ങനെ പഞ്ചീകരണം ഉണ്ടാകുമ്പോരം ആകാശത്തിൽ ശബ്ദ വും വായുവിൽ ശബ്ദസ്പർശങ്ങളും അഗ്നിയിൽ ശബ്ദ സ്പർശരൂപങ്ങളും അപ്പുകളിൽ ശബ്ദസ്പർശരൂപരസങ്ങ ളും പൃഥിവിയിൽ ശബ്ദസ്പർശരൂപ രസഗന്ധങ്ങളും അഭി

വ്യക്തങ്ങളും ആകുന്നു. ഈ പഞ്ചീകൃതഭൂതങ്ങളിൽ നിന്നും ഭൂഃ ഭുവഃ സ്വഃ മഹഃ ജനഃ തപഃ സത്യം എന്നീവിധം ഉപര്യുപരിലോകങ്ങളും ഏഴും, അതല, വിതല, സുതല, രസാതല, തലാതല, മഹാതല, പാതാള എന്നീവിധം അധോലോകങ്ങളും ഏഴും ആയി 14 ലോകങ്ങളും ബ്രഹ്മാണ്ഡവും അവിടവിടെയുള്ള സ്ഥൂലശരീരങ്ങളും അവയ്ക്കു ഭോഗ്യങ്ങളായ അന്നപാനാദികളും ആവിർഭവിക്കുന്നു മേല്പോട്ടു. മേല്പോട്ടുള്ള ലോകങ്ങളെപ്പററിയും അവിടെ ഉള്ള ആളുകളെപ്പററിയും ഭുവാദിസംജ്ഞകൾ ഉണ്ടാകുന്നതിനുള്ള കാരണങ്ങളെപ്പററിയും യോഗയാജ്ഞവല്ക്യൻ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

'ഭവന്തിചാസ്മിൻ ഭൂതാനിസ്ഥാവരാണി ചരാണി ച
തസ്മാദ് ഭൂരിതി വിജ്ഞേയാപ്രഥമാ വ്യാഹൃതിഃസ്മൃതാ 1
ഭവന്തി ഭൂയോ ഭൂതാനി ഉപഭോഗക്ഷയേ പുനഃ
കല്പാന്തെ ഉപഭോഗായഭുവസ്തസ്മാത പ്രകീർത്തിതാ 2
ശീതോഷ്ണവൃഷ്ടി തേജാംസിജായന്തെ താനി വൈ സദാ
ആലയഃ സുകൃതീനാം ചസ്വർല്ലോകസ്സ ഉദാഹൃതഃ 3
അധരോത്തരലോകേഭ്യോമഹാംസ്തു പരിപാലിതഃ
ഹൃദയം സർവലോകാനാംമഹസ്തേന നിഗദ്യതെ 4
കല്പദാഹപ്രലീനാസ്തുപ്രാണിനസ്തു പുനഃ പുനഃ
ജായന്തേതു പുനഃ സർഗേ ജനസ്തേന നിഗദ്യതേ 5
സനകാദ്യാസ്തപസ്സിദ്ധായേ ചാന്യേ ബ്രഹ്മണസ്സുതാഃ
അധികാരനിവൃത്താശ്ചതിഷ്ഠന്ത്യസ്മിംസ്തതസ്തപഃ 6
സത്യം തു സപ്തമോ ലോകോബ്രഹ്മണസ്തദനന്തരം
സർവേഷാം ചൈവ ലോകനാനാംമൂർദ്ധിനി സന്തിഷ്ഠതേ സദാ 7
ജ്ഞാനകർമ്മസു നിഷ്ഠാനാംതഥാ സത്യസ്യ ഭാഷണാത്
പ്രാപ്യതേ ചോപഭോഗാർത്ഥംപ്രാപ്യ ന ച്യവതെ പുനഃ 8
തത് സത്യം സപ്തമോ ലോകസ്തത ഊർദ്ധ്വം ന വിദ്യതെ.'

അധോലോകങ്ങളായ അതലാദികളെപ്പററി പാദ്മപുരാണത്തിൽ :-

''പാതാളാനി ച സപ്തൈവമുനയഃ സമ്പ്രചക്ഷതെ
അതലം വിതലം ചൈവസുതലം ച തലാതലം

മഹാതലം ച വിഖ്യാതം തതോ ജ്ഞേയം രസാതലം
തതഃ പാതാളമിത്യേവംസപ്ത പാതാളസംജ്ഞകാഃ
ഏതേ സ്വർഗാധികസുഖാ ബിലസ്വർഗാഃ പ്രകീർത്തിതാഃ
സമൃദ്ധവേനോദ്യാനവിഹാരക്രോഡചത്വരാഃ''

സ്ഥൂലശരീരങ്ങൾ നാലുതരം ഉണ്ട്; (1) ജരായുജം (മനുഷ്യപശ്വാദിശരീരം) (2) അണ്ഡജം (പക്ഷി പന്നഗാദിശരീരം) (3) ഉദ്ഭിജ്ജം (ഭൂമിയിൽനിന്നും മുളച്ചു പൊങ്ങിവരുന്ന (വൃക്ഷലതാദി ശരീരം) (4) സ്വേദജം (പുഴു, കൊതുക് തുടങ്ങിയ ശരീരം). ഈ ശരീരങ്ങൾ, വൃക്ഷങ്ങൾ, ജലങ്ങൾ എന്നിവ പോലെ ഒററ ഒററയ്ക്കായി വ്യഷ്ടിയായി അനേകങ്ങളും സമഷ്ടിയായി അഖണ്ഡമായി ജലാശയം പോലെയും വനം പോലെയും ഒന്നായും ഇരിക്കുന്നു. ഇതിൽ സമഷ്ടി സ്ഥൂലശരീരത്താൽ ഉപാധിപ്പെട്ട ചൈതന്യത്തെ വൈശ്വാനരൻ അല്ലെങ്കിൽ വിരാട്ട് എന്ന് പറയുന്നു.

അന്നവികാരം നിമിത്തം അന്നമയകോശം എന്നു പറയപ്പെടുന്നു. സ്ഥൂലമായ പ്രത്യക്ഷമായ ഭോഗങ്ങൾക്ക് ആലയമാകയാൽ ഈ സ്ഥൂലശരീരം ജാഗ്രദവസ്ഥയിലുള്ളതെന്നും പറയപ്പെടുന്നു. പ്രത്യേകം പ്രത്യേകം ഉള്ള ഓരോ വൃഷ്ടി സ്ഥൂല ശരീരത്തോടും ഉപാധിയായി സ്വീകരിച്ചുള്ള ചൈതന്യം, സൂക്ഷ്മശരീരാഭിമാനം വിടാതെ സ്ഥൂലശരീരത്തിൽ പ്രവേശിച്ചിരിക്കയാൽ, വിശ്വൻ എന്ന് വ്യവഹരിക്കുന്നു. ഈ വിശ്വൻെറ വ്യഷ്ടിസൂക്ഷ്മശരീരം അന്നവികാരമാകയാൽ അന്നമയകോശവും ജാഗ്രത്തം ആകുന്നു. ഇങ്ങനെ സമഷ്ടി സ്ഥൂലാഭിമാനിയായ വൈശ്വനരനും വ്യഷ്ടിസ്ഥൂലാഭിമാനിയായ വിശ്വനും സകല സ്ഥൂലവിഷയങ്ങളേയും അനുഭവിക്കുന്നു. ഈ അനുഭവത്തിൽ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ആസ്വദിക്കാൻ അതാത് ഗുണസ്വഭാവം അനുസരിച്ച് ദിക്, വായു, സൂര്യൻ, വരുണൻ, അശ്വനികൾ എന്നീ അഭിമാനിദേവതകളാൽ ശ്രോത്രാദീന്ദ്രിയങ്ങളുടെ പ്രേരണയും നിയമനവും ആവശ്യപ്പെടുന്നു. ഇതുപോലെ വാഗാദികർമ്മേന്ദ്രിയങ്ങളാൽ വചനം, ആദാനം, ഗമനം, വിസർജനം, രതി എന്നിവയനുഭവിക്കാൻ അഗ്നി ഇന്ദ്ര ഉപേന്ദ്ര യമ പ്രജാപതി ദേവതകളാൽ പ്രേരണയും നിയമനവും ആവശ്യപ്പെടുന്നു. ഇക്കണക്കിന് മനോബുദ്ധ്യഹങ്കാരചിത്തങ്ങളാകുന്ന അന്തരീക്ഷങ്ങൾക്ക് ചന്ദ്രൻ, ചതുർമ്മുഖൻ, ശങ്കരൻ, അച്യുതൻ എന്നീ ദേവതകളാൻ പ്രേരണയും നിയമനവും

ഉണ്ടായി. സങ്കല്പം നിശ്ചയം അഹങ്കാരഗോചരം ചിന്താഗോചരം എന്നിവയെ സാധിക്കുന്നു. ഈ വിശ്വവൈശ്വാനരന്മാർക്ക്, സ്ഥൂലവ്യഷ്ടിസമഷ്ടികൾക്ക് എന്നപോലെ, പരമാർത്ഥത്തിൽ അഭേദം തന്നെയാണുള്ളത്. ആകപ്പാടെ കാരണപ്രപഞ്ചം, സൂക്ഷ്മപ്രപഞ്ചം, സ്ഥൂലപ്രപഞ്ചം എന്നീ മൂന്ന് പ്രപഞ്ചങ്ങളേയും വ്യഷ്ടിയായി കരുതുമ്പോൾ സമഷ്ടിയായ ഇവയെല്ലാം ചേർന്ന് ഒരു മഹാപ്രപഞ്ചം ഉണ്ടാകുന്നു. അനേകം വനങ്ങൾ ചേർന്ന് ഒരു മഹാവനവും. ജലാശയങ്ങൾ ചേർന്ന് ഒരു മഹാജലാശയവും ഉണ്ടാകാമല്ലോ. ഈ മഹാപ്രപഞ്ചമാകുന്ന ഉപാധിയിൽ പ്രവേശിച്ചു വൈശ്വാനരർ മുതൽ ഈശ്വരൻ വരേയുള്ള ചൈതന്യം, ആകെ അവാന്തരവനദേശങ്ങളിൽ വ്യാപിച്ചതും അവാന്തര ജലാശയങ്ങളിൽ പ്രതിഫലിച്ചതും ആയ ആകാശം എല്ലാം മഹാകാശം ഒന്നായിത്തീരുമ്പോലെ, അഖണ്ഡമായ മഹാചൈതന്യം യാതൊരു ഉപാധിയും കൂടാതെ കേവലബ്രഹ്മമായി പ്രകാശിക്കുന്നു. ഈ തത്ത്വം തന്നെയാണ് 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന ശ്രുതിയുടെ സാരം; ഇങ്ങനെ പരമാർത്ഥവസ്തുവായ ബ്രഹ്മത്തിൽ അവസ്തുവായ മഹാപ്രപഞ്ചം വരെ സമസ്തവും തോന്നുന്നത് തന്നെ ആരോപം.

ഇനി ഈ ആരോപം ഏതേതു മതക്കാർ എങ്ങിനെ എങ്ങിനെ, ഏതിനെ ഏതിനെ, ഈ പരമാർത്ഥവസ്തുവായ ബ്രഹ്മത്തിൽ ആരോപിച്ചു പുറപ്പെട്ടിരിക്കുന്നു എന്നു നോക്കാം. ഈ വക വിഷയങ്ങളിലെ ചിന്താശീലരെ അതിപ്രാകൃതരെന്നും പ്രാകൃതരെന്നും പരിഷ്കാരികൾ എന്നും തത്ത്വദർശികൾ എന്നും നാലായി പിരിക്കാം. എല്ലാവർക്കും ശ്രുതികൾ തന്നെ പ്രമാണം; എന്നാൽ വിവേകം ഇല്ലാത്തതിനാൽ, അഥവാ മുഴുവനെ ചിന്തിക്കാൻ ശേഷിയില്ലാത്തതിനാൽ പോരെങ്കിൽ ബുദ്ധിമാന്ദ്യത്താലും മററും, ശ്രുതി ശകലങ്ങളിലെ പ്രകരണവും സന്ദർഭവും ഉദ്ദേശവും അറിയാതെ പ്രമാണീകരിക്കുന്ന ഇവരുടെ പക്ഷം സ്വീകാര്യമല്ലെന്നു വ്യക്തമാകുന്നതാണ്. അതിപ്രാകൃതന്മാർ 'ആത്മാ വൈ പുത്രഃ' എന്നിത്യാദി ശ്രുതികൊണ്ട് പുത്രനെത്തന്നെ ആത്മാവായി സ്വീകരിച്ചു പ്രേമാതിശയം നിമിത്തം പുത്രന്റെ സന്തോഷത്തിൽ സന്തോഷവും സന്താപത്തിൽ സന്താപവും കാണുകയാൽ പുത്രൻ തന്നെയാണ് ആത്മാവെന്നു വിചാരിക്കുന്നു; അതാണ് ഇവരുടെ മതം. തന്റെ തന്നെ ദേഹം

ആണ്‌ ആത്മാവെന്നു പറയുന്ന ചാർവാകന്മാർ ഇവരേക്കാറം ഭേദം. പുത്രനെ ആത്മാവെന്നു പറയുന്നവർക്ക്‌ അപുത്രനായ ഒരുത്തന്‌ ആത്മാവില്ലാതെ വരുന്നത്‌ എത്ര കഷ്ടം! ചാർവാക ബൌദ്ധന്മാർ പ്രാകൃതന്മാരാകുന്നു ചാർവാകരിൽ തന്നെ അനേകം കൂട്ടരുണ്ട്‌ അവരിൽ ചിലർ–

നാലുതരം ആത്മാവാദികം 'സ വാ ഏഷ പുരുഷോऽന്നരസമയഃ'

ഇത്യാദി ശ്രുതികറം അനുസരിച്ചു സ്ഥൂലശരീരം തന്നെ ആത്മാവെന്നു പറയുന്നു. വീടു തീപിടിച്ചാൽ നിവൃത്തിയി ല്ലെങ്കിൽ പുത്രനെപ്പോലും പരിത്യജിച്ചു താൻമാത്രം പുറത്തു ചാടിപ്പോകുന്നതുകൊണ്ടും ഞാൻ സ്ഥൂലൻ ഞാൻ കൃശൻ എന്നിങ്ങനേയും മററും തൻെറ സ്ഥൂലത്തേപ്പററി അനുഭവം ഉള്ളതുകൊണ്ടും മററും ആണ്‌ അവർ സ്ഥൂലത്തെ ആത്മാവായി ഗണിക്കുന്നത്‌. മററു ചിലർ:–

'തേ ഹ പ്രാണാഃ പ്രജാപതിം പിതരമേത്യോചുഃ'

എന്നിത്യാദി ശ്രുതികറം അനുസരിച്ച്‌ ഇന്ദ്രിയങ്ങറം ഇല്ലെങ്കിൽ ശരീരത്തിനു പ്രവൃത്തിയില്ലാത്തതിനാൽ ഇന്ദ്രിയങ്ങളെത്തന്നെ ആത്മാവെന്നു വാദിക്കുന്നു. മൂന്നാമതു ചിലർ:–

'അന്യോऽന്തര ആത്മാ പ്രാണമയഃ'

എന്നിത്യാദിപ്രമാണത്താൽ, പ്രാണൻ ഇല്ലെങ്കിൽ ഇന്ദ്രിയങ്ങറംക്കു പ്രവൃത്തി സംഭവിക്കാത്തതുകൊണ്ടു പ്രാണനെ ആത്മാവെന്നു പറയുന്നു. നാലാമതു ചിലർ:–

'അന്യോന്തര ആത്മാ മനോമയഃ'

എന്നീ ശ്രുതിയാൽ മനസ്സ്‌ സുപ്തമായിരുന്നാൽ (വിരമിച്ചിരുന്നാൽ) പ്രാണാദികറം പ്രവർത്തിക്കാത്തതുകൊണ്ടും ഞാൻ സങ്കല്പിക്കുന്നു എന്നും മററും അനുഭവം ഉള്ളതുകൊണ്ടും മനസ്സുതന്നെ ആത്മാവെന്നു അഭിപ്രായപ്പെടുന്നു. പൊതുവെ ചാർവാകന്മാർ ശരീരാത്മവാദികളാണ്‌. ആ ശരീരം സൂക്ഷ്മ ശരീരമായ മനസ്സെന്നു കാണുന്നവരാണ്‌ ഈ ഒടുവിലത്തെ കൂട്ടർ; ഇവരും ഒരുതരം പ്രാകൃതന്മാർ തന്നെ. ജൈനർ:–

'അണോരണീയാൻ മഹതോ മഹീയാൻ'

എന്നീ ശ്രുതിയിൽ കാണുന്ന 'അണോഃ' 'മഹതഃ' എന്ന പദങ്ങളെ ഷഷ്ഠ്യന്തമായി സ്വീകരിച്ച്‌ അണുദേഹത്തിനു (ചെറിയ ശരീരത്തിന്‌) അണുവായും മഹാദേഹത്തിന്‌ (വലിയ ശരീരത്തിന്‌)

മഹത്തായും വിവരണം ചെയ്ത് ആത്മാവിനെ ശരീരവലിപ്പം അനുസരിച്ച് ചെറുതും വലുതുമായി വർണ്ണിക്കുന്നു. ഇവരും പ്രാകൃതന്മാർ തന്നെ. ബൌദ്ധരിൽ ചിലർ,

'അന്യോ ഽന്തര ആത്മാ വിജ്ഞാനമയഃ'

എന്ന ശ്രുതിയാൽ കർത്താവൊരാളില്ലാതെ കരണത്തിനു ശക്തിയുണ്ടാകാത്തതു നിമിത്തവും ഞാൻ കർത്താവ് ഞാൻ ഭോക്താവ് എന്നിത്യാദി അനുഭവം ഉള്ളത് ഹേതുവായും ബുദ്ധി തന്നെ ആത്മാവെന്നു വർണ്ണിക്കുന്നു. ബൌദ്ധന്മാരിൽ മററു ചിലർ 'അസദേവേദമഗ്രമാസീത്'' ഇത്യാദി ശ്രുതിയാലും സുഷുപ്തിയിൽ ഒന്നും ഇല്ലാത്തതുകൊണ്ടും സുഷുപ്തി കഴിഞ്ഞു എണീററവൻ ഞാൻ ഇല്ലായിരുന്നു എന്നു അനുഭവം പറകയാലും ശൂന്യം തന്നെ ആത്മാവെന്നു കാണുന്നു. ബൌദ്ധന്മാരെല്ലാം തങ്ങളുടെ അഭിപ്രായങ്ങൾക്കു അനുകൂലങ്ങളായ തത്വങ്ങൾ കരുതുന്ന ശ്രുതിവചനങ്ങളെ മാത്രം ആദരിക്കുന്നുണ്ട്, എന്നല്ലാതെ പൊതുവേയുള്ള സിദ്ധാന്തം എന്താണെന്നും മേല്പോട്ടുള്ള ശ്രുതിഗതികൾ ഏതു തരത്തിലാണെന്നും ശ്രദ്ധിക്കുന്നില്ല. മീമാംസകനായ പ്രഭാകരനും കാണാദഗൌതമീയരായതാർക്കികന്മാരും,

'അന്യോ ഽന്തര ആത്മാ ആനന്ദമയഃ'

എന്നിത്യാദി ശ്രുതിവചനങ്ങളാൽ ബുധ്യാദികളായ അന്തഃകരണങ്ങൾക്ക് അജ്ഞാനത്തിൽ ലയം വന്നു ജാഡ്യം വന്നുപോകുന്നതുകൊണ്ടും ഞാൻ അജ്ഞൻ ഞാൻ അജ്ഞാനി എന്നിത്യാദിയായ അനുഭവം നിമിത്തവും അജ്ഞാനം തന്നെ ആത്മാവെന്നു വാദിക്കുന്നു. ഇവർ ആത്മാവിനെ ആനന്ദരൂപമായി സ്വീകരിക്കുന്നു എങ്കിലും ചിദ്രൂപമാണെന്നു സമ്മതിക്കുന്നില്ല. ജ്ഞാനാശ്രയമായ ജഡത്തേയാണ് അവർ ആത്മാവെന്നു പറയുന്നത്. അത് അനാദിയെന്നു അഭിപ്രായപ്പെടുന്നു. ഈ വിധം ഉള്ളതു വാസ്തവത്തിൽ (സത്യം, ജ്ഞാനം) എന്നീ ശ്രുതി സമ്മതമായ ജ്ഞാനം അല്ലാത്തതിനാലാണ് അവർ അജ്ഞാനാത്മവാദികളായത്. മീമാസകരിൽ ഭാട്ടമതാനുയായികൾ,

'പ്രജ്ഞാന ഘന ഏവാനന്ദമയഃ'

എന്നിത്യാദി വചന പ്രമാണത്താൽ സുഷുപ്തിയിൽ പ്രകാശവും അപ്രകാശവും (ഞാനൊന്നും അറിയുന്നില്ലെന്നുള്ള അറിവാകുന്ന

പ്രകാശവും ഞാനൊന്നും അറിയുന്നില്ലെന്നുള്ള അജ്ഞാനവും) അനുഭവത്തിൽ കാണുന്നതിനാൽ അജ്ഞാനോപഹിതമായ ചൈതന്യമാണ് ആത്മാവെന്ന് വിശദപ്പെടുത്തുന്നു. പുത്രൻ, ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി, അജ്ഞാനം, അജ്ഞാനോപഹിത ചൈതന്യം, ശൂന്യം എന്നിവയിലോരോന്നും ആണ് ആത്മാവെന്ന് പ്രാകൃതന്മാരായ ഇവർ വാദിക്കുന്നു. ഇതിലേയ്ക്ക് ശ്രുതിവചനശകലങ്ങളെ വ്യാഖ്യാനാഭാസംകൊണ്ട് അവയുടെ പരമതാത്പര്യം എന്താണെന്ന് ധരിക്കാതെ അവരുടെ മതത്തിന് അനുകൂലമായ പ്രമാണമായി വ്യവഹരിക്കുന്നു.

എന്നാൽ "പ്രത്യക് അസ്ഥൂലഃ അചക്ഷുഃഅപ്രാണഃ അമനാ അകർത്താ ചൈതന്യം ചിന്മാത്രം സത്" എന്നീവിധം എല്ലാം ആത്മാവിനെ നിരൂപണം ചെയ്യുന്ന ശ്രുതിപ്രമാണങ്ങൾക്ക് വിരോധം നേരിടുന്നതിനാൽ പുത്രാദികളിൽ ഒന്നും അല്ല ആത്മാവെന്ന് പറയേണ്ടിയിരിക്കുന്നു. പുത്രൻ മുതൽ ശൂന്യം വരെയുള്ളവ ജഡവും ചൈതന്യത്താൽ പ്രകാശിപ്പിക്കേണ്ടവയും ഘടപടാദി വസ്തുക്കൾപോലെ അനിത്യങ്ങളും ആകുന്നു.

'അഹം ബ്രഹ്മാസ്മി'

എന്നീവിധം ഞാൻതന്നെ ബ്രഹ്മം എന്ന് ജ്ഞാനികളായ വിദ്വാന്മാർക്ക് അനുഭവം ഉള്ളതിനാൽ മുൻപറഞ്ഞ 'ആത്മാ വൈ പുത്രഃ' ഇത്യാദി പ്രമാണങ്ങളും അനുഭവങ്ങളും കേവലം ഉപരിപ്ലവദൃഷ്ടികൾക്ക് തോന്നുന്ന ഒരു തെററിദ്ധാരണയെന്നും അവയുടെ താല്പര്യം വേറെ വിധമാണെന്നും വന്നുകൂടുന്നു. അതിനാൽ പുത്രാദികളിൽ ആത്മത്വം ആരോപം മാത്രമാണെന്നും ഈ വക സകലതും പ്രകാശിപ്പിക്കുന്നതും നിത്യ ശുദ്ധ ബുദ്ധ മുക്ത സത്യ സ്വഭാവവും സ്വയംപ്രകാശവും ആയ പ്രത്യക് ചൈതന്യം തന്നെയാണ് ആത്മാവെന്നും ഉള്ള തത്ത്വം വ്യക്തമാകുന്നു. ഇത്രയുംകൊണ്ട് അധ്യാരോപം വിശദമായി. ഇനി അപവാദ ന്യായത്തെപ്പററി ചിന്തിക്കാം.

അപവാദം എന്നാൽ സാമാന്യജനങ്ങൾക്ക് അജ്ഞാനത്താൽ രജ്ജുവിൽ സർപ്പമാണെന്ന് തോന്നുന്ന തെററിദ്ധാരണയെ അപവദിച്ച് (നിഷേധിച്ച്) സർപ്പമല്ല രജ്ജുതന്നെയാണെന്നുള്ള യഥാർത്ഥബോധം കൊടുക്കുകയാകുന്നു. അതുപോലെ ബ്രഹ്മത്തിൽ അജ്ഞാനാദി രൂപമായ പ്രപഞ്ചത്തിന്റെ തോററം ശരിയല്ല;

പ്രപഞ്ചമല്ല ഇത്, പരമാർത്ഥ വസ്തുവായ ബ്രഹ്മംതന്നെയാണ്, എന്ന് ഉണ്ടാകുന്ന ബോധം അപവാദമാകുന്നു.

ഇങ്ങനെ അജ്ഞാനം ഒന്നുതന്നെയാണ് സമഷ്ടിവ്യഷ്ടിരൂപവും അജ്ഞാനോപഹിതചൈതന്യമാകുന്ന ഈശ്വരാദിയും. വാസ്തവത്തിൽ ഇവയ്ക്ക് ആധാരഭൂതമായത് ശുദ്ധചൈതന്യമാകുന്ന ബ്രഹ്മം മാത്രമാണ്. ബ്രഹ്മം തുരീയം (നാലാമത്തേത്) എന്ന് വ്യവഹരിക്കപ്പെടുന്നു. 1. അജ്ഞാനം 2. വ്യഷ്ട്യജ്ഞാനോപഹിത ചൈതന്യം (പ്രാജ്ഞാദി) 3. സമഷ്ട്യജ്ഞാനോപഹിത ചൈതന്യം ഈശ്വരാദി എന്നിവയെ അപേക്ഷിച്ച് കേവലം ശുദ്ധചൈതന്യമായ ബ്രഹ്മം നാലാമതായി. ഇങ്ങനെയുള്ള അധ്യാരോപാപവാദങ്ങൾ കൊണ്ടുവേണം തത് ത്വം പദാർത്ഥങ്ങൾ വിവേചനംചെയ്ത് വേദാന്തമഹാവാക്യാർത്ഥങ്ങൾ ധരിക്കേണ്ടത്.

'തത് ത്വം അസി'

(അത് നീയാകുന്നു) 'തത്' എന്നതിന്റെ അർത്ഥമായ അത് ഏതാണെന്ന് ആദ്യം ഗ്രഹിക്കണം. അജ്ഞാനാദി സമഷ്ടി,
അതിനോടുകൂടി ചേർന്നു സർവജ്ഞാനാദി
ബ്രഹ്മതത്വം വിശിഷ്ടമായ ചൈതന്യം (ഈശ്വരാദി) ഇതൊന്നും
കലരാത്തതായ ശുദ്ധ ചൈതന്യം എന്നീ മൂന്നും
വാസ്തവത്തിൽ വൃക്ഷദേശത്തെ വ്യാപിച്ചിരിക്കുന്ന വൃക്ഷാകാശത്തിന് ആധാരമായ വനാകാശവും അതിനും ആധാരമായ മഹാകാശവും ആ മഹാകാശത്തിനും ആധാരമായ നിർമ്മലമായ ശുദ്ധസൂക്ഷ്മാകാശവും പോലെ ഒന്നുതന്നെയാകുന്നു. ഇങ്ങനെ അഭിന്നമായ അജ്ഞാനാദിസമഷ്ടി, ഈശ്വരാദി, ശുദ്ധ ചൈതന്യം എന്ന മൂന്നും തത് പദവാച്യമായ അർത്ഥമാകുന്നു. ഇങ്ങനെ അജ്ഞാനേശ്വരബ്രഹ്മങ്ങൾ മൂന്നും അർത്ഥങ്ങൾ ആണെങ്കിലും മുമുക്ഷുവായവനുള്ള ഉപദേശത്തിൽ അജ്ഞാനം ഈശ്വരൻ എന്നുള്ള രണ്ടംശവും വിട്ടു പ്രകൃതം കൊണ്ടു സർവാധാരഭൂതമായ ശുദ്ധചൈതന്യം (ബ്രഹ്മം) മാത്രമേ ലക്ഷ്യമായി ഗ്രഹിക്കേണ്ടതുള്ളു. ഒന്നിലധികം അർത്ഥം തോന്നുന്നിടത്തു പ്രകരണം കൊണ്ടു ഒരു ഭാഗം മാത്രം ഗ്രഹിക്കേണ്ടിടത്ത് ശാസ്ത്രകാരന്മാർ ഭാഗലക്ഷണയെന്ന ശബ്ദവ്യാപാരത്തെ ആശ്രയിക്കുന്നു. ഇതുപോലെ ത്വം പദത്തിനു വാച്യമായ അർത്ഥം അജ്ഞാനാദിവ്യഷ്ടിയും അത് കലർന്ന് അല്പ

ജ്ഞാനാദിവ്യഷ്ടമായ ചൈതന്യവും (പ്രാജ്ഞാദി) ഒരു ഉപാധിയും ഇല്ലാത്ത ശുദ്ധചൈതന്യവും വാച്യമായ അർത്ഥമാകുന്നു. എന്നാൽ ഇവിടെയും പ്രകരണം കൊണ്ട് ആദ്യത്തെ രണ്ടുഭാഗം വിട്ട് അതാതു ഉപാധികളോടുകൂടിയ പ്രാജ്ഞാദി ചൈതന്യത്തിന് ആധാരഭൂതമായ പ്രത്യഗാനന്ദരൂപമായ തുരീയചൈതന്യം ലക്ഷ്യാർത്ഥമായി ഗ്രഹിക്കണം. ഈ രീതിയിൽ തത് പദലക്ഷ്യവും ത്വം പദലക്ഷ്യവുമായ അർത്ഥം ഗ്രഹിച്ചു കഴിഞ്ഞാൽ 'തത്ത്വം അസി' എന്ന മഹാവാക്യത്തിന്റെ അർത്ഥം സുഗ്രഹമാകുന്നു. 'തത്ത്വമസി' എന്ന വാക്യം മൂന്നു തരംഉള്ള സമ്ബന്ധം (യോജിപ്പ്-പദാർത്ഥഘടന) കൊണ്ട് അഖണ്ഡമായ അർത്ഥത്തെ ബോധിപ്പിക്കുന്നു. എങ്ങിനെയെല്ലാം? പറയാം.

1. സാമാനാധികരണ്യം 2. വിശേഷണവിശേഷ്യഭാവം 3. ലക്ഷ്യലക്ഷണഭാവം. അതിൽ സാമാനാധികരണ്യം സമാനമായ (തുല്യമായ ഏകമായ) അധികരണ (ആശ്രയത്തോടുകൂടിയിരിക്കുന്നത്;) ഉം-സോയം മാധവഃ എന്ന വാക്യത്തിൽ കുറേക്കാലം മുമ്പെ കണ്ടിരുന്ന മാധവനെ സഃ എന്ന തച്ഛബ്ദം കുറിക്കുന്നു. ഇന്നുകാണുന്ന മാധവനെ 'അയം' എന്ന ഇദം ശബ്ദം കുറിക്കുന്നു. ഇത്തരത്തിൽ മുമ്പു കണ്ട മാധവനെ കുറിക്കുന്ന 'അയം' ശബ്ദത്തിനു മാധവൻ എന്നു ഒരു വ്യക്തിയിൽ താല്പര്യം ഉള്ളതു നിമിത്തം 'സഅയം' എന്ന രണ്ടും സമാനമായ ആശ്രയത്തോടു (താല്പര്യത്തോടു) കൂടുകയാൽ സമാനാധികരണങ്ങൾ ആയി. ആ തരത്തിലുള്ള സംബന്ധത്തിന് സാമാനാധികരണ്യം എന്നു പേർ. പ്രകൃതത്തിൽ പരോക്ഷ (അപ്രത്യക്ഷ) മായ ശുദ്ധചൈതന്യ (ബ്രഹ്മ)ത്തെ ലക്ഷിപ്പിക്കുന്ന 'തത്' ശബ്ദത്തിനും അപരോക്ഷമായ (മുമ്പിൽ പ്രത്യക്ഷമായിരിക്കുന്ന) ഉപദേശ്യനായ ശിഷ്യനായ ചൈതന്യത്തെ കുറിക്കുന്ന 'ത്വം' ശബ്ദത്തിനും ഒരേ ചൈതന്യത്തിൽ താല്പര്യം (സ്ഥിതിയാവുക) ആയതിനാൽ സത്താർത്ഥകമായ അസധാതുവിന്റെ രൂപമായ അസി എന്ന മധ്യമപുരുഷക്രിയാപദത്തിന്റെ മഹിമയാൽ രണ്ടും സമാനാധികരണമായി.

വിശേഷണവിശേഷ്യഭാവം, ഒന്നിനെ മറ്റൊന്നിൽ നിന്നും വ്യാവർത്തിപ്പിക്കുന്നതു (ഭേദിപ്പിക്കുന്ന അവസ്ഥ) സോയം മാധവഃ എന്ന വാക്യത്തിൽ മുൻകണ്ടവനും ഇപ്പോൾ കാണുന്ന

വനും ആയ മാധവൻ ഭിന്നനല്ല എന്ന രീതിയിൽ ഭേദത്തേ വ്യാവർത്തിപ്പിക്കയാൽ വിശേഷണവിശേഷ്യഭാവമായി. അതു പോലെ പരോക്ഷത്വാദി വിശിഷ്ടശുദ്ധചൈതന്യവും പ്രത്യക്ഷത്വാദി വിശിഷ്ടശിഷ്യരൂപചൈതന്യവും തമ്മിലുള്ള ഭേദത്തേ വ്യാവർത്തിപ്പിക്കുന്നു.

ലക്ഷ്യലക്ഷണഭാവം വാച്യമായ (നേരേ കിട്ടുന്ന) അർത്ഥത്തിൽ ഒരംശം വിട്ടു മറ്റൊരംശം മാത്രം ആവശ്യവും സന്ദർഭവും അനുസരിച്ച് ലക്ഷിപ്പിക്കയാകുന്നു. അക്കാലത്തും ഇക്കാലത്തും എന്നുള്ള വിരുദ്ധമായ കാലസംബന്ധം വിട്ടു മാധവൻ എന്ന അർത്ഥത്തെ മാത്രം ലക്ഷിപ്പിക്കുന്നതു പോലെ പ്രകൃതത്തിൽ അപ്രത്യക്ഷമായ ചൈതന്യം എന്നിടത്തെ അപ്രത്യക്ഷഭാഗവും പ്രത്യക്ഷചൈതന്യം (ശിഷ്യൻ) എന്നിടത്തെ പ്രത്യക്ഷഭാഗവും വിട്ടു ഒന്നിനും വിരോധം കൂടാത്ത ശുദ്ധചൈതന്യമായിട്ടുള്ള ഭാഗം ലക്ഷിപ്പിക്കയാകുന്നു ഇവിടത്തെ ലക്ഷ്യലക്ഷണഭാവസംബന്ധം. ഇങ്ങനെ 'തത്ത്വമസി' എന്ന വാക്യാർത്ഥജ്ഞാനത്താൽ ഭേദബുദ്ധി നീങ്ങിയവനായ മുമുക്ഷുവിന്, 'അഹം ബ്രഹ്മസ്മി' എന്ന മഹാവാക്യത്താൽ അനുഭവം ബോധിപ്പിക്കപ്പെടുന്നു. അയാളുടെ ചിത്തവൃത്തി, ഞാൻ, സത്യശുദ്ധബുദ്ധമുക്ത സ്വഭാവമായ പരമാനന്ദാനന്താദ്വയമായ ബ്രഹ്മമാണ് എന്നുള്ള രീതിയിൽ അഖണ്ഡമായ ആകാരമായിത്തീരുന്നു. ഈ ചിത്തവൃത്തി ചിത്ത് (അഖണ്ഡ-ജ്ഞാനം) പ്രതിഫലിച്ച് പ്രത്യഗ്രൂപമായ ബ്രഹ്മത്തെ പ്രത്യക്ഷപ്പെടുത്തി അതു സംബന്ധിച്ച് ഇതുവരെ ഉണ്ടായിരുന്ന സമസ്താ ജ്ഞാനത്തെയും ബാധിക്കുന്നു. എന്നുതന്നെയല്ല, അജ്ഞാനം മുഴുവനെ മാറിയപ്പോൾ വസ്ത്രത്തിനു കാരണമായ നൂലു നശിച്ചാൽ വസ്ത്രനാശം സിദ്ധിക്കുന്നതുപോലെ അജ്ഞാനകാര്യങ്ങളിൽ ഒന്നായ താനും (ആ ചിത്തവൃത്തിയും) നശിച്ചുപോകുന്നു. ഇങ്ങനെ ചിത്തവൃത്തിയും നശിച്ചപ്പോൾ ആ ചിത്തവൃത്തിയിൽ പ്രതിബിംബിച്ചിരുന്ന ചിത്പ്രതിബിംബവും ആധാരമില്ലാത്തതിനാൽ (മുഖം പ്രതിഫലിക്കുവാനുള്ള കണ്ണാടിയില്ലെങ്കിൽ മുഖം മാത്രമായി ശേഷിക്കുമ്പോലെ) പ്രത്യഗഭിന്നപരബ്രഹ്മമാത്രമായി ഭവിക്കുന്നു.

ഇപ്രകാരം ഉള്ള ആത്മസ്വരൂപചൈതന്യസാക്ഷാത്കാരം അനുഭവത്തിൽ വരുന്നതിന് ശ്രവണം, മനനം, നിദിധ്യാസനം, സമാധി എന്നിവയുടെ അനുഷ്ഠാനം അത്യന്താപേക്ഷിതമാകുന്നു. അതിൽ ശ്രവണം അശേഷവേദാന്തങ്ങൾക്കും അദ്വിതീയമായ പരമാത്മവസ്തുവിൽ താല്പര്യം, അവധാരണം (നിശ്ചയം) ചെയ്യുക ആകുന്നു. മനനം ശ്രവണംകൊണ്ട് ധരിക്കപ്പെട്ട അദ്വിതീയ വസ്തുവിനെ തക്ക യുക്തികൾ കൊണ്ട് ഇടവിടാതെ അനുചിന്തനം ചെയ്യുക ആകുന്നു. നിദിധ്യാസനം, ശരീരാദികളായ അവസ്തുക്കളിൽ യഥാർത്ഥമാണെന്ന് തോന്നിയിരുന്ന ബോധം വിട്ട് അദ്വിതീയവസ്തുവായ ആത്മാവിനെ കുറിച്ചുള്ള യഥാർത്ഥ ജ്ഞാനപ്രവാഹം ആകുന്നു.

സമാധികൾ

നിർവികല്പകം എന്നും സവികല്പകം എന്നും സമാധി രണ്ടുതരം ഉണ്ടെന്നുള്ളത് യോഗദർശനത്തിൽ വ്യക്തപ്പെടുത്തിയിട്ടുണ്ട്. അതിൽ ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം എന്നീ വികല്പം (ത്രിപുടി മൂന്നുവിഭാഗവും) ഇല്ലാതാവാതെ തന്നെ അദ്വിതീയ വസ്തുവിൽ തദാകാരമായ ചിത്തവൃത്തിയുടെ നില സവികല്പ സമാധിയാകുന്നു. ജ്ഞാതൃ ജ്ഞാന ജ്ഞേയ വികല്പങ്ങൾ കൂടാതെ അഖണ്ഡാദ്വൈതമായി അദ്വിതീയ വസ്തുവായിത്തന്നെ ലയിച്ചുള്ള ചിത്തവൃത്തിയുടെ ഏകീഭാവത്തോടുകൂടിയ അവസ്ഥാനം നിർവികല്പക സമാധിയാകുന്നു. അപ്പോൾ ലവണം ജലത്തിൽ ജലത്തിന്റെ ആകാരമായി ലയിച്ചുപോകയാൽ പ്രത്യേകിച്ച് കാണാത്തതുപോലെയും ജലം മാത്രമായി പ്രകാശിക്കുന്നതുപോലെയും ചിത്തവൃത്തിയും അദ്വൈതവസ്ത്വാകാരമായി ലയിച്ച് കാണാതാകയാൽ ബ്രഹ്മമാത്രമായി പ്രകാശിക്കുന്നു. ഈയവസ്ഥയ്ക്കും സുഷുപ്തിക്കും തമ്മിൽ ഭേദം ഇല്ലെന്ന് വിചാരിക്കരുത്. രണ്ടിടത്തും ചിത്തവൃത്തി പ്രകാശിക്കായ്ക തുല്യമാണെങ്കിലും സുഷുപ്തിയിൽ ചിത്തവൃത്തിയില്ലാതായിട്ടില്ല. ബ്രഹ്മാഭേദാവസ്ഥയിൽ ചിത്തവൃത്തി ബ്രഹ്മാകാരപ്രാപ്തി നിമിത്തം പാടെ നശിച്ച് ബ്രഹ്മമായിത്തന്നെ തീർന്നുപോയി എന്നുള്ളതാണ് വിശേഷം. ഇതുതന്നെ സൂക്ഷ്മമായി ഒന്നുകൂടി ചിന്തിച്ചാൽ സുഷുപ്ത്യവസ്ഥക്കാരനേയും നിർവികല്പകാവസ്ഥക്കാരനേയും സംബന്ധിച്ചിടത്തോളം ചിത്തവൃത്തി പ്രകടമല്ല; എന്നാൽ ബ്രഹ്മാത്മബോധം സുഷുപ്തികാലത്തിൽ ഇല്ലാ

ത്തതും നിർവികല്പക സമാധിയിൽ സാക്ഷാത്തായിട്ടുള്ളതും ആകുന്നു. ജലത്തിൽ ഉപ്പ് ലയിച്ച് ജലാത്മകമായ അവസ്ഥയും വാസ്തവത്തിലുണ്ടെങ്കിലും ഉപ്പും ജലവും കാണാനില്ല എന്ന അവസ്ഥയും പോലെയാണ് സമാധിയിലും സുഷുപ്തിയിലും ഉള്ള ഭേദം.

ഇങ്ങനെയുള്ള നിർവികല്പക സമാധിയിൽ നാലുതരം വിഘ്നങ്ങൾ (ഭംശങ്ങൾ) സംഭവിക്കാം. ആ വിഘ്നങ്ങളും കടന്നാൽമാത്രമെ സമാധി ഉറച്ചു ഫലാത്മകമായി തീരുകയുള്ളു. ആ വക വിഘ്നങ്ങൾ—

1. ലയം, 2. വിക്ഷേപം, 3. കഷായം, 4. രസാസ്വാദം എന്നിവയാകുന്നു. അതിൽ ലയം, ചിത്തവൃത്തി അഖണ്ഡവസ്തുവിനെ വിട്ട് കുറേനേരത്തേക്കു മറ്റൊന്നിനെയും അവലംബിക്കാതെ മയങ്ങിയിരിക്കുന്ന നിദ്രാരൂപമാകുന്നു. വിക്ഷേപം, ചിത്തവൃത്തി അഖണ്ഡവസ്തുവിനെ വിട്ട് മറ്റൊന്നിൽ ചാടിപിടിച്ചു അവലംബിക്കുകയാകുന്നു. കഷായം, ലയവും വിക്ഷേപവും ഉണ്ടായില്ലെങ്കിലും രാഗാദി വിഷയവാസനാപാരവശ്യം നിമിത്തം ചിത്തവൃത്തി സ്തബ്ധമായിത്തീർന്ന് അഖണ്ഡവസ്തുവിനെ പൂർണ്ണമായി അവലംബിക്കാതുള്ള അവസ്ഥയാകുന്നു. രസാസ്വാദം, അഖണ്ഡവസ്തുവിനെ അവലംബിക്കാതെ സവികല്പമായ ആനന്ദാസ്വാദനത്തിൽ ചിത്തവൃത്തി പററിയിരിക്കുകയാകുന്നു. ഇത് ഒരുതരം വിക്ഷേപഭേദം തന്നെ. ഇങ്ങനെയുള്ള നാലുജാതി അവസ്ഥകളും വിട്ട് ചിത്തം കാററില്ലാത്തിടത്തെ ദീപം പോലെ യാതൊരു ഇളക്കവും കൂടാതെ അഖണ്ഡചൈതന്യമാത്രമായി നിലച്ചിരിക്കയാണ് നിർവികല്പസമാധി.

ഇങ്ങനെ നിർവികല്പകസമാധിയിൽ പരബ്രഹ്മമാത്രമായി ലയിച്ചിരിക്കുന്നവനാണ് മുക്തൻ. ജീവിച്ചിരിക്കുന്ന ഒരുത്തന് ഈയവസ്ഥ നേരിട്ടാൽ അപ്പോൾ ജീവന്മുക്തനെന്നു പറയുന്നു. അല്ലാത്തവൻ പരമമുക്തനാകുന്നു. ജീവന്മുക്തന്റെ ലക്ഷണം എന്താണെന്നു നോക്കാം.

സ്വസ്വരൂപാഖണ്ഡബ്രഹ്മജ്ഞാനം നിമിത്തം സകല അജ്ഞാനവും നീങ്ങി ബ്രഹ്മസാക്ഷാത്കാരം ഉണ്ടായാൽ

കാരണരൂപമായ അജ്ഞാനവും, അതിനാൽ ചമഞ്ഞ കാര്യരൂപമായ സഞ്ചിതകർമ്മവും, സംശയം വിപര്യയം മുതലായവയും മുഴുവനെ നീങ്ങി അവൻ *അഖിലബന്ധരഹിതനായി ബ്രഹ്മനിഷ്ഠനായി ഭവിക്കുന്നു. ജീവന്മുക്തനെപ്പററി ഭാഗവതത്തിൽ:—

'ഭിദ്യതെ ഹൃദയഗ്രന്ഥി
ശ്ഛിദ്യന്തെ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി
തസ്മിൻ ദൃഷ്ടേ പരാവരേ'

എന്നിങ്ങനെ വിശദമായി ഉപദേശിച്ചിരിക്കുന്നു. ജീവന്മുക്തനും ജ്ഞാനം കൊണ്ട് സഞ്ചിത കർമ്മമേ നശിക്കുന്നുള്ളു. പ്രാരബ്ധം ‡ അനുഭവിച്ചേ തീരൂ. അതിനു മാത്രമാണ് ആയുശ്ശേഷം. അതുകൊണ്ടാണ് ജീവന്മുക്താവസ്ഥയും പ്രാരബ്ധത്തേപ്പററി—

നാഭുക്തം ക്ഷീയതേ കർമ്മ
കല്പകോടിശതൈരപി'

എന്നീ രീതിയിൽ പ്രാരബ്ധം, തുടങ്ങിക്കഴിഞ്ഞതു, അനുഭവിക്കാതെ ക്ഷയിക്കയില്ലെന്നു വ്യക്തമായി ഘോഷിച്ചിരിക്കുന്നു. പൊതുവെ പ്രയാണകാലത്തിൽ അനുഭവശേഷം ഉണ്ടെങ്കിൽ താനുണ്ടെന്നു കാണിച്ചു തലപൊക്കുന്ന കർമ്മം പ്രാരബ്ധവും, അല്ലാത്തതു സഞ്ചിതവും ആണെന്നാണ് പ്രാരബ്ധസഞ്ചിതങ്ങൾക്കുള്ള ഭേദം. ഈ ജീവന്മുക്തൻ തന്റെ സമാധിയിൽ നിന്നു വ്യുത്ഥാനം ചെയ്യുന്ന(വിട്ടുമാറി എണീൽക്കുന്ന) സമയം മാംസ - രക്തം മൂത്ര - പുരീഷാദിപാത്രമായ ശരീരത്താലും

* അഖില ബന്ധരഹിതൻ എന്ന ശബ്ദം കൊണ്ട് സുഖദുഃഖരൂപമായ ഒന്നിനോടും, വേണമെന്നോ അരുതെന്നോ (രാഗദ്വേഷങ്ങൾ) ഉള്ള മമതാബോധം ഇല്ലായ്കയാകുന്നു. അർത്ഥാൽ ഇതുകൊണ്ട് കിട്ടുന്നതു ജീവന്മുക്തന് ഞാൻ എന്ന വ്യക്തിബോധവും സുഖദുഃഖബോധവും ഇല്ല എന്നാകുന്നു.

‡ അനുഭവിക്കുക എന്നു പറഞ്ഞതുകൊണ്ട് ലൌകികനെപ്പോലെ സുഖദുഃഖ രൂപത്തിൽ ഇവൻ എന്തെങ്കിലും അനുഭവിക്കുന്നു എന്നർത്ഥമാക്കരുത്. ശരീരം നിൽക്കണമെന്നോ നശിക്കണമെന്നോ ഉള്ള ബോധം പോലും അവനില്ല. ശരീരം ജഡം; സ്വഭാവേന ജീർണ്ണമാകും വരെ ശരീരയാത്ര തുടരുന്നു. ഈ യാത്രയുടെ പ്രേരകൻ പ്രാരബ്ധരൂപമായ വാസനാസംസ്കാരമാണ്. അതിനാലാണ് പ്രാരബ്ധം അനുഭവിച്ചേ തീരൂ എന്നു വചനം ഏർപ്പെട്ടത്. 'ഉദാസീനവദാസീനഃ' എന്നു ഗീത.

ആന്ധ്യം മാന്ദ്യം മുതലായ ദോഷങ്ങൾക്കു ഇരിപ്പടമായ ഇന്ദ്രിയസമൂഹത്താലും, വിശപ്പ്, ദാഹം, ശോകം, മോഹം മുതലായവയ്ക്ക് ആശ്രയമായ അന്തഃകരണത്താലും പൂർവവാസന നിമിത്തം ചെയ്യുന്ന കർമ്മങ്ങളെ തൻെറ യഥാർത്ഥജ്ഞാനത്തിനു വിപരീതമല്ലാത്തവിധം അനുഷ്ഠിക്കുന്നു എങ്കിലും വാസ്തവത്തിൽ ബാധിതമായ അജ്ഞാനം നിമിത്തം ഉള്ളവയാകയാൽ താനവയിൽ പററിയവനായി ദർശിക്കുന്നില്ല. ഇന്ദ്രജാലമാണെന്ന അറിയുന്നവൻ ഇന്ദ്രജാലവിദ്യ കാണുന്നു എങ്കിലും അതു പരമാർത്ഥമാണെന്നു കരുതുന്നില്ലല്ലോ. തത്ത്വമാലോചിച്ചാൽ ജീവന്മുക്തൻ പരമാർത്ഥത്തിൽ വ്യുത്ഥിതനാകുന്നില്ല; പരദൃഷ്ടിക്കു വ്യുത്ഥിതനെന്നു തോന്നുകമാത്രമാണ്. ഈ തത്വം ഉപദേശസാഹസ്രിയിൽ.

സുഷുപ്തവദ്ജാഗ്രതി യോ ന പശ്യതി
ദ്വയം ച പശ്യന്നപി ചാദ്വയത്വതഃ
തഥാ ച കുർവന്നപി നിഷ്ക്രിയശ്ച യഃ
സ ആത്മവിന്നാന്യ ഇതീഹ നിശ്ചയഃ'

എന്നീവിധം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു.

'സ ചക്ഷുരചക്ഷുരിവ സ കർണ്ണോ ƒകർണ്ണ ഇവ' (ശ്രുതി)

ബ്രഹ്മതത്ത്വസാക്ഷാത്കാരം നിമിത്തം അജ്ഞാനാദി സകലപ്രപഞ്ചവും നിവർത്തിച്ചാലും അനുഭവൈകശ്യമായ പ്രാരബ്ധം ശേഷിച്ചിരിക്കുന്നതിനാലാണ് വീണ്ടും പ്രപഞ്ചത്തെ ഇവൻ കാണാനിടയാകുന്നത്. സകല അജ്ഞാനകാര്യവും നിവർത്തിച്ചാൽ ഇതെങ്ങിനെ വീണ്ടും സംഭവിക്കാം എന്ന് സംശയം തോന്നാം. വാസ്തവത്തിൽ അജ്ഞാനം മുഴുവനെ നീങ്ങിയിട്ടില്ല. പ്രാരബ്ധാനുഭവത്തിന് മാത്രം ഉള്ള അജ്ഞാനം ശേഷിച്ചിരിക്കുന്നേ ഉള്ളു.

അജ്ഞാനത്തിൽ മൂന്ന് ശക്തികൾ ഉണ്ട്. 1. ജഗത്തിനെ യഥാർത്ഥത്തിൽ ഉണ്ടെന്നു തോന്നിക്കുന്നത്. അതുനിമിത്തം പ്രപഞ്ചം യഥാർത്ഥമാണെന്നു മൂഢന്മാർ ധരിക്കുന്നു. ഇത് ശ്രവണമനനാദ്യഭ്യാസം നിമിത്തം ഉള്ള പാകത്താൽ മാറുന്നു. ഈ ആദ്യത്തെ ശക്തി മാറിയാൽ പിന്നെ പ്രപഞ്ചം പരമാർത്ഥമാണെന്നു തോന്നുകയില്ല. അപ്പോൾ പ്രപഞ്ചം വ്യാവഹാരിക

മായി ലോകയാത്രയ്ക്ക് വേണ്ടി കല്പിതമായ സത്തയോടു കൂടിയാണെന്നുള്ള അജ്ഞാനത്തിന്റെ രണ്ടാമത്തെ ശക്തിയാവിർഭവിക്കുന്നു. ഈ ശക്തി ആത്മതത്ത്വസാക്ഷാത്കാരം കൊണ്ട് മാറിപ്പോകുന്നു. എന്നാൽ പ്രാരബ്ധം ഉള്ളതുകൊണ്ട്, ബാധിതമായിട്ടെങ്കിലും അനുഭവത്തിനായി മാത്രം, പ്രപഞ്ചം അനുവർത്തിക്കുന്നു. അപ്പോൾ മൂന്നാമത്തേ ശക്തി ഉദിക്കുന്നു. അത് പ്രപഞ്ചത്തെ പ്രാതിഭാസികം എന്ന നിലയിൽ ഉള്ളതായി തോന്നിക്കുന്നതാണ്. ആ ഈ മൂന്നാമത്തേ ശക്തി, ഭോഗം (അനുഭവം) കൊണ്ട് പ്രാരബ്ധം മുഴുവനെ ക്ഷയിച്ചുകഴിഞ്ഞാൽ പിന്നീട് ആത്മതത്ത്വസാക്ഷാത്കാരം കൊണ്ട് അജ്ഞാനം സമ്പൂർണ്ണമായി നശിക്കുന്നു, പിന്നെ പ്രപഞ്ചം തോന്നുകയേ ഇല്ല. പ്രകൃതത്തിൽ, പ്രാരബ്ധശേഷം നിമിത്തം പ്രപഞ്ചത്തിന് പ്രാതിഭാസികസത്വം ഉണ്ടാകുകയാൽ അജ്ഞാനം പൂർണ്ണമായി നശിച്ചിട്ടില്ലെന്നു സൂക്ഷ്മം. ഇങ്ങനെയുള്ളവനെ അമാനിത്വം അദംഭിത്വം തുടങ്ങിയ ജ്ഞാനസാധനങ്ങളും അദ്വേഷം തുടങ്ങിയ സദ്ഗുണങ്ങളും തന്നെ അലങ്കാരമായി തുടർന്നുകൊണ്ടിരിക്കുന്നു. ഇവൻ ദേഹയാത്രാമാത്രത്തിനായി ഇച്ഛാനിച്ഛാപരേച്ഛാപ്രാപിതങ്ങളായ സുഖദുഃഖലക്ഷണങ്ങളായ പ്രാരബ്ധഫലങ്ങൾ അനുഭവിച്ചു തദവസാനത്തിൽ തന്റെ പ്രാണൻ പ്രത്യഗാനന്ദബ്രഹ്മത്തിൽ ലയിക്കവെ സകല അജ്ഞാനങ്ങളുടേയും തത്കാര്യങ്ങളുടേയും വിനാശം ഹേതുവായി കൈവല്യം പ്രാപിച്ച് ആനന്ദൈകരസമായി അഖിലഭേദവും വിട്ടുള്ള അഖണ്ഡബ്രഹ്മമായി വിജയിക്കുന്നു. അവനു പ്രാണോത്ക്രമണം എന്നുള്ള മരണദശ ഇല്ല. ഇവിടെത്തന്നെ പ്രാണൻ ലയിച്ചുപോകുന്നു. ഈ തത്ത്വം ശ്രുതി സ്പഷ്ടമായി വർണ്ണിക്കുന്നു.

'ന തസ്യപ്രാണാ ഉത്ക്രാമന്തി
അത്രൈവ സമവനീയന്തേ
വിമുക്തശ്ച വിമുച്യതെ'

ബൃഹദാരണ്യകോപനിഷത്.

# പുരാണേതിഹാസകാണ്ഡം

## അദ്ധ്യായം 17

## പുരാണം

പുരാണശബ്ദത്തിന് ഏറ്റവും പഴയകാലത്തുള്ളത് (അതിപ്രാചീനം) എന്നർത്ഥം. ഈ അർത്ഥത്തിൽ ആണ് മഹാകവി കാളിദാസൻ, 'പുരാണമിത്യേവ ന സാധു സർവം' എന്ന് പുരാണശബ്ദം ഉപയോഗിച്ചത്. 'പുരാ അതീതാനാഗതാവർത്ഥവ ണതി' എന്നിങ്ങനെ ശബ്ദാർത്ഥകമായ അണ ധാതുവിനെ ആശ്രയിച്ച് പുരാ (പണ്ട്) അതീതവും കഴിഞ്ഞുകൂടിയതും അനാഗതവും (വരാൻപോകുന്നതും) ആയ അർത്ഥത്തെ വചിക്കുന്നത് എന്ന താല്പര്യത്തിലും പുരാണശബ്ദത്തിന് വ്യുത്പത്തി കാണുന്നു. 'പുരാ നീയതെ' (പണ്ടുതന്നെ പ്രാപിക്കപ്പെട്ടത്) എന്ന് വാചസ്പത്യത്തിൽ പുരാണശബ്ദത്തിന് മറ്റൊരു വ്യുത്പത്തി പറഞ്ഞിട്ടുണ്ട്. ഇവിടെ പ്രസ്തുതമായ പുരാണം ഈവക വ്യുത്പത്തികളെ അവലംബിക്കുന്നു എങ്കിലും വ്യാസാദി മഹർഷിപ്രണീതങ്ങളായ പുരാണങ്ങളുടെ സ്ഥാനത്തിലാണ് സങ്കല്പിച്ചിരിക്കുന്നത്. ഈ തരത്തിലുള്ള പുരാണം മഹാപുരാണം എന്നും ഉപപുരാണം എന്നും രണ്ടുതരം ഉണ്ട്.

പുരാണലക്ഷണം

ഭാഗവതം 12-ാം സ്കന്ധത്തിൽ ഏഴാം അദ്ധ്യായത്തിൽ:—

'പുരാണലക്ഷണം ബ്രഹ്മൻ ബ്രഹ്മർഷിഭിർന്നിരൂപിതം
ശ്രുണുഷ്വ ബുദ്ധിമാശ്രിത്യ വേദശാസ്ത്രാനുസാരതഃ
സർഗോസ്യാഥ വിസർഗശ്ച വൃത്തീ രക്ഷാന്തരാണിച
വംശോ വംശാനുചരിതം സംസ്ഥാ ഹേതുരപാശ്രയഃ
ദശഭിർലക്ഷണൈർയ്യുക്തം പുരാണം തദ്വിദോ വിദുഃ
കേചിത് പഞ്ചവിധം ബ്രഹ്മൻ മഹദല്പവ്യവസ്ഥയാ.'[1]

എന്നിങ്ങനെ പുരാണത്തിന്റെ ലക്ഷണവും മഹാപുരാണം എന്നും അല്പ (ഉപ) പുരാണം എന്നും പുരാണം രണ്ടുതരത്തിലുണ്ടെന്നുള്ള ഭേദവും നിർദ്ദേശിച്ചിരിക്കുന്നു. അതിൽ മഹാപുരാണം സർഗം, വിസർഗം, വൃത്തി, രക്ഷ, മന്വന്തരങ്ങൾ, വംശം, വംശാനുചരിതം, സംസ്ഥാനം, ഹേതു, അപാശ്രയം എന്നിങ്ങനെ പത്തു ഭാഗങ്ങൾ, ഉൾപ്പെട്ടതാണെന്ന് ഒരു ലക്ഷണവും വിശദമാക്കിട്ടുണ്ട്.

ഉപപുരാണത്തിന് സർഗം, വിസർഗം, വംശം, മന്വന്തരങ്ങൾ, വംശാനുചരിതം എന്നിങ്ങനെ അഞ്ചുഭാഗങ്ങൾ ഉൾപ്പെട്ടതാണെന്ന് ലക്ഷണം. ഈ അഞ്ചെണ്ണവും മഹാപുരാണത്തിലുള്ള പത്ത് ഭാഗങ്ങളുടെ ഒരു സംഗ്രഹമാകുന്നു. അതിനാൽ ഈ അഞ്ചെണ്ണം ഉണ്ടെങ്കിലും പുരാണമായി എന്നിങ്ങനെയുള്ള അഭിപ്രായത്താൽ,

'സർഗശ്ച പ്രതിസർഗശ്ച വംശോ മന്വന്തരാണിച
വംശാനുചരിതം ചൈവപുരാണം പഞ്ചലക്ഷണം'

എന്നീവിധം പുരാണത്തിന് പൊതുവെ ഒരു ലക്ഷണം കൂർമ്മപുരാണത്തിൽ പറഞ്ഞിരിക്കുന്നു. ഇതുകൂടാതെ 18 പുരാണങ്ങളുടെയും ക്രമമനുസരിച്ചുള്ള പരിഗണനവും അവിടത്തന്നെ.—

ബ്രാഹ്മം പുരാണം പ്രഥമം പാദ്മം വൈഷ്ണവമേവ ച
ശൈവം ഭാഗവതം ചൈവ ഭവിഷ്യം നാരദീയകം
മാർക്കണ്ഡേയമഥാഗ്നേയം ബ്രഹ്മവൈവർത്തമേവ ച
ലൈംഗം തഥാ ച വാരാഹം സ്കാന്ദം വാമനമേവ ച
കൌർമ്മം മാത്സ്യം ഗാരുഡം ച വായവീയമനന്തരം
അഷ്ടദശം സമുദ്ദിഷ്ടം ബ്രഹ്മാണ്ഡമിതി സംജ്ഞിതം

എന്നീവിധം കൊടുത്തിട്ടുണ്ട്.

പുരാണമേകമേവാസീത് സർവകല്പേഷു മാനദ!
ചതുർവർഗസ്യ ബീജം ച ശതകോടിപ്രവിസ്തരം
പ്രവൃത്തിഃ സർവ ശാസ്ത്രാണാം പുരാണാദഭവത്തതഃ
കാലേനാഗ്രഹണം ദൃഷ്ട്വാ പുരാണസ്യ മഹാമതിഃ
ഹരിർവ്യാസസ്വരൂപേണ ജായതേ ച യുഗേ യുഗേ
ചതുർലക്ഷപ്രമാണേന ദ്വാപരേ ദ്വാപരേ സദാ
തദഷ്ടാദശധാകൃത്വാ ഭൂലോകേ നിർദ്ദിശത്യപി

വിഷ്ണു അഷ്ടക. 10.

എന്നിങ്ങനെ പുരാണം ഒന്നേ ഉള്ളു എന്നു കാണുന്നു.

സർഗ്ഗാദികളായ പത്തെണ്ണത്തിൻെറ സാമാന്യസ്വഭാവം അറിഞ്ഞിരുന്നാൽ പുരാണങ്ങളിലെ വിഷയവും സൂത്രരൂപേണ മനസ്സിലാക്കാവുന്നതാണ്. സർഗാദികളെപ്പററിയുള്ള വിവരണവും ഭാഗവതത്തിൽ തന്നെ:—

'അവ്യാകൃതഗുണക്ഷോഭാന്മഹതസ്ത്രിവൃതോ ƒഹമഃ
ഭൂതസൂക്ഷ്മേന്ദ്രിയാർത്ഥാനാം സമ്ഭവഃ സർഗ ഉച്യതേ
പുരുഷാനുഗൃഹീതാനാമേതേഷാം വാസനാമയഃ
വിസർഗ്ഗോയം സമാഹാരോ ബീജാത് ബീജം ചരാചരഃ
വൃത്തിർഭൂതാനി ഭൂതാനാം ചരാണാമചരാണി ച
കൃത സ്വേന നൃണാം തത്ര കാമാച്ചോദനയാപിവാ.
രക്ഷാച്യുതാ ഹരേരീഹാ വംശസ്യാനു യുഗേ യുഗേ
തിര്യങ്മർത്യർഷിദേവേഷുഹന്യന്തേ യൈ സ്ത്രയീദ്വിഷഃ
മന്വന്തരം മനുർദ്ദേവാ മനുപുത്രാഃ സുരേശ്വരഃ
ഋഷയോംശാവതാരശ്ച ഹരേഃ ഷഡ്വിധമുച്യതേ.
രാജ്ഞാം ബ്രഹ്മപ്രസൂതാനാം വംശസ്ത്രൈകാലികോന്വയഃ
വംശാനുചരിതം തേഷാം വൃത്തം വംശധരാശ്ചയേ.
നൈമിത്തികഃ പ്രാകൃതികോ നിത്യ ആത്യന്തികോ ലയഃ
സംസ്ഥേതി കവിഭിഃ പ്രോക്താ ചതുർധാ സ്യ സ്വഭാവതഃ
ഹേതുർജീവോസ്യസർഗാദേരവിദ്യാ കർമ്മകാരകഃ
യം ചാനുശയിനം പ്രാഹുരവ്യാകൃതമുതാപരേ.
വ്യതിരേകാന്വയോ യസ്യ ജാഗ്രത്സ്വപ്നസുഷുപ്തിഷു
മായാമയേഷു തദ്ബ്രഹ്മ ജീവവൃത്തിഷ്വപാശ്രയഃ
പദാർത്ഥേഷു യഥാ ദ്രവ്യം സന്മാത്രം രൂപനാമസു
ബീജാദി പഞ്ചതാന്താസു ഹ്യവസ്ഥാസു യുതായുതം.
എന്നീവിധം സംഗ്രഹിച്ചിരിക്കുന്നു.

പുരാണങ്ങൾ 18 എണ്ണമാണെന്നുള്ള കാര്യം മുമ്പിൽ ആഗമനിരൂപണത്തിൽ പറഞ്ഞിട്ടുണ്ട്. അവ മഹാപുരാണങ്ങൾ ആകുന്നു. ആവക 18 പുരാണങ്ങൾ താമസം, രാജസം, സാത്വികം എന്നു മൂന്നു തരമായി ഭാഗിക്കേണ്ടവയാണെന്നു പദ്മപുരാണത്തിൽ കാണുന്നു:-

മാത്സ്യം കൌർമ്മം തഥാ ലൈംഗംശൈവം സ്കാന്ദം തഥൈവ ച
ആഗ്നേയം ച ഷഡേതാനി താമസാനി നിബോധത
വൈഷ്ണവം നാരദീയം ച തഥാ ഭാഗവതം ശുഭം

ഗാരുഡം ച തഥാപാദ്മം വാരാഹം ശുഭദർശനേ
സാത്വികാനി പുരാണാനി വിജ്ഞേയാനി ശുഭാനി വൈ
ബ്രഹ്മാണ്ഡം ബ്രഹ്മവൈവർത്തം മാർക്കണ്ഡേയം തഥൈവ ച
ഭവിഷ്യം വാമനം ബ്രാഹ്മം രാജസാനി നിബോധത:

ഇത്രയും മഹാപുരാണങ്ങൾ വ്യാസകൃതങ്ങൾ എന്നാണു പ്രസിദ്ധി. ഇതുപോലെ ലക്ഷണങ്ങൾ ഉള്ളവയും, മററു പല മഹർഷിമാരും നിർമ്മിച്ചിട്ടുള്ളവയുമായ പുരാണങ്ങൾ ഉപപുരാണങ്ങൾ എന്നു പറയപ്പെടുന്നു. പൊതുവെ പുരാണങ്ങളിൽ പഞ്ചവർണ്ണത്വം (അഞ്ചുവിധം വർണ്ണനങ്ങൾ) ഉള്ളതായി മത്സ്യപുരാണത്തിൽ നിരൂപണം ചെയ്യുന്നു.

'ബ്രഹ്മവിഷ്ണ്വർക്കരുദ്രാണാം മാഹാത്മ്യം ഭുവനസ്യ ച
സസംഹാരം പ്രദൃശ്യേത പുരാണെ പഞ്ചവർണ്ണതാ'

ബ്രഹ്മാവ്, വിഷ്ണു, അർക്കൻ (സൂര്യൻ), രുദ്രൻ (ശിവൻ) എന്നിവരുടെ മാഹാത്മ്യവും ഭുവന (ജഗ)ത്തിൻെറ വൈഭവവും എന്ന് അഞ്ചുകൂട്ടം വർണ്ണിക്കപ്പെടുകയാൽ ആണ് പഞ്ചവർണ്ണത്വം വന്നതെന്നു സാരം. ഈ പഞ്ചവർണ്ണത്വം വേറെയും പ്രകാരത്തിൽ അവിടവിടെ കീർത്തനം ചെയ്യുന്നു.

'ധർമ്മശ്ചാർത്ഥശ്ച കാമശ്ച മോക്ഷശ്ച പരികീർത്ത്യതെ
സർവ്വേഷ്വപി പുരാണേഷു തദ്വിരുദ്ധേഷു യത്ഫലമ്'

ധർമ്മാർത്ഥകാമമോക്ഷങ്ങളുടേയും തദ്വിരുദ്ധമായ സമ്ഭവങ്ങളിൽ അനർത്ഥരൂപമായ ഫലത്തിൻേറയും വർണ്ണനം കൊണ്ടാണ് ഈ പക്ഷത്തിൽ പഞ്ചവർണ്ണത്വം.

കല്പങ്ങളെ സാത്വികം, രാജസം, താമസം, സങ്കീർണ്ണം എന്നു നാലായി ഭാഗിച്ച് ഓരോ കല്പത്തിലും ആർക്കാർക്കാണ് മഹിമയുള്ളതെന്നും പ്രതിപാദനം ചെയ്തിരിക്കുന്നു:-

'സാത്വികേഷു ച കല്പേഷു മാഹാത്മ്യമധികം ഹരേഃ
രാജസേഷു ച കല്പേഷു മാഹാത്മ്യം ബ്രഹ്മണോ വിദുഃ
തദ്വദഗ്നേശ്ച മാഹാത്മ്യം താമസേഷു ശിവസ്യ ച
സങ്കീർണ്ണേഷു സരസ്വത്യാഃ പിതൃണാം ച നിഗദ്യതേ

ഉപപുരാണങ്ങളും 18 എണ്ണം ഉണ്ട്. ഇവ കൂർമ്മപുരാണത്തിൽ:-

'അന്യാന്യപി പുരാണാനി മുനിഭിഃ കഥിതാനി തു'

എന്നാരംഭിച്ചു:-

'ആദ്യം സനദ്കുമാരോക്തം നാരസിംഹമതഃ പരം
തൃതീയം വായവീയം ച കുമാരേണാനുഭാഷിതം
ചതുർത്ഥം ശിവധർമ്മാഖ്യം സാക്ഷാത് നന്ദീശഭാഷിതം
ദുർവാസസോക്ത മാശ്ചര്യം നാരദോക്തമതഃ പരം
നന്ദികേശ്വര യുഗ്മം ച തഥൈവൌശനസേരിതം
കാപിലം വാരുണം ചാഥ കാലകാഹ്വയമേവ ച
മാഹേശ്വരം തഥാ സാമ്ബം സൌരം സർവാർത്ഥസഞ്ചയം
പരാശരോക്തം പരമം മാരീചം ഭാർഗവാഹ്വയം

എന്നീവിധം ഗണിക്കപ്പെട്ടിരിക്കുന്നു. 'മാരീചം ഭാർഗവാഹ്വയം എന്നതിന്റെ സ്ഥാനത്ത് 'തഥാ ഭാഗവതാഹ്വയം' എന്നു ഹേമാദ്രിയിൽ മറ്റൊരു പാഠം കാണുന്നു.

ഈ രീതിക്ക് ഭാഗവതം മഹാപുരാണത്തിലും ഉപപുരാണത്തിലും ഉൾപ്പെടുന്നു. വിഷ്ണുഭാഗവതം എന്നും ദേവീഭാഗവതം എന്നും ഭാഗവതം രണ്ടെണ്ണം ഉണ്ട്. അതിലേതാണ് മഹാപുരാണമെന്നും ഏതാണ് ഉപപുരാണമെന്നും സന്ദേഹം വരുന്നു. സരസ്വതീദാസൻമാരായ ദേവീഭക്തൻമാർ സങ്കീർണ്ണകല്പമായ സരസ്വതീ കല്പത്തിലേ പുരാണമാകയാൽ ദേവീഭാഗവതത്തെ മഹാപുരാണമാണെന്ന് കീർത്തനം ചെയ്യുന്നു. ഹേമാദ്രിയിൽ—

'ഇദംയത് കാളികാഖ്യം തു മൂലം ഭാഗവതം തു തത്'

എന്ന് കാലികാപുരാണത്തിന് മൂലഭൂതമായ മഹാപുരാണം ഭാഗവതമാണെന്നു കാണുകയാൽ വിഷയസ്വഭാവം നിമിത്തം ദേവീവിഷയമായ കാളികാപുരാണത്തിന് ദേവീഭാഗവതമേ മൂലമാകാൻ തരമുള്ളു, എന്നതുകൊണ്ട് ദേവീഭാഗവതമാണ് മഹാപുരാണമെന്നു സിദ്ധിക്കുന്നു. ഉപ പുരാണകോടിയിൽ ഭാഗവതം എന്ന് ഒന്നിന്റെ പരിഗണനം ഇല്ലെന്ന് വാദിക്കുന്നവർ വിഷ്ണുഭാഗവതത്തെ വോപദേവകൃതമായി പറയുന്നു. ഭാഷകൊണ്ടും ശൈലികൊണ്ടും വിഷ്ണുഭാഗവതം അർവാചീനമാണെന്ന് വാദിക്കുന്നവർ പലരും ഉണ്ട്. ഇത് സംബന്ധിച്ച് അനേകം പ്രകാരത്തിൽ യുക്തിപ്രമാണങ്ങൾ കൊണ്ട് വാദകോലാഹലങ്ങൾ നേരിടുന്നു. ചുരുക്കത്തിൽ ശൈവൻമാർ ദേവീഭാഗവതത്തേയും വൈഷ്ണവൻമാർ വിഷ്ണുഭാഗവത

ത്തേയും മഹാപുരാണമായി നിരൂപണം ചെയ്യുന്നു. എന്നാൽ മഹാപുരാണകോടിയിൽ വൈഷ്ണവം എന്ന് ഒരു വിഷ്ണു പുരാണം ഉള്ളതിനാലും ദേവീപരമായി വേറേ പുരാണം ഇല്ലാത്തതിനാലും ദേവീഭാഗവതമായിരിക്കാം മഹാപുരാണമെന്നും മററും പര്യാലോചനയ്ക്ക് അവകാശമുണ്ട്.

'അഷ്ടാദശ പുരാണാനി കൃത്വാ സത്യവതീസുതഃ
ഭാരതാഖ്യാനമഖിലം ചക്രേ തദുപബൃംഹ്മണം'

എന്നുള്ള മത്സ്യപുരാണ വചനത്താൽ 18 പുരാണങ്ങൾ ഉണ്ടാക്കി കഴിഞ്ഞ് ഭാരതം നിർമ്മിച്ചതിനുശേഷവും മനസ്സിന് സുഖം പോരായ്കകൊണ്ട് ശ്രീനാരദോപദേശമനുസരിച്ച് വിഷ്ണു ഭാഗവതം ഉണ്ടാക്കിയതായി വിഷ്ണുഭാഗവതം പ്രഥമസ്കന്ധത്തിൽ തന്നെ പറഞ്ഞിരിക്കയാലും ആദ്യത്തെ 18 മഹാപുരാണങ്ങളിൽ കാണുന്ന ഭാഗവതം വിഷ്ണുഭാഗവതം അല്ലെന്ന് വ്യക്തമാകുന്നുണ്ടത്രെ.

വൈഷ്ണവന്മാർ വിഷ്ണുപുരാണങ്ങളെ സാത്വികങ്ങൾ എന്നും ശൈവപുരാണങ്ങളെ താമസങ്ങൾ എന്നും പറയുന്നു. ശൈവന്മാർ മറിച്ചും പറയുന്നു. സ്കാന്ദത്തിൽ:—

'ദശ ശൈവ, പുരാണാനി സാത്വികാനി വിദുർബ്ബുധാഃ
താമസാനി ച ചത്വാരി വൈഷ്ണവാനി പ്രചക്ഷതെ'

എന്നു കാണുന്നു. അർത്ഥാത്—ബ്രാഹ്മപുരാണങ്ങൾ രാജസങ്ങൾ ആണെന്നു സിദ്ധിക്കുന്നു. ആകെ 18 പുരാണങ്ങൾ ഉള്ളവയിൽ 4 ബ്രാഹ്മവും 4 വൈഷ്ണവവും 10 ശൈവവും ആണെന്നുള്ളതു സർവസമ്മതമാണ്.

ബ്രഹ്മാവിന്റെ 30 തിഥികളെ 30 കല്പങ്ങളായി പറയുന്നു. ഇവ പ്രതിപത്തു മുതലായ തിഥികളെ ആസ്പദമാക്കിയുള്ളവയാണ്. ഭവഃ ധ്രുവഃ സ്വഃ ഭൂഃ ഭുവഃ എന്നിത്യാദികളാണ് ഇവ. ഇനി ബ്രഹ്മാവിന്റെ ഓരോ ദിവസവും ആകുന്ന പത്മാദികളായ അനേകം കല്പങ്ങൾ ഉണ്ട്. ഇവയ്ക്ക് ദിനകല്പങ്ങൾ എന്നു പേര്. തിഥികല്പങ്ങൾ വ്യാപകങ്ങളും ദിനകല്പങ്ങൾ വ്യാപ്യങ്ങളും ആണ്. ഇങ്ങനെയുള്ള ഓരോ കല്പങ്ങളിലേയും ദേവമനുഷ്യാദികളെ സംബന്ധിച്ചുള്ള വൃത്താന്തത്തെ നിരൂപണം ചെയ്യുന്ന പുരാണങ്ങൾ അതാതു

കല്പത്തിൻെറ പേരിൽ പാദ്മം, ബ്രാഹ്മം, വാരാഹം എന്നിത്യാദിയായി വ്യപഹരിക്കപ്പെടുന്നു. അതാതു ദേവതകളുടെ ആവിർഭാവത്തിന് ആശ്രയമായിരിക്കുന്ന കല്പകഥകളാണ് അതാതു പുരാണത്തിലെ പ്രധാനമായ പ്രതിപാദ്യം.

പത്മ കല്പസ്ഥ വൃത്താന്ത
സ്തത്ര യസ്മാദുദാഹൃതഃ

'തസ്മാത് പാദ്മം സമാഖ്യാതം' എന്നു ശിവപുരാണത്തിലും,

''ഏതദേവ യദാ പദ്മമഭൂത് ഹൈരണ്മയം ജഗത്
തദ്വൃത്താന്താശ്രയം തദ്വത് പാദ്മമിത്യുച്യതേ ബുധൈഃ'

എന്നു മത്സ്യപുരാണത്തിലും കാണുന്നു. സ്കാന്ദത്തിൽ പ്രഭാസഖണ്ഡത്തിൽ:—

'ചതുർഭിർഭഗവാൻ വിഷ്ണുർദ്വാഭ്യാം ബ്രഹ്മാ തഥാ രവിഃ
അഷ്ടാദശ പുരാണേഷു ശേഷേഷു ഭഗവാൻ ശിവഃ'

എന്നും, സൌരസംഹിതയിൽ—

'കഥ്യതെ ദശഭിർവിപ്രാഃ പുരാണൈഃ പരമേശ്വരഃ
ചതുർഭിർഭഗവാൻ വിഷ്ണുർദ്വാഭ്യാം ബ്രഹ്മാ പ്രകീർത്തിതഃ
ഏകേനാഗ്നിസ്തഥൈകേന ഭഗവാംശ്ചണ്ഡ ഭാസ്കരഃ

എന്നും വിഭാഗം ചെയ്തിരിക്കുന്നു. ഇത്രയും കൊണ്ട് പുരാണകാലത്തിൽ ബ്രഹ്മാ വിഷ്ണു ശിവൻ സൂര്യൻ അഗ്നി എന്നിവരാണ് മുഖ്യ ദേവതകളായ ഉപാസനീയന്മാർ എന്നു വന്നുകൂടുന്നു ഓരോ പുരാണത്തിലും അങ്ഗഭാവേന കഥാവിഷയമായി ഇതരദേവതകളെ സ്വീകരിക്കുന്നു എങ്കിലും പ്രധാന്യം കൊണ്ടുള്ള പരിഗണനമാണ് ഇപ്പോൾ പറഞ്ഞത്.

ഇനി ശ്രുതികളിൽ കാണുന്ന ഉർവ്വ്യുർശപാഖ്യാനം മുതലായവ പുരാണാദികളിൽ കാണുക ഉചിതമാണെങ്കിൽ പില്ക്കാലത്തുണ്ടായവയാണെന്നു പ്രസിദ്ധപ്പെട്ട പുരാണകഥകൾ ശ്രുതികളിൽ കാണുന്നതിൻെറ ഔചിത്യം എന്താണെന്നു പര്യാലോചിക്കാം ദേവകീപുത്രനായ ശ്രീകൃഷ്ണൻ ഉപദേശം വാങ്ങിയതായ ഒരു സമ്ഭവം ഛാന്ദോഗ്യോപനിഷത്തിൽ ഉണ്ട്. ശ്രീകൃഷ്ണൻെറ ജീവിത സമയം ദ്വാപരാവസാനത്തിലാണെന്നു നിശ്ചിതമാണുതാനും. അതിനാൽ ഉപനിഷത്തു അർവാചീന

മാണെന്നു ശങ്കിക്കരുതോ എന്നാണ് ജിജ്ഞാസ. ഇതിനു സമാധാനം അനേകം കല്പങ്ങളിലും തദാശ്രിതങ്ങളായ കഥകളിലും ശ്രീകൃഷ്ണചരിതം ഭിന്നഭിന്നപ്രസ്ഥാനമായി ഘടിപ്പിച്ചിരിക്കുന്നതിനാൽ അനാദിസിദ്ധമാണ് ഈ കഥാപ്രവാഹം; അതിനാൽ ശ്രുതികളെ ദർശിക്കുന്ന മഹർഷിമാർക്ക് എപ്പോഴും പ്രത്യക്ഷവുമാണ്. എന്നാൽ ശ്രീ വേദവ്യാസൻ വേദങ്ങൾ വ്യസിച്ചതും പുരാണങ്ങൾ ആകെ രചിച്ചതും ഒരു പ്രസാധകന്റെ നിലയിൽ മാത്രമാണ്. ബ്രാഹ്മ വൈഷ്ണവ ഗാരുഡാദികളായ പുരാണങ്ങളിൽ ഉപോദ്ഘാതാദ്ധ്യായത്തിൽ പരാശരപ്രഭൃതികളായ വേറെ ചില മഹർഷിമാരാണ് അവയുടെ കർത്താവെന്നു കാണുന്നതുതന്നെ ഈ അഭിപ്രായത്തിന് ഉത്തമമായ തെളിവാകുന്നു. ആ വക പുരാണങ്ങൾ എത്രയോ മുമ്പു തന്നെ പലരും നിർമ്മിച്ചിരുന്നു. എന്നാൽ ചിലത് പൊടിഞ്ഞു പോകയും ചിലതു അതിഗൂഢാർത്ഥമാകയും ചിലതു പൂർവ്വാപര സന്ദർഭങ്ങൾ മാറിത്തിരിഞ്ഞിരിക്കയും ചെയ്യുകയാൽ വിഷയങ്ങൾ യോജിപ്പിച്ചും ദേശകാലാവസ്ഥകൾ അനുസരിച്ചു സന്ദർഭശുദ്ധി വരുത്തിയും ജീർണ്ണോദ്ധാരണം ചെയ്തു പരിഷ്കരിച്ചു പ്രസാധനം ചെയ്യുന്ന കൃത്യമായിരുന്നു വ്യാസമഹർഷി നടത്തിയത്. ഇതു നിമിത്തമാണ് 18 പുരാണങ്ങൾക്ക അദ്ദേഹം കർത്താവെന്നു കീർത്തനം ചെയ്യുന്നത്. ശ്രുതികളിൽ ഘോഷിച്ചിരിക്കുന്നതും ഗൂഢവും ആയ തത്ത്വസാരത്തെ ഉദാഹരണരൂപേണ വ്യക്തപ്പെടുത്തി നിരൂപണം ചെയ്യുകയാൽ ആവിർഭവിച്ചിട്ടുള്ളവയാണ് പുരാണങ്ങൾ. അനേകം പുരാണങ്ങളിൽ കൃഷ്ണാദികളുടെ കഥ പ്രസ്താവിച്ചിരിക്കുന്നതിനാൽ എല്ലാ യുഗത്തിലും തത്ത്വോദാഹരണപരങ്ങളായ ഈ വക പാത്രങ്ങൾക്കുള്ള അർത്ഥവാദങ്ങൾ ഉണ്ടെന്നു സിദ്ധിക്കുന്നതിനാൽ കഥാപാത്രങ്ങൾക്കുള്ള പൂർവാപരഭാവചിന്ത അസ്ഥാനത്തിലാകുന്നു. അദ്ധ്യാത്മരാമായണത്തിൽ സീത ഏതു രാമായണത്തിലാണ് സീതയേ കൂടാതെ ശ്രീരാമൻ വനത്തിലേക്കു പോയിട്ടുള്ളത് എന്ന ചോദ്യം ഈ അഭിപ്രായത്തെ സാധൂകരിക്കുന്നു.

ഇങ്ങനെയുള്ള പുരാണങ്ങളിൽ മഹാപുരാണത്തെ സംബന്ധിച്ചു ഒരു ദിക്പ്രദർശനം ചെയ്യാം. രുചിഭേദം പോലെ ആ വക പുരാണങ്ങൾ പരിശീലനം ചെയ്യുന്നതിന് ഈ ദിക്പ്രദർശനം ഉപകരിക്കുന്നതാണ്.

അദ്ധ്യായം 18

# ബ്രഹ്മ പുരാണം

ഈ ബ്രഹ്മ പുരാണത്തെ,

തേപി ശ്രുത്വാ മുനിശ്രേഷ്ഠാഃ പുരാണം വേദസമ്മിതം
ആദ്യം ബ്രഹ്മാഭിധാനം ച...

ബ്ര - അ - 245 -ശ്ലോ - 3 - 4

എന്നീ വചനത്താൽ ആദി ബ്രഹ്മ പുരാണമെന്നു പറയുന്നു. മഹാപുരാണങ്ങളിൽ ആദ്യത്തെ പുരാണമാണിത്. പുരാണങ്ങളിലൊക്കെ പൊതുവെ ചില തത്വത്തെ അടിസ്ഥാനപ്പെടുത്തിയാണ് നിരൂപണം എന്നു പറഞ്ഞിട്ടുണ്ടല്ലോ ഇതിലാകെ 245 അദ്ധ്യായങ്ങൾ ഉണ്ട്. ഇവിടത്തെ പ്രതിപാദ്യസാരം വ്യാസ ശിഷ്യനായ സൂതനോട്—

യഥാ പൂർവ്വമിദം സർവ മുത്പന്നം ചരാചരം
സസുരാസുരഗന്ധർവം സയക്ഷോരഗരാക്ഷസം
ശ്രോതു മിഛാമഹേ സൂത ബ്രൂഹി സർവം യഥാ ജഗത്
ബഭൂവ ഭൂയശ്ച യഥാ മഹാഭാഗഭവിഷ്യതി
യതശ്ചൈവ ജഗത് സൂത യതശ്ചൈവ ചരാചരം
ലീന മാസിത് തഥാ യത്ര ലയമേഷ്യതി യത്ര ച

ബ്രാഹ്മം അ. 1 (18-20)

എന്നീ വിധം മഹർഷിമാരുടെ ചോദ്യത്തിലും,

അവ്യക്ത കാരണം യത്തത് നിത്യം സദസദാത്മകം
പ്രധാനം പുരുഷസ്തസ്മാദ് നിർമ്മമേ വിശ്വമീശ്വരഃ
തം ബുദ്ധ്യധ്വം മുനിശ്രേഷ്ഠാ ബ്രഹ്മാണമമിതൌജസം
സ്രഷ്ടാരം സർവഭൂതാനാം.

ബ്രാഹ്മം. അ. 1.33-34

എന്നീ വിധമുള്ള ഉത്തരത്തിലും,

വ്യാസമഹർഷിസംവാദമാസ്പദമാക്കി:—

സർവ്വേശ്വരഃ സർവദൃക് സർവവേത്താ
സമസ്തശക്തിഃ പരമേശ്വരാഖ്യഃ
സംജ്ഞായതെ യേന തദസ്തദോഷം
ശുദ്ധം പരം നിർമ്മലമേകരൂപം.

ബ്രാ. അ. 233 ശ്ലോ. 24.

എന്നീവിധം സർവേശ്വരപ്രാപ്തിയിലും വസിഷ്ഠകരാളക സംവാദത്തെ ഭ്വരമാക്കി:—

'വിമലാത്മാ ച ഭവതി സമേതി വിമലാത്മനാ
കേവലാത്മാ തഥാ ചൈവ കേവലേന സമേത്യ വൈ'

ബ്രാ. 244 അ. ശ്ലോ. 30.

എന്നീവിധമുള്ള കൈവല്യമയമായ ലയനത്തിനായുള്ള നിരൂപണത്തിലും നിന്ന് ജഗത്തിൻെറ ഉത്പത്തിസ്ഥിതിലയങ്ങളും അതിനുള്ള മാർഗ്ഗങ്ങളും വിശിഷ്യ ചേതനൻമാരായുള്ള ദേവാസുരാദികളുടെ സാത്വികാദി ഗുണാവസ്ഥകരം കൊണ്ടുള്ള സംസാരഗതികളും തൻമോക്ഷങ്ങളും അവയ്ക്കുള്ള ബ്രഹ്മവിഷ്ണു ശങ്കരാദികളുടെ ലീലാചരിതങ്ങളും ഇവ വെളിപ്പെടുത്തുവാനുള്ള മഹർഷിമാരുടെ പ്രശ്നോത്തരങ്ങളും ആണെന്നു കാണുന്നു,

അമിതൌജസ്സായ ബ്രഹ്മാവാണു സകല പഞ്ചീകൃതപ്രപഞ്ചത്തിനും കാരണം എന്നു വർണ്ണിച്ചു ഉപക്രമിക്കയാലും മേരുപൃഷ്ഠത്തിൽ വച്ചു ബ്രഹ്മാവ് മഹർഷിമാർക്കു പുണ്യക്ഷേത്രങ്ങളേയും പുണ്യകർമ്മങ്ങളേയും പററി വിസ്തരിച്ചു ഉപദേശിച്ചതായും അതു കേട്ടു വ്യാസൻ ഗ്രഹിച്ചതായും മററും പറഞ്ഞു 27-ാമതു അദ്ധ്യായം മുതൽ 150 അദ്ധ്യായത്തിൽ പരം കൊണ്ട് കാര്യം ബ്രഹ്മാവ് ഉപദേശിച്ചതായി കാണുകയാലും ഈ പുരാണത്തിന് ബ്രാഹ്മപുരാണം എന്നു പേരു സിദ്ധിച്ചതാണ്.

വിശിഷ്യ ഭാരതവർഷത്തെപ്പററി പുണ്യഭൂമിയാണെന്നും മററും കീർത്തനം ചെയ്യുന്ന ഘട്ടത്തിൽ നമ്മുടെ ഭാസ്കരക്ഷേത്രം എന്നു പ്രസിദ്ധമായ കേരളഭാഗത്തേയും കന്യാതീർത്ഥത്തേയും പ്രത്യേകം സ്മരിക്കുന്നു. ഭാരതവർഷത്തെപ്പററിയുള്ള

വൈഭവം വർണ്ണിക്കുന്നതിൽ ആദ്യമായി ദക്ഷിണസമുദ്രതീര പ്രദേശത്തേയും മലയാദ്രി പരിസരത്തേയും ആസ്പദമാക്കി സൂര്യനെയാണ് പ്രധാനോപാസ്യ ദേവതയായി വിശദമാക്കുന്നത്.

'ഉദ്യന്നേവൈഷ കുരുതേ ജഗദ്വിതിമിരം തമഃ
നാതഃ പരതതോ ദേവഃ കശ്ചിദന്യോ ദ്വിജോത്തമാഃ'

ബ്രാ. അ. 30. ശ്ളോ. 7

സർവാത്മാ സർവലോകേശോ ദേവദേവഃ പ്രജാപതിഃ
സൂര്യ ഏവ ത്രിലോകസ്യമൂലം പരമദൈവതം
അഗ്നൗ പ്രസ്താഹുതിഃ സമ്യഗാദിത്യമുപതിഷ്ഠതേ
ആദിത്യാജ്ജായതെ വൃഷ്ടിർവൃഷ്ടേരന്നം തതഃ പ്രജാഃ

ബ്ര. അ. 31. ശ്ളോ. 3-4

ആദ്യത്തെ പുരാണമാകയാൽ ജഗത്തിന്റെ ഉത്പത്ത്യാദിയും ശൈവവും വൈഷ്ണവവും ആയ സമസ്ത ദേവതകളുടെ ചരിതസാരവും കലിയുഗാരംഭം വരെയുള്ള ധർമ്മാദി സംഗ്രഹവും ഭവിഷ്യവൃത്തിയും ഇതിൽ ഉപദേശിച്ചിരിക്കുന്നു.

വേദത്തിൽ തന്നെ വ്യംഗ്യമായി സ്ഥാനം പിടിച്ചിട്ടുള്ള സാംഖ്യവും യോഗവും വേദാന്തവേദ്യമായ ബ്രഹ്മതത്ത്വവും ഈ പുരാണത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. ഒരേ ഉപാഖ്യാനം തന്നെ അനേകം പുരാണങ്ങളിൽ ഉണ്ടെങ്കിലും അവയുടെ സ്വഭാവത്തിനു പല വ്യത്യാസവും ഉണ്ടെന്നുള്ളതിന് ഒരു ഉദാഹരണം കൂടി ഈ ബ്രാഹ്മപുരാണത്തിൽ നിന്ന് ഉദ്ധരിക്കാം.

പാർവത്യുപാഖ്യാനത്തിൽ, മന്മഥദഹനം കഴിഞ്ഞശേഷമാണ് പാർവതിവിവാഹം എന്നു മററു പുരാണങ്ങളിൽ കാണുന്നു. ഇവിടെ ശ്രീപാർവതീദേവിക്കു സ്വയംവരം നിശ്ചയിക്കയും:—

'മാലാം പ്രഗൃഹ്യ ദേവ്യാം തു സ്ഥിതായാം ദേവസംസദി
ശക്രാദ്യൈരാഗതൈർദ്ദേവൈഃ സ്വയംവര ഉപാഗതേ
ദേവ്യാജിജ്ഞാസയാ ശംഭുർഭൂത്വാപഞ്ചശിഖഃ ശിശുഃ
ഉത്സംഗതലസംസുപ്തോ ബഭൂവസഹസാ വിഭുഃ
തതോ ദദർശ തം ദേവീ ശിശും പഞ്ചശിഖംസ്ഥിതം

ജ്ഞാത്വാ തം സമവധ്യാനാദ് ജഗൃഹേ പ്രീതിസംയുതാ
അഥസാശുദ്ധസങ്കൽപാകാങ്ക്ഷിതം പ്രാപ്യ സത്പതിം
നിവൃത്താ ച തദാതസ്ഥൗ കൃത്വാ സാ ഹൃദി തം വിഭും'

ബ്രാ അ. 36 ശ്ലോ. 2829

സ്വയംവരമാലയുമായി ദേവീദേവസദസ്സിലെത്തവെ ഭഗവാൻ ശ്രീപരമേശ്വരൻ ദേവിയുടെ ഭാവം അറിവാനായി ദേവിയുടെ ഉത്സംഗത്തിൽ ശിശുരൂപനായി സുപ്തനെന്ന ഭാവത്തിൽ കാണുകയും ദേവിതത്ത്വം അറിഞ്ഞ് പ്രീതയായി പിൻതിരിക്കയും,

തതോദൃഷ്ട്വാ ശിശും ദേവാ ദേവ്യാ ഉത്സംഗവർത്തിനം
കോയമത്രേതി സമ്മന്ത്ര്യ ചുക്രുശുർഭൃശമോഹിതാഃ
വജ്രമാഹാരയത് തസ്യ ബാഹുമുത്ക്ഷിപ്യ വൃത്രഹാ
സ ബാഹുരുത്ഥിത സ്തത്ര തഥൈവ സമതിഷ്ഠിത
സ്തമ്ഭിതഃ ശിശുരൂപേണ ദേവദേവേന ശംഭുനാ
വജ്രം ക്ഷേപ്തും ന ശശാക വൃത്രഹാ ചലിതും ന ച

സ്വയംവരത്തിനായി വന്നിരുന്ന ഇന്ദ്രാദികളായ ദേവർ ഈ യവസ്ഥ കണ്ട് വിഷമിക്കയും തമ്മിൽ ആലോചിച്ചു ഇന്ദ്രൻ വജ്രായുധം പ്രയോഗിക്കയും അതിനായി ഉയർത്തിയ കൈയ്യ് അങ്ങിനെ തന്നെ സ്തംഭിതമാകയും ഇന്ദ്രന് പദാത്പദം ചലിക്കാൻ പോലും ശക്തിയില്ലാതാകയും ഒടുവിൽ സ്വയംവരത്തിന്റെ ആവശ്യം ഇല്ലാതെ തന്നെ ബ്രഹ്മവിഷ്ണ്വാദികളാൽ ബഹുമാനിതമായ വിധത്തിൽ ശ്രീപാർവതിയെ ഭഗവാൻ ശംഭു സ്വീകരിച്ചു വിവാഹം മംഗളമായി നടക്കയും ചെയ്തതായിട്ടാണ് കഥയുടെ ഘടന. വിവാഹം കഴിഞ്ഞു ഭഗവാൻ ദേവിയുമായ് സ്വഭവനത്തിലെത്തിയശേഷം:—

'പ്രവിഷ്ടേ ഭവനം ദേവേ സുപ്രവിഷ്ടേ വരാസനേ
സ വക്രോ മൻമഥഃ ക്രുദ്ധോ ദേവം വേദ്ധുമനാഭവത്''

മൻമഥൻ ശംഭുവിനെ വേധനം ചെയ്തു ആ സമയത്തിൽ ഉപദ്രവിക്കാനാരംഭിക്കവെ നിയമവിഘ്നകാരിയായി താപസജനവിദ്വേഷിയായുള്ള ഇവനെ:-

'തതോഽസ്യ നേത്രജോ വഹ്നിർജ്ജ്വാലാമാലാ സഹസ്രവാൻ
സഹസാ രതിഭർത്താരമദഹത് സപരിച്ഛദം'

എന്നിങ്ങനെ ദഹിപ്പിച്ചതായി പറഞ്ഞിരിക്കുന്നു. സ്വയംവരത്തിനു സമ്മതിക്കാത്ത കോപം ഹേതുവാൽ കയർത്തുവന്നതു കാരണം മൻമഥന്റെ ദാഹം ഇവിടെ പരിണയാനന്തരമാകുന്നു. ഇതുകൊണ്ടു ബ്രഹ്മകൽപത്തിലെ സ്ഥിതിപ്രകൃതിയായ പാർവതിയും അവ്യക്തനായ പുരുഷനും (സാക്ഷിമാത്രമായി) ഘടിച്ചു ലോകചരിതം ആരംഭിക്കുന്നതായും ഇന്ദ്രിയസ്ഥാനങ്ങളിലുള്ള ഇന്ദ്രാദി ദേവതകളോ പരമപുരുഷസ്ഥാനത്തിലുള്ള ബ്രഹ്മവിഷ്ണ്വാദികളോ പോലും ഈ തത്ത്വം സമ്മതിച്ചു. ഇതിൽ കീഴടങ്ങി നിൽക്കുന്നതായും സിദ്ധിക്കുന്നു. ഇതുപോലെ ഓരോ പുരാണങ്ങളിൽ കാണുന്ന കഥാഘടനാവിശേഷം പ്രത്യേക ദൃഷ്ടിയിൽ ചർച്ചചെയ്യുന്നവർക്കു ചില തത്ത്വത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണെന്നു വ്യക്തമാകും. അതിനാൽ പുരാണങ്ങൾ ചരിത്രമാർഗത്തിലോ കഥാസരണിയിലോ മാത്രം രസിക്കേണ്ടവയല്ലെന്നു അവശ്യം മനസ്സിലാക്കണം.

## അദ്ധ്യായം 19

# പാത്മ പുരാണം

പ്രവക്ഷ്യാമി മഹാപുണ്യം പുരാണം പദ്മസംജ്ഞിതം
സഹസ്രം പഞ്ചപഞ്ചാശത് ഷഡ്ഭിഃ ഖണ്ഡൈ; സമന്വിതം
തത്രാദാവാദി ഖണ്ഡംസ്യാദ് ഭൂമീഖണ്ഡം തതഃ പരം
ബ്രഹ്മഖണ്ഡം ച തത്പശ്ചാത് തതഃ പാതാളഖണ്ഡകം
ക്രിയാഖണ്ഡം തതഃ ഖ്യാതമുത്തരം ഖണ്ഡമന്തിമം
ഏതതദേവമഹാപദ്മമുദ്ഭൂതം യന്മയം ജഗത്
തദ്വൃത്താന്താശ്രയം തസ്മാദ് പാദ്മമിത്യുച്യതേ ബുധൈഃ
ഏതത് പുരാണമമലം വിഷ്ണുമാഹാത്മ്യ നിർമ്മലം

പദ്മ. 1. 21 23. ശ്ലോ.

ഈ പങ്ക്തികളിൽ നിന്നും പദ്മപുരാണം ആറു ഖണ്ഡങ്ങളും അൻപത്തയ്യായിരം ദളങ്ങളും ചേർന്ന ഒരു പദ്മമാണെന്നു ഹിരണ്യ ഗർഭോത്പത്തിസ്ഥാനമായ ജഗന്മയമായ മഹാപദ്മത്തിലെ വൃത്താന്തത്തെ ആശ്രയിച്ചിരിക്കയാലാണ് പദ്മപുരാണം എന്ന പേര് സിദ്ധിച്ചതെന്നും കാണാം. വിശേഷിച്ച് വിഷ്ണു മാഹാത്മ്യം ആണ് ഇവിടത്തെ പ്രധാനമായ പ്രമേയമെന്നും ധരിക്കാം. മത്സ്യപുരാണത്തിൽ പദ്മപുരാണ സ്വരൂപം:-

'ഏതതദേവ യദാപദ്മമഭൂത്ഹൈരണ്മയം ജഗത്
തദ്വൃത്താന്താശ്രയം തദ്വത്പാദ്മമിത്യുച്യതെ ബുധൈഃ'

എന്ന് നിർദ്ദേശിച്ചിരിക്കുന്നു. ഈ പദ്മപുരാണത്തിൽ അഞ്ചു ഖണ്ഡമേ ഉള്ളു എന്നും ഒരു പക്ഷമുണ്ട്.

'പ്രഥമം സൃഷ്ടിഖണ്ഡം ഹി ഭൂമിഖണ്ഡം ദ്വിതീയകം
തൃതീയം സ്വർഗഖണ്ഡം ച പാതാളം തു ചതുർത്ഥകം
പഞ്ചമംചോർത്തരം ഖണ്ഡം സർവ്വപാപപ്രണാശനം.

പാ. ഭൂമി. അ. 125. ശ്ലോ. 48-49.

ആദ്യത്തെ ആദിഖണ്ഡം തന്നെ സൃഷ്ടിഖണ്ഡമാകുന്നു. ഇത് സാമാന്യസൃഷ്ടിപരം; അഞ്ചാമത്തെതായി സൃഷ്ടി

വിശേഷപരമായ ഒരു ക്രിയാഖണ്ഡം കൂടി ഉണ്ടെന്നു പറയുന്നവർക്ക് ആകെ ആറു ഖണ്ഡമുണ്ട്.

1. സാമാന്യസൃഷ്ടി 2. ഭൂമി 3. സ്വർഗം 4. പാതാളം എന്നിവയായപ്പോൾ ബ്രഹ്മാണ്ഡം മുഴുവനെയായി. അവയിലെ വൃത്താന്തങ്ങൾ അവിടവിടെ വിശേഷരൂപത്തിൽ കൊടുത്താണ് ഖണ്ഡങ്ങൾ യോജിപ്പിച്ചിരിക്കുന്നത്. സ്വർഗം, ഭൂമി, പാതാളം എന്നിവയിൽ സ്വർഗം സദ്ഗതി പര്യാപ്തമായ കാര്യങ്ങളേയും അവയ്ക്കുള്ള അധിഷ്ഠാനങ്ങളേയും പാതാളം 'പാതം ആ സമന്താത് ലാതീ' എന്ന വ്യുത്പത്തിയാൽ ദുർഗതിക്കുള്ള കാര്യങ്ങളേയും തദനുഗുണമായ അവസ്ഥകളെയും. ഭൂമി സദ്ഗതിക്കോ, ദുർഗതിക്കോ തിരിഞ്ഞുപോകത്തക്കതായ അന്തരാളസ്ഥാനമായ സാമാന്യകാര്യങ്ങളെയും, അവയോടു ചേർന്ന ചുററുപാടുകളേയും പററി പ്രതിപാദിക്കുന്നു.

ശ്രീനാരദീയ മഹാപുരാണത്തിൽ ഈ പുരാണത്തിലെ പ്രതിപാദ്യം സംഗ്രഹിച്ചിരിക്കുന്നു. അവിടെ അഞ്ചു ഖണ്ഡങ്ങളായിട്ടാണ് സംഗ്രഹം കാണുന്നത്. അതിൽ സൃഷ്ടികർമ്മത്തെ ഒന്നാമതായി സംഗ്രഹിക്കുന്നു. പുലസ്ത്യമഹർഷി ഭീഷ്മന് ഉപദേശിച്ചതായിട്ടാണ് ആരംഭം. സൃഷ്ട്യാദിക്രമം പല ഉപഖ്യാനേതിഹാസങ്ങളോടുകൂടിയ ധർമ്മവിസ്താരം, പുഷ്കരതീർത്ഥമാഹാത്മ്യം, ബ്രഹ്മ യജ്ഞവിധി, വേദപാഠാദിലക്ഷണം, ദാനവൈഭവം, ശ്രീപാർവതി വിവാഹം, താരകാഖ്യാനം ഗവാദിമഹിമ, കാലകേയാദി, ദൈത്യവധം, ഗ്രഹപൂജാവിധി, കൃതത്രേതാദ്വാപരകലിയുഗങ്ങളിൽ യഥാക്രമം തപോജ്ഞാനയജ്ഞദാന മാഹാത്മ്യം ഇത്രന്തുമാണ് ചുരുക്കത്തിൽ ഈ സൃഷ്ടി ഖണ്ഡത്തിലെ വിഷയം.

രണ്ടാമത്തെ ഭൂമിഖണ്ഡത്തിൽ പിതൃമാത്രാദികളുടെ പൂജ്യത്വം ഉദാഹരിക്കുന്നു. ശിവശർമ്മകഥയും സുവ്രതോപാഖ്യാനവും വൃത്രാസുരവധവും പൃഥുവിൻെറയും വേനൻെറയും ചരിതവും നഹുഷകഥ യയാതിചരിതവൃത്താന്തം അനേകം ആശ്ചര്യസമ്ഭവത്തോടുകൂടിയ ജൈമിനി സംവാദം, ഹുണ്ഡദൈത്യവധ സംബന്ധിയായ അശോകസുന്ദരി കഥ, കാമോദാഖ്യാനം, വിഹുണ്ഡവധം, ച്യവനമഹർഷിയോടു കൂടി കുരുജലസംവാദം എന്നിവയാണ് വിഷയം.

മൂന്നാമത്തെ ബ്രഹ്മഖണ്ഡത്തിലെ വിഷയം ബ്രഹ്മാണ്ഡോത്പത്തി നർമ്മദാദി തീർത്ഥോത്പത്തികഥനം വർണ്ണാശ്രമങ്ങൾ അനുസരിച്ച് കർമ്മയോഗനിരൂപണം വ്യാസജൈമിനി

സംവാദം സമുദ്രമഥനാഖ്യാനം എന്നിവയാണ് ആദിഖണ്ഡവും ബ്രഹ്മഖണ്ഡവും ചേർന്ന് സ്വർഗഖണ്ഡമായി.

മൂന്നാമത്തെ പാതാള ഖണ്ഡത്തിലെ വിഷയം രാമാശ്വമേധത്തിൽ രാമരാജ്യാഭിഷേകം, അഗസ്ത്യാദികളുടെ ആഗമനം, പൌലസ്ത്യവം ശകീർത്തനം, അശ്വമേധോപദേശം, നാനാരാജകഥകൾ, ജഗന്നാഥ വർണ്ണനം, വൃന്ദാവനമാഹാത്മ്യം, ശ്രീകൃഷ്ണലീല, യമബ്രാഹ്മണ സംവാദം, ഭസ്മമാഹാത്മ്യം, ദേവരാതസുത വൃത്താന്തം, ഗൌതമാഖ്യാനം, ശിവഗീതാ, കല്പന്തരത്തിലെ രാമകഥ എന്നിവയാകുന്നു.

ഉത്തരഖണ്ഡത്തിൽ ഗൌരിക്കു ശിവൻ ഉപദേശിച്ചതായ പർവതാഖ്യാനം, ജാലന്ധരകഥ, ശ്രീശൈലാദ്രിവർണ്ണനം, സാഗരവൃത്താന്തം, ദാനമഹാത്മ്യം, മഹാദ്വാദശീവ്രതം, വിഷ്ണുധർമ്മ കഥനം, വിഷ്ണുസഹസ്രനാമം, കാർത്തികവ്രതവൈഭവം, മാഘസ്നാനഫലം, ജമ്ബുദ്വീപിലെ തീർത്ഥങ്ങളുടെ മഹിമ, നൃസിംഹോത്പത്തിവർണ്ണനം, ഗീതാമാഹാത്മ്യം, ഭക്ത്യാഖ്യാനം ഭാഗവതമാഹാത്മ്യം, ഇന്ദ്രപ്രസ്ഥകീർത്തനം, മന്ത്രരത്നാഭിധാനം ത്രിപാദ്ഭൂതിഘോഷണം, മത്സ്യാദ്യവതാരകഥാ, രാമനാമവൈഭവം, ഭൃഗുവിനാൽ ശ്രീവിഷ്ണു വൈഭവപരീക്ഷണം എന്നിവയാണ് വിഷയം.

ഈ പദ്മപുരാണത്തിൽ ഭൂമിഖണ്ഡത്തിൽ യയാതിചരിതത്തിൽ ഒരു വിശേഷം കാണുന്നത് പ്രത്യേകം ദൃഷ്ടിവയ്ക്കേണ്ടതാണ്. യയാതി വിഷ്ണുഭക്തന്മാരിൽ അഗ്രഗണ്യനായി ആബാലവൃദ്ധം തൻെറ പ്രജകളെ കൂടി വിഷ്ണുഭക്തിയിൽ മുതിർന്നവരാക്കി ചെയ്തു. അതുനിമിത്തം ഭൂമണ്ഡലമാകെ സ്വർഗം തന്നെയായിത്തീർന്നു.

'യഥാ ദൂർവാ വടാശ്ചൈവ വിസ്താരം യാന്തി ഭൂതലേ
തഥാ തേ മാനവാഃ സർവേ പുത്രപൌത്രൈഃ പ്രവിസ്തൃതാഃ
മൃത്യുദോഷവിഹീനാസ്തേ ചിരം ജീവന്തി ദേഹിന
സ്ഥിരകായാശ്ച സുഖിനോ ജരാരോഗവിവർജിതാഃ
പഞ്ചവിംശാബ്ദികാഃ സർവേ നരാ ദൃശ്യന്തി ഭൂതലേ
സത്യാചാരപരാഃ സർവേ വിഷ്ണുധ്യാനപരായണാഃ
ഏവം സർവേപി മർത്ത്യാസ്തേ പ്രസാദാത്തസ്യ ചക്രിണഃ
സഞ്ജാതാ മാനവാഃ സർവേ ദാനഭോഗപരായണാഃ
മൃതോ ന ശ്രൂയതേ ലോകേ സർവസ്മിൻ ജഗതീതലേ
ശോകം നൈവ പ്രപശ്യന്തി ദോഷം നൈവ പ്രയാന്തി ച
സ്വർഗലോകസ്യ യദ് രൂപം തദ് രൂപം ഭൂതലസ്യച
സംജാതാ മാനവശ്രേഷ്ഠാഃ പ്രസാദാത്തസ്യ ചക്രിണഃ

യമദൂതാ വിധിഭ്രഷ്ടാ വിഷ്ണുദൂതൈസ്തു താഡിതാഃ
രുദമാനാ ഗതാഃ സർവേ ധർമ്മരാജം പരസ്പരം
ധർമ്മരാജസ്തദാ തത്ര ദൂതേഭ്യഃ ശ്രുതവിസ്തരഃ
ചിന്തയാമാസ സത്യാർത്ഥം ക്ഷണൈകം നൃപചേഷ്ടിതം
പദ്മ-ഭൂമിഖ-അ-75, ശ്ലോ-2533

ഇങ്ങനെയുള്ള വിഷ്ണുഭക്തി മഹിമയാൽ യയാതിമഹാരാജാവിന്റെ രാജ്യത്തിൽ ജരാമരണങ്ങളും ഇല്ലാതെ എല്ലാവരും 25 വയസ്സിനു തുല്യം ആരോഗ്യഭാഗ്യ സചിവരായി കഴിയവെ യമദൂതർക്കു വിധിനടത്തുവാൻ തരമില്ലാതെ വിഷമമുണ്ടായി. ധർമ്മരാജാവായ യമൻ ജോലിയില്ലാതെ വശം കെട്ട് ദേവേന്ദ്രന്റെ അടുക്കൽ ചെന്നു:-

'ഏവം വൈഷ്ണവധർമ്മേണ ജരാമൃത്യുവിവർജ്ജിതഃ
മർത്ത്യലോകഃ കൃതസ്തേന നഹുഷസ്യാത്മജേന തത്
പദഭ്രഷ്ടോ ƒസ്മിസഞ്ജാതോ വ്യാപരേണ വിവിർജ്ജിതഃ
പാ. ഭൂമി. അ. 76 ശ്ലോ. 11

എന്നീവിധം സങ്കടം ഉണർത്തിച്ചു. അതിന് ഇന്ദ്രൻ താൻ പണ്ടു തന്നെ ഇയാളെ പുണ്യാതിശയം നിമിത്തം സ്വർഗത്തിൽ വരുത്തി ബഹുമാനിക്കുവാൻ മാലതിയെ അയച്ചു എന്നും ഭൂമിയെ താൻ സ്വർഗമാക്കി കഴിഞ്ഞിരിക്കയാൽ അയാംക്കു സ്വർഗാഭിലാഷം ഇല്ലെന്നും അതിനാൽ സ്വർഗത്തിലേക്ക് വരുന്നില്ലെന്നും മറുപടി പറഞ്ഞു. മാലതിയെ മടക്കി അയച്ചു എന്നും പറഞ്ഞു. എങ്കിലും വീണ്ടും:—

'യേന കേനാപ്യുപായേന തമാനയസ്വ ഭൂപതിം
ദേവരാജമഹാഭാഗ യദി ചേഛസി മത്പ്രിയം'

എന്നുള്ള ധർമ്മരാജന്റെ പ്രാർത്ഥന കേട്ട് ഇന്ദ്രൻ ഒരു ഉപായമാലോചിച്ചു. ഇന്ദ്രൻ വാസ്തവത്തിൽ:—

'നാഹം സ്വർഗസ്യ ചൈവാർത്ഥി നാഹമിഷ്യേ ദിവം പുനഃ
സ്വർഗരൂപം കരിഷ്യാമി സർവം തത് ഭൂമിമണ്ഡലം
ഇത്യാചചക്ഷേ ഭൂപാലഃ പ്രജാപാല്യം കരോതി ച
തസ്യ ധർമ്മപ്രഭാവേന ഭീതസ്തിഷ്ഠാമി സർവതഃ
പാദ്മ, ഭൂമി. അ. 76. ശ്ലോ. 15-16

എന്നീവിധം നഹുഷൻെറ പ്രജായത്തഭരണവൈഭവം കൊണ്ടും ധർമ്മനിഷ്ഠയാലും ഭയന്നിരിക്കുന്നവനാണ് എങ്കിലും യയാതിക്കുള്ള ഒരു ചെറിയ ന്യൂനത അയാറം മുമ്പിൽ തന്നെ കണ്ടിട്ടുണ്ട്. അത് ഗാനപാരവശ്യം ആണ്. ഒന്നാംതരം സലക്ഷണഗാനതാനം കേട്ടാൽ യയാതി അവിടെത്തന്നെ തൻമയീഭവിച്ചു നിൽക്കുക പതിവാണ്. അതിനാൽ മൻമഥനെ സപരിവാരനായി വിളിച്ചു ഗന്ധർവൻമാരോടുകൂടി ഭൂലോകത്തിൽ ചെന്ന് യയാതിയെ വശപ്പെടുത്തി വരുവാൻ ആജ്ഞാപിച്ചു. അതുകേട്ട് കുതുകിയായ മൻമഥൻ ഒരു നാടകം കളിച്ചു മഹാരാജാവിനെ പാട്ടിലാക്കുവാൻ ഉദ്യമിച്ചു. താനും തൻെറ പത്നിയായ രതിയും വസന്തവും എന്നുവേണ്ട പരിവാരങ്ങറം ആകെ ഓരോ നടൻെറയും സമുചിതമായ വേഷം ധരിച്ചു സംഘം ചേർന്നു വാമനചരിത്രം കളിക്കുവാനായി ഉദ്യമിച്ചു. മഹാരാജാവിൻെറ അടുക്കൽ വന്ന് ആശീർവചനങ്ങറം കൊണ്ട് അഭിനന്ദനം ചെയ്തു നാന്ദിയും കഴിച്ചു വിവരം അറിയിച്ചു. മഹാരാജാവ് ബഹുമാനിച്ച് മംഗളമായ രംഗം ഉണ്ടാക്കി സകല വിദ്വാൻമാരോടും കൂടി എഴുന്നെള്ളി തൃക്കൺപാർക്കുവാൻ തയ്യാറായി.

'രൂപേണാപ്രതിമാ ലോകേ സുസ്വരം ഗീതമുത്തമം
ഗായമാനാ ജരാ രാജൻ ആര്യരൂപേണ വൈ തദാ
തസ്യാഃ ശീലേന ലാസ്യേന ഹാസ്യേന ലളിതേന ച
മധുരാലാപതസ്തസ്യ കന്ദർപ്പസ്യ ച മായയാ
മോഹിതസ്തേന ഭാവേന ദിവ്യേന ചരിതേന ച
ബലശ്ചൈവ യഥാരൂപം ബലിർബദ്ധോ യഥാ പുരാ
വാമനസ്യ യഥാരൂപം ചക്രേ മൻമഥസ്താദൃശം
സൂത്രധാരഃ സ്വയം കാമോ മാധവഃ പാരിപാർശ്വകഃ
നടീവേഷധരാ ജാതാ സാരതിർഹൃഷ്ടവല്ലഭാ
നേപഥ്യാദിചരാഃ സർവേ തസ്മിൻ വൈ നാട്യകർമ്മണി
മകരന്ദോ മഹാപ്രാജ്ഞഃ ക്ഷോഭയാമാസ ഭൂപതിം
യഥാ യഥാ പശ്യതിനൃത്യമുത്തമം
ഗീതം സമാകർണ്ണ്യ ച ഭൂപതിഃ സഃ
തഥാ തഥാ മോഹവശം പ്രണീതോ
ജരാപ്രണീതേന മഹാനുഭാവഃ'

പ. ഭൂമി. അ. 76. ശ്ലോ. 25-30.

രമ്യമായ നർത്തനവും മോഹനമായ ഗാനവും കാമന്റെ ഭാവരസാഭിവ്യഞ്ജകമായ അഭിനയവും കണ്ട് യയാതി തൻമയീ ഭവിച്ച് അവർജജാനീയമായ ശരീരധർമ്മമാകുന്ന അൽപശങ്ക കഴിച്ചു പാദശൌചം ചെയ്യാതെ വീണ്ടും കളികാണാൻ ഒരുങ്ങിയ തക്കം നോക്കി ജരയും കാമനും അദ്ദേഹത്തിൽ പ്രവേശിച്ചു ദേവേന്ദ്രകാര്യം സാധിച്ചു. ചുരുക്കത്തിൽ യയാതി ഒരു വേട്ടയ്ക്കു പുറപ്പെടുകയും അവിടെ കാണപ്പെട്ട കാമപുത്രിയായ അശ്രുബിന്ദുമതിയിൽ ആസക്തനായി അവളുടെ അപേക്ഷപ്രകാരം തന്നെ ബാധിച്ചിരുന്ന ജര പുത്രനായ പൂരുവിൽ ഏൽപിച്ച് അയാളുടെ യൌവനവും വാങ്ങി സുഖിതനായി സ്വർഗത്തിൽ ചെന്നു ലീലാവിലാസങ്ങളും, സ്വർല്ലോകം വൈകുണ്ഠലോകം എന്നീ ഉത്തമലോകങ്ങളും കണ്ട് ഭഗവത്പ്രസാദവും അനുഭവിച്ചു ധന്യനായത്രേ.

ഇതുകൊണ്ട് പുരാണകാലങ്ങളിൽ തന്നെ നാടകസമ്പ്രദായവും ഉണ്ടെന്നും നാടകം കണ്ടു ഭ്രമിക്കുന്നവൻ കർത്തവ്യഭ്രഷ്ടനായിത്തീരുമെന്നും സിദ്ധിക്കുന്നു. (മറ്റൊരു വശം കൊണ്ടു നോക്കിയാൽ ഈശ്വരഭക്തനായ രാജാവിന്റെ ഉത്തമമായ പ്രജായത്തഭരണ സരണിയും അപ്രകാരം ഉള്ള രാജാവിന് ചില ആകർഷങ്ങളിൽ പെടാനിടവന്നാലും പാര്യന്തികമായ ഫലം മംഗളമാണെന്നും വരുന്നു ) അധ്യാത്മപരമായി ചിന്തിച്ചാൽ ആത്മാവ് പരിശുദ്ധമായ ഈശ്വരധർമ്മത്തോടുകൂടി പ്രകാശിച്ചാൽ അന്തഃകരണവൃത്തികളായ അഹങ്കാരാദികൾക്കോ സങ്കൽപവികല്പാത്മകമായ മനസ്സിനോ ജ്ഞാനകർമ്മേന്ദ്രിയങ്ങൾക്കോ ആ ആത്മാവിനെ മലിനപ്പെടുത്തുവാൻ സാധിക്കയില്ലെന്നും പ്രാരബ്ധശേഷം ഉണ്ടായിരുന്നാൽ തദനുഭവത്തിനായി മാത്രം നാടകം കണ്ടു വിഷമിച്ച യയാതിയെപ്പോലെ വ്യുത്ഥിതാവസ്ഥയിൽ ലഘുവായ ധർമ്മച്യുതി വന്നാലും ഒടുവിൽ കർമ്മവശാൽ ദേഹപാതം വരാതെ തന്നെ സകല പരമാനന്ദസുഖങ്ങളും അനുഭവിക്കാമെന്നും ഫലിക്കുന്നു.

ഈ പദ്മപുരാണത്തിൽ പാതാളഖണ്ഡത്തിൽ ജാംബവാനും ശ്രീരാമനുമായുള്ള സംവാദത്തിൽ മുമ്പിലത്തെ കൽപത്തിലുള്ള ഒരു രാമായണകഥ കാണുന്നു. അതിൽ ദശരഥനു കൌസല്യ കൈകേയി സുരൂപ സുവേഷാ എന്നിങ്ങനെ നാലു

പത്നിമാർ ഉണ്ടായിരുന്നതായി കാണുന്നു. രാവണവധം കഴിഞ്ഞാണ് കുംഭകർണ്ണവധം നിർദ്ദേശിച്ചിരിക്കുന്നത്. ഗൌതമീതടത്തിൽ വിജയയാത്ര ചെയ്തിരുന്ന സമയം ഒരു ഗുഹയിൽ പ്രതിധ്വനിച്ചതായിട്ടാണ് കഥയുടെ വരവ്. ബ്രഹ്മാവ് ജാംബവാന് ഉപദേശിച്ചതാണ് ഈ കഥ. ഇതിൽ ഇന്നുള്ള രാമായണകഥയിൽ നിന്നും പലേ വ്യത്യാസങ്ങളും കാണുന്നു. ഇതുകൊണ്ട് എല്ലാ യുഗത്തിലും കൽപത്തിലും എല്ലാ അവതാരങ്ങളും കഥകളും വേറുവേറെവയും; അനേകം പ്രകാരത്തിലുള്ള തത്വങ്ങളെ ഉദാഹരിക്കുവാൻ മതിയാകുന്നവയുമാണെന്നു സിദ്ധിക്കുന്നു.

സകല വൈദിക ക്രിയകൾക്കും പ്രധാന സാമഗ്രിയായി ഉപയോഗിച്ചുവരുന്ന ദർഭകൾക്ക് ഇവിടെ അപമാർജനസ്തോത്രഘട്ടത്തിൽ—

"വാസുദേവ ശരീരോത്ഥൈഃ കുശൈഃ സമ്മാർജിതാ മയാ"
"ഏതേ കുശാ വിഷ്ണുശരീരസമ്ഭവാ"

എന്നീവിധം വിഷ്ണുശരീരസമുദ്ഭവങ്ങളാണെന്നുള്ള മാഹാത്മ്യം കീർത്തനം ചെയ്തിരിക്കുന്നു. ഏകാദശീവ്രതം സംബന്ധിച്ച് ദശമീസ്പർശം ശകലവും അരുതെന്നുള്ള കേരളീയസിദ്ധാന്തം ഈ പത്മപുരാണത്തിൽ—

ദശമീമിശ്രിതാം താം തു പ്രയത്നേന വിവർജയേത്,
അരുണോദയവേലായാം ദശമീമിശ്രിതായ ദി
താം ത്യക്ത്വാ ദ്വാദശീം ശുദ്ധാമുപോഷ്യേദവിചാരയൻ

എന്നീവിധം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു.

വിഷ്ണുഭക്തന്മാർ തപ്തമുദ്രാങ്കനം ചെയ്തിരിക്കുന്നതായ കാര്യവും ഈ പത്മപുരാണത്തിൽ കാണുന്നു.

"ഹുതാഗ്നിനൈവ സന്തപ്യ സർവ പാപാപനുത്തയേ
ചക്രം വാ ശംഖചക്രേ വാ തഥാ പഞ്ചായുധാനി വാ"
ധാരയിത്വൈതവിധവത് ബ്രഹ്മകർമ്മ സമാചരേത്
അഗ്നിതപ്തം പവിത്രം ച ധൃത്വാ വൈ ഭുജമൂലയോഃ
ത്യക്ത്വാ യമപുരം ഘോരം യാതി വിഷ്ണോഃ പരം പദം
പാ. ഉ. അ. 252. ശ്ലോ. 21-30

ഈ തപ്തമുദ്രാധാരണം.

"അങ്കയേത്തപ്തചക്രാദ്യൈരാത്മനോ ബാഹുമൂലയോഃ
കളത്രാപത്യഭൃത്യേഷു പശ്വാദിഷു ച അങ്കയേത്"

ദ്വിവിധം വൈഷ്ണവം പ്രോക്തം ബാഹ്യമാഭ്യന്തരം തഥാ
ശംഖചക്രാദിഭിർബാഹ്യമാന്തരം വീതരാഗത.

പാ. ഉ. അ. 2252, ശ്ലോ. 71-72

എന്നീവിധം ഭൃത്യർക്കും കുട്ടികൾക്കും പശു മുതലായ ജന്തുക്കൾക്കും കൂടി വേണം എന്നു പറയുന്നു. ഇതു കുറെ സാഹസമാണെന്നു കണ്ട് വൈഷ്ണവത്തെ രണ്ടായി ഭാഗിക്കുന്നു. മുദ്രാധാരണം ബാഹ്യവും ഉള്ളിൽ രാഗാദി ദോഷങ്ങൾ ഇല്ലാത്ത അവസ്ഥ ആന്തരവുമായിട്ടാണ് വിഭാഗം. ഈ തപ്ത മുദ്രാധാരണം വീരവൈഷ്ണവൻമാർ കൂട്ടിച്ചേർത്തതായും വരാം. പദ്മപുരാണത്തിൽ അനേകം കാര്യങ്ങൾ മതതത്വങ്ങളായി പ്രദർശിപ്പിക്കപ്പെടുന്നുവെങ്കിലും പലേടത്തും പൂർവാപരവിരോധമായ ഉണ്ട്. ഇന്നത്തെ കാണാദജൈമിന്യാദി പ്രണീതമായ ശാസ്ത്രങ്ങളെ ഉദ്ധരിക്കുന്നതായുള്ള ഭാഗം ഇതിനു തെളിവാണ്. പുരാണങ്ങളെപ്പററി പ്രത്യേകം ഒരു ചർച്ചചെയ്യുന്ന ആവശ്യത്തിലല്ലാതെ ഈ വക കാര്യങ്ങൾക്ക് പ്രവേശം ഇല്ല. അർവാചീനകാലോദിതമായ "ശൂന്യമേകേ" എന്നിത്യാദി ബൌദ്ധ സിദ്ധാന്തവും ഇവിടെ കാണുന്നുണ്ട്.

അദ്ധ്യായം 20

# വിഷ്ണുപുരാണം

ബ്രാഹ്മപുരാണം ബ്രഹ്മ കൽപത്തിലേയും പാദ്മപുരാണം പത്മകൽപത്തിലേയും ദേവമനുഷ്യാദികളുടെ കഥയെ ആസ്പദമാക്കി പ്രപഞ്ചസൃഷ്ടി മുതൽ അനേകം കാര്യങ്ങൾ നിരൂപണം ചെയ്തിട്ടുണ്ട്. അവയെല്ലാം ഓരോ പ്രധാനതത്ത്വത്തേയും അടിസ്ഥാനമാക്കിയാണ് ഘടിപ്പിച്ചിട്ടുള്ളത്. ബ്രഹ്മശബ്ദം കൊണ്ട് ബ്രഹ്മത്തെയോ സൃഷ്ടികർത്താവായ ബ്രഹ്മാവിനെയോ കുറിച്ചുള്ള പ്രവൃത്തി വികാരത്തെ ലക്ഷ്യമാക്കിയുള്ള പുരാണമാണെന്നു അനുമാനിക്കാം. പത്മശബ്ദം കൊണ്ട് ഹിരണ്യ ഗർഭമായ പദ്മത്തെ സ്വീകരിച്ചുള്ള പുരാചരിതമാകയാൽ അതും ഒരു തരം ബ്രഹ്മാവിനെ ആശ്രയിച്ചതു തന്നെയാണ്. ഇങ്ങനെ ലോകാരംഭത്തിലും തദവലംബമായ കഥയിലും പ്രവൃത്തികാരിനായ രജോഗുണാവലംബിയായ പുരാണങ്ങൾ (ബ്രാഹ്മപാദ്മങ്ങൾ) കഴിഞ്ഞു സത്വഗുണ പ്രധാനമായ വിഷ്ണുപുരാണത്തെ പ്രദർശിപ്പിക്കുന്നു. ഇവിടെയും വിഷ്ണുശബ്ദത്തിനു വ്യാപനശീലമായ ബ്രഹ്മമെന്നും വിഷ്ണുദേവതയെന്നും രണ്ടുതരത്തിലർത്ഥമെടുക്കാം. എന്നാൽ ബ്രഹ്മത്തിന്റെ തന്നെ സാത്വിക പ്രധാനമായ വിഷ്ണു ദേവതയായിട്ടാണ് കഥയ്ക്കു ഉപയോഗം ഉള്ളത്. ഈ പുരാണം വ്യാസതാതനായ പരാശര മഹർഷി മൈത്രേയനു ഉപദേശിച്ചതായിട്ടാണ് കാണുന്നത്. ബ്രഹ്മാവിന്റെ ഒരു പരാർദ്ധം കഴിഞ്ഞു എന്നും ആ പരാർദ്ധത്തിന്റെ അവസാനത്തിൽ ഉള്ളതാണ് പാദ്മം എന്ന മഹാകൽപം എന്നും രണ്ടാമത്തെ പരാർദ്ധമാണ് ഇപ്പോൾ വന്നിരിക്കുന്നതെന്നും അവിടത്തെ പ്രഥമമായ ഒരു കൽപമാണ് ഇപ്പഴത്തെ വരാഹകൽപമെന്നും ആ വരാഹകൽപത്തിലെ കഥയാണ് ഈ വിഷ്ണുപുരാണത്തിൽ ഉപന്യസിക്കുന്ന

തെന്നും കാണുന്നു. അതിനാൽ പദ്മകല്പത്തിലെ പുരാണ മായ പാദ്മം കഴിഞ്ഞ് അടുത്തപോലെ വൈഷ്ണവത്തിനുള്ള സ്ഥാനം ഉചിതമാണ്. ബ്രഹ്മാവിന്റെ വർഷശതമായ ആയുസ്സിനു പരമെന്നും അതിന്റെ അർദ്ധത്തിനു പരാർദ്ധമെന്നും പറയുന്നു.

'ഏതദ് വിഷ്ണുപുരാണം വൈ സർവശാസ്ത്രാർത്ഥ
സംഗ്രഹം
വാരാഹകല്പവൃത്താന്തം വ്യാസേന കഥിതന്ത്വിഹ
(നാരദീയം അ. 95. ശ്ലോ. 20.

എന്നിങ്ങനെ വിഷ്ണുപുരാണത്തെ നാരദീയത്തിൽ സർവശാസ്ത്രോപകാരമായി കീർത്തനം ചെയ്യുന്നു. ഇവിടെ ആറ് അംശങ്ങരം ഉണ്ട്. അതിൽ ഒന്നാമത്തതിൽ ആദികാരണസംഭവം, ദേവാദികളുടെ സംഭവം, സമുദ്രമഥനകഥ, ദക്ഷാദിവംശചരിതം, ധ്രുവചരിതം, പൃഥുവൃത്താന്തം, പ്രാചേതസാഖ്യാനം, പ്രഹ്ളാദചരിതം സൌമൻ കുബേരൻ മുതലായ ഓരോരുത്തർക്കു പ്രത്യേകം രാജ്യം കൊടുത്ത് അധികാരത്തിൽ ഏർപ്പെടുത്തിയ കഥകരം എന്നിവയും രണ്ടാമത്തതിൽ പ്രിയവ്രതാന്വാഖ്യാനം ദ്വീപവർഷനിരൂപണം, പാതാള സങ്കര വൃത്താന്തം സ്വർഗവർണനം സൂര്യാദിവാരങ്ങളുടെ ലക്ഷണം, ഭരതചരിതം, മുക്തിമാർഗകഥനം, നിദാഘ ഋഭുസംവാദം എന്നുള്ളവയും മൂന്നാമത്തേതിൽ മന്വന്തരാഖ്യാനം വേദവ്യാസാവതാരം നരകത്തിൽ നിന്നും ഉദ്ധരിക്കാനുള്ള കർമ്മം, സഗരനും ഔർവനുമായ സംവാദത്തിൽ സർവധർമ്മനിരൂപണം, വർണ്ണാശ്രമ ധർമ്മങ്ങരം അനുസരിച്ചുള്ള ശ്രാദ്ധ കല്പവിധികരം മായാമോഹ കഥ എന്നിവയും നാലാമത്തേതിൽ സൂര്യവംശകഥ, സൌമവംശകഥ, നാനാരാജാഖ്യാനം എന്നിവയും അഞ്ചാമതിൽ കൃഷ്ണാവതാരവും ബാല്യത്തിലെ പൂതനാദിവധം കൌമാരത്തിലെ അഘാദിഹനനം, കൈശോരത്തിലെ കംസാദി നാശനം, യൌവനത്തിലെ ദ്വാരകാനഗരലീലകരം, അഷ്ടാവക്രചരിതം എന്നിവയും ആറാമതിൽ കലിചരിതം നാലുവിധം ഉള്ള ലയം കേശിക്യ ഖാണ്ഡിക്യന് ഉപദേശിച്ചതായ ബ്രഹ്മജ്ഞാനം എന്നിവയും ആകുന്നു വിഷയം.

ഈ വിഷ്ണുപുരാണത്തിൻ നിന്നും ഗ്രാഹ്യങ്ങളായ ചില സാരാംശങ്ങരം നിർദ്ദേശിക്കാം. ഏതു മതക്കാർക്കും ഒന്നുപോലെ

യോജിക്കുന്നവയാണ് മഹർഷിമാരുടെ സിദ്ധാന്തങ്ങൾ. സ്വർഗ നരകങ്ങളെ നിരൂപണം ചെയ്യുമ്പോൾ പുണ്യപാപങ്ങളും അവയും ഒന്നുതന്നെയെന്നുള്ളതും സുഖവും ദുഃഖവുമായി തോന്നുന്നതെല്ലാം മനസ്സിന്റെ പരിണാമം കൊണ്ട് കല്പിക്കുക മാത്രമാണെന്നുള്ളതും ആയ തത്ത്വം:—

മനഃപ്രീതികരഃ സ്വർഗോ നരകസ്തദ്വിപര്യയഃ
നരകസ്വർഗസംജ്ഞേ വൈ പാപപുണ്യേ ദ്വിജോത്തമ
വസ്ത്വേകമേവ ദുഃഖായ സുഖായേർഷ്യാദ്ഗമായ ച
കോപായ ച യതസ്തസ്മാത് വസ്തു ദുഃഖാത്മകം കുതഃ
തദേവ പ്രീതയേ ഭൂത്വാ പുനർദുഃഖായ ജായതേ
തദേവ കോപായ ച തതഃ പ്രസാദായ ച ജായതേ
തസ്മാദുഃഖാത്മകം നാസ്തി ന ച കിഞ്ചിത് സുഖാത്മകം
മനസഃ പരിണാമോഽയം സുഖദുഃഖോപലക്ഷണഃ"

വിഷ്ണു. അം. 2 അ.സാ. 44-47.

എന്നീവിധം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു. ഏഴു സ്വർഗങ്ങളെപ്പററി:—

"ധ്രുവാദൂർദ്ധ്വം മഹർലോകോ യത്രതേ കല്പവാസിനഃ
ഏകയോജന കോടീ തു മഹർല്ലോകോഽഭിധീയതേ
ദ്വേ കോടീ തു ജനോലോകോ യത്ര തേ ബ്രഹ്മണഃസുതാഃ
സനന്ദനാദ്യാഃ കഥിതാഃ മൈത്രേയാമലചേതസാഃ
ചതുർഗുണോത്തരേചോർദ്ധ്വം ജനലോകാത് തപഃസ്മൃതഃ
വൈരാജായത്ര തേ ദേവാഃ സ്ഥിതാ ദാഹവിവർജിതാഃ
ഷഡ്ഗുണേന തപോ ലോകാത് സത്യലോകോ വിരാജതേ
അപുനർമ്മാരകാ യത്ര ബ്രഹ്മലോകോ ഹി സ സ്മൃതഃ
പാദഗമ്യം തു യത്കിഞ്ചിദ്വസ്ത്വസ്തി പൃഥിവീമയം
സ ഭൂലോകസ്സമാഖ്യാതോ വിസ്താരോസ്യമയോദിതഃ
ഭൂമേസ്സൂര്യാന്തരം യസ്തു സിദ്ധാദിമുനിസേവിതഃ
ഭൂവർല്ലോകസ്തു സോപ്യുക്തോ ദ്വിതീയോ മുനിസത്തമ
ധ്രുവസൂര്യാന്തരം യസ്തു നിയുതാനി ചതുർദ്ദശ
സ്വർല്ലോകസ്സോപി കഥിതോ ലോകസംസ്ഥാനചിന്തകൈഃ
ത്രൈലോക്യമേതത് കൃതകം മൈത്രേയ! പരിപഠ്യതേ
ജനസ്തപസ്തഥാ സത്യമിതി ചാകൃതകം ത്രയം
കൃതകഃ കൃതയോർ മദ്ധ്യേ മഹർല്ലോക ഇതി ശ്രുതിഃ
ശൂന്യോ ഭവതി കല്പാന്തേ യോത്യന്തം ന വിനശ്യതി

വിഷ്ണു. അം. 2. 7 അദ്ധ്യാ-ശ്ലോ.12-02

എന്നീവിധം വിശദപ്പെടുത്തുകയും അവയിൽ ഭൂ ഭു വർ സ്വർഗ്ഗം എന്നിവ കൃത്രിമവും (ഉണ്ടാക്കിയവയും നശ്വരവും)മഹസ്സ് കല്പാന്തത്തിൽ ശൂന്യമാകയാൽ (ജനശൂന്യമായതുകൊണ്ട്) അംശത്തിൽ നാശം ഉള്ളതും സ്വരൂപത്തിൽ നാശം ഇല്ലാത്തതും എന്ന് ഉഭയധർമ്മാക്രാന്തവും ജനസ്തപസ്സത്യലോകങ്ങൾ കൃത്രിമങ്ങളല്ലാത്തതിനാൽ അനശ്വരങ്ങളും ആണെന്നു പറയുകയും ചെയ്യുന്നു.

ഇന്നത്തെ ശാസ്ത്രകാരന്മാർ സ്വീകരിച്ചുവരുന്ന മററൊരു തത്ത്വവും വിഷ്ണുപുരാണത്തിൽ വ്യക്തമാക്കുന്നു. ഭൂമിയെ സ്ഥിരവും കേന്ദ്രവും ആക്കിവച്ചുകൊണ്ടാണ് പ്രാചീന സിദ്ധാന്തം. ഇവിടെ സൂര്യനേയും ധ്രുവത്തേയും സ്ഥിരമാക്കി വച്ചുകൊണ്ടാണ് മററു മണ്ഡലങ്ങൾക്കുള്ള ഗതി ചിന്തിക്കുന്നത്. അവരവരുടെ സ്ഥാനത്തിൽ ഇരുന്നുകൊണ്ട് അവരവർക്ക് ഒരു ചെറിയ ചലനം ഉണ്ടെന്നുള്ളതും സമ്മതമാണ്.

"ദിവസസ്യ രവിർമ്മധ്യേ സർവകാലം വ്യവസ്ഥിതഃ
സർവദ്വീപേഷു മൈത്രേയ നിശാർദ്ധസ്യ ച സമ്മുഖഃ
ഉദയാസ്തമനേ ചൈവ സർവകാലേഷു സമ്മുഖേ
ദിശാസു ശേഷാസു തഥാ മൈത്രേയ വിദിശാസു ച
യൈർയ്യത്ര ദൃശ്യതേ ഭാസ്വാൻ സ തേഷാമുദയഃ സ്മൃതഃ
തിരോഭാവം ച യത്രൈതി തത്രൈവാസ്തമനം രവേഃ
നൈവാസ്തമനമർക്കസ്യ നോദയഃ സർവദാസതഃ
ഉദയാസ്തമനാഖ്യേഹി ദർശനാദർശനേ രവേഃ

വിഷ്ണു. അം. 2. അ. 8 ശ്ലോ. 13-16

യാവത്യശ്ചൈവതാരാസ്താസ്താവന്തോഃ വാതരശ്മയ; *
സർവേ ധ്രുവനിബദ്ധാസ്തേ ഭ്രമന്തോ ഭ്രാമയന്തി താഃ
തൈലപീഡാ യഥാ ചക്രം ഭ്രമന്തോ ഭ്രാമയന്തി വൈ
തഥാ ഭ്രമന്തി ജ്യോതീംഷി വാതാബദ്ധാനി സർവശഃ

വിഷ്ണു. അം. 2. അ. 12. ശ്ലോ 26-27

എണ്ണച്ചക്ക് ആട്ടുന്നവൻ താൻ ചുററിക്കൊണ്ട് എങ്ങനെ ഒരിടത്തു സ്ഥിരമായി സ്ഥാനം പിടിച്ചിട്ട് ചക്കിനെ ആട്ടു

*Lines of Planetary attractions

ന്നുവോ അതുപോലെ മണ്ഡലങ്ങരം തങ്ങരം ചുററിക്കൊണ്ട് ആധാരമായ ധ്രുവസൂര്യന്മാരെ അനക്കിവിട്ടു എന്നു സൂക്ഷ്മം.

സൂര്യാദികളായ ഏഴു വാരങ്ങളുടെ ഉൽപത്തി, അവരുടെ ഗതി ഭേദംകൊണ്ട് സംഭവിക്കുന്നതാണെന്നും ഒരു ദിവസത്തെ ആദ്യത്തെ ഹോരയിൽ അധിഷ്ഠാനം ചെയ്യുന്നവനാണ് അന്ന ത്തേക്ക് നായകനെന്നും ഉള്ള വാരലക്ഷണത്തിനും ഇവിടെ അടി സ്ഥാനം ഉണ്ട്. ഒരു ദിവസം 24 മണിക്കൂർ ഉണ്ട്. ജ്യോതിശ്ച ക്രാധിപതിയായ സൂര്യനിൽ നിന്നാരംഭിക്കാം. ഏഴുഗ്രഹങ്ങ ളുടെ നില, ഗതി വേഗക്രമത്തിന് - 1. ചന്ദ്രൻ, 2. ബുധൻ, 3. ശുക്രൻ, 4. സൂര്യൻ, 5. കുജൻ, 6. ഗുരു, 7. ശനി എന്നാ കുന്നു. നടുക്കാണ് അധിപതിയായ സൂര്യൻ നിൽക്കുന്നത്. 24 മണിക്കൂറിൽ (ഹോരയിൽ) 7 പേർക്ക് മുമ്മൂന്നുവീതം—

1=8—15—22—സൂര്യൻ
2=9—16—23—ശുക്രൻ
3=10—17—24—ബുധൻ
4=11—18—0—ചന്ദ്രൻ—അടുത്തദിവസം 1
5=12—19—0—കുജൻ
6=13—20—0—ഗുരു
7=14—21—0—ശനി

ഇങ്ങനെ സൂര്യനിൽ ആരംഭിച്ച ദിവസത്തിൽ ബുധൻ വരെ 24–ാമത് മണിക്കൂർ കഴിഞ്ഞാൽ അടുത്ത 25–ാമത് മണിക്കൂർ അടുത്ത ദിവസത്തെ ഒന്നാമത്തേ മണിക്കൂറായ ചന്ദ്രന്റെ അധി ഷ്ഠാനമാകയാൽ 2–ാമത്തെ ദിവസം ചന്ദ്രവാരമായി ഭവിക്കുന്നു. ഇങ്ങനെ ക്രമേണ കുജാദിവാരങ്ങളും സിദ്ധിക്കുന്നു. ഇത്രയും കാര്യങ്ങരംക്ക് സൂചനയായി ഇവിടെ ക്രമേണ സൂര്യൻ മുതൽ-ക്കുള്ള ഗതിയനുസരിച്ച് ചന്ദ്രൻ, ബുധൻ, കുജൻ, ശുക്രൻ, ബൃഹസ്പതി (ഗുരു) ശനി എന്നിവർ അതാതു ഭൂതങ്ങളിൽ സംഭവിച്ച ഗമനസാധനത്തോടുകൂടി സഞ്ചരിക്കുന്ന രീതി കാണിച്ചിരിക്കുന്നു.-

"ഏവം ദേവാൻ സിതേ പക്ഷേ കൃഷ്ണപക്ഷേ തഥാപിതൃൻ
വീരുധശ്ചാമൃതമയൈശ്ശീതൈരപ്പരമാണുഭിഃ"
വീരുദോഷധിനിഷ്പത്ത്യാ മനുഷ്യപശുകീടകാൻ
ആപ്യായയതി ശീതാംശുഃ പ്രകാശ്യാഹ്ളാദനേന തു

വാര്യഗ്നിദ്രവ്യസംഭൂതൊ രഥശ്ചന്ദ്രസുതസ്യ ച
പിശംഗൈസ്തുരഗൈർയുക്ത സ്സോഷ്ടാഭിർവായുവേഗിഭിഃ
സ വരൂഥഃ സാനുകർഷോ യുക്തോ ഭൂസംഭവൈർഹയൈഃ
സോപാസംഗപതാകസ്തു ശുക്രസ്യാപി രഥോമഹാൻ
അഷ്ടാഭിഃ കാഞ്ചനഃ ശ്രീമാൻ ഭൌമസ്യാപി രഥോമഹാൻ
പദ്മരാഗാരുണൈരശ്വൈഃ സംയുക്തോവഹ്നിസംഭവൈഃ
അഷ്ടാഭിഃ പാണ്ഡുരൈര്യുക്തോ വാജിഭിഃ കാഞ്ചനേ രഥേ
തസ്മിംസ്തിഷ്ഠതി വർഷം വൈ രാശൌ രാശൌ ബൃഹസ്പതി
ആകാശസംഭവൈരശ്വൈഃ ശബളൈഃ സ്യന്ദനം യുതം
സമാരുഹ്യ ശനൈര്യാതി മന്ദഗാമീ ശനൈശ്ചരഃ

വിഷ്ണു.അം 3 അ. 12 ശ്ളോ 14-20

ഇതിൽ നിന്നും ചന്ദ്രൻ, ബുധൻ, ശുക്രൻ, കുജൻ, വ്യാഴൻ, ശനി എന്നീ മുറയ്ക്കാണ് ഗമനം എന്നും വ്യക്തമാകുന്നു. ഇങ്ങനെയുള്ള പുരാണാഗമം ആയിരിക്കണം പരിഷ്കൃതരായ ആര്യഭടീയാദികൾക്ക് ആകരമായി തീർന്നിട്ടുള്ളത്. ഇതേ യഥാത്ഥം തന്നെ ആര്യഭടാചാര്യർ:-

ഭാനാമധശ്ശനൈശ്ചരസുരഗുരുഭൌമാർക്കശുക്രബുധചന്ദ്രാഃ
തേഷാമധശ്ച ഭൂമിർമേധീഭൂതാ ഖമദ്ധ്യസ്ഥാ
സപ്തൈതേഹോരേശാഃ ശനൈശ്ചര്യാദ്യാ യഥാക്രമം ശീഘ്രാ,
ശീഘ്രക്രമാച്ചതുർഥാ ഭവന്തി സൂര്യോദയാദ് ദിനപാഃ,

(ആര്യഭടീയം)

എന്നീവിധം ഘോഷിച്ചിരിക്കുന്നു.

## അദ്ധ്യായം 21

# ശൈവപുരാണം

സാത്ത്വികരാജസങ്ങളായ ബ്രാഹ്മപാദ്മങ്ങളും സാത്ത്വികമായ വൈഷ്ണവവും കഴിഞ്ഞു ക്രമപ്രാപ്തമായുള്ള രാജസതാമസമായ ശൈവപുരാണം ആവിർഭവിച്ചിരിക്കുന്നു. താമസം എന്നുള്ളതുകൊണ്ട് ത്യാജ്യത്വം വരുന്നില്ല. സകല ദുരിതങ്ങളും നീക്കി ശിവമായ മുക്തിക്ക് ഉപയോഗപ്പെടുന്നതിനാൽ ഈ പുരാണം ശിവസംജ്ഞയാൽ വ്യവഹരിക്കപ്പെടുന്നു. താമസമായ സമ്പൂർണ്ണശക്തി ഉപയോഗിച്ചു ജഗത്തിനു ശിവം (മംഗളം) വരുത്തുവാനുള്ള ദൈവമായിട്ടാണ് ശിവനെ സങ്കല്പിച്ചിരിക്കുന്നത്. ബ്രഹ്മാവും വിഷ്ണുവും ഭക്തന്മാർക്കു നേരിടുന്നതോ ലോകത്തേക്കു പൊതുവെ ബാധിക്കുന്നതോ ആയ ആപത്തു തീർക്കാൻ ശിവപ്രസാദം കൊണ്ട് തദ്ഗുണങ്ങൾ സ്വീകരിച്ചല്ലാതെ ശക്തന്മാരാകുന്നില്ല. ഈ തത്ത്വം എല്ലാ പുരാണത്തിലും കാണുന്ന ശിവകഥകൾ വെളിപ്പെടുത്തുന്നു. ശിവമഹിമ ക്രമാതീതമാകയാലാണ് 18 പുരാണങ്ങളിൽ 10 എണ്ണവും ശൈവമായിത്തീർന്നത്. കലികാലത്തിൽ ജനങ്ങളുടെ വിവിധമായ ശോച്യാവസ്ഥകൾക്ക് പരിഹാരം എന്താണെന്നാവശ്യപ്പെട്ടുകൊണ്ടുള്ള ചോദ്യവും 'കലികല്മഷവിധ്വംസിയസ്മിൻ ശിവയശഃ പരം' എന്നിങ്ങനെ ശിവകീർത്തനം മാത്രമെ അതിനു സമർത്ഥമാകു എന്നുള്ള ഉത്തരവും കൊണ്ടു കലിയിൽ (തമോഗുണപ്രാധാന്യമുള്ള കാലത്തിൽ) ജനങ്ങൾക്ക് ക്ഷേമത്തിനുള്ളതാണ് ഈ പുരാണം എന്നർത്ഥമാകുന്നു. കലിവൈഭവത്താൽ ബ്രഹ്മവിഷ്ണുക്കൾ പോലും, പ്രേരണാരൂപനായ കലി കേറി മതിമറന്നു, താൻ മുമ്പൻ താൻ മുമ്പൻ എന്നഹങ്കരിച്ചു പരസ്പരം ഘോരമായി യുദ്ധം ചെയ്കയും

ബ്രഹ്മാവ് പാശുപതാസ്ത്രവും വിഷ്ണു മാഹേശ്വരാസ്ത്രവും പ്രയോഗിച്ചു വിഷമിക്കയും ചെയ്തിരിക്കേ മഹത്തായ ജ്വാലാമാലാകുലമായ ഒരു സ്തംഭം ശിവമഹിമയാൽ ആവിർഭവിക്കയും ഒടുവിൽ ബ്രഹ്മാവും വിഷ്ണുവും ശാന്തന്മാരായി ഈ സ്തംഭത്തിൻെറ അററം എന്താണെന്നറിയുന്നവനെ ഉത്കൃഷ്ടനാണെന്നു സമ്മതിക്കാമെന്ന് അന്യോന്യം പ്രതിജ്ഞചെയ്തു പുറപ്പെടുകയും ചെയ്തു. വിഷ്ണു, സൂകരത്തിൻെറ ശരീരം ധരിച്ചു പാതാളത്തിലേക്കും വിധി, ഹംസശരീരനായി ആകാശത്തിലേക്കും തിരിച്ചു. വിഷ്ണു കാര്യം സാധിക്കാതെ വിഷണ്ണനായി പഴയപോലെ യുദ്ധാങ്കണത്തിലെത്തി. വിധിയാകട്ടെ മുകളിൽ നിന്നു പറന്നുവരുന്നതും ഭഗവാൻ ശിവൻ ധരിച്ചിരുന്നതും ആയ ഒരു താഴമ്പൂവിനെ സാക്ഷിവച്ചു താൻ സ്തംഭത്തിൻെറ ശിരസ്സു കണ്ടതായി കള്ളം പറഞ്ഞു ശിവദ്വേഷിയായിത്തീർന്നുവത്രേ. ഒടുവിൽ ശിവനെ സമാധാനപ്പെടുത്തി ധന്യരായി എങ്കിലും ഇവർ രണ്ടുപേരും അത്രയും കാലത്തേക്കു കലിവൈഭവത്തിനു കീഴടങ്ങി പരവശരാകതന്നെ ചെയ്തു. വ്യാജം പറകയാൽ ശിവശാപത്താൽ—

"നാതസ്തേ സത്കൃതിർലോകേ ഭൂയാത്സ്ഥാനോത്സവാദികാ"

ശിവപു. അ. 8.

ഇങ്ങനെ ബ്രഹ്മാവിന് ഉത്സവാദിപൂജയില്ലെന്നു* വന്നുപോൽ. ബ്രഹ്മവിഷ്ണുക്കളുടെ കഥതന്നെ ഇപ്രകാരമാണെങ്കിൽ മററുള്ളവരുടെ കാര്യം പറയാനുണ്ടോ? അതിനാൽ കലിദോഷം പററാതെ ജനനമരണസംസാരം കടന്നു സിദ്ധനാകാൻ ഉള്ള പുരാണമാണിതെന്നു നിശ്ചയം. ഈ പുരാണം—

തദിദം ശൈവമാഖ്യാതം പുരാണം വേദസമ്മിതം
നിർമ്മിതം തത് ശിവേനൈവ പ്രഥമം ബ്രഹ്മസമ്മിതം
വിദ്യേശം ച തഥാ രൌദ്രം വൈനായകമഥൌമികം
മാത്രം രുദ്രൈകാദശകം കൈലാസം ശതരുദ്രകം
കോടിരുദ്രം സഹസ്രാദ്യം കോടിരുദ്രം തഥൈവ ച

* ഭാരതമാകെ ബ്രഹ്മപ്രതിഷ്ഠയുള്ള ക്ഷേത്രം രണ്ടേ ഉള്ളു. അതിൽ ഒന്ന് തിരുവനന്തപുരത്തുള്ളതാകുന്നു.

വായവീയം ധർമ്മസംജ്ഞം പുരാണമിതി ഭേദതഃ
ശിവം വിദ്യേ.... .. ...'' അ. 3. ശ്ളോ. 48-50

എന്നീവിധം ശിവൻ തന്നെ ഉണ്ടാക്കിയതാണ്.

ഇത് ബ്രഹ്മസംഹിത, വിദ്യേശസംഹിത, രുദ്രസംഹിത, വിനായകസംഹിത, ഉമാസംഹിത, രുദ്രൈകാദശസംഹിത, കൈലാസസംഹിത, കോടിരുദ്രസംഹിത, ശതരുദ്രസംഹിത, സഹസ്രകോടി രുദ്രസംഹിത, വായവീയസംഹിത, ധർമ്മസംഹിത എന്ന് പന്ത്രണ്ടു സംഹിതകളോടുകൂടിയാണ് ആവിർഭവിച്ചതെന്നും,

വ്യാസേന തച്ചസങ്ക്ഷിപ്തം ചതുർവിശത് സഹസ്രകം
ശൈവം തത്ര ചതുർത്ഥം വൈ പുരാണം സപ്തസംഹിതം
വിദ്യേശ്വരാഖ്യാ തത്രാദ്യാ രൌദ്രീ ജ്ഞേയാ ദ്വിതീയകാ
തൃതീയാ ശതരുദ്രാഖ്യാ കോടിരുദ്രാ ചതുർത്ഥികാ
പഞ്ചമീ ചൈവ മൌമ്യാഖ്യാ ഷഷ്ഠീ കൈലാസ സംജ്ഞിതാ
സപ്തമീവായവീയാഖ്യാ

ശിവപു. അദ്ധ്യാ. 3.

എന്നിങ്ങനെ വ്യാസൻ സംക്ഷേപിച്ച് വിദ്യേശ്വര രൌദ്ര-ശതരുദ്ര-കോടിരുദ്ര-പാർവതി-കൈലാസ-വായവീയങ്ങളായ ഏഴു സംഹിതകളാക്കിത്തീർത്തു എന്നും കാണുന്നു. ഇത്രയും സംഹിതകൾ കൊണ്ട് പ്രതിപാദ്യമായ തത്ത്വസാരം.

''യത്ര ഗീതം ത്രികം പ്രീത്യാ ഭക്തിജ്ഞാനവിരാഗകം
വേദാന്തവേദ്യം സദ്വസ്തു വിശേഷണ പ്രവർണ്ണിതം''

ശിവ. അ. 4.

ഭക്തി-ജ്ഞാനം-വൈരാഗ്യം-ഉപനിഷദ് വൈദ്യമായ പരബ്രഹ്മം എന്ന ഈ ഒരോ തത്ത്വത്തേയും അടിസ്ഥാനമാക്കിയാണ് ഈ പുരാണ കഥകൾ ചമച്ചിരിക്കുന്നത്.

സൃഷ്ടി സ്ഥിതി സംഹാരം തിരോധാനം അനുഗ്രഹം എന്നിങ്ങനെ അഞ്ചു കൃത്യമാണ് ശ്രീപരമേശ്വരൻ അനുഷ്ഠിക്കുന്നതെന്നും ആവക കൃത്യങ്ങൾ ശരിക്കു നടത്തിക്കുന്നതിനും അവലോകനം ചെയ്യുന്നതിനുമാണ് തനിക്ക് അഞ്ചു മുഖം ഉണ്ടായിട്ടുള്ളതെന്നും അതിൽ ആദ്യത്തെ രണ്ടു കൃത്യം യഥാക്രമം ബ്രഹ്മവിഷ്ണുക്കളെ ഏല്പിച്ചിരിക്കയാണെന്നും

ഇവിടെ വിദ്യേശസംഹിതയിൽ സ്പഷ്ടപ്പെടുത്തിയിരിക്കുന്നു. വിശേഷിച്ചും,

> സൃഷ്ടിർഭൂമൌ സ്ഥിതിസ്തോയേ സംഹാരഃ പാവകേ തഥാ
> തിരോഭാവോ ƒനിലേ തദ്വദനുഗ്രഹ ഇഹമ്ബരേ
> സൃജ്യതേ ധരയാ സർവമദ്ഭിസ്സർവം പ്രവർദ്ധതേ
> അർദ്യന്തേ തേ ജനാഃ സർവം വായുനാ ചാപനീയതേ
> വ്യോമ്നാനുഗൃഹ്യതേ
>
> ശിവ. അ. 10. ശ്ളോ. 6, 7.

എന്നീ വിധം പഞ്ചഭൂതസൂക്ഷ്മങ്ങൾ വഴിയ്ക്കുള്ള സൃഷ്ട്യാദികളെ വിശദമാക്കുന്നു. ആദ്യത്തെ വിദ്യേശ്വരസംഹിതയിൽ ബ്രഹ്മവിഷ്ണുകൾക്കു ഭഗവാൻ നല്കുന്ന ഓങ്കാര (പ്രണവ) വിദ്യോപദേശം പ്രധാനമാകുന്നു. രണ്ടാമത്തെ രുദ്രസംഹിതയിൽ സൃഷ്ടിഖണ്ഡം, സതീഖണ്ഡം, പാർവതീഖണ്ഡം, കുമാരഖണ്ഡം, യുദ്ധഖണ്ഡം എന്നു അഞ്ചുഖണ്ഡങ്ങൾ ഉണ്ട്. ദുഃഖഭൂയിഷ്ഠരായ പ്രജകളെ സൃഷ്ടിക്കുന്ന ജോലി ബ്രഹ്മാവിനും അവരെ സങ്കടത്തിൽ നിന്നു ഉദ്ധരിക്കുന്ന ജോലി ശിവനുമായി വിഭാഗം ചെയ്യുന്ന ഒരു ഘട്ടം ശിവബ്രഹ്മ സംവാദത്തിൽ കാണുന്നു.

മഹാദേവഉവാച—

> ജന്മമൃത്യുഭയാവിഷ്ടാൻ നാഹം സ്രക്ഷ്യേ പ്രജാ വിധേ
> അശോഭനാഃ കാമവശാ വിമഗ്നാഃ ദുഃഖവാരിധൌ
> അഹം ദുഃഖോദധൌ മഗ്നാനുദ്ധരിഷ്യാമി ച പ്രജാഃ
> സമ്യഗ് ജ്ഞാനപ്രദാനേന ഗുരുമൂർത്തി പരിഗ്രഹഃ
>
> ശിവ. സൃ. അ. 15.

സതീഖണ്ഡം മുതൽ യുദ്ധഖണ്ഡം വരെയുള്ള ഭാഗം പാവതീസംഭവപരിണയകുമാരാവതാരകാദിവധങ്ങളെ ആസ്പദമാക്കി ലോകക്ഷേമത്തെ ഉദാഹരിക്കുന്നു. ഉമാസംഹിതയിൽ 26—27 അദ്ധ്യായത്തിൽ കാലവഞ്ചനം ചെയ്തു ദീർഘായുസ്സായിരുന്നു പരമാനന്ദം പ്രാപിക്കാനുള്ള സന്ദർഭം വളരെ ശ്രദ്ധേയമാകുന്നു. കൈലാസസംഹിതയിൽ 25-ാമതു അദ്ധ്യായം

മുതൽ മൂന്ന് അദ്ധ്യായങ്ങളിൽ പാർവതിയായ പ്രകൃതിയുടെ സ്വാതന്ത്ര്യസമ്പാദന ശ്രമവും തദനുഗുണമായ പരമപുരുഷനായ ശ്രീപരമേശ്വരന്റെ അവസ്ഥയും കഥാവ്യാജേന വർണ്ണിക്കുന്നു. ഒടുവിലത്തെ വായവീയസംഹിതയിൽ വായുവിനെക്കൊണ്ട് സമ്പൂർണ്ണമായ ശിവതത്ത്വവിജ്ഞാനം നിരൂപണം ചെയ്യുന്നു. ശരീരം ഇന്ദ്രിയം മുതലായവയിൽ അന്യമാണ് ആത്മാവെന്നും സർവജ്ഞനായി സർവ്വഗതനായ ആത്മാവ് പരമശിവനാണെന്നും മററും പശുപതി ശബ്ദാർത്ഥം വർണ്ണിച്ചു ശ്രീപരമേശ്വരന്റെ മാഹാത്മ്യവും ക്രീഡയും തമോഗുണവിലാസത്തിൽ ശുദ്ധസാത്വികഭാവം ചേർത്തു ഭംഗിയായി സംഗ്രഹിക്കുന്നു.

# അദ്ധ്യായം 22

# ദേവീഭാഗവതം

മഹാപുരാണങ്ങളിൽ ഒന്നായ ഭാഗവതം ദേവീഭാഗവതമായിരിക്കാനാണ് ന്യായം എന്ന് ഇതിനു മുമ്പ് നിരൂപണം ചെയ്തിട്ടുണ്ട്. ബ്രഹ്മവിഷ്ണുശിവന്മാരെ കുറിച്ചുള്ള പുരാണങ്ങൾക്കുശേഷം പൊതുവെ അവരുടെ സൃഷ്ടിസ്ഥിതി സംഹാര കൃത്യങ്ങളിൽ ശക്തിരൂപിണികളായി പ്രകാശിക്കുന്ന ദേവിമാരെ കുറിച്ചുള്ള പുരാണം ന്യായപ്രാപ്തവും അപരിഹാരണീയവുമാണെന്നുള്ള സംഗതിയും ഈ ഭാഗവതം ദേവീഭാഗവതമായിരിക്കണം എന്നുള്ളതിന് ഒരു ഉപപത്തിയാകുന്നു. സാത്ത്വിക രാജസ താമസകല്പങ്ങളിൽ ഓരോന്നിലും എന്നപോലെ എല്ലാ അംശവും കൂടി ചേർന്ന് സങ്കീർണ്ണമായ സരസ്വതീകല്പത്തിലെ സമ്ഭവവും ദേവാദി ചരിത്രവും ആണ് ഇവിടത്തെ വിഷയം. ബ്രഹ്മവിഷ്ണുശിവന്മാരുടെ ശക്തികൾ എല്ലാം ചേർന്ന പരാശക്തിയുടെ വൈഭവം ത്രിഗുണാത്മകമായ ഒരു അഖണ്ഡജ്യോതിസ്സിനെ ആശ്രയിച്ചുള്ളതാണല്ലോ.

ഈ ഭാഗവതത്തിൽ 12 സ്കന്ധങ്ങളും എല്ലാത്തിലും കൂടി 300 അദ്ധ്യായങ്ങളും ഉണ്ട്. പൊതുവേയുള്ള പ്രതിപാദ്യം:-

'നിർഗുണായാ സദാനിത്യാ വ്യാപികാ ƒവികൃതാ ശിവാ
യോഗ ഗമ്യാഖിലാധാരാ തുരീയാ യാ ച സംസ്ഥിതാ
തസ്യാസ്തു സാത്ത്വികീ ശക്തീ രാജസീ താമസീ തഥാ
മഹാലക്ഷ്മീസ്സരസ്വതീ കാളീ ച താസ്ത്രിയഃ
താസാം തിസ്ത്രണാം ശക്തീനാം ദേഹാംഗീ കാരലക്ഷണഃ
സൃഷ്ട്യർത്ഥം ച സമാഖ്യാതഃ സർഗഃ ശാസ്ത്രവിശാരദൈഃ
ഹരിദ്രുഹിണരുദ്രാണാം സമുത്പ്പത്തിസ്തനുഃ സ്മൃതാ

പാലനോത്പത്തിനാശാർത്ഥാ പ്രതിസർഗഃ സ്മൃതോഹി സഃ
സോമസൂര്യോദ്ഭവാനാം ച രാജ്ഞാം വംശപ്രകീർത്തനം
ഹിരണ്യകശിപ്വാദീനാം വംശാസ്തേ പരികീർത്തിതാഃ
സ്വായംഭുവമുഖാനാം ച മനൂനാം : രിവർണ്ണനം
കാലസംഖ്യാ തഥാ തേഷാം തത്തന്മന്വന്തരാണി ച
തേഷാം വംശാനുകഥനം

ദേവീ. സ്ക. 1. അ. 2. ശ്ലോ. 19–24

എന്നീവിധം ഇവിടെത്തന്നെ സംഗ്രഹിച്ചിരിക്കുന്നു. ഇതിൽ നിന്നും (1) നിർഗുണയായ പരാശക്തി, സാത്വിയായ മഹാലക്ഷ്മിയായും, രാജസിയായ സരസ്വതിയായും, താമസിയായ മഹാകാളിയായും അവതരിക്കുക (2) വിഷ്ണു ബ്രഹ്മശിവന്മാരുടെ ഉത്പത്തി (3) സോമസൂര്യവംശ്യരായ രാജാക്കന്മാരുടെയും ഹിരണ്യകശിപു മുതലായ അസുരന്മാരുടെയും ചരിതം (4) സ്വായംഭുവാദിമനുക്കളും അവർക്ക് ക്ലിപ്തമായ സമയവും (5) മന്വന്തരവംശചരിതം എന്നിവയാണെന്നും വിശദമാകുന്നു. പരാശക്തി സുധാമയമായ (അമൃത കൈവല്യാനന്ദ) ശിവദ്വീപത്തിൽ വിഹാരം ചെയ്യുന്ന അവസരത്തിൽ വിഷ്ണുബ്രഹ്മശിവന്മാർ പരിചാരികകളായ മൂന്ന് സഖിമാരുടെ വേഷം ധരിച്ചു രസിക്കുന്നതും അമ്പികയോടു എന്നും തൃപ്പാദസേവ പ്രാർത്ഥിക്കുന്നതും അംബിക ശക്തിപ്രാധാന്യം സിദ്ധിച്ചിട്ട് അവർക്കോരോരുത്തർക്കും മഹാലക്ഷ്മി, സരസ്വതി, മഹാകാളി എന്ന ശക്തികളെ പ്രസാദിച്ചുകൊടുത്ത് ആ ശക്തികളെ ബഹുമാനിച്ചും പ്രീതിപ്പെടുത്തിയും തങ്ങളുടെ സൃഷ്ടി സ്ഥിതി സംഹാര കൃത്യങ്ങൾ നടത്തുവാൻ ആജ്ഞാപിക്കുന്നതും സത്വം, രജസ്സ്, തമസ് എന്ന ഓരോ ഗുണങ്ങൾ പ്രധാനങ്ങൾ ആണെങ്കിലും അംഗങ്ങളായ മററു ഗുണങ്ങളോടു കൂടിയ പ്രവൃത്തി എല്ലാപേർക്കും തുല്യമാണെന്ന് സ്ഥാപിക്കുന്നതും ദേവി പരാശക്തി സ്വരൂപയായി ബ്രഹ്മത്തിൽ കാരണാത്മകമായിരിക്കയാൽ അദ്വിതീയയാണെന്നു കീർത്തനം ചെയ്യുന്നതും ആയ ഭാഗങ്ങൾ മൂന്നാം സ്കന്ധത്തിൽ സരസമയി നിരൂപണം ചെയ്തിരിക്കുന്നു. തപസ്സിനും ജ്ഞാനത്തിനുമായി സത്വഗുണം ഉപയോഗിക്കയും ക്രിയയ്ക്കായി രജസ്സ് ഫലപ്പെടുത്തുകയും സംഹാരത്തിനായി (ലയത്തിനായി) തമസ്സു സ്വീകരിക്കയും എന്നുള്ള അവസ്ഥയിൽ എല്ലാപേരും അതാതു യോഗ്യതയനുസരിച്ച് വിഷ്ണുബ്രഹ്മശിവന്മരാകുന്നു.

ശിവദയിതയാണെന്നുള്ളത് നിത്യമംഗള രൂപമായി കേവലമായുള്ള പരമാത്മശക്തിരൂപം കൊണ്ടുമാത്രമാണെന്നു ഗുണമൂർത്തികളായ ബ്രഹ്മ വിഷ്ണു ശിവന്മാർക്ക് സമാധാനവും. വിഷമമായി വിചിത്രമായുള്ള പ്രപഞ്ചത്തിന്റെ സ്ഥിതിക്കുള്ള ഉപപത്തിയും ഈ സന്ദർഭത്തിൽ വ്യക്തമാക്കുന്നു. ശക്തി പ്രാധാന്യം കാണിക്കുന്ന ഘട്ടം: —

'അശക്തഃ ശങ്കരോ ഹന്തും ദൈത്യാൻ കില മയോജത്ധിതഃ
ശക്തിഹീനം നരം ബ്രൂതേ ലോകശ്ചൈവാതി ദുർബലം'
രുദ്രഹീനം വിഷ്ണുഹീനം നവദന്തി ജനാകില
തദ്വിദ്ധി കാരണം ശക്തിം

ദേവി. സ്ക. 3. അ. 6. ശ്ലോ. 18-20

ഒരുത്തൻ ഒരു കാര്യം ചെയ്യുവാൻ കഴിയാത്തവനായാൽ അവനെ ശക്തിയില്ലാത്തവൻ എന്നല്ലാതെ വിഷ്ണുവില്ലാത്തവനെന്നോ രുദ്രനില്ലാത്തവനെന്നോ പറയാറില്ലല്ലൊ. അതിനാൽ സർവത്ര ശക്തിതന്നെ കാരണം. ഇതുതന്നെയാണ് ജഗദ്ഗുരു ശ്രീശങ്കരഭഗവദ്പാദർ സൌന്ദര്യലഹരിയിൽ.

ശിവഃ ശക്ത്യായുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി

എന്നീവിധം ആരംഭിച്ചിരിക്കുന്നത്. മഹാലക്ഷ്മീ സരസ്വതീ മഹാകാളീ രൂപകളായ മൂന്ന് ശക്തികളെ (അവസ്ഥാത്രയങ്ങളെ) കുറിച്ചുള്ള വിജയം വർണ്ണിക്കുന്ന ഈ ദേവീഭാഗവതം വിശേഷിച്ചും നവാഹമായി (ഒൻപതു ദിവസം കൊണ്ട്) നവരാത്ര പൂജാദിനങ്ങളിൽ പാരായണം ചെയ്ത് വ്രതം അനുഷ്ഠിക്കുന്നത് സർവസിദ്ധികരമാണെന്ന് താഴെ കൊടുക്കുന്ന പ്രമാണം വ്യക്തമാക്കുന്നു.

'നവരാത്ര വിധാനേന സമ്പൂജ്യ ജഗദംബികാം
നവാഹോഭിഃ പുരാണം ച ദേവീഭാഗവതം ശൃണു
യസ്യ ശ്രവണ മാത്രേണ നദ്യഃ പുത്രമ വാപ്സ്യസി
ഭക്തിർമ്മുക്തിർന്നദൂരസ്ഥാ പഠതാം ശൃണ്വതാം നൃണാം

(സ്കാന്ദ് മാനസ ഖണ്ഡം)
അ. 2. ശ്ലോ. 50-41.

ഈ നവരാത്ര വ്രതം കിഷ്കിന്ധയിൽ വച്ച് വേണ്ട വിധം അനുഷ്ഠിച്ചതുകൊണ്ടാണ് ശ്രീരാമചന്ദ്രൻ സമുദ്രത്തിൽ സേതുബന്ധനം ചെയ്തു ശത്രുവായ രാവണനെ വധിച്ചു ധർമ്മപത്നിയായ സീതയേയും രാജ്യത്തേയും പ്രാപിച്ചതെന്ന് ഇവിടെത്തന്നെ വ്യക്തപ്പെടുത്തിയിരിക്കുന്നു.

"രാജ്യഭ്രഷ്ടേന രാമേണ സീതാവിരഹിതേന ച
കിഷ്കന്ധായാ വ്രതാ ചൈതത്കൃതം ദുഃഖാതുരേണ വൈ
പ്രതപ്തേനാപി രാമേണ സീതാവിരഹവഹ്നിനാ
വിധിവത് പൂജിതാ ദേവീ നവരാത്ര വ്രതേന വൈ
തേന പ്രാപ്താഥ വൈദേഹീ കൃത്വാസേതും മഹാർണ്ണവേ
ഹത്വാ മന്ദോദരീനാഥം കുംഭകർണ്ണം മഹാബലം
മേഘനാദം സുതം ഹത്വാ കൃത്വാഭൂപം വിഭീഷണം
പശ്ചാദയോദ്ധ്യാമാഗത്യ പ്രാപ്തം രാജ്യമകണ്ടകം"

ദേവീ. സ്ക. 3. അ. 27. ശ്ളോ. 49-52.

ദേവീഭാഗവതത്തിലെ പരമസിദ്ധാന്തം, പ്രകൃതിയാണ് സമസ്തകാര്യവും നടത്തുന്നതെന്നും പുരുഷൻ തദധീനമായി നില്ക്കുന്നതേ ഉള്ളു എന്നും ആണ്. പ്രകൃതിയെ പ്രാപിക്കണം എന്നും തന്നിമിത്തം ഐശ്വര്യാദിലാഭം വേണമെന്നും വിചാരിക്കുന്ന പുരുഷൻ പ്രകൃതിയെ ആരാധിച്ചു പ്രകൃതിഗുണത്തിൽ ചേരുകയെ നിവൃത്തിയുള്ളു എന്ന് പ്രസ്തുതമായ ശ്രീരാമചരിതം പഠിപ്പിക്കുന്നു.

## അദ്ധ്യായം 23

# നാരദീയപുരാണം

പുരാണങ്ങൾ പൊതുവെ അതാതു കൽപതത്തിലെ മുഖ്യ ദേവതാചരിതസംബന്ധമായും ഉപദേശിച്ച മഹർഷിയുടെ പേരിനെ ആസ്പദമാക്കിയും ആരെ കുറിച്ചു ഉപദേശിക്കുന്നുവോ അപ്രകാരം ഉള്ള ശ്രോതാവിനെ സംബന്ധിച്ചതായും മൂന്നുതരം സംജ്ഞകളെ അർഹിക്കുന്നു. ആ കൂട്ടത്തിൽ ഈ പുരാണം ശ്രോതാവായ നാരദൻെറ പേരിൽ ആകയാൽ നാരദീയം എന്നു പറയപ്പെടുന്നു. ശൈവപുരാണത്തിൽ ഉത്തരഖണ്ഡത്തിൽ 'നാരദോക്തം പുരാണം തു നാരദീയം 'പ്രചക്ഷതെ' എന്നു പറഞ്ഞിരിക്കുന്നു. നാരദോക്തം എന്ന ശബ്ദത്തിന് 'നാരദായപ്രോക്തം' എന്നു സമാസം. നാരദൻ സനകാദികളോട്:-

'യേനേദമഖിലം ജ്ഞാതം ജഗത് സ്ഥാവരജംഗമം
ഗംഗാപാദോദകം യസ്യ സ കഥം ജായതേ ഹരിഃ'
കഥം ച ത്രിവിധം കർമ്മ സഫലം ജായതേ നൃണാം
ജ്ഞാനസ്യ ലക്ഷണം ബ്രൂത തപസശ്ചാപി മാനദാഃ
അതിഥേഃ പൂജനം വാപി യേന വിഷ്ണുഃ പ്രസീദതി'

നാര-പൂർവ-അ.2-ശ്ളോ-18.19

എന്നീവിധം ചോദിക്കുന്നതിൽ നിന്നും ഈ പുരാണത്തിൽ സർവജഗത്കാരണമായ വിഷ്ണുമഹിമ മുതലായവയാണ് കഥകൾകൊണ്ട് അറിയേണ്ടതായി സങ്കൽപിച്ചിരിക്കുന്ന തത്ത്വങ്ങൾ എന്നു വ്യക്തമാകുന്നു. ഈ പുരാണത്തിൽ പൂർവോത്തരങ്ങളായി രണ്ടു ഖണ്ഡങ്ങൾ ഉണ്ടെന്നും അവയിലെ പ്രതിപാദ്യം ഇന്നതാണെന്നു, മുൻചൊന്ന തത്ത്വങ്ങളെ ഒന്നുകൂടി വിസ്തരിച്ചു പൂർവഖണ്ഡം 97-ാമതു അദ്ധ്യായത്തിൽ ഉപന്യസിച്ചിട്ടുണ്ട്.

വേദാംഗങ്ങളായ ശിക്ഷാ വ്യാകരണാദികളെ ഇവിടെ ഇന്നത്തെ പാണിനീയാദി ശാസ്ത്രങ്ങൾക്ക് ആധാരമായ രൂപത്തിൽ സംഗ്രി യായി സംഗ്രഹിച്ചിരിക്കുന്നു. ബ്രഹ്മാദികളായ 18 പുരാണങ്ങ ളുടേയും ഒരു വിഷയസംഗ്രഹവും ഇവിടെ കൊടുത്തിരിക്കുന്നു. അതിൽ സർവസമ്മതമായ ശൈവപുരാണത്തിൻെറ സ്ഥാനത്തിൽ വായവീയമാണ് ചേർത്തിരിക്കുന്നത്. ഇതു വീരവൈഷ്ണവ രുടെ കൃത്രിമമായിരിക്കാം. മോഹിനിയെ ഒന്നാന്തരം മായയുടെ ആകൃതിയായി സങ്കല്പിച്ച് രുഗ്മാംഗദ ചരിത്രത്തിൽ പ്രവേ ശിപ്പിച്ചു സംസാരികാം ഗ്രഹിച്ചിരിക്കേണ്ടതായ പല തത്വ ങ്ങളും ഇവിടെ കീർത്തനം ചെയ്യുന്നുണ്ട്. പരാവിദ്യയായി ചമഞ്ഞല്ലാതെ പരമാത്മസാക്ഷാത്ക്കാരവും അഖണ്ഡാനന്ദാ നുഭൂതിയും ഉണ്ടാകയില്ലെന്നും അതിനു ഭക്തി തന്നെ ഉത്തമ സാധനമെന്നും കാണിക്കുന്നതായ ഒരു നാരദമോഹിനി കഥ ഇവിടെ ഘടിപ്പിച്ചിരിക്കുന്നു.

"തതഃ സ നാരദസ്തത്ര സത്കൃതോ ബൃന്ദയാ വന്നത്
രഹസ്യം ഗോപികേശസ്യ തസ്യാ ജിജ്ഞാസുരാദരാത്"
സാ തു തദാശ്ചരിതം ജ്ഞാത്വാ ധ്യാനയോഗേന ഭാമിനീ
സ്വ സഖീം മാധവീം തത്ര സമാഹൂയാബ്രവിദിദം
അഥ സാ മാധവീ ദേവീ നീത്വാ നാരദമാജ്ഞയാ
സ്വാധിഷ്ഠാത്ര്യാസ്തു ബൃന്ദായാഃ സരസസ്തടമുത്തമം
പശ്ചിമോത്തരതസ്തസ്മിൻ സ്നാതും തം സന്ദിദേശ ഹ
തതസ്തദാജ്ഞയാ ഭദ്രേ നാരദൊ ദേവദർശനഃ
നിമജ്ജ ജലേ തസ്മിൻ ധ്യായൻ ശ്രീകൃഷ്ണസംഗമം
ദദർശ നിജമാത്മാനം വനിതാരൂപമത്ഭുതം
രത്നപ്രാകാരഖചിതേ ഭവനേവനിതാകുലേ
പ്രാപയ്യ താം നിവൃത്താസൌ സാപി താഭിഃ സുസത്കൃതാ
വിശാഖാദിസഖീവൃന്ദൈരാശ്വാസ്യാപൈ്യകയാ തതഃ
പ്രാപിതാഭ്യന്തരം ദേവീ സാപശ്യദ് ഗോപികേശ്വരം

ബൃന്ദാവനത്തിൽ ചെന്നു ഭഗവദ്രഹസ്യം അറിഞ്ഞു അനുഭ വിച്ചിട്ടുള്ള ബൃന്ദയുടെ അടുക്കൽ നിന്നും തത്വം മനസ്സിലാ ക്കുവാനും ഭഗവത്സംഗാനന്ദം അനുഭവിക്കാനുമായി ശ്രീ നാര ദൻ ചെല്ലുന്നു. ബൃന്ദ സത്ക്കാരം ചെയ്തു നാരദൻെറ ഇംഗിതം അറിഞ്ഞു മാധവിയെന്ന സഖിയോടു നാരദനെ കൂട്ടിക്കൊണ്ടു പോയി സരസ്സിൽ ചെന്നു സ്നാനം ചെയ്തു വരുന്നതിനായി

മാർഗപ്രദർശനത്തിനു ചട്ടം കെട്ടുന്നു. മാധവിയുടെ വചനം അനുസരിച്ച് നാരദൻ സരസ്സിൽ ശ്രീകൃഷ്ണപരമാത്മാവിനെ ധ്യാനിച്ചുകൊണ്ട് മുങ്ങവെ എണീല്ക്കുമ്പോൾ ഒരു ദിവ്യയുവതിയായിത്തീർന്നു. മാധവി തിരിയെ പോയി. അടുത്തു കരക്കുനിന്ന് ദിവ്യപീതാമ്ബരഭൂഷണങ്ങളോടുകൂടി ഒരു യുവതി വന്നു ബൃന്ദയുടെ ഉപദേശം അനുസരിച്ചു സമീപത്തിലുള്ള ഒരു സുന്ദരമായ രത്നമന്ദിരത്തിനുള്ളിൽ നാരദനെ പ്രവേശിപ്പിക്കുന്നു. നാരദയുവതിയാകട്ടെ ശ്രീകൃഷ്ണപരമാത്മാവിനാൽ ബഹുമാനിച്ചു ആശ്ലേഷാദികളാൽ ആനന്ദിപ്പിക്കപ്പെട്ട് നിർവൃതയാകുന്നു. ഈ കഥയുടെ രഹസ്യം പരമപ്രേമത്തിന്റെ ഏകദേശഛായയായ പ്രേമം (ഭക്തി) ഒന്നുകൊണ്ടു മാത്രമേ സഗുണബ്രഹ്മസായൂജ്യം സാധ്യം ഉള്ളൂ എന്നാകുന്നു.

അദ്ധ്യായം 24

# മാർക്കണ്ഡേയപുരാണം

മാർക്കണ്ഡേയമഹർഷി ജൈമിനിക്കു താൻ നേരായും ദിവ്യജ്ഞാനം ഉള്ള പക്ഷികൾ മുഖേനയും തത്വോപദേശം ചെയ്യുകയാൽ ഈ പുരാണത്തിന് മാർക്കണ്ഡേയം എന്ന പേരുണ്ടായി. മാർക്കണ്ഡേയൻ ഭഗവദ്ഭക്തൻമാരിൽ അഗ്രഗണ്യനും തത്വജ്ഞാനികളായ സനകാദികൾക്കുകൂടി അസൂയപ്പെടത്തക്ക മഹിമയുള്ളവനും ആകുന്നു. നാരദീയത്തിൽ മഹർഷിമാർ സൂതനോട് പ്രളയാന്തത്തിൽ ജഗത്ത് ഏകാർണ്ണവമായിരിക്കെ സർവശക്തികളോടും കൂടി ഭഗവാൻ ശ്രീനാരായണൻ ഒരാലംമാത്രം വടപത്രശായിയായിരിക്കുന്നു എന്നു പറഞ്ഞുവല്ലൊ. എന്നാൽ-

"തസ്മിൻ സ്ഥാനെ മഹാഭാഗോ നാരായണ പരായണഃ<br>
മാർക്കണ്ഡേയഃ സ്ഥിതസ്തസ്യ ലീലാഃ പശ്യൻ മഹേശിതുഃ<br>
സർവഗ്രസ്തേന ഹരിണാ കിമർത്ഥം സോഽവശേഷിതഃ"

നാരദീയം അ. 4

മാർക്കണ്ഡേയൻ അപ്പോഴും ശേഷിച്ചിരുന്നു. ഭഗവല്ലീലാദർശനാനന്ദം അനുഭവിക്കുന്നതെങ്ങിനെ എന്നു ചോദ്യം ചെയ്യുകയും ഭഗവാൻ താൻ തന്നെ മൃകണ്ഡുതപസ്സിനാൽ തുഷ്ടനായി മൃകണ്ഡുവിൻെറ പുത്രനായി അവതരിച്ചിട്ടുള്ളതാണ് ഈ മാർക്കണ്ഡേയൻ എന്നും അതിനാൽ തന്നിൽ അന്യനായ ഒരുത്തൻ ആ സമയം ആരും ശേഷിച്ചിരുന്നില്ലെന്നും മറുപടിയരുളിച്ചെയ്യുകയും ചെയ്യുന്നു

"ആരാധിതോ ജഗന്നാഥാ മാർക്കണ്ഡേയേന ധീമതാ
പുരാണസംഹിതാം കർത്തും ദത്തവാൻ വരമച്യുതഃ
മാർക്കണ്ഡേയോ മുനിസ്തസ്മാന്നാരായണ ഇതിസ്മൃതഃ
ചിരജീവീ മഹാഭക്തോ ദേവദേവസ്യ ചക്രിണഃ
ജഗത്യേകാർണ്ണവിഭൂതേ സ്വപ്രഭാവം ജനാർദ്ദനഃ
തസ്യ ദർശയിതും വിപ്രാസ്തം തത്ത്വം വൃതവാൻ ഹരിഃ"

നാരദീയം അ-5

ഈ പങ്ക്തികളിൽ നിന്നും മാർക്കണ്ഡേയമഹിമ സ്പഷ്ടമാകുന്നു. എന്നുതന്നെയല്ല മഹാവിഷ്ണുവരത്തിനാലാണ് മാർക്കണ്ഡേയൻ പുരാണകർത്താവായി തീർന്നതെന്നും സിദ്ധിക്കുന്നു. മാർക്കണ്ഡേയന് ശിവനും വിഷ്ണുവും ഒന്നത്രേ. ഭാരതത്തിൽ വളരെ വളരെ ഗൂഢാർത്ഥങ്ങൾ ഉണ്ടെന്നും അവയെല്ലാം ശരിയായി മനസ്സിലാക്കുവാൻ സാധിക്കുന്നില്ലെന്നും അവയിൽ അന്തർഭവിച്ചിരിക്കുന്ന തത്ത്വസാരം ഉപദേശിച്ചു തരാമെന്നും:—

"തദിതം ഭാരതാഖ്യാനം ബഹ്വർത്ഥം ശ്രുതിവിസ്തരം
തത്ത്വതോ ജ്ഞാതുകാമോ ƒഹം ഭഗവംസ്ത്വാമുപസ്ഥിതഃ"

മാർക്കണ്ഡേയം-അ-1-ശ്ളോ-12

എന്നിങ്ങനെ ജൈമിനി ചോദിക്കയാൽ ഈ മാർക്കണ്ഡേയം ഭാരതാനന്തരം രചിക്കപ്പെട്ടതാണെന്നുവരുന്നു. ജൈമിനിക്ക് ജിജ്ഞാസിതമായ വിഷയം നിർഗുണനായ (1) വിഷ്ണു എന്തു കാരണത്താൽ മനുഷ്യനായി അവതരിച്ചു. (2) പാണ്ഡുപുത്രാദികളായ ധർമ്മപുത്രാദികൾ അഞ്ചുപേർക്കും ഒരുത്തി പത്നിയാകാൻ കാരണം എന്ത്. (3) തീർത്ഥയാത്ര പ്രസംഗത്താൽ ബലരാമൻ ബ്രഹ്മഹത്യയ്ക്ക് എന്തിനായിട്ടാണ് പരിഹാരം ചെയ്തത്. (4) ദ്രൌപദേയന്മാർ പത്നീപരിഗ്രഹം ഇല്ലാത്തവരായി പാണ്ഡവരെക്കൊണ്ട് നല്ല ബലം ഉണ്ടായിരുന്നിട്ടും എങ്ങിനെ ഹതന്മാരായി ? എന്നിവയായിരുന്നു. ഇതിന് ശരിയായ കാരണം പറയാനായി അനേകം ഉപാഖ്യാനങ്ങളും തത്ത്വമാർഗങ്ങളും പ്രദർശിപ്പിക്കയത്രേ ഈ മാർക്കണ്ഡേയ പുരാണത്തിലുള്ള പ്രധാനമായ പ്രതിപാദ്യവിഷയം. അതിൽ പാഞ്ചാലി എങ്ങിനെ അഞ്ചു പേർക്കും ഏക പത്നിയായിത്തീർന്നു എന്നുള്ളതിന് കാണുന്ന ഉപപത്തി അവശ്യം ശ്രദ്ധേയമായിരിക്കുന്നു. ഒരേ മഹാപ്രകൃതി തന്നെ ഗുണഭേദം കൊണ്ട്, പല പുരുഷരേയും ഭിന്ന ഭിന്നമായി

ആശ്രയിക്കുംപോലെ ലോകയാത്ര വഹിക്കുകയാണെന്ന തത്വം മനസ്സിലാക്കുവാൻ ഈ സമാധാനം വളരെ ഉപകരിക്കുന്നതാണ്.

ദേവേന്ദ്രൻ ത്വഷ്ടാവിന്റെ പുത്രനെ വധിച്ചപ്പോൾ അയാളെ ബ്രഹ്മഹത്യ പിടികൂടി. അയാൾ തേജസ്സില്ലാത്തവനായി; അതുവരെ ഉണ്ടായിരുന്ന തേജസ്സ് ധർമ്മരാജനെ പ്രാപിച്ചു. ഇന്ദ്രനെ വധിക്കുവാനായി ത്വഷ്ടാവ് തന്റെ തപസ്സ് വിനിയോഗിച്ച് ക്രുദ്ധനായി ജടയെ അഗ്നിയിൽ ഹോമിച്ചപ്പോൾ അവിടുന്ന് വൃത്രാസുരൻ ജനിച്ചു. ഭയങ്കരനായി വളർന്നുവരുന്ന ഈ വൃത്രൻ, തന്നെ വധിച്ചേക്കുമെന്നു കരുതി, ഇന്ദ്രൻ സപ്തർഷികളെ പറഞ്ഞയച്ച് സന്ധിചെയ്യിച്ചു എങ്കിലും ആ സന്ധിക്കു വിപരീതമായി താൻ അസ്ഥാനത്തിൽ വധിച്ചു. ഇത്രയും ആയപ്പോൾ ഇന്ദ്രന്റെ ബലവും പോയി. ആ ബലം മാരുതനിൽ (വായുദേവനിൽ) പ്രവേശിച്ചു. ഈ വായു വാസ്തവത്തിൽ സർവവ്യാപിയായ ബലത്തിന്റെ അധിദൈവതമാണല്ലൊ. ഇങ്ങനെ തേജസ്സും ബലവും ക്ഷയിച്ച ഇന്ദ്രൻ അഹല്യയിൽ ഗൌതമവേഷം ധരിച്ച് അനീതി പ്രവർത്തിച്ച് പാതിവ്രത്യഭംഗം ചെയ്തപ്പോൾ അയാളുടെ രൂപവും നഷ്ടമായി. ഇപ്രകാരം നഷ്ടമായ രൂപം രൂപാധിഷ്ഠാനദേവതകളായ അശ്വിനികളിൽ പ്രവേശിച്ചു. അസുരരായിരുന്നു ഭൂമിയിൽ മനുഷ്യരായി പ്രവേശിച്ച് ദുഷ്ടരായ രാജാക്കന്മാരെ ഹനിച്ച് ഭൂഭാരം കുറയ്ക്കുന്നതിന് ദേവന്മാർ അംശാംശങ്ങളായി മനുഷ്യരായി അവതരിച്ചു. അക്കൂട്ടത്തിൽ ദേവേന്ദ്രൻ തന്റെ ധർമ്മതേജസ്സ് സംക്രമിച്ചവനായ ധർമ്മനിൽ നിന്നും ധർമ്മപുത്രനായും ബലം സംക്രമിച്ച വായുവിൽ നിന്നും ഭീമനായും രൂപം സംക്രമിച്ചവരായ അശ്വിനി ദേവതകളിൽ നിന്നും നകുലസഹദേവന്മാരായും അവശിഷ്ടമായ തന്റെ വീര്യാർദ്ധം കൊണ്ട് തന്നിൽ നിന്നും അർജുനനായും അവതരിച്ചുവത്രെ. ഇന്ദ്രപത്നിതന്നെ ഏകയായി അഗ്നിയിൽ ജനിച്ചവളാണ് പാഞ്ചാലി. അങ്ങിനെ തന്റെ ഭർത്താവായിരുന്ന ദേവേന്ദ്രന്റെ സമ്പൂർണ്ണവൈഭവങ്ങൾ അനുഭവിക്കുന്നതിനായി അഞ്ചുപേരുടെയും പത്നിയായി. വാസ്തവത്തിൽ അഞ്ചുപേരും ചേർന്ന് ഒരു ഇന്ദ്രനും പഞ്ചാലി ഒരു ഇന്ദ്രാണിയും മാത്രമാകുന്നു.

ഈ ഭാഗം:—

"യദിന്ദ്രദേഹജം തേജസ്തന്മുമോച സ്വയം വൃഷഃ
കുന്ത്യാം ജാതോ മഹാതേജാസ്തതോ രാജാ യുധിഷ്ഠിരഃ
ബലം മുമോച പവനസ്തതോ ഭീമോ$\int$പ്യജായത
ശക്രവീര്യാർദ്ധതശ്ചൈവ ജജ്ഞേപാർത്ഥോ ധനഞ്ജയഃ

ഉത്പന്നൌ യമജൗ മാദ്ര്യാം ശക്രരൂപൌ മഹാദ്യുതീ
പഞ്ചധാ ഭഗവാനിത്ഥമവതീർണ്ണ ശ്ശതക്രതുഃ
തസ്യോത്പന്നാമഹാഭാഗാ പത്നീകൃഷ്ണാ ഹുതാശനാത്
ശക്രസ്യൈകസ്യ സാ പത്നീ കൃഷ്ണാ നാന്യസ്യ കസ്യചിത്
യോഗീശ്വരാഃ ശരീരാണി കുർവന്തി ബഹുലാന്യപി
പഞ്ചാനാമേകപത്നീത്വ മിത്യേതത് കഥിതം തവ''

മാർക്ക—അദ്ധ്യാ. 5 ശ്ലോ. 21-26

എന്നീ രീതിയിൽ ഉപസംഹരിച്ചിരിക്കുന്നു. ഇന്ന് സർവലോക പ്രസിദ്ധവും സർവമന്ത്രാർത്ഥകവും സർവയന്ത്രതന്ത്രാത്മകവും വിശിഷ്യ കേരളത്തിൽ പ്രത്യേകം അഭിമാനിച്ചും ആദരിച്ചും അനുഷ്ഠിച്ചും വരുന്ന ദേവീമാഹാത്മ്യം, മാർക്കണ്ഡേയ പുരാണാന്തർഗതമാണ്. ദേവീമാഹാത്മ്യം ഒരുതരം അർത്ഥവാദമാണ്. ക്ഷത്രിയൻ സത്ത്വംചേർന്ന രജസ്സും വൈശ്യൻ രജസ്സു ചേർന്ന തമസ്സുമാണെന്ന് പ്രസിദ്ധം. ചുരുക്കത്തിൽ ഈ രണ്ടു പേരും മദ്ധ്യലോകത്തെക്കുറിക്കുന്നു. സ്വന്തപ്പെട്ടവരിൽ നിന്നു പരിഭവം നേരിട്ട് രണ്ടുപേർക്കും സുഖാദി കൈവിട്ട് കാട്ടിൽ പോകാനിടവരുന്നുവെങ്കിലും അവിടെയും അവരുടെ വിചാരം തനിക്കുവന്ന സങ്കടത്തെക്കുറിച്ചല്ല; തങ്ങളുടെ ശത്രുക്കളായ ബന്ധുക്കളെക്കുറിച്ചാണ്. ഏതവസ്ഥയിലും പരമമായ ദുഃഖ കാരണം മമത തന്നെയല്ലേ ? ഈ മമതയേയും അതിൻെറ സ്വഭാവത്തെയും എപ്രകാരം തരണംചെയ്യണം എന്ന് ഉപദേശിക്കുന്നതാണ് സപ്തശതി (ദേവിമാഹാത്മ്യം) നരിഷ്യന്താദികളായ അനേകം പരധാർമ്മികന്മാരുടെ കഥകൾ ഇതിൽ ദാനവീരന്മാരുടെ മഹിമയെ ലക്ഷിപ്പിക്കുന്നവയായി ഘടിപ്പിച്ചിട്ടുണ്ട്.

അദ്ധ്യായം 25

# സ്കാന്ദപുരാണം

സ്കാന്ദപുരാണം സ്കന്ദനെ സുബ്രഹ്മണ്യനെ (ശിവകുമാരനായ ദൈവത്തെ) സംബന്ധിച്ചുള്ള കഥകൊണ്ട് നിരൂപണം ചെയ്യപ്പെട്ട തത്ത്വങ്ങൾക്ക് ആസ്പദമായ പുരാണം ആകുന്നു. ശൈവപുരാണത്തിൽ:—

"യത്ര സ്കന്ദഃ സ്വയം ശ്രോതാ
വക്താ ചൈവ മഹേശ്വരഃ
തത്തുസ്കാന്ദം സമാഖ്യാതം"

എന്ന്, സ്കന്ദന് മഹേശ്വരൻ ഉപദേശിച്ചതിനാൽ സ്കാന്ദം എന്ന് പേരുവന്നതായി കാണുന്നു. ഈ സ്കാന്ദത്തിൽ തന്നെ പ്രഭാസഖണ്ഡത്തിൽ:—

"ഏതത് പുരാണമഖിലം പുരാ സ്കന്ദേന ഭാഷിതം
ഭൃഗവേ ബ്രഹ്മ പുത്രായ തസ്മാല്ലേഭേ തഥാംഗിരാഃ
തഥശ്ച ച്യവനഃ പ്രാപ ഋചീകശ്ചതതോ മുനിഃ
......................ഏവം പരമ്പരാപ്രാപ്തം."

എന്ന് പറഞ്ഞിരിക്കുന്നത്, ശിവൻ തനിക്കുപദേശിച്ചതിനെ പിന്നീട് സ്കന്ദൻ സ്വരൂപപ്പെടുത്തി പ്രചാരം വരുത്തിയതായി അർത്ഥത്തിലും സംഭവിക്കുന്നതാണ്. മഹേശ്വരകല്പത്തിലെ കഥയും ദേവതാമനുഷ്യധർമ്മ നിരൂപണവും ആണ് ഉദ്ദേശം. ഈ പുരാണത്തിൽ:—

മഹേശ്വരോ വൈഷ്ണവബ്രാഹ്മകാശ്യാ-
സ്തശ്ചാവന്തികാനാഗരമാത്ര ഷഷ്ഠം
പ്രഭാസികോ വിപ്രവരേണ ഖണ്ഡാഃ
സ്കാന്ദേ പുരാണേ കഥിതാഃ സുപുണ്യാഃ

എന്നീ അഭിയുക്തവചനപ്രകാരം മാഹേശ്വരം, വൈഷ്ണവം, ബ്രാഹ്മം, കാശീ, അവന്തികാ, നാഗരം, പ്രഭാസം എന്ന് ഏഴ് ഖണ്ഡങ്ങൾ ഉണ്ട്. ഈ ഖണ്ഡവിഭാഗത്തിൽ നിന്നും സ്കാന്ദ പുരാണത്തിന്റെ വ്യാപ്തിയും സർവവിഷയങ്ങൾ സ്വരൂപിച്ചുള്ള മഹിമയും എത്രമാത്രം ഉണ്ടെന്ന് വ്യക്തമാക്കുന്നു.

മഹേശ്വരനും വിഷ്ണുവും ബ്രഹ്മാവും സംബന്ധിച്ചുള്ള ദേവതകൾ മുഴുവനും മായാൽ സർവതത്ത്വനിദാനമായ ശൈവ-വൈഷ്ണവ-ബ്രാഹ്മതേജസ്സുകളാൽ സമ്പുടിതമായ ഉപദേശം പരിപൂർണ്ണമാകുന്നു. ഇവയെ വിസ്തരിച്ച് വർണ്ണിക്കുവാൻ കാശീ-അവന്തീ-നഗരങ്ങളുടേയും വിശിഷ്യ സർവ തീർത്ഥങ്ങളുടെയും ക്ഷേത്രങ്ങളുടെയും വിസ്തരിച്ചുള്ള നിരൂപണങ്ങൾ ഉൾപ്പെടുകയാൽ സർവപുണ്യസഞ്ചയവും വിസ്തൃതമായി. ഇതാണ് എല്ലാ യുഗത്തിലേയും തത്രാപി കലിയുഗത്തിലെയും സാരോപദേശമാഹാത്മ്യത്താൽ സ്കാന്ദം പുരാണങ്ങളിൽ പ്രസിദ്ധിയധികം അർഹിക്കാനുള്ള കാരണം ഈ സ്കാന്ദം ശൈവമാകുന്നു. ശിവന്റെ പുത്രനായ സ്കന്ദനെപ്പററിയുള്ള കീർത്തിവർണ്ണനംകൊണ്ട് മാത്രമല്ല ഇത് ശൈവമായത്; പരമാർത്ഥത്തിൽ ശിവതത്ത്വങ്ങൾ ഉൾപ്പെടുകയാലാണ്. ഇതുപോലെ ശിവതത്ത്വം പരമാർത്ഥ ലക്ഷ്യമായുള്ള പുരാണങ്ങൾ എല്ലാം ശൈവങ്ങളാണ്. അതിനാലാണ് 18 പുരാണങ്ങളിൽ 10 എണ്ണവും ശൈവമാണെന്ന് മുമ്പിൽ പറഞ്ഞിട്ടുള്ളത്. യഥാർത്ഥത്തിൽ—

“ബ്രഹ്മാണം കേശവം രുദ്രം ഭേദഭാവേന മോഹിതാഃ
പശ്യന്ത്യേകം ന ജാനന്തി പാഖണ്ഡോപഹതാ ജനാഃ”

എന്ന് ഭവിഷ്യത്പുരാണത്തിൽ പറഞ്ഞിട്ടുള്ളതുപോലെ അജ്ഞാനംകൊണ്ടാണ് ഭേദബുദ്ധിയുണ്ടാകുന്നത്. അതിന് കാരണം സാത്ത്വികാദിഗുണഭേദങ്ങളാകുന്നു. അതാതു പുരാണത്തിൽ പ്രതിപാദ്യരായ ദേവതകളെപ്പററിയുള്ള നിശ്ചയം, ശിവരഹസ്യം സംഭവകാണ്ഡത്തിൽ, വ്യക്തമാക്കുന്നു:—

“തതഃ ശൈവാനി ശൈവം ച ഭവിഷ്യം ച ദ്വിജോത്തമാ
മാർക്കണ്ഡേയം തഥാ ലൈംഗം വാരാഹം സ്കാന്ദമേവ ച
മാത്സ്യമന്യത് തഥാ കൌർമ്മം വാമനം ച മുനീശ്വരാ
ബ്രഹ്മാണ്ഡം ച ദശേമാനി ത്രീണിലക്ഷാണി സംഖ്യയാ
ഗ്രന്ഥാനാം മഹിമാ സർവൈഃ ശിവസ്യൈവ പ്രകാശ്യതെ
അസാധാരണയാ മൂർത്ത്യാ നാമ്നാ സാധാരണേന ച
വദന്തി ശിവമേതേഷു ശിവസ്തേഷു പ്രകാശ്യതേ

വിഷ്ണോർഹി വൈഷ്ണവം തച്ച തഥാ ഭാഗവതം വിദുഃ
നാരദീയം പുരാണം ച ഗാരുഡം വൈഷ്ണവം വിദുഃ
ബ്രാഹ്മം പാദ്മം ബ്രഹ്മണോ വൈ അഗ്നേരാഗ്നേയമേകകം
സവിതുർബ്രഹ്മവൈവർത്തമേവമഷ്ടാദശ സ്മൃതം.''

ശിവരഹസ്യം-സംഭവകാണ്ഡം.

ഇതിൽനിന്ന് വിഷ്ണുവിന്റെ അവതാരം തുടങ്ങിയ മൽസ്യ കൂർമ്മാദി പുരാണങ്ങളും അതിൽ വർണ്ണിക്കുന്ന സംഹാരശക്തി പ്രകടനം മുതലായ ശിവധർമ്മത്താൽ ശൈവങ്ങളാണെന്നും കാണുന്ന സ്ഥിതിക്ക് അതാതു ഗുണങ്ങൾകൊണ്ട് മാത്രമാണ് ദേവതാവ്യപദേശം എന്നും, പരമാർത്ഥത്തിൽ എല്ലാം ഒന്നുതന്നെ യെന്നും, ഫലിക്കുന്നു.

ഏതു ജാതിയായാലും പുണ്യകർമ്മം ചെയ്താൽ ശ്രേയസ്സുണ്ടെന്നും അപ്രകാരം ഉള്ള ശ്രേയസ്സ് അടുത്ത ജന്മത്തിൽ കിട്ടേണ്ടതായും വരാമെന്നും ജാതമാത്രനായ ഒരുത്തൻ ഊമയെന്നോ, കൊഞ്ഞയെന്നോ വിചാരിച്ചു അസ്ഥാനത്തിൽ ഖേദിക്കരുതെന്നും സുകൃതകർമ്മപരിപാകം വരുമ്പോൾ വിജ്ഞാനസമ്പന്നനായി സമസ്തൈഹികസുഖവും അനുഭവിച്ചു സമൃദ്ധമായ ഐശ്വര്യത്തോടുകൂടി ഒടുവിൽ മുക്തി പ്രാപിച്ചു സിദ്ധനാകുമെന്നും ഉള്ള തത്വത്തിന് ഐതരേയബ്രാഹ്മണകർത്താവായ ഐതരേയന്റെ വൃത്താന്തം ഇവിടെ ഉപന്യസിച്ചിരിക്കുന്നു.

വേദവേദാംഗ വിദ്യാപാരംഗതനായ ഒരു ബ്രാഹ്മണശ്രേഷ്ഠന് ഇതരയെന്നൊരു പത്നിയുണ്ടായിരുന്നു. അവളിൽ ജനിച്ചവനാണ് ഐതരേയൻ. ഇയാൾ മുജ്ജന്മത്തിൽ ശൂദ്രനായിരുന്നുവെങ്കിലും സംസാരഭീതനായി നല്ല നിഷ്ഠയുള്ള ഒരു ധർമ്മബ്രാഹ്മണനെ ശരണംപ്രാപിച്ചു. അദ്ദേഹം ഉപദേശിച്ചതായ വിഷ്ണു ദ്വാദശാക്ഷരമന്ത്രം ജപിച്ചു വിഷ്ണുഭക്തരിൽ അഗ്രഗണ്യനായിത്തീരുകയാലാണ് ഇപ്പോൾ ബ്രാഹ്മണകുമാരനായി ജനിച്ചത്. പ്രാഗ്ജൻമത്തിൽ പരിശീലിച്ചു അനുഭവിച്ചതായ ദ്വാദശാക്ഷരമന്ത്രംതന്നെ ഉപാംശുവായി ജപിച്ചു എപ്പോഴും ശ്രദ്ധിച്ചിരിക്കയാൽ വേറെ സംഭാഷണം കാണാത്തതുകൊണ്ട് പിതാവ് ഇയാൾ ജഡനാണെന്നും മൂകനാണെന്നും മററും നിശ്ചയിച്ചു. പിതാവ് വിജാതി എന്ന് പേരായ വേറെ ഒരു പത്നിയെ വേട്ട് അവളിൽ നാലുപുത്രൻമാരെ ജനിപ്പിച്ചു

ധന്യമാനിയായി. ഐതരേയമാതാവായ ഇതര ക്ലേശിച്ചു മകന്റെ അടുക്കൽ ചെന്ന് എന്റെ ജൻമം പാഴായിപ്പോയി എന്നും മററും സങ്കടം പറഞ്ഞു. ഇതു കേട്ട ഐതരേയൻ ചിരിച്ചുകൊണ്ട് മാതാവിന് തത്ത്വോപദേശം ചെയ്തു മഹാവിഷ്ണുവിന്റെ ദർശനം ഉണ്ടാക്കിക്കൊടുത്തു മഹാധന്യനായി ചമഞ്ഞുവത്രെ. ആ മഹാനാണ് ഉത്തമമായ ഐതരേയബ്രാഹ്മണമാകുന്ന മഹാഗ്രന്ഥം രചിച്ചത്. ഈ ഒരുപാഖ്യാനം ശ്രുതിയിൽ കാണുന്നില്ല. ഈ കഥ കൌമാരികാഖണ്ഡത്തിൽ അന്തർഗ്ഗത മായ മഹേശ്വരകാണ്ഡം 41 മുതലുള്ള അദ്ധ്യായത്തിൽ വർണ്ണി ച്ചിരിക്കുന്നു.

ശിവവൈഭവം കീർത്തിക്കുന്ന അസംഖ്യം ചരിത്രങ്ങളം ഈ സ്കാന്ദത്തിൽ അന്തർഭവിച്ചിരിക്കുന്നു. ചന്ദ്രനെ ഭൂഷണമായി സ്വീകരിച്ചിരിക്കുന്നത് അമൃതമഥനത്തിൽ നിന്നുണ്ടായ വിഷ വാതംകൊണ്ട് സംഭവിച്ച താപപരിഹാരത്തിനാണെന്നു ലൌകി ങ്ങളായ ചില പ്രഹേളികകളം പറയാറുണ്ട്. അത് അർത്ഥവാദ ത്തിന്റെ പരമകാഷ്ഠയിലെത്തിയിട്ടുള്ള കേവലം ആലങ്കാരിക കല്പനകളം മാത്രമാണ്. ശ്രീ പാർവ്വതിയുടെ ചോദ്യത്തിന് ചന്ദ്രൻ ജഗൽസൃഷ്ടിയിൽ പ്രധാന കാരണമാണെന്നും ചന്ദ്ര ന്റെ കലകളാണ് പ്രധാനമായ തിഥികളായിരുന്ന് കാലചക്രം പ്രകാശവും തദഭാവരൂപവും ആയി അംശത്തിൽ തിരിക്കുന്ന തെന്നും ആ കലകളം ഓരോന്നും വ്യഷ്ടിയായും ഒന്നുചേർ ന്നു സമഷ്ടിയായും ശക്തിരൂപിണിയാണെന്നും അതിനാൽ അവയിലെ സമ്പൂർണ്ണമായ ലോകക്ഷേമത്തിനായുള്ള അമൃത കലാഭാഗത്തെ (കാലശക്തിയെ) യാണ് താൻ ശിരസാ വഹിച്ചു ലോകാനുഗ്രഹം ചെയ്യുന്നതെന്നും സമുചിതമായ സമാധാനം പറയുന്നു. അനേകംതരം ഭക്തികളുള്ളതിൽ താദാത്മ്യം എന്നു ള്ള പ്രധാന ഭക്തിയെ ഉദാഹരിക്കുവാനായി ധനപതിയായ കുബേരന്റെ കഥ സംഗ്രഹിക്കുന്ന ഭംഗി അസാധാരണമായിരി ക്കുന്നു. എത്ര ഹീനചരിത്രനായിരുന്നാലും അതെല്ലാം പ്രാര ബ്ധാനുരൂപമായി കഴിഞ്ഞശേഷം സത്കർമ്മഫലം അനുഭ വിക്കാനുള്ള അവസരം എത്തിയാൽ ദുശ്ചരിതം തന്നെ അതിനു സാധധമായി മാർഗ്ഗമായി, പരിണമിക്കുമെന്നുകൂടി ഈ പാഠം നമ്മെ മനസ്സിലാക്കാൻ മതിയാകുന്നതാണ്.

ഈ കഥ കാശീഖണ്ഡം 13-ാമദ്ധ്യായം മുതൽക്കു ശ്രദ്ധി ച്ചാൽ വ്യക്തമാകുന്നതാണ്.

യജ്ഞദത്തനെന്നുള്ള ബ്രാഹ്മണൻെറ (ഒരു ദീക്ഷിതവര്യന്റെ) മകൻ വെറും ചൂതുകളിഭ്രാന്തനായിരുന്നു മോഷണമാരംഭിച്ച തോടുകൂടി ആഹാരത്തിനു പോലും ഇല്ലാതെ നാടുവിട്ടുപോന്നു. ഒരു ശിവരാത്രി ദിവസം മേളങ്ങരം എല്ലാം കഴിഞ്ഞ വ്രതക്കാർ ക്ഷീണിച്ചു ഉറങ്ങാനായി വിളക്കുകരം തിരി താഴ്ത്തി പോകുന്ന അവസരം നോക്കി വിശന്നു പരവശനായിരിക്കുന്ന ഇയാരം തൻെറ വസ്ത്രത്തിൻെറ അററം കീറി തിരിക്കായി ചേർത്തു വിളക്കുകരം തെളിച്ചു നിർമ്മാല്യം എടുത്തു ഭക്ഷിക്കാനൊരുമ്പെട്ടു. അപ്പോരം ഒരുത്തൻ എണീറ്റു പിടികൂടി നല്ല പ്രഹരം കൊടുത്തു. ഉടൻതന്നെ ആ മോഷ്ടാവായി വന്നവൻ സിദ്ധി കൂടി. യമകിങ്കരന്മാർ ഒരിടത്തും ശൂലപാണികളായ ശിവദാസന്മാർ മറെറാരിടത്തുമായികൂടി. ശിവരാത്രിദിനത്തിൽ മങ്ങിയ വിളക്കുതെളിച്ച് ഉപവസിച്ച് ഉറക്കംഇളച്ചിരുന്നു എന്ന കാരണത്താൽ യമഭടന്മാർ തോറേറാടേണ്ടിവന്നു. ചുരുക്കത്തിൽ ആ ബ്രാഹ്മണകുമാരൻ കലിംഗദേശത്തിലെ രാജാവായി ജനിച്ചു വേറെ ജൻമം എടുത്തു. അയാളുടെ ഭരണം മുഴുവനും ലോകക്ഷേമദീപമായിരുന്നു. ഇതിനു കാരണം സകല ജനങ്ങളും ശിവാലയങ്ങളിൽ വാടാത്ത ദീപങ്ങരം പ്രകാശിപ്പിച്ച് കൃത്യം അനുഷ്ഠിക്കണം എന്ന ഉഗ്രശാസനം ഒന്നുതന്നെയായിരുന്നു. ജന്മാന്തരവാസന ഇങ്ങനെ സഹസ്രം മടങ്ങ് വർദ്ധിക്കയാൽ അയാരംക്ക് അളകാധിപതിയായിട്ടാണ് അടുത്ത ജൻമം ലഭിച്ചത്. അസംഖ്യം രത്നദീപങ്ങളോടുകൂടിയ ഐശ്വര്യാധിപത്യം വന്നിട്ടും ശിവഭക്തി വിടാതെ തപസ്സുചെയ്തു. ശിവൻ പാർവതീസഹിതനായി പ്രത്യക്ഷദർശനം കൊടുത്തു; അപേക്ഷപ്രകാരം സഖ്യം എന്ന വരം പ്രസാദിച്ചനുഗ്രഹിച്ചു. ആ ധനപതിയുടെ സ്നേഹിതനായി താനും അടുക്കൽ തന്നെ കൈലാസത്തിൽ വസതി ഉറപ്പിക്കുകയും ചെയ്തുവത്രേ.

## അദ്ധ്യായം 26

# മത്സ്യപുരാണം

ഭഗവാൻ മഹാവിഷ്ണുവിന്റെ മത്സ്യരൂപമായ അവതാര മഹിമയെ ആസ്പദമാക്കി ശിവശക്തി (സംഹാരശക്തി) വിജയം ഘോഷിക്കുന്ന പുരാണമാണ് ഈ മത്സ്യപുരാണം. സൂതനോടുള്ള ചോദ്യം :–

'കസ്മാച്ച ഭഗവാൻ വിഷ്ണുർമത്സ്യരൂപത്വമാശ്രിതഃ
ഭൈരവത്വം ഭവസ്യാപി പുരാരിത്വം ച കേന ഹി
കസ്യ ഹേതോഃ കപാലിത്വം ജഗാമ വൃഷഭധ്വജഃ'

മാത്സ്യം അ. 1

എന്നീവിധം കാണുന്നതിനാൽ മത്സ്യാവതാരവൈഭവവും തന്മുഖേന അധികം വിഷയവും ശിവമാഹാത്മ്യ കീർത്തനപരവും ആണ് ഈ പുരാണത്തിൽ നിരൂപണം ചെയ്യുന്നതെന്നു വ്യക്തമാകുന്നു.

'മാത്സ്യം പുരാണമഖിലം ജഗാദ ഗദാധരഃ'

എന്ന ഭാഗത്താൽ ഗദാധരൻ (വിഷ്ണു) ആണ് ഈ പുരാണത്തിന്റെ ആദ്യോപദേഷ്ടാവെന്നു കാണുന്നു. ഇതിൽ 290 അദ്ധ്യായങ്ങൾ ഉണ്ട്. ഒടുവിലത്തെ അദ്ധ്യായത്തിൽ ഈ പുരാണത്തിലെ വിഷയം തന്നെ.

''യത്രാദൗ മനുസംവാദോ ബ്രഹ്മാണ്ഡകഥനം തഥാ
സാംഖ്യം ശാരീരകം പ്രോക്തം ചതുർമുഖമുഖോദ്ഭവം,
..........................................................
തുലാദാനാദി ബഹുശോ മഹാദാനാനുകീർത്തനം''

മാത്സ്യം. അ. 290.

എന്നിത്യാദിയായി വിസ്തരിച്ചു പറഞ്ഞിരിക്കുന്നു.

മത്സ്യ ശബ്ദത്തിന് 'മദീഹർഷേ' എന്ന ധാതുവിൽ നിന്ന് സന്തോഷിച്ചു ഗർവിച്ചുള്ളവൻ എന്നർത്ഥം. ആദ്യമേ വേദങ്ങൾ ആണ് പ്രപഞ്ചത്തെ ധരിക്കുന്നതെന്നും പ്രളയത്തിൽ നഷ്ടങ്ങളായ അവയെ പുനരുദ്ധാരണം ചെയ്തു പ്രപഞ്ചത്തെ സനാതനധർമ്മ നിയമം രക്ഷിച്ച് സ്ഥാപനം ചെയ്തവൻ എന്ന് താത്പര്യം; നാസ്തികരായ അസുരർ നിറഞ്ഞു ധർമ്മധ്വംസനം നേരിടാതെ കാത്തവൻ എന്ന് തത്ത്വം. ഇതു വരെ സാക്ഷാദ്ദേവതകളെ 'വിഷ്ണു,ശിവൻ, ബ്രഹ്മാവ് മുതലായവരെ' പററിയുള്ള പുരാണമായിരുന്നു. ഇപ്പോൾ അവരുടെ അംശാവതാരകഥയും ആ കല്പത്തിലെ ദേവമനുഷ്യാദി വൃത്താന്തവും ആണ് ആരംഭിച്ചിരിക്കുന്നത്. ഏകാർണ്ണവമായിത്തീർന്ന പ്രളയത്തിൽ മനുവിനെ രക്ഷിച്ചതായും ഈ മത്സ്യവതാര മഹിമ കീർത്തനം ചെയ്തിട്ടുണ്ട്. പതിവ്രതാമാഹാത്മ്യം ഘോഷിക്കുന്ന സാവിത്ര്യുപാഖ്യാനം ഇവിടെ വേണ്ട വിധം വർണ്ണിച്ചിരിക്കുന്നു. പുരുഷപ്രയത്നമോ, ദൈവമോ ഏതാണ് ശ്രേഷ്ഠവും ഫലജനകവും എന്നുള്ള ചോദ്യത്തിന് മത്സ്യമൂർത്തിയായ ഭഗവാൻ യഥാകാലം നിർവഹിക്കുന്ന പ്രയത്നം (പൌരുഷം) തന്നെ ദൈവത്തേക്കാൾ സമർത്ഥം എന്ന് സാധിക്കുന്ന പങ്ക്തികൾ നോക്കുക:—

സ്വമേവ കർമ്മ ദൈവാഖ്യം വിധി ദേഹാന്തരാർജിതം
തസ്മാത് പൌരുഷമേവേഹ ശ്രേഷ്ഠമാഹുർമ്മനീഷിണഃ
പ്രതികൂലം യഥാ ദൈവം പൌരുഷേണ വിഹന്യതേ
മംഗളാ ചാരയുക്താനാം നിത്യമുത്ഥാനശാലിനാം
പൌരുഷേണാപ്യതേ രാജൻ പ്രാർത്ഥിതവ്യം ഫലം നരൈഃ
ദൈവമേവ വിജാനന്തി നരാഃ പൌരുഷവർജിതാഃ
തസ്മാദ ത്രികാലസംയുക്തം ദൈവന്തു സഫലം ഭവേത്
പൌരുഷം ദൈവസമ്പത്യാ കാലേ ഫലതി പാർത്ഥിവ
ദൈവം പുരുഷകാരശ്ച കാലശ്ച പുരുഷോത്തമഃ
ത്രയമേതന്മനുഷ്യസ്യ പിണ്ഡിതം സ്യാത് ഫലാവഹം
കൃഷേർവൃഷ്ടിസമായോഗത് ദൃശ്യന്തേ ഫല സിദ്ധയഃ
താസ്തു കാലേ പ്രദൃശ്യന്തേ നൈവാകാലേ കഥഞ്ചന
തസ്മാദ് സദൈവ കർത്തവ്യം സധർമ്മം പൌരുഷം നരൈഃ
വിപത്താവപി യസ്യേച പരലോകേ ഫലം ധ്രുവം

നാലസാഃ പ്രാപ്നുവന്ത്യർത്ഥാൻ ന ച ദൈവപരായണാഃ
തസ്മാത് സർവപ്രയത്നേന ആചരേത് ധർമ്മമുത്തമം.''

മത്സ്യ. അദ്ധ്യാ. 221.

ഇതുകൊണ്ട് ദൈവത്തെ നിഷേധിക്കുന്നില്ല; ജന്മാന്തരാർജ്ജിതമായ കർമ്മം തന്നെ* ദൈവമെന്നു പറയുന്നു. ദൈവവും പുരുഷകാരവും കാലവും കൂടി ചേർന്നാലെ ഫലം ഉണ്ടാകയുള്ളു എന്ന് സിദ്ധാന്തിക്കുന്നു. സംസ്കാരരൂപത്തിലുള്ള ദൈവത്തേയും അചേതനമായ കാലത്തേയും അപേക്ഷിച്ചു പുരുഷന്റെ പ്രവൃത്തി പ്രധാനമാണെന്നു പറയുന്നത് ലോകഗതിക്ക് ഉത്തമമായ മാർഗമാകുന്നു.

* ദൈവശബ്ദത്തിന് ദിഷ്ടം (fate) എന്നർത്ഥം.

# അദ്ധ്യായം 27

# കൂർമ്മപുരാണം

മഹാവിഷ്ണുവിന്റെ അവതാരമായി അമൃതമഥനം പൂർത്തിയാകുന്നതിന്റെ ആവശ്യത്തിനുവേണ്ടി മന്ദരപർവതം താങ്ങുവാനായി അവതരിച്ച മൂർത്തിയാകുന്നു കൂർമ്മഭഗവാൻ ലക്ഷ്മീകല്പത്തിലെ ദേവമനുഷ്യാദികളുടെ വൃത്താന്തം കൊണ്ട് വിവിധമായ സനാതനധർമ്മം ഉപദേശിച്ചതാണ് ഈ കൂർമ്മപുരാണം. കൂർമ്മപുരാണത്തിലെ വിഷയം:—

'ശൃണു വത്സ മരീചേ! ത്വം പുരാണം കൂർമ്മ സംജ്ഞിതം
ലക്ഷ്മീകല്പാനുചരിതം യത്ര കൂർമ്മവപുർഹരിഃ
ധർമ്മാർത്ഥകാമമോക്ഷാണാം മാഹാത്മ്യം ച പൃഥക് പൃഥക്''

നാരദീയം 11 അ. 106

എന്നിത്യാദിയായി നാരദീയത്തിൽ സംഗ്രഹിച്ചിരിക്കുന്നു. ഈ പുരാണത്തിലാണ് ഈശ്വരഗീതയും വ്യാസഗീതയും ഉൾപ്പെട്ടിരിക്കുന്നത്. പൂർവ്വോത്തരങ്ങളായി രണ്ട് ഭാഗങ്ങൾ ഇതിൽ ഉണ്ട്. പൂർവ്വഭാഗത്തിൽ യുഗധർമ്മം മുതലായതും ഉത്തരഭാഗത്തിൽ വർണ്ണവിഭാഗവ്യവസ്ഥയും തദനുരൂപമായ വൃത്താന്തവും പ്രധാനമാകുന്നു. കേവലം കർമ്മയോഗത്താൽ സിദ്ധിയുണ്ടാകുന്നതല്ലെന്നും ജ്ഞാനയോഗത്തോടുകൂടിയാൽ മാത്രമേ പുരുഷാർത്ഥമായ മുക്തി ലഭിക്കയുള്ളു എന്നും കാണിക്കുവാനായി ഭഗവാൻ ശ്രീപരമേശ്വരൻ മോഹിനീരൂപധാരിയായ മഹാവിഷ്ണുവിനോടുകൂടി ദേവദാരുവനത്തിൽ പ്രവേശിച്ച കഥ ഈ ഉത്തരഭാഗത്തിൽ 38-39 ഈ അദ്ധ്യായങ്ങളിൽ ഘടിപ്പിച്ചിരിക്കുന്നു. ഭൃഗ്വംഗിരഃ പ്രഭൃതികളായ മഹർഷിമാർ ദേവദാരുവനത്തിൽ കേവലം കർമ്മഠന്മാരായി തപോയജ്ഞാദ്യ

നുഷ്ഠാനം കൊണ്ട് സിദ്ധിയുണ്ടെന്ന് ഭ്രമിച്ച് കാലം നയിച്ചിരുന്നു. സാധുക്കളായ ഇവരെ ഉപദേശിച്ച് നേരേയാക്കുവാനായി ശിവനും, വിഷ്ണുവും ദമ്പതികളായി അവിടെ പ്രവേശിച്ചു. മഹേശ്വരൻ ഒരു സുന്ദരനായും മഹാവിഷ്ണു ഒരു സുന്ദരിയായും ചമഞ്ഞാലുണ്ടോ സൌന്ദര്യാദി വിലാസങ്ങൾക്ക് കുറവുണ്ടാവുക. ചുരുക്കത്തിൽ ആ ദേവദാരുവനത്തിൽ ഉള്ള പുരുഷന്മാരാകെ മോഹിനീരൂപധാരിയായ വിഷ്ണുവിലും, സ്ത്രീകളാകെ കോടികാമസുന്ദരനായ മഹേശ്വരനിലും ഭ്രമിച്ചു പലതരത്തിൽ അടിമപ്പെട്ടുള്ള മേളമായി; മഹർഷിമാർക്കും ജനങ്ങൾക്കും സഹിക്കവഹിയാതായി. കല്ലു വലിച്ചെറികയും ശപിക്കയും തല്ലുകയും മററും ചെയ്തിട്ടും ഒരു കുലുക്കവും കാണുന്നില്ല അങ്ങനെ ഇരിക്കവേ വസിഷ്ഠന്റെ ആശ്രമത്തിൽ ചെന്നു ഇവർ രണ്ടുപേരും ഭിക്ഷക്കായി കൂടി. ജ്ഞാനസമ്പന്നയായ അരുന്ധതി മുറിഞ്ഞും ചതഞ്ഞും ക്ലേശിച്ചിട്ടുള്ള അവരുടെ ശരീരം നല്ല മരുന്നുകൾ പുരട്ടി ശുശ്രൂഷിച്ചു ക്ലേശം മാററി, തൃപ്തയായി ഭിക്ഷനടത്തി ധന്യയായി. അരുന്ധതിയോട് തത്വം സൂചിപ്പിച്ചുകൊണ്ട് അനുഗ്രഹം നല്കിട്ട് അവർ അന്തർദ്ധാനം ചെയ്തു. ഉടനടി ദേവദാരുവനത്തിൽ വലിയ ഉത്പാതങ്ങൾ കൊണ്ടു കഷ്ടം നേരിട്ടു. അത്രിപത്നിയായ അനസൂയ ഭഗവന്മഹിമ സ്വപ്നം കണ്ട കഥ അറിഞ്ഞപ്പോൾ അവർ ആകെ ലബ്ധമായ അവസരം ഉപേക്ഷിച്ചതിൽ പശ്ചാത്തപിച്ചുകൊണ്ട് മഹേശ്വരപൂജ ചെയ്തു. അന്തരംഗ ശുദ്ധി വന്നപ്പോൾ ഭഗവാൻ പ്രത്യക്ഷനായി.

"ഭവന്തഃ കേവലം യോഗം സമാശ്രിത്യ വിമുക്തയേ
വിഹായ സാംഖ്യം വിമലമകുർവത പരിശ്രമം
ഏതസ്മാദ് കാരണാദ്വിപ്രാ നൃണാം കേവലകർമ്മണാം
ആഗതോഽഹമിമം ദേശം ജ്ഞാപയൻ മോഹസമ്ഭവം
തസ്മാദ് ഭവദ്ഭിർവിമലം ജ്ഞാനം കൈവല്യസാധനം
ജ്ഞാതവ്യം ഹി പ്രയത്നേന ശ്രോതവ്യം ദൃശ്യമേവ ച"

എന്നീവിധം ഉപദേശിച്ചിട്ട് ആ മഹർഷിമാരെ കൃതാർത്ഥരാക്കി ചെയ്തുവത്രേ.

അദ്ധ്യായം 28

# വരാഹപുരാണം

വരാഹകല്പത്തിലെ ദേവമനുഷ്യാദികളുടെ മാർഗദർശനമായി ചില സനാതനധർമ്മത്തെ ലോകത്തിലേക്ക് ഉദ്ബോധിപ്പിക്കാനായി ആവിർഭവിച്ചതാണ് ഈ വരാഹപുരാണം. ഭഗവാൻ മഹാവിഷ്ണു രുദ്രാംശമായ സംഹാരശക്തി സ്വീകരിച്ചുകൊണ്ട് ഭൂമിദേവിയെ സാഗരത്തിൽ നിന്നും ഉദ്ധരിച്ചു വീണ്ടും സ്ഥാപിക്കുകയാണ് ശ്രീവരാഹാവതാരത്തിലെ മുഖ്യകൃത്യം. ആദ്യം മത്സ്യാവതാരമായി വിജ്ഞാനരാശിരൂപമായ വേദത്തെ ഉദ്ധരിക്കയും അനന്തരം അമൃതരൂപമായ ആ വിജ്ഞാനം സാരരൂപമായി എടുത്ത് ജരാമരണാത്മകമായ സംസാരത്തിൽനിന്ന് മുക്തി സമ്പാദിച്ചു നിത്യാമൃതനായിരിക്കുന്നതിനു വേണ്ടി മന്ദരം താങ്ങി സഹായിക്കയും ചെയ്തതനുസരിച്ച് അങ്ങിനെ വിജ്ഞാനാമൃതം നിറഞ്ഞ ഗോരൂപധാരിണിയായ ഭൂമിയെ യഥാപൂർവം സ്ഥാപിക്കുന്നതായും സനാതനധർമ്മം നാസ്തികന്മാരായ അസുരർ കട്ടുകൊണ്ടു പോകാതിരിക്കുന്നതിനായും മൂന്നാമതായുള്ള ഈ വരാഹാവതാരം എത്രയും തത്ത്വത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാകുന്നു. ആ ഒരു വരമായ അഹസ്സിനെ സൂചിപ്പിക്കുന്നതാണ് 'വരാഹശബ്ദം' എന്നു പുരാണങ്ങളിൽ കാണുന്നു. ഇതിനാൽ സകലവിധമായ ആപത്തും നീങ്ങുകയാണ് വരാഹാനുഗ്രഹത്താൽ സിദ്ധിക്കുന്നതെന്നു ഫലിക്കുന്നു. ഈ വരാഹാവതാരം ശ്രുതിയിൽ തന്നെ സമ്മതിച്ചിട്ടുള്ളതാണ്.

''ആപോ വാ ഇദമഗ്രേ സലിലമാസീത്
തസ്മിൻ പ്രജാപതിവായർ ഭൂത്വാചരത്

സ ഇമാമപശ്യത് തം വരാഹോ ഭൂത്വാഹരത്
സ വരാഹോ രൂപം കൃത്വോപന്യമജ്ജത
..... ......സ പൃഥിവീമധ ആർഛത്''

തൈത്തിരീയ സംഹിതാ

''ഇതീയതീഹവാ പൃഥിവ്യാ സ പ്രാദേശമാത്രീ
താമേമൂഷ ഇതിവരാഹ ഉജ്ജഘാന സോസ്യാഃപതിഃ''

തൈ. ബ്രാഹ്മണം

''മാനവസ്യതു കല്പസ്യ പ്രസംഗം മത്കൃതം പുരാ
നിബന്ധ പുരാണേസ്മിൻ''

നാരദീയ. അ. 103. ശ്ലോ. 2

എന്നു നാരദീയത്തിൽ കാണുന്നു. ഇതിനാൽ ഈ പുരാണകഥ മാനവകല്പത്തിലെയാണെന്നു വരുന്നു. ഇപ്പോഴും വൈദിക കർമ്മങ്ങൾക്കുള്ള മഹാസങ്കല്പത്തിൽ 'ശ്വേതവരാഹകല്പേ' എന്നു പറഞ്ഞു വരുന്നു. നാരദീയത്തിൽ തന്നെ ഗൌര്യുത്പത്തി, വിനായകോത്പത്തി, സത്യതപശ്ചരിതം, അഗസ്ത്യ ഗീത, രുദ്രഗീത, അനേകം പുണ്യതീർത്ഥങ്ങളുടെ വൈഭവം മുതലായ പല വിഷയങ്ങളും ഈ പരാണത്തിൽ ഉപന്യസിച്ചിരിക്കുന്നതായി നിർദ്ദേശിക്കുന്നു.

ഇതിൽ നിന്ന് ധർമ്മവ്യാധൻെറ ചരിതം പഠിപ്പിക്കുന്ന പാഠം പനസ്സിലാക്കാം. അവനവനു വിഹിതമായ കർമ്മം അനുഷ്ഠിച്ചും അതിൽ സത്യമായി പെരുമാറിയും അങ്ങിനെ സമ്പാദിച്ചു കിട്ടുന്ന അർത്ഥം കൊണ്ട് യഥാവിധി സത്കർമ്മങ്ങൾ നടത്തിയും അവയെ ഈശ്വരനിൽ അർപ്പിച്ചും വർത്തിച്ചാൽ ആർക്കും ഉത്തമമായ ശ്രേയസ്സുണ്ടാകും എന്നാണ് നാം ഇതിൽ നിന്നു ഗ്രഹിക്കേണ്ടത്.

ധർമ്മവ്യാധൻ എന്നൊരു കാട്ടാളജാതിക്കാരൻ പ്രതിദിനം തൻേറയും കുടുംബത്തിൻേറയും നിത്യവൃത്തിക്കായി ഒരു മൃഗത്തെ വധിച്ചു അതുകൊണ്ട് അതിഥിസത്കാരം ചെയ്തും ഭൃത്യരെ പോഷിപ്പിച്ചും പിതൃശ്രാദ്ധാദികൾ അനുഷ്ഠിച്ചും വന്നിരുന്നു. അയാൾക്ക് അർജ്ജുനക എന്നൊരു കന്യക ഉണ്ടായിരുന്നു. ആ കന്യകയെ മതംഗസുതനായ പ്രസന്നൻ വേട്ടു.

പ്രസന്നൻെറ മാതാവായ അർജ്ജുനകയുടെ ശ്വശ്രു, തന്റെമകളെ ശാസിച്ചു അധിക്ഷേപിക്കപതിവായിരുന്നു. നിൻെറ അച്ഛൻ പ്രാണിഹിംസ ചെയ്യുന്നില്ലേ. അപ്രകാരം ഉള്ള കുടുംബത്തിൽ ജനിച്ച നിന്നെ കൊണ്ടുവന്നതു അനർത്ഥമായിപ്പോയി എന്നിത്യാദിയായിരുന്നു അധിക്ഷേപം. ഈ കാരണത്താൽ ഖേദിച്ചിരിക്കുന്ന അർജ്ജുനകയെ സമാധാനപ്പെടുത്തുവാനായി ഒരു ദിവസം ധർമ്മവ്യാധൻ മതംഗഭവനത്തിൽ വന്നു. മതംഗൻ സംബന്ധിയായ അയാളെ സത്കരിക്കുവാനാരംഭിച്ചു. ധർമ്മവ്യാധൻ ആദ്യമായിത്തന്നെ ചൈതന്യവസ്തുക്കളില്ലാത്ത ഭക്ഷണത്തിനായിട്ടാണ് വന്നത്, അതു തയ്യാറാക്കിയാൽ കൊള്ളാമെന്നപേക്ഷിച്ചു. മതംഗൻ അതിനെന്താ! ഗോധൂമം വ്രീഹി യവം എന്നിത്യാദിയായി അസംഖ്യം വസ്തുക്കൾ ഇവിടെയുണ്ട്, അതാകാം എന്ന് അറിയിച്ചു. ഞാൻ ഒരു മൃഗത്തെയേ പ്രത്യക്ഷമായി വധിക്കുന്നുള്ളു. നിങ്ങൾ ഗോധൂമാദികൾക്കു വേണ്ടി എത്ര ക്രിമികീടാദി ജന്തുക്കളെ വധിക്കുന്നു. എനിക്കു ഇതു വേണ്ടെന്നു പറഞ്ഞു എണീററു യാത്രയായി. ഞാൻ എൻെറ മകളെ നിങ്ങളുടെ മകനായി തന്നു. നിങ്ങളുടെ ഭാര്യ പ്രതിദിനം എന്റെ മകളെ ജന്തുഖാദിയുടെ പുത്രിയാണ് നീ എന്നു പറഞ്ഞ് ആക്ഷേപിച്ചു തിരസ്ക്കരിക്കുന്നു. നിങ്ങളുടെ ഭവനത്തിലെന്തായിരിക്കുമെന്നറിയാനാണ് ഞാൻ വന്നത്. ഇവിടെയുള്ള കഥ ദിവസേന അസംഖ്യം പ്രാണിവധംകൊണ്ടുള്ള ഭക്ഷണമായിട്ടാണ് കാണുന്നത്. വല്ല ആചാരമോ ദേവപൂജയോ അതിഥിതർപ്പണമോ ഒന്നും ഇല്ലെന്നു ഇവിടെ ഒരു വിശേഷവും ഉണ്ട്. ഏതായാലും എൻെറ മകളുടെ അമ്മാവി (ഭർത്താവിൻെറ അമ്മ) വലിയ കഠിനക്കാരിയാണ്. ഇന്നു മുതൽ മകൻെറ ഭാര്യ (സ്നുഷ)ക്കും ശ്വശ്രുവിനും ലോകത്തിൽ പരസ്പരം വിശ്വാസം ഇല്ലാതേയും സ്നുഷ ശ്വശ്രുവിൻെറ ദീർഘജീവിതം ഇച്ഛിക്കാതേയും വരട്ടെ എന്നു ശപിച്ചുകൊണ്ടു ധർമ്മവ്യാധൻ തിരിച്ചുപോയി ഭഗവാനെ തപസ്സു ചെയ്തു പ്രത്യക്ഷപ്പെടുത്തി സിദ്ധനായിപോൽ. ഇന്നു ലോകത്തിൽ എവിടേയും കാണുന്നതായ സ്നുഷാശ്വശ്രുക്കൾക്കു തമ്മിലുള്ള വൈരസ്യം പുരാണകാലത്തിൽ തന്നെ വേരുറച്ചിരിക്കുന്ന ഒരു പ്രകൃതിയാകുന്നു. അനേകം തത്വങ്ങൾ ഉദാഹരിക്കുന്ന വിവിധങ്ങളായ ആഖ്യാനങ്ങൾ ഇവിടെ കോർത്തിരിക്കുന്നു. ചരിത്രപ്രധാനമായ ഒരു സംഗതി കൂടി ഉദ്ധരിച്ചു കൊള്ളാം.

സാനന്ദൂരക്ഷേത്ര മാഹാത്മ്യം എന്നൊരു അധ്യായം (15-ാമതു) ഈ പുരാണത്തിൽ കാണുന്നു. അത് നമ്മുടെ തിരുവനന്തപുരത്തേ കുറിച്ചായിരിക്കണം. സ്ഥലമാഹാത്മ്യഭാഷയിൽ ഈ തിരുവനന്തപുരത്തിന് സ്യാനന്ദൂരപുരം എന്നാണ് പറയുക 'സ്യാനന്ദൂരപുരവർണ്ണനപ്രബന്ധം' എന്നൊരു ഗ്രന്ഥം ഗർഭശ്രീമാനായിരുന്ന ശ്രീ സ്വാതിതിരുനാൾ മഹാരാജവ് തിരുമനസ്സു കൊണ്ട് നിർമ്മിച്ചിട്ടുണ്ട്.

'ആനന്ദോƒസ്യാവിദൂരേ സ്യാത് സ്യാനന്ദൂരപുരം സ്മൃതം' എന്ന് ആ പ്രബന്ധത്തിന്റെ വ്യാഖ്യാതാവ് 'സ്യാനന്ദൂരപുര ശബ്ദത്തിന്' ഒരു വ്യുത്പത്തിയും പ്രദർശിപ്പിച്ചിട്ടുണ്ട്. ഏതൊരിടത്ത് ആനന്ദം സമീപത്തിൽ സ്ഥിതിചെയ്യുന്നുവോ അപ്രകാരം ഉള്ള പുരം എന്നു താത്പര്യം. ഈ പുരാണത്തിൽ 'സാനന്ദൂര' എന്നാണ് പദം കാണുന്നത്. ഒരു യകാരത്തിന്റെ കുറവേ ഉള്ളു. സാനം എന്ന ശബ്ദത്തിന് അവസാനം (ക്ഷയം) എന്നർത്ഥം. അതു ദൂരേയുള്ളത് എന്ന രീതിയിൽ ഒരിക്കലും ക്ഷയം ഇല്ലാത്ത 'സമ്പത്സമൃദ്ധമായ' ശാശ്വതമായ പുരം എന്ന അർത്ഥത്തിൽ ഈ 'സാനന്ദൂരശബ്ദത്തിന്' ഒരു ശരിയായ വ്യുത്പത്തിയും ഉണ്ട്. മററു ഭാഗങ്ങൾ ശരിയാണോ എന്നു നോക്കാം. ക്ഷേത്രത്തിന്റെ ദിഗ്വിഭാഗവും മററും ഇങ്ങനെ കാണുന്നു.

ശ്രീ വരാഹ ഉവാച—

സാനന്ദൂരേതി വിഖ്യാതം ഭൂമേർഗുഹ്യം പരം മമ
ഉത്തരേതു സമുദ്രസ്യ മലയസ്യ തു ദക്ഷിണേ
തത്ര തിഷ്ഠാമി വസുധേ ഉദീചീം ദിശമാശ്രിതഃ
പ്രതിമാ വൈ മദീയാസ്തിനാത്യുച്ചാ നാതിനീചകാ
ആയസീം താം വദന്ത്യേകേ അന്യേ താമ്രമയീം തഥാ
കാംസ്യം രീതിമയീ മന്യേ കേചിത്സീസകനിർമ്മിതാം.
ശിലാമയീമിത്യപരേ മഹദാശ്ചര്യരൂപിണീം
തത്ര സ്ഥാനാനി വൈ ഭൂമേഃ കഥ്യമാനാനി വൈ ശൃണു
മനുജായത്ര മുച്യന്തേ ഗതാഃ സംസാരസാഗരം
തത്രാശ്ചര്യം പ്രവക്ഷ്യാമി സാനന്ദൂരേ യശസ്വിനി
സൌവർണ്ണം ദൃശ്യതേ പദ്മം മദ്ധ്യാഹ്നേ തു ദിവാകരേ

യത്ര രാമഗൃഹം നാമ മമ ഗുഹ്യം യശസ്വിനി
തത്രാപി ശൃണു ചാശ്ചര്യം യശ്ചാപി പരിവർത്തതേ
ഏകാ തത്ര ലതാ വൃക്ഷേ ഉച്ചൈഃ സ്ഥൂലോ മഹാദ്രുമഃ
വരാ. അ. 15, ശ്ലോകം 11

മലയപർവ്വതത്തിന് തെക്കും, സമുദ്രത്തിന് വടക്കും എന്നു പറകയാൽ അതൊരു ലക്ഷ്യമായി കരുതാം. വിശേഷിച്ചും ഇവിടത്തെ ശ്രീവരാഹക്ഷേത്രം ഇതിന് യോജിച്ചും ഇരിക്കുന്നു. അതിപുരാതനമായ ഈ ക്ഷേത്രത്തിൽ പ്രതിഷ്ഠിതമായ ശ്രീ വരാഹ പ്രതിമ അനേകം പ്രകാരത്തിൽ അതിന്റെ ലോഹം ശങ്കിക്കത്തക്കവിധത്തിലാണ് ഇരിക്കുന്നത്. ഇതു കൂടാതെ ഒരു പത്മത്തിന്റേയും, ഒരു ലതയുടേയും ഉന്നതസ്ഥൂലമായ ഒരു വൃക്ഷത്തിന്റേയും കഥക്കു പുറമേ മേൽഭാഗത്തിൽ ഒരു രാമസരസ്സും, ബ്രഹ്മസരസ്സും, സംഗമനക്ഷേത്രവും (സമുദ്രവും രാമനും സംഗമിക്കുന്ന ശൂർപാരകക്ഷേത്രവും) *ശ്രീപരശുരാമാശ്രമവും ഒരു ജടാകുണ്ഡവും (മലയത്തിന്റെ ദക്ഷിണവും സമുദ്രത്തിന്റെ ഉത്തരവുമായി) അഗസ്ത്യഭവനവും മററും നിർദ്ദേശിച്ചിരിക്കുന്നു. ചരിത്രദൃഷ്ട്യാ എത്രമാത്രം യോജിപ്പുണ്ടെന്ന് വിചാരണ ചെയ്യാനായി ഇതൊരു നല്ല സന്ദർഭമാണ്.

---

*കേരളമൊട്ടുക്ക് പരശുരാമസൃഷ്ടമായ ഖണ്ഡത്തിന് ശൂർപാരകം എന്ന് പറയാറുണ്ട്.

# അദ്ധ്യായം 29

# വാമനപുരാണം

ഈ വാമനപുരാണം ഭഗവാൻ മഹാവിഷ്ണു വാമനമൂർത്തിയായവതരിച്ച് മഹാബലി ചക്രവർത്തിയുടെ ഐശ്വര്യമദം നശിപ്പിച്ചു ലോകത്തിന് ക്ഷേമം ഉണ്ടാക്കിയ കഥയെ ആസ്പദമാക്കിയുള്ളതാകുന്നു. ഒരു ദാനവീരൻെറ ഉത്തമഗുണത്തേയും ദമ്ഭം ലേശവും ഇല്ലാത്ത ശുദ്ധ സാത്വികമായ ദാനത്തിൻെറ മഹിമയും ഉദാഹരിക്കാൻ ഇതുപോലെ ഒരു പുരാണം വേറെ ഇല്ല. ഉപനിഷത്തുകളിൽ ഘോഷിച്ചിട്ടുള്ള ദാനം, ദമം, ദയ എന്നുള്ള ഉത്തമ ഗുണങ്ങളെ തോതാക്കി ഉപന്യസിച്ചിട്ടുള്ളവയാണ് ഇതിലെ ഉപാഖ്യാനങ്ങരം പലതും. സംഹാരശക്തിമഹിമയാൽ ഇത് ശൈവകോടിയിൽ ചേരുന്നു. വാമനാവതാരം ഋഗ്വേദത്തിൽ തന്നെ സമ്മതമായ ഒരു വിഷ്ണു വിഭവമാണെന്ന് വേദനിരൂപണാവസരത്തിൽ കാണിച്ചിട്ടുണ്ട്.

നാരദീയത്തിൽ 105-ാമദ്ധ്യായത്തിൽ

ശൃണുവത്സ! പ്രവക്ഷ്യാമി പുരാണം വാമനാഭിധം
ത്രിവിക്രമചരിത്രാഢ്യം ദശസാഹസ്രസംഖ്യകം
കൂർമ്മകല്പസമാഖ്യാനം വജ്രത്രയ കഥാനകം

എന്നിത്യാദിയായാരംഭിച്ചു, ഈ പുരാണത്തിലെ വിഷയങ്ങരംക്ക് ഒരനുക്രമണി കൊടുത്തിരിക്കുന്നു. കൂർമ്മകല്പത്തിലെ ദേവമനുഷ്യാദവൃത്താന്തവും ധർമ്മോപദേശവുമാണ് ഇവിടെ പ്രതിപാദനം ചെയ്യുന്നതെന്ന് വ്യക്തമാകുന്നു. ശ്രീവാമനാവതാരത്തിൽ അന്തർഭവിച്ചിരിക്കുന്ന മറെറാരു ഉപനിഷത് തത്ത്വം പ്രത്യേകം ശ്രദ്ധേയമാണ്.

'അണോരണീയാൻ മഹതോ മഹീയാൻ'

എന്നുള്ള പരമാത്മതത്വം അതിഹ്രസ്വമൂർത്തിയായിരുന്നു ബ്രഹ്മാണ്ഡം മുഴുവനെ വ്യാപിക്കത്തക്ക മഹത്തായ ഒരു രൂപം കൈക്കൊണ്ടതിൽ നിന്ന് സ്പഷ്ടപ്പെടുന്നു. എത്രതന്നെ പ്രിയപ്പെട്ട വംശസന്താനമായിരുന്നാലും സർവേശ്വരനെ ദ്വേഷിച്ചാൽ അവരോട് പ്രതിപത്തി വരുകയില്ലെന്നല്ല ശാപം കൊടുത്ത് അവനെ അധഃപതിപ്പിക്കാനുള്ള മനോഭാവംകൂടി മഹാൻമാർക്ക് നേരിട്ടുപോകുമെന്നുള്ളതു പ്രഹ്ളാദൻ ബലിക്ക് കൊടുത്തതായ ശാപ വൃത്താന്തത്തിൽ നിന്നു വിശദമാകുന്നു. ബലിപ്രഹ്ളാദസംവാദം:—

ബലിരുവാച—

"താത! കോ ഽയം ഹരിർന്നാമ യതോ നോ ഭയമാഗതം
സന്തിമേ ശതശോ ദൈത്യാ വാസുദേവബലാധികാഃ
സഹസ്രശോ ജിതാ യൈസ്സു സേന്ദ്രരുദ്രാഗ്നിമാരുതാഃ
പുത്രസ്യൈതദ്വചഃ ശ്രുത്വാ പ്രഹ്ളാദഃ കോപമൂർഛിതഃ
ധിഗ്ധിഗിത്യാഹ സ ബലിം വൈകുണ്ഠാക്ഷേപവാദിനം
ധിക് ത്വാം പാപസമാചാര! ദുഷ്ടബുദ്ധേ! സുബാലിശ!
ഹരിം നിന്ദയതോ ജിഹ്വാ കഥം ന പതിതാ തവ
ശോച്യസ്ത്വമസി ദുർബുദ്ധേ! നിന്ദനീയശ്ച സാധുഭിഃ
യത് ത്രൈലോക്യഗുരും വിഷ്ണുമഭിനിന്ദസി ദുർമ്മതേ
ശോച്യശ്ചാപി ന സന്ദേഹോ യേന ജാതഃ പിതാ തവ
യസ്യ ത്വം കർക്കശഃ പുത്രോ ജാതോ ദേവാവമാനകൃത്
ജാനന്നപി പ്രിയതരം മമ ദേവം ജനാർദ്ദനം
സർവേശ്വരേശ്വരം ദേവം കഥം നിന്ദിതവാനസി
ഗുരുഃ പൂജ്യസ്തവ പിതാ പൂജ്യസ്തസ്യാപ്യഹം ഗുരുഃ
മമാപി പൂജ്യോ ഭഗവാൻ ഗുരുർലോകഗുരുർമ്മമ
ഗുരോർ ഗുരോർഗുരും മൂഢ പൂജ്യം പൂജ്യതമസ്യ ച
പൂജ്യം നിന്ദസി യത് പാപ കഥം ന പതിതോ ഽസ്യധഃ
ശോചനീയാ ദുരാചാരാ ദാനവാസ്തേ കൃതാസ്ത്വയാ
യേഷാം ത്വം കർക്കശോ രാജാ വാസുദേവവിനിന്ദകഃ
യസ്മാത്പൂജ്യോർച്ചനീയശ്ച ഭവതാ നിന്ദിതോ ഹരിഃ
തസ്മാത് പാപസമാചാര ഽരാജ്യനാശമവാപ്നുഹി
യഥാ നാന്യത് പ്രിയതരം വിദ്യതേ മമ കേശവാത്
മനസാ കർമ്മണാ വാചാ രാജ്യഭ്രഷ്ടസ്തഥാ ഭവ."

വാമനം അ.77

ദൈത്യജാതിയായിരുന്നാലും പ്രഹ്ളാദ പൌത്രനാണെന്നുള്ള വൈഭവം കൊണ്ടു ഭഗവാൻ ശ്രീ വാമനമൂർത്തിയെ പ്രത്യക്ഷത്തിൽ ദർശിക്കുവാനുള്ള യോഗം ഹേതുവാൽ സകല പാപങ്ങളും നശിച്ച് മഹാബലി ചക്രവർത്തി പദത്രയം യാചിച്ച ഭഗവാനോട് സവിനം അറിയിച്ചതായ വിജ്ഞാപനം അയാളുടെ ഭക്തിമഹിമക്കുള്ള ഉദാഹരണമായി പ്രകാശിക്കുന്നു.

"ഭവാംശ്ച യാചിതാ വിഷ്ണോ ത്വഹം ദാതാ ജഗത്പതിഃ
ദാതും വൈ മമ ലജ്ജേയം കഥം ന സ്യാത് പദത്രയം
രസാതലദ്യാം പൃഥ്വീം വാ ഭുവം നാകമഥാപി വാ
ഏതേഭ്യഃ കതമം ദദ്യാം സ്വസ്ഥോ യാ ചസ്വ വാമന!'

വാമനം അ. 9. ശ്ളോ. 13-14

വാമനൻെറ വരവായപ്പോഴം തന്നെ ദൈത്യ ഗുരുവായ ശുക്രാചാര്യർ ഭഗവാൻെറ സങ്കല്പം പറഞ്ഞു മനസ്സിലാക്കീട്ട് സമാധാനമായി എന്തെങ്കിലും കാട്ടിക്കൂട്ടി പറഞ്ഞയക്കണം എന്നു ബലിയോടു ഉപദേശിച്ചു. എന്നാൽ ദാനവീരമൌലിയായ ബലിയുടെ പ്രവൃത്തി മറിച്ചായിരുന്നു. ബലി ഗുരുവിനോട് അറിയിച്ചത്—

"നാസ്തീത്യഹം ഗുരോ വക്ഷ്യേ കഥമാഗതമീശ്വരം
പ്രാണത്യാഗം കരിഷ്യാമി ന നാസ്തീതി വചഃ ക്വചിത്.
തദേതദ്വാഞ്ഛിതം പ്രാപ്തം നൂനം ചാത്ര ന സംശയഃ
യജ്ഞേഽസ്മിൻ യദി യജ്ഞേശോ യാചതേ മാം ജനാർദ്ദനഃ
നിജമൂർദ്ധാനമപ്യസ്യ ദാസ്യാമ്യേവാവിചാരിതം
സ മേ വക്ഷ്യതി ദേഹീതി ഗോവിന്ദഃ കിമതോഽധികം."

വാമന. അദ്ധ്യാ. 31. ശ്ലോ. 22-24

എന്നീവിധമായിരുന്നു. സമ്പൂർണ്ണമായ ഐശ്വര്യം സിദ്ധിക്കയാൽ മററു പല വിധത്തിലും ധാർമ്മികനെങ്കിലും ദാനവിഷയത്തിൽ ആസുര പ്രകൃതിയെപ്പററി-

"യക്ഷ്യേ ദാസ്യാമി മോദിഷ്യേ ഇത്യജ്ഞാന വിമോഹിതാഃ"

ഗീത.

എന്നീവിധം ഗീതയിൽ നിരൂപണം ചെയ്യുന്ന ഭഗവദ്വചനമനുസരിച്ച് ദാംഭികമായ ദാനത്തിൻെറ ഫലമാണ് ബലിയുടെ അധഃപതനം. കർമ്മങ്ങളുടെ സ്വതേയുള്ള രൂപം എന്തായിരുന്നാലും ഫലം അകമേ നില്ക്കുന്ന മനസ്സിൻെറ ദംഭവിനയാദി ഗുണഭേദം അനുസരിച്ചാണെന്നു സാരം.

## അദ്ധ്യായം 30

# അഗ്നിപുരാണം

അഗ്നിവായുസൂര്യന്മാരാണ് വേദകാലത്തിലെ പ്രധാന ദേവതകളെന്ന് വേദനിരൂപണാവസരത്തിൽ പറഞ്ഞിട്ടുണ്ട്. പിന്നീട് പ്രാധാന്യം കല്പിച്ചു സത്വാദി ഗുണ പ്രക്രിയ കരംവഴി ആവിർഭവിച്ച ദേവതകളാണ് വിഷ്ണ്വാദികരം എന്നും അവിടെത്തന്നെ പ്രസ്താവിച്ചിട്ടുണ്ട്. ദേവന്മാരിൽ അഗ്നിക്കുള്ള ശ്രേഷ്ഠത സർവവിദിതമാണ്. അതിനാലാണ് അഗ്നിപുരാണം പ്രത്യേകമായി മഹാപുരാണത്തിൽ ഒന്നായി പരിഗണിക്കപ്പെടുന്നത്.

'കഥിതം ബ്രഹ്മണോവിഷ്ണോരഗ്നിനാ കഥിതം യഥാ'

ആഗ്നേ–അ. 383. ശ്ളോ 32.

എന്നുള്ളതിൽ നിന്നും അഗ്നിയാണ് ഈ പുരാണത്തിന്റെ ആദ്യത്തെ പ്രവക്താവ് എന്ന് കാണുന്നു. അഗ്നി വസിഷ്ഠന് ഉപദേശിച്ചതായിട്ടാണ് :—

"ദ്വിവിധം ബ്രഹ്മ വക്ഷ്യാമി ശൃണു വ്യാസാഖിലാത്മകം
യഥാഗ്നിർമ്മാം പുരാ പ്രാഹ മുനിഭിർദൈവതൈസ്സഹ
പുരാണം പരമാഗ്നേയം ബ്രഹ്മവിദ്യാക്ഷരം പരം
ഋഗ്വേദാദ്യപരം ബ്രഹ്മ സർവവേദ സുഖം പരം
അഗ്നിനോക്തം പുരാണം യദാഗ്നേയം ദേവസമ്മിതം
ഭുക്തിമുക്തിപ്രദം പുണ്യംവരദം ശൃണ്വതാം നൃണാം"

അഗ്നിരുവാച :-

വിഷ്ണുഃ കാലാഗ്നി രുദ്രോऽഹം വിദ്യാസാരം വദാമിതേ

അഗ്നി. അ. 1

എന്നീ വചനങ്ങൾ അനുസരിച്ച്, രുദ്രസ്വരൂപിയും കാലാഗ്നിയുമായ വിഷ്ണു, ആദ്യം ഈ പുരാണം അഗ്നിക്ക് ഉപദേശിച്ചതായും ഇതിൽ സകല പരാപരവിദ്യകളും വിഷയമായി അന്തർഭവിച്ചിരിക്കുന്നതായും വിശദമാകുന്നു. വേദവേദാംഗാദികളാകുന്ന അപരവിദ്യയും ബ്രഹ്മപ്രാപ്ത്യുപയോഗിയാകുന്നു. പരവിദ്യയും ഈ പുരാണത്തിൽ മുഖ്യമായിത്തന്നെ ഉപദേശിക്കുന്ന കഥയോ അവതാരാദി ലീലയോ എല്ലാം അംഗഭാവേന ബന്ധിച്ചിരിക്കുന്നതേ ഉള്ളു. അപര വിദ്യകളുടെ കൂട്ടത്തിൽ ഇന്ന് ലൌകികവിദ്യകളായി കാണുന്ന കാവ്യനാടകാദികളുടെ ലക്ഷണവും രസവർണ്ണനവും മററും ഇതിൽ സരസമായി വിസ്തരിച്ചിരിക്കുന്നു. അനേകം മന്ത്രങ്ങളും മന്ത്രവിധാനങ്ങളും എന്നുവേണ്ട പ്രാസാദാദിലക്ഷണങ്ങളും രാജധർമ്മങ്ങളും ചുരുക്കത്തിൽ ലോകയാത്രക്ക് വേണ്ടതും ലോകാതീതമായ ഗതിക്ക് ഉപയോഗമുള്ളതും ആയ സമസ്തത്തിൻേറയും ഒരു സങ്കലനമായിട്ടാണ് ഈ പുരാണം രൂപീകൃതമായിരിക്കുന്നത്. ഇതിലാകെ 383 അദ്ധ്യായങ്ങൾ ഉണ്ട്. ഉദാഹരണത്തിനായി ഒരു സന്ദർഭം വിവരിക്കാം.

കാവ്യരസത്തേപ്പററി നിരൂപണം ചെയ്യുന്നിടത്ത് 'രസോ വൈ സ 'എന്നും 'ബ്രഹ്മാ സ്വാദസഹോദരഃ' എന്നും പ്രാമാണികരായ പരമാചാര്യന്മാർ ആത്മാനുഭവത്തേ അവലംബിച്ച് വിചാരണ ചെയ്യുന്നതിന് ആധാരമായി ഇവിടെ:-

"അക്ഷരം പരമം ബ്രഹ്മ സനാതനമജം വിഭും
വേദാന്തേഷു വദന്ത്യേകം ചൈതന്യം ജ്യോതിരീശ്വരം
ആനന്ദഃ സഹജസ്തസ്യ വ്യജ്യതെ സ കദാചന
വ്യക്തിഃ സാ തസ്യ ചൈതന്യചമത്കാര രസാഹ്വയാ
ആദ്യ സ്തസ്യ വികാരോ യഃ സോഽഹങ്കാര ഇതി സ്മൃതഃ
തതോഭിമാനസ്തത്രേദം സമാപ്തം ഭുവനത്രയം
അഭിമാനാദ്രതിഃ സാ ച പരിപോഷമുപേയുഷീ
വ്യഭിചാര്യാദി സാമാന്യാത് ശൃംഗാര ഇതി ഗീയതെ
തദ്ഭേദാഃ കാമമിതരേ ഹാസ്യാദ്യാ അപ്യനേകശഃ
സത്ത്വാദി ഗുണസംയോഗാജ്ജായന്തേ പരമാത്മനഃ
ശൃംഗാരാജ്ജായതേ ഹാസോ രൌദ്രാത്തു കരുണം രസഃ
വീരാച്ചാദ്ഭുത നിഷ്പത്തിഃ സ്യാദ് ബീഭത്സാദ് ഭയാനകഃ
ശൃംഗാരഹാസ്യകരുണാ രൌദ്രവീരഭയാനകാഃ

ബീഭത്സാദ്ഭുത ശാന്താഖ്യാഃ സ്വഭാവാന്നവ തേ രസാഃ
ലക്ഷ്മീരിവ വിനാ ത്യാഗാദ് ന വാണീ ഭാതി നീരസാ
അപാരെ കാവ്യ സംസാരെ കവിരേവ പ്രജാപതിഃ
യഥാ വൈ രോചതേ വിശ്വം തഥേദം പരിവർത്തതേ
ശൃംഗാരീ ചേത് കവിഃ കാവ്യേ ജാതം രസമയം ജഗത്
സ ചേത് കവിവീതരാഗോ നീരസം വ്യക്തമേവ തദ്''

അഗ്നി.അ 319.ശ്ലോ. 1-11

ഇതിൽ നിന്നും ശൃംഗാരം തന്നെ ആദ്യം രസാത്മകമായി ഉദിക്കുന്നു എന്നും അതിനാലാണ് രൌദ്രബീഭത്സാദികൾക്ക് പോലും ആനന്ദകരം എന്ന അർത്ഥത്തിൽ രസം എന്ന് അഭിധാനം സിദ്ധിക്കുന്നതെന്നും ഒരു തത്ത്വം വ്യക്തമാകുന്നു. നിത്യാനന്ദരൂപമായ ബ്രഹ്മത്തിൽ നിന്നും തദഭിന്ന ജീവാത്മാഭിമാന സമ്പന്നമാണ് രതി വികാസമാകുന്ന രസം എന്നുള്ള സ്വരൂപനിരൂപണം എത്രമാത്രം സനാതനതത്ത്വമായി പ്രകാശിക്കുന്നു. ശോകാദിരസപ്രധാമായ നാടകം കാണുമ്പോൾ കാണികൾക്ക് എങ്ങിനെ ആനന്ദമുണ്ടാകാം എന്നുള്ള പ്രശ്നത്തിന് ഈ സന്ദർഭം സമുചിതമായ സമാധാനം നല്കുന്നു.

## അദ്ധ്യായം 31

# ഗാരുഡം

ഗാരുഡപുരാണം താർക്ഷ്യകല്പത്തിലെ കഥകളേയും തദ്വാരാ സനാതനധർമ്മതത്ത്വത്തേയും പ്രതിപാദിക്കുന്നു. മഹാവിഷ്ണു ഗരുഡനും ഗരുഡൻ കശ്യപനും ഉപദേശിച്ചതാണ് ഇത്; അതിനാൽ ഗാരുഡം എന്ന പേരുണ്ടായി. അതിൽ ആചാരകാണ്ഡം, ധർമ്മകാണ്ഡം, ബ്രഹ്മകാണ്ഡം എന്നിങ്ങനെ മൂന്ന് കാണ്ഡങ്ങൾ ഉണ്ട്.

'ആചാരപ്രഭവോ ധർമ്മോ ധർമ്മസ്യ പ്രഭുരച്യുതഃ'

എന്നീ പ്രമാണം അനുസരിച്ച് ദൃശ്യമായ ഈ പ്രപഞ്ചത്തിൽ കാണുന്ന ആചാരവും (മഹാന്മാരുടെ പ്രവൃത്തിയും) അതിൽ നിന്നും ആവിർഭവിച്ചതും അഥവാ ആ ആചാരത്തിന് അധിഷ്ഠാനമായതുമായ അദൃഷ്ടമായ സനാതനധർമ്മവും ആ ധർമ്മത്തിനും ആശ്രയമായി പ്രകാശിക്കുന്ന അച്യുതനും (ബ്രഹ്മവും പരമാത്മാവും) എന്ന മൂന്ന് സംഗതി മാത്രമാണ് സമസ്തവും എന്നുള്ളതിനാൽ അത്രയും പ്രതിപാദിക്കുന്നതിനായി ദേവതാസുരഗന്ധർവ യക്ഷ രാക്ഷസ മനുഷ്യഗിരി നദ്യാദിവൃത്തം, സാകാരവും നിരാകാരവുമായ ബ്രഹ്മാനുസന്ധാനം, ക്രിയായോഗം, ആത്മതത്ത്വനിർണ്ണയം, ജ്യോതിഛന്ദോവ്യാകരണമന്ത്രാദി വിജ്ഞാനം, ഭൂതഭവിഷ്യദ് വർത്തമാനാവസ്ഥിതി എന്നിവ ഇവിടെ ആവശ്യപ്പെട്ട ഉപാഖ്യാനങ്ങളോടുകൂടി വിസ്തരിക്കപ്പെടുന്നു. വിശേഷിച്ച് പിതൃദേവതാപ്രസാദത്തിനും പിതൃക്കളുടെ മുക്തിക്കും വളരെ കാര്യമായിട്ടുള്ളതെന്ന്കരുതി ഇപ്പോഴും പുലമാറുന്ന ശുദ്ധിദിനം* (ഗൃഹയജ്ഞം) നടത്തി ഈ ഗാരുഡ

---

*കേരളത്തിൽ ദീക്ഷാകാലമായ വർഷം മുഴുവനും ശ്രാദ്ധസമയം ഗാരുഡപുരാണ പാരായണം നടപ്പുണ്ട്.

പുരാണ പാരായണശ്രവണങ്ങൾ അനുഷ്ഠിച്ചുവരുന്നു. ആയുർവേദ നിദാനം രോഗചികിത്സ മുതലായ സർവജീവിക്ഷേമ സാധനമായ തത്ത്വസാരം പലതും ഇതിൽ ഘടിപ്പിച്ചിരിക്കുന്നത് വിശേഷദൃഷ്ടിക്ക് വിഷയമാണ്. മനുഷ്യശരീരത്തിന്റെ മഹിമയും മുക്തിസാധനവുമായ ഈ ശരീരം വേണ്ടവിധം ശ്രദ്ധിച്ച് രക്ഷിച്ച് വിജ്ഞാനം സമ്പാദിച്ച് മുക്തനാകേണ്ടവിധവും ധർമ്മകാണ്ഡം 19-ാമത് അദ്ധ്യായത്തിൽ വളരെ കാര്യമായി നിരൂപണം ചെയ്തിരിക്കുന്നു.

ചതുരാശീതിലക്ഷേഷു ശരീരേഷു ശരിരിണാം
ന മാനുഷം വിനാന്യത്ര തത്ത്വജ്ഞാനം തു ലഭ്യതേ
അത്ര ജന്മസഹസ്രാണാ സഹസ്രൈരപികോടിഭിഃ
കദാചില്ലഭതേ ജന്തുർമാനുഷ്യം പുണ്യസഞ്ചയാത്
സോപാനഭൂതം മോക്ഷസ്യ മാനുഷം പ്രാപ്യ ദുർല്ലഭം
യസ്താരയതി നാത്മാനം തസ്മാത് പാപതരോഽത്ര കഃ
നരഃ പ്രാപ്യേദൃശം ജന്മ ലബ്ധ്വാചേന്ദ്രിയസൌഷ്ഠവം
ന വേത്ത്യാത്മഹിതം യസ്തു സ ഭവേദ് ബ്രഹ്മഘാതകഃ
വിനാ ദേഹേന കസ്യാപി പുരുഷാർത്ഥോ ന വിദ്യതേ
തസ്മാദ് ദേഹം ധനം രക്ഷേത് പുണ്യകർമ്മാണി സാധയേത്
രക്ഷേച്ച സർവദാത്മാനമാത്മാ സർവസ്യ ഭാജനം
രക്ഷണേ യത്നമാതിഷ്ഠേത് ജീവൻ ഭദ്രാണി പശ്യതി
പുനർഗ്രാമഃ പുനഃ ക്ഷേത്രം പുനർവിത്തം പുനർഗൃഹം
പുനഃ ശുഭാശുഭം കർമ്മ ന ശരീരം പുനഃ പുനഃ
തദ്ഗോപിതം സ്യാത്ധർമ്മാർത്ഥം ധർമ്മോ ജ്ഞാനാർത്ഥമേവ ച
ജ്ഞാനം തു ധ്യാനയോഗാർത്ഥമചിരാത് പ്രവിമുച്യതേ
ആത്മാവൈ യദിനാത്മാനമഹിതേഭ്യോ നിവാരയേത്
കോന്യോ ഹിതകരസ്തസ്മാദാത്മാനം സുഖയിഷ്യതി
ഇഹൈവ നരകവ്യാധേശ്ചികിത്സാം ന കരോതി യഃ
ഗത്വാ നിരൌഷധിം ദേശം വ്യാധിസ്ഥഃ കിം കരിഷ്യതി
വ്യാഘ്രീവാസ്തേ ജരാ ചായുര്യാതി ഭിന്നഘടാമ്ബുവത്
നിഘ്നന്തി രിപുവദ്രോഗാസ്തസ്മാത് ശ്രേയഃ സമഭ്യസേത്
യാവന്നാശ്രയതേ ദുഃഖം യാവന്നായാന്തിചാപദഃ
യാവന്നേന്ദ്രിയവൈകല്യം താവച്ഛ്രേയഃ സമഭ്യസേത്
യാവത് തിഷ്ഠതി ദേഹോഽയം താവത് തത്ത്വം സമഭ്യസേദ്
സന്ദീപ്തേ കോശഭവനേ കൂപം ഖനതി ദുർമ്മതിഃ

ഗാരുഡം ധർമ്മകാ. അ. 49. ശ്ലോ. 14-16.

## അദ്ധ്യായം 32

# ഭവിഷ്യപുരാണം

ഭവിഷ്യമായ (ഭാവിയായ) കഥയെ പ്രധാനമാക്കിയുള്ള നിരൂപണം നിമിത്തം ഇതിനെ ഭവിഷ്യപുരാണം എന്ന് പറയുന്നു. വേദവ്യാസമഹർഷിയുടെ ആജ്ഞാനുസൃതമായി ശതാനികനോട് സുമന്തു പറയുന്നതായിട്ടാണ് പുരാണത്തിന്റെ ഘടന.

ബ്രഹ്മാ കുരുകുലശ്രേഷ്ഠ! ശങ്കരായ മഹാത്മനേ
ശങ്കരേണ കഥാ വിഷ്ണോഃ കഥിതം കുരു നന്ദന
വിഷ്ണുനാപി പുനഃ പ്രോക്തം നാരദായ മഹീപതേ!
നാരദാത് പ്രാപ്തവാൻ ശക്രഃ ശക്രാദപി പരാശരഃ
പരാശരാത് തതോ വ്യാസോ വ്യാസാദപി മയാ വിഭോ

ഭവി ബ്രാ. അ. 1. ശ്ളോ. 99-101

എന്ന് സുമന്തു ഈ പുരാണത്തിന്റെ പരമ്പരാഗമത്തെ പ്രസ്താവിച്ചിരിക്കുന്നു.

'ഇദം തു ബ്രഹ്മണാ പ്രോക്തം ധർമ്മശാസ്ത്രമനുത്തമം'

ഭവി. ബ്രാ. അ 1. ശ്ളോ. 71.

എന്നിങ്ങനെ ഇതിലെ വിഷയം മുഖ്യമായി ധർമ്മശാസ്ത്രവും വിശേഷിച്ചും:—

'ശൂദ്രാശ്ചൈവ ഭൃശം ദീനാഃ പ്രതിഭാന്തി ദ്വിജോത്തമ
ധർമ്മാർത്ഥ കാമമോക്ഷസ്യ ശക്താഃ സ്യുരവനേ കഥം?
ആഗമേന വിഹീനാ ഹി അഹോ കഷ്ടം മതം മമ
കശ്ചൈഷാമാഗമഃ പ്രോക്തഃ പുരാദ്വിജമനീഷിഭിഃ'
ത്രിവർഗപ്രാപ്തയെ ബ്രഹ്മൻ ശ്രേയസേ ച തഥോഭയോഃ'

തുരീയവർണ്ണക്കാരായ ജനങ്ങളുടെ ശ്രേയസ്സിനുള്ള മാർഗവുമാണെന്നു കാണുന്നു.

ഈ ഭവിഷ്യത്തിൽ ബ്രാഹ്മം, മാധ്യമം, പ്രതിസർഗം, ഉത്തരം എന്ന് നാല് പർവങ്ങൾ ഉണ്ട്. ഇതിൽ പ്രതിസർഗത്തിലാണ് വളരെ വളരെ ഭാവിവൃത്തങ്ങൾ ഉപന്യസിച്ചിരിക്കുന്നത്. ഇങ്ങനെയുള്ള ഭാവികഥകൾ ഉപദേശിക്കുമ്പോൾ വ്യാസൻ മനസ്സിനെ ശ്രോതാവാക്കി വച്ചുകൊണ്ടാണ് ആരംഭിക്കുക.

വ്യാസഉവാച:—

'മനഃ ശൃണു തതോഗാഥാം ഭാവീം സൂതേന വർണ്ണിതാം
കാലേർയ്യുഗസ്യ പൂർണ്ണാം താം തദ്ശ്രുത്വാ തൃപ്തിമാവഹ'

സനാതനധർമ്മ വിരോധികളായ മ്ലേച്ഛജാതി ശത്രുക്കളെ ഒഴിക്കുന്നതിന് മഹാന്മാർ പണ്ട് മ്ലേച്ഛയജ്ഞം ചെയ്തു വന്നതായി ഇവിടെ കാണുന്നു. ധർമ്മപരായണനായി യാതൊരു ഈതിബാധകൾക്കും അവസരം കൊടുക്കാതെ രാജ്യംഭരിച്ചിരുന്ന ക്ഷേമകൻ എന്ന യഥാർത്ഥ നാമധേയനായ ഒരു രാജാവ് ഒടുവിൽ രാജ്യം മകനായ പ്രദ്യോതനിൽ ഏല്പിച്ചിട്ട് കലാപഗ്രാമത്തിൽ ചെന്ന് താമസിച്ചിരുന്നുപോൽ. അപ്പോൾ യജ്ഞാദി സത്കർമ്മം നടത്തി കീർത്തിമാനായിരുന്ന ഇദ്ദേഹത്തെ ചില മ്ലേച്ഛന്മാർ ചേർന്ന് വധിച്ചു. ഈ വാർത്ത നാരദൻ മുഖേന കേൾക്കാനിടയായ പ്രദ്യോതൻ ഉടൻതന്നെ കോപിഷ്ടനായി മ്ലേച്ഛയജ്ഞം നടത്തി സകല മ്ലേച്ഛന്മാരേയും (ദ്വീപാന്തരത്തിൽ പോലും ഉള്ളവരെയാകെ) ആഹുതികഴിച്ച് നശിപ്പിക്കവെ കലിയുടെ പ്രാർത്ഥനയാൽ മഹാവിഷ്ണുവിൻെറ പ്രസാദത്താൽ ആ സംരംഭം ശാന്തമാകേണ്ടിവന്നു. ഇതുപോലെ വസിഷ്ഠ പുത്രനും പരാശരപിതാവുമായ ശക്തി വിശ്വാമിത്ര പ്രേരിതനായ രാക്ഷസൻ ഭക്ഷിച്ചു നശിക്കാനിടയായപ്പോൾ പരാശരൻ രാക്ഷസയജ്ഞം അനുഷ്ഠിച്ച് ഒട്ടൊഴിയാതെ രാക്ഷസ സമുദായത്തെ നശിപ്പിക്കയും പിതാമഹൻെറ ഉപദേശത്താൽ ഒടുവിൽ ശാന്തനാകയും ചെയ്തതായി കഥയുണ്ട്. ഇതുകൊണ്ട് സനാതന ധർമ്മം എന്നും എവിടേയും ഉത്തമമായ ഒരു ശാസ്ത്രമായി തീർന്നു. ആവശ്യമുള്ളിടത്ത് ശത്രുധ്വംസം ചെയ്യാൻ ശക്തിയുള്ളതാണെന്ന് സിദ്ധിക്കുന്നു. പണ്ടുപണ്ടേ മ്ലേച്ഛന്മാരെപ്പോലും മോഹനമായ വിധത്തിൽ സദുപദേശംചെയ്ത് ബ്രാഹ്മണരാക്കി തീർത്തിട്ടുണ്ടെന്നു:—

"തദാ പ്രസന്നാ സാ ദേവീ ഭോ മുനേസ്തസ്യ മാനസേ
വാസം കൃത്വാ ദദൌ ജ്ഞാനം മിശ്രദേശേ മുനിർഗതഃ
സർവാൻ മ്ലേച്ഛാൻ മോഹയിത്വാ കൃത്വാ താൻ ച ദ്വിജന്മനഃ"
പ്രതി. അ. 6. ശ്ളോ. 11–12.

എന്നീ പംക്തികളിൽ നിന്ന് വെളിപ്പെടുത്തുന്നു.

അദ്ധ്യായം 33

# ലൈംഗപുരാണം

ഇത് ശിവമാഹാത്മ്യത്തെ കീർത്തനം ചെയ്യുന്നതും തദ്വാരാ അനേകം സനാതനധർമ്മങ്ങളെ കഥാരൂപേണ ഉദാഹരിക്കുന്നതും ആകുന്നു. ലിങ്ഗ (ശിവലിംഗ)ത്തേയും അതിൽ നിന്നും ഉണ്ടായിട്ടുള്ള സൃഷ്ടിസ്ഥിതിസംഹാരരൂപങ്ങളായ ലീലകളെയും വർണ്ണിക്കയാൽ ലിംഗപുരാണം എന്നു പേരുണ്ടായി.

'ഈശാനകല്പവൃത്താന്തമധികൃത്യ ഹാത്മനാ

ബ്രഹ്മണാ കല്പിതം പൂർവം പുരാണം ലൈംഗമുത്തമം'

ലിംഗം. അ. 2.ശ്ലോ 1.

എന്നുള്ളതിൽ നിന്നും ഈ പുരാണം ഈശാനകല്പത്തിലെ ദേവമനുഷ്യാദികളുടെ വൃത്താന്തം വർണ്ണിച്ചു തൻമുഖേന ശിവമഹാത്മ്യകീർത്തനം ചെയ്യുന്നതായി കാണുന്നു. ഇതിൽ പൂർവം എന്നും ഉത്തരം എന്നും രണ്ടു ഭാഗങ്ങൾ ഉണ്ട്. ലിംഗത്തിൻെറ അവ്യക്ത രൂപമായ അവസ്ഥയിൽ നിന്നും നാനാരൂപമായുള്ള പ്രപഞ്ചത്തിൻെറ ഉത്പത്തിയും വിഷ്ണ്വാദി സമസ്ത ദേവതകളും സച്ചിദാനന്ദശിവാത്മകമായ ലിംഗത്തിൽ നിന്നും ഉദ്ഭവിച്ചു ഭവ(ശിവ)മായാവശ്യരായി പ്രവർത്തിക്കുന്ന ലീലകളും ആണ് മുഖ്യ വിഷയം. സംഹാരശക്തി സ്വരൂപനാണ് ലിംഗമൂർത്തിയായ പരമശിവൻ എന്നു ഉദാഹരിക്കുവാനായി ഇതിൽ പൂർവഭാഗത്തിൽ 97-ാമദ്ധ്യായത്തിൽ ഒരു കഥയുണ്ട്. ജലന്ധരാസുരനെ വധിക്കുവാൻ ബ്രഹ്മവിഷ്ണ്വാദികൾക്കും കഴിയാതെ വന്നപ്പോൾ ഭഗവാൻ മഹേശ്വരൻ സുദർശനം എന്ന ചക്രായുധം നിർമ്മിച്ചു അവനെ വധിക്കയും പിന്നീട് അസുരധ്വംസനത്തിനായി സംഹാരശക്തിയുടെ രൂപാന്തരമായി താൻ നിർമ്മിച്ചതായ ആ

ചക്രായുധത്തേ വിഷ്ണുവിനാൽ സ്തുതനായി വിഷ്ണുവിനു പ്രസാദിച്ചു കൊടുക്കുകയും ചെയ്തതായിട്ടാണ് കഥ. ഇതു കൂടാതെ അധ്യാത്മ ചിന്തയാ നോക്കുമ്പോാം ഉത്തരഭാഗം 9-ാം അധ്യായത്തിൽ ബ്രഹ്മവിഷ്ണു പ്രഭൃതികളായി സകല ജീവരാശികളും മായാമോഹം നിമിത്തം ഇതികർത്തവ്യതാവിവേകം ഇല്ലാത്തവരും വിഷയപാശ ബദ്ധൻമാരായ പശുക്കളും പരമശിവനായ മഹേശ്വരൻ ഭക്തിമാർഗമരുളി സംസാരപാശബന്ധത്തിൽ നിന്നു മോചനം ചെയ്യുന്ന പശുപതിയുമാണെന്ന് ഒരു പരമാർത്ഥതത്ത്വം ഘോഷിച്ചിരിക്കുന്നു.*

നോക്കുക:-

> ബ്രഹ്മാദ്യാഃ സ്ഥാവരാന്താശ്ച ദേവദേവസ്യ ധീമതഃ
> പശവഃ പരികീർത്ത്യന്തേ സംസാരവശവർത്തിനഃ
> തേഷാം പതിത്വാദ് ഭഗവാൻ രുദ്രഃ പശുപതിഃ സ്മൃതഃ
> മായാപാശേനബധ്നാതി പശുവത് പരമേശ്വരഃ
> സ ഏവ മോചകസ്തേഷാം ജ്ഞാനയോഗേന സേവിതഃ
> അവിദ്യാപാശബദ്ധാനാം നാന്യോ മോചക ഇഷ്യതെ
> തമൃതേ പരമാത്മാനം ശങ്കരം പരമേശ്വരമ്

ലിംഗ-3 അ-9 ശ്ലോ-11-14

---

* നോട്ട്:- ചൌരാദികമായ 'പശബന്ധനേ' എന്ന ധാതുവിൽ നിന്നുണ്ടായതാകയാൽ പശു ശബ്ദത്തിന് ബന്ധയോഗ്യൻ സംസാരി എന്നർത്ഥം.

## അദ്ധ്യായം 34

# ബ്രഹ്മവൈവർത്തം

"വിവർത്തനാദ് ബ്രഹ്മണസ്തു ബ്രഹ്മവൈവർത്തമുച്യതേ
വിവൃത്തം ബ്രഹ്മകാർത്സ്നം ച കൃഷ്ണേനാപ്യത്ര
ശൌനക
ബ്രഹ്മവൈവർത്തകം തേന പ്രവദന്തിപുരാവിദഃ"

എന്നു ശിവപുരാണം ഉത്തരഖണ്ഡത്തിലും ഈ പുരാണത്തിൽ 1-ാം അദ്ധ്യായത്തിലും ബ്രഹ്മവൈവർത്തശബ്ദത്തിനു വ്യുത്പത്തി കാണിച്ചിരിക്കുന്നു. അവ്യക്തമായ ശുദ്ധബ്രഹ്മത്തിൽ നിന്നും മായോപാധികമായി ബ്രഹ്മവിഷ്ണുശിവന്മാരായ ഈശ്വരൻമാരുടെയും അവരുടെ ശക്തിരൂപിണികളായ സരസ്വതി ലക്ഷ്മി ദുർഗകളുടെയും യഥാക്രമം തദ്ഭവൻമാരായ മഹർഷിമാർ; മൻമഥൻ സ്കന്ദൻ ഗണപതി എന്നിവരുടെയും എന്നു വേണ്ടാ അഗ്നി വായു സൂര്യൻമാർ തുടങ്ങിയ സമസ്തദേവൻമാരുടെയും ഗന്ധർവാദികളായ ദേവയോനികളുടെയും മനുഷ്യർ പക്ഷിവൃക്ഷങ്ങൾ മുതലായ ജീവരാശികളുടെയും തത്തദുപഭോഗ്യമായ ആകമാനം പ്രപഞ്ചത്തിൻെറയും ആവിർഭാവത്തെ സംബന്ധിച്ച തത്ത്വങ്ങളാണ് ഉദാഹരണങ്ങളായുള്ള ഉപാഖ്യാനങ്ങൾ കൊണ്ടും മററും ഈ പുരാണത്തിൽ പ്രസ്താവിക്കുന്നത്.

"പുരാണോപപുരാണനാം വേദാനാം ഭ്രമഭഞ്ജനം
ഹരിഭക്തിപ്രദം സർവതത്ത്വജ്ഞാനവിവർദ്ധനം"

ബ്ര. അ. 1. ശ്ളോ. 43

എന്നു പറകയാൽ പ്രധാനമായി വിഷ്ണുഭക്തിയും തദ്വാരാ തത്ത്വജ്ഞാനോപദേശവും ആകുന്നു. ഇതിലെ വിഷയം ഇതിൽ

"ചതുഃ ഖണ്ഡൈഃ പരിമിതം സർവ്വധർമ്മനിരൂപണം"
ബ്രഹ്മ.അ.1 ശ്ലോ.56

എന്നതിനാൽ ബ്രഹ്മഖണ്ഡം പ്രകൃതിഖണ്ഡം ഗണേശഖണ്ഡം ജന്മഖണ്ഡം എന്നു നാലു ഖണ്ഡങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. സർവബീജമായ പരബ്രഹ്മനിരൂപണവും ദേവൻമാരുടെയും ദേവികളുടെയും ഉദ്ഭവവും ബ്രഹ്മഖണ്ഡത്തിലും പ്രകൃതിലക്ഷണവും സുകൃതിദുഷ്കൃതികൾക്കുള്ള ശുഭാശുഭസ്ഥാനം മുതലായവയും പ്രകൃതിഖണ്ഡത്തിലും, ഗണേശാവതാരവും നിഗൂഢങ്ങളായ കവചസ്തോത്രമന്ത്രാദികളും ഗണേശഖണ്ഡത്തിലും, ശ്രീകൃഷ്ണജന്മവും ഭൂഭാരഹരണാദിയും ജന്മഖണ്ഡത്തിലും മുഖ്യമായി ആസൂത്രണം ചെയ്തിരിക്കുന്നു.

ശ്രീകൃഷ്ണനെ അവ്യാകൃതബ്രഹ്മമായി ആദരിച്ചുകൊണ്ട് അവിടെ നിന്നുമാണ് സകല സൃഷ്ട്യാദിയും ആരംഭിക്കുന്നത്.

മഹാജ്ഞാനികൾക്കും കോപാന്ധത നിമിത്തം സംഭവിക്കാവുന്ന ദോഷം പരിഹരിക്കാൻ വഹിയാത്തതാണെന്നുള്ളതിനു നാരദബ്രഹ്മശാപം ഉദാഹരിക്കുന്നു. ബ്രഹ്മാവ് സനകാദികളായ കുമാരൻമാരെയും നാരദനേയും സൃഷ്ടിച്ചിട്ടു നാരദനോടു ഗൃഹസ്ഥാശ്രമം സ്വീകരിച്ചു സൃഷ്ടികർമ്മം നടത്തുവാൻ ആജ്ഞാപിച്ചു. സനകാദികളായ കുമാരനെപ്പോലെ താനും ജ്ഞാനിയായിരുന്നു ഹരിഭക്തി ചെയ്തു ധന്യനായികൊള്ളാം; സംസാരത്തിൽ പെടാൻ ഒരുങ്ങുന്നില്ല. എന്നു അറിയിച്ചപ്പോൾ ബ്രഹ്മാവ് നാരദനു ദാസീപുത്രനായി ജനിച്ചു സംസാരത്തിൽ ശൃംഗാരമഗ്നനായിപ്പോകാൻ ശപിച്ചു. നാരദനും ശ്രീനാരായണപാദാരവിന്ദസേവാവൈമുഖ്യം ഉണ്ടാകുന്ന ഈ ശാപത്തിൽ ക്ലേശിച്ചു, പിതാവാണെങ്കിലും, ബ്രഹ്മാവിനേയും സർവത്ര പൂജ്യത്വം ഇല്ലാതിരിക്കട്ടെ എന്നു പ്രതിശാപം ചെയ്തു. ഒടുവിൽ രണ്ടുപേരും ശാപവിമോചനം നൽകി സുഖിതരായി എങ്കിലും ആദ്യത്തെ കോപാവേശം രണ്ടുപേരേയും ഒന്നുപോലെ ബാധിക്കതന്നെ ചെയ്തുവത്രെ.

"വിഹായകൃഷ്ണസേവാം ച പീയൂഷാദധികാം പ്രിയാം
കോ മൂഢോ വിഷമശ്നാതി വിഷമം വിഷയാഭിധം"

..........................................................................

സ കിംഗുരുഃ സ കിം താതഃ സകിംസ്വാമീ സ കിം സുരഃ
യഃ ശ്രീകൃഷ്ണപദാംഭോജഭക്തിം ദാതുമനീശ്വരഃ
ശപ്തോ നിരപരാധോഽസ്മി ത്വയാഹം ചതുരാനന
മയാശപ്തും ത്വമുചിതോ ഘ്നന്തം ഘ്നന്ത്യപി
പണ്ഡിതാഃ

ബ്ര അ. 8 ശ്ലോ. 61-62

എന്നിത്യാദിയാണ് നാരദന്റെ വിജ്ഞാപനം.

ശ്രീഗണപതിയ്ക്കു ഏകദന്തത്വം സിദ്ധിക്കുവാനുള്ള ഒരു ഉപാഖ്യാനം ഇവിടെ ഘടിപ്പിച്ചിരിക്കുന്നു. പരശുരാമൻ കൈലാസത്തിൽ ചെന്നു ഭഗവാൻ ശ്രീപരമേശ്വരനെ ദർശിച്ചു വന്ദിക്കുവാനായിച്ചെന്നു. നന്ദികേശ്വരാദികൾ ആദ്യത്തെ ഗോപുരം കടത്തിവിട്ടു എങ്കിലും സന്നിധിക്കു അരുകിലുള്ള സ്ഥലത്തു ചെന്നപ്പോൾ ഗണപതി, തടുത്തു നിർത്തി, ഇപ്പോൾ അനവസരമാണ്, വിവരം അറിവിച്ചു മടങ്ങി വന്നു ഞാൻതന്നെ കൂട്ടിക്കൊണ്ടുപോകാം, എന്നും മററും സവിനയവും സോപചാരവുമായി അറിയിച്ചു. മഹേശ്വരപ്രിയശിഷ്യനായ എനിക്ക് അവസരം നോക്കേണ്ട ആവശ്യമില്ലെന്നും മററും പരുഷമായി പറഞ്ഞുകൊണ്ട് പരശുരാമൻ കേറിച്ചെല്ലുവാൻ തുനിഞ്ഞു. ഗണപതി വിട്ടില്ല. വീണ്ടും നല്ലവാക്കു പറഞ്ഞു സമാധാനപ്പെടുത്തി നിറുത്തി. ഇങ്ങനെ അങ്ങോട്ടും ഇങ്ങോട്ടും ഉള്ള ഉക്തിപ്രത്യുക്തികൾ യുദ്ധത്തിലാണ് കലാശിച്ചത്. ഒടുവിൽ വൃദ്ധനായ പരശുരാമന്റെ പരശുവിനെ ബഹുമാനിച്ചു ഗണപതിയ്ക്കു ഒററക്കൊമ്പു പണയംവയ്ക്കേണ്ടി വന്നു. ഇങ്ങനെയുള്ള കോലാഹലത്തിൽ പുത്രവത്സലനായ മഹാശക്തി പരശുരാമനെ വധിക്കുമെന്നായപ്പോൾ മഹാവിഷ്ണു ഒരു ബ്രാഹ്മണകുമാരന്റെ വേഷം ധരിച്ചു അതിഥിയായി വന്നു മഹേശ്വരസത്കൃതനായി ശ്രീപാർവതിയുടെയും ഗണപതിയുടെയും മഹിമ വർണ്ണിച്ചു പരശുരാമനോട് ഗുണദോഷിച്ച് അവരുടെ പൂജാകർമ്മം നടത്തുവാനുപദേശിച്ച് സമാധാനപ്പെടുത്തി അന്തർദ്ധാനം ചെയ്തുവത്രെ. ഇതിൽ നിന്നും സാത്ത്വികമായ വൈഷ്ണവ തേജസ്സിന്റെ വൈഭവവും അതിൽ കീഴടങ്ങിയുള്ള രാജസതാമസങ്ങളുടെ ലയവും ഉദാഹരിക്കപ്പെട്ടതായി. ബ്രാഹ്മണകുമാരനായ ശ്രീനാരായണൻ ഗണപതിയെപ്പററി ദേവിയെ സമാശ്വാ

സപ്പെടുത്തി കീർത്തനം ചെയ്തതായ സ്തോത്രം പ്രത്യേകം ശ്രദ്ധിക്കാനുള്ളതാണ്.

"പുത്രാഭിധാനം ദേവേഷു പശ്യ വത്സേ വരാനനേ
ഏകദന്ത ഇതി ഖ്യാതം സർവദേവനമസ്കൃതം
പുത്രനാമാഷ്ടകം സ്തോത്രം സാമവേദോക്തമീശ്വരി!
ശൃണുഷ്വാവഹിതം മാതഃ സർവവിഘ്നഹരം വരം
ഗണേശമേകദന്തം ച ഹേരംബം വിഘ്നനായകം
ലംബോദരം ശൂർപ്പകർണ്ണം ഗജവക്ത്രം ഗുഹാഗ്രജം
അഷ്ടാഖ്യാനം ച പുത്രസ്യ ശൃണുമാത ഹരപ്രിയേ
സ്തോത്രാണാം സാരഭൂതം ച സർവവിഘ്നഹരം പരം
ജ്ഞാനാർത്ഥവാചകോ ഗശ്ചണശ്ച നിർവാണവാചകഃ
തയോരീശം പരം ബ്രഹ്മ ഗണേശം പ്രണമാമ്യഹം
ഏകശബ്ദഃ പ്രധാനാർത്ഥോ ദന്തശ്ചബലവാചകഃ
ബലം പ്രധാനം സർവസ്മാദേകദന്തം നമാമ്യഹം
ദീനാർത്ഥവാചകോ ഹേശ്ച രംബഃ പാലകവാചകഃ
പാലകം ദീനലോകാനാം ഹേരംബം പ്രണമാമ്യഹം
വിപത്തിവാചകോ വിഘ്നോ നായകഃ ഖണ്ഡനാർത്ഥകഃ
വിപത്ഖണ്ഡനകാരം തം പ്രണമേ വിഘ്ന നായകം
വിഷ്ണുദത്തൈശ്ചനൈവേദ്യൈര്യസ്യലംബം പുരോദരം
പിത്രാദത്തൈശ്ചവിവിധൈർവന്ദേ ലംബോദരം ച തം
ശൂർപ്പാകാരൌ ച യത് കർണ്ണൌ വിഘ്നവാരണകാരകൌ
സമ്പദൌ ജ്ഞാനരൂപൌ ച ശൂർപ്പകർണ്ണം നമാമ്യഹം
വിഷ്ണുപ്രസാദം മുനിനാ ദത്തം യന്മൂർദ്ധ്നിപുഷ്പകം
തം ഗജേന്ദ്രമുഖം കാന്തം ഗജവക്ത്രം നമാമ്യഹം
ഗുഹസ്യാഗ്രേ ച ജാതോഽയമാവിർഭൂതോ ഹരാലയേ
വന്ദേ ഗുഹാഗ്രജം ദേവം സർവദേവാഗ്രപൂജിതം

ബ്രഹ്മവൈ. ഗ. വ. അ. 45 ശ്ലോ. 83-94

ഈ സ്തോത്രത്തിൽ നിന്നു സാമവേദപ്രോക്തമായ ഏകദന്തത്വം ബാഹ്യമായ രൂപത്തിൽ കൂടി സാധിക്കുവാൻ ദൈവകല്പിതമാണ് പരശുരാമസമരം എന്നു കാണുന്നു. ദുർവാസസ്സിനാൽ വിഷ്ണുപ്രസാദമായി ലഭിച്ച പാരിജാതപുഷ്പം ഗർവിഷ്ഠനായ ഇന്ദ്രൻഒരുങ്ങാനായി ഐരാവതശിരസ്സിൽ വയ്ക്കുകയും ഉടനെ ലക്ഷ്മി ഐരാവതശിരസ്സിൽ എത്തുകയും ആ വഴി ഗജസന്തതികൾക്കു പാരിജാതചൂഡത്വം ലഭിക്കയും ചെയ്തു. ഇങ്ങനെയുള്ള വൈഭവത്തിനായി ഗജമുഖത്വം ഗണപതിക്കു ഘടിപ്പിക്കുകയാലാണ് ഗജാനനനായ ഖ്യാതിയുണ്ടായത്. വിഷ്ണുവും ശിവനും പ്രസാദമായി അർപ്പിച്ച നിവേദ്യങ്ങൾ മാധുരീലഹരിയാൽ കണക്കിലധികം കഴിക്കയാൽ ഗണപതി ലംബോദരനായിത്തീർന്ന

## അദ്ധ്യായം 35

# ബ്രഹ്മാണ്ഡപുരാണം

"ബ്രഹ്മാണ്ഡചരിതോക്തത്വാത് ബ്രഹ്മാണ്ഡമിതികീർത്തിതം" എന്നു ശിവപുരാണോത്തരഖണ്ഡത്തിൽ പറഞ്ഞതനുസരിച്ച് ബ്രഹ്മാണ്ഡത്തെപ്പററി പൊതുവേ ഉള്ള ചരിത്രം പ്രസ്താവിക്കുകയാൽ ബ്രഹ്മാണ്ഡപുരാണം എന്നു പേരുണ്ടായി.

"പുരാണം സമ്പ്രവക്ഷ്യാമി യദുക്തം മാതരിശ്വനാ"

ബ്രഹ്മാ. അ. 1. ശ്ലോ. 36.

എന്നതിനാൽ വായുവാണ് ആദ്യത്തെ പ്രവക്താവ്. ഇതിൽ പ്രക്രിയാപാദം, അനുഷംഗപാദം, ഉപോദ്ഘാതപാദം, ഉപസംഹാരപാദം എന്ന് നാല്പാദങ്ങൾ ഉണ്ട്. അതിൽ ആദ്യത്തെ രണ്ട് പാദങ്ങൾ ചേർന്ന് പൂർവഭാഗവും മൂന്നാമത്തെ പാദം മദ്ധ്യമഭാഗവും നാലാമത്തെ പാദം ഉത്തരഭാഗവുമായി വിഭജിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ പ്രക്രിയാപാദത്തിൽ ഹിരണ്യഗർഭപ്രാദുർഭവം, സത്ത്വാദിഗുണസമ്മേളനത്താൽ വിഷ്ണ്വാദികളുടെ നിരൂപണം, ദേവർഷ്യാദി വിവിധ സൃഷ്ടിവർണ്ണനം മുതലായവയും കാണുന്നു. രണ്ടാമത്തെ അനുഷംഗപാദത്തിൽ മുമ്പിലത്തെ പ്രക്രിയയെ (പ്രകൃതി നിരൂപണത്തെ) അനുസരിച്ച് കൃതാദിയുഗങ്ങൾ ബ്രഹ്മാദി സൃഷ്ടികൾ കൈലാസാദി ലോകചരിതം മുതലായവയും തദനുസാരികളായ കഥകളും വിസ്തരിക്കുന്നു. മൂന്നാമത്തെ ഉപോതദ്ഘാതപാദത്തിൽ ശ്രാദ്ധകല്പവിശേഷവും പരശുരാമന്റെ പ്രാഭവവും കാർത്തവീര്യപരാജയം മുതലായവയും ഉപന്യസിക്കുന്നു. സഗരചരിതാദിയും ഇതിൽ പ്രധാനമാണ്. നാലാമത്തെ ഉപസംഹാരപാദത്തിൽ ഭൂരാദികളായ ഊർദ്ധ്വലോകങ്ങളുടെ സ്ഥാനവും തന്നിവാസികളുടെ ഒടുവിലത്തെ സംഹാരപ്രകാരവും പുനസ്സൃഷ്ടി മുതലായതും വിവ

രിച്ചിരിക്കുന്നു. ഇങ്ങനെ ഉപസംഹാരപാദത്തിൽ നാലദ്ധ്യായം കഴിഞ്ഞ് അഗസ്ത്യഹയഗ്രീവസംവാദം വഴി സർവപ്രസിദ്ധമായ ലളിതോപാഖ്യാനവും ഘടിപ്പിച്ചിരിക്കുന്നു.

വിഷ്ണു സർവ ലോകാധിപതിയായിരുന്നിട്ടും മനുഷ്യനായി അവതരിക്കുവാനുള്ള കാരണം എന്താണെന്നുള്ള ചോദ്യത്തിന് ഭൃഗുശാപത്തെ കാരണമായി ഉപന്യസിക്കുന്ന ഒരു ഉപാഖ്യാനം—ഈ പുരാണത്തിൽ ഉപോദ്ഘാതപാദം 72-ാമതു അദ്ധ്യായത്തിൽ പ്രകടിപ്പിച്ചിരിക്കുന്നു. ഇതുകൊണ്ടത്രേ തന്നെ സർവേശ്വരനായിരുന്നാലും അധർമ്മശകലം ബാധിക്കാനിടയായാൽ അത് അനുഭവിച്ചുതീർക്കുകയേ നിവൃത്തിയുള്ളു എന്നുള്ള സനാതനധർമ്മത്തിൻെറ പ്രതിഷ്ഠ ഉദാഹരിച്ചതായി വരുന്നു. എന്നാൽ സ്വയം ശുദ്ധമായ സാത്ത്വികതേജസ്സിലെ ഈ ലഘുവായ തമോമാലിന്യം ധർമ്മസ്ഥാപനത്തിന് ഉപയോഗപ്പെടത്തക്ക സംഭവത്തിൽ കലാശിച്ചു സഫലമാകുന്നതുകൊണ്ട് അത് ഒരവതാരമായി പരിണമിക്കുന്നു. ഇതാണ് ഉപാഖ്യാനത്തിൻെറ ഗതി:— പണ്ട് ദേവാസുരന്മാർ തമ്മിൽ വളരെക്കാലമായിട്ട് യുദ്ധം തുടരെ ഉണ്ടായിരുന്നതിനാൽ ക്രമേണ അസുരർ തോററുപോയി. അപ്പോൾ അസുരഗുരുവായ ശുക്രാചാര്യർ അസുരവിജയത്തിനായി കൈലാസത്തിൽ ചെന്ന് പരമശിവനെ പ്രീതിപ്പെടുത്തി വരം വാങ്ങിവരാനായി പോയി. വരം വാങ്ങിവരുംവരെ യുദ്ധത്തിനൊരുങ്ങാതെ ദേവകൾക്ക് കീഴടങ്ങി സമ്പ്രദായത്തിൽ കഴിച്ചുകൂട്ടുവാൻ ചട്ടംകെട്ടിയിരുന്നു. അതുവരെ മാതാവിൻെറ അന്വേഷണത്തിൽ രക്ഷപ്പെട്ടിരിക്കാനും ഏർപ്പാടുചെയ്തിട്ടാണ് ശുക്രാചാര്യർ പോയത്. ഈ തത്ത്വം മനസ്സിലാക്കിയ ദേവേന്ദ്രൻ ദേവകളോടുകൂടി, ശുക്രജനനിയുടെ സന്നിധിയിൽ വച്ച് അസുരരെ വധിക്കുവാനായി, വജ്രപാണിയായെത്തി. ഭൃഗുപത്നിയായ ശുക്രമാതാവിൻെറ വൈഭവത്താൽ സ്തംഭിതനായിപ്പോയി. അനന്തരം ഇന്ദ്രരക്ഷയ്ക്കായി മഹാവിഷ്ണു തന്നെ എത്തി. ഭൃഗുപത്നി ക്രുദ്ധനായി ഇന്ദ്രനെ വിഷ്ണുവിനോടുകൂടി ദഹിപ്പിച്ചേക്കും എന്നായപ്പോൾ ഇന്ദ്രചോദനയാൽ വിഷ്ണു സ്ത്രീവധം അധർമ്മമാണെന്നുള്ള ബോധംവിട്ടു ഭൃഗുപത്നിയുടെ ശിരസ്സ് ഛേദിച്ചു. ഉടനെതന്നെ—

> തം ദൃഷ്ട്വാ സ്ത്രീവധം ഘോരം ചുകോപഭൃഗുരീശ്വരഃ
> തതോഭിശപ്തോ ഭൃഗുണാ വിഷ്ണുർഭാര്യാവധേ തദാ
> യസ്മാത് തേ ജാനതാ ധർമ്മമവധ്യാ സ്ത്രീ നിഷൂദിതാ

തസ്മാത് ത്വം സപ്തകൃത്വോവൈ മനുഷ്യേഷു പ്രപദ്യസെ
ത തസ്തേനാഭിശാപേന നഷ്ടേ ധർമ്മേ പുനഃ പുനഃ
സർവലോക ഹിതാർത്ഥായ ജായതേ മാനുഷേഷ്വിഹ

ബ്രഹ്മാ ഉപോ . ശ്ലോ.141–143

കുപിതനായ ഭൃഗുവിനാൽ വിഷ്ണു ഏഴു പ്രാവശ്യം മനുഷ്യനായി അവതരിച്ച് ധർമ്മസ്ഥാപനത്തിനായി ശപിക്കപ്പെട്ടുവത്രേ ഇവിടെത്തന്നെ ഗുരുവചനം ആദരിക്കാഞ്ഞാൽ ബുദ്ധിഭ്രംശം വരുമെന്നും ദൈവം വരുത്തിയ ആപത്തുകൾ ആർക്കും തടുക്കാൻ സാധിക്കാത്തതാണെന്നും ഉള്ളതിന് ശുക്രാചാര്യർ അസുരന്മാരോട് പറയുന്നതായ :—

"ബോധിതാപിമയാ യസ്മാന്ന മാം ഭജത ദാനവാഃ
തസ്മാത് പ്രനഷ്ടസംജ്ഞാ വൈ പരാഭവമാവപ്സ്യത"

ബ്രഹ്മാണ്ഡ ഉപോ. അ.73.ശ്ലോ.36.

"അവശ്യം ഭാവീഹ്യർത്ഥോ ഽയം പ്രാപ്തോ വോ മയി ജാഗ്രതി
നശക്യമന്യഥാ കർത്തും ദിഷ്ടം ഹി ബലവത്തരം"

ബ്രേ. ഉപോ. അ. 73. ശ്ലേ. 49

എന്നീ വചനങ്ങൾ വ്യക്തമാക്കുന്നു.

## അദ്ധ്യായം 36

# ശ്രീ ഭാഗവതം

വിഷ്ണുഭാഗവതത്തിന് ശ്രീ ഭാഗവതം എന്ന പ്രത്യേകിച്ചു ഒരു അഭിധാനം വിഷ്ണുഭക്തന്മാർ ഘോഷിക്കാറുണ്ട്. ഭാഗവതശബ്ദത്തിന് ഭഗവാനെ സംബന്ധിച്ചത് എന്ന് അർത്ഥം.

"ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ
ജ്ഞാനവൈരാഗ്യയോശ്ചൈവഷർണ്ണാം ഭഗ ഇതീരണാ."

1. സമ്പൂർണ്ണമായ ഐശ്വര്യം, 2. വീര്യം, 3. യശസ്സ് 4. ശ്രീ, 5. ജ്ഞാനം, 6. വൈരാഗ്യം എന്നുള്ള ആറ് ഗുണങ്ങൾക്കും ചേർന്ന് ഒററ പേരാണ് ഭഗം. ഈ ഷഡ്ഗുണങ്ങൾ ഉള്ളവൻ ഭഗവാൻ; സ്ത്രീയായാൽ ഭഗവതി. ഭഗവാനെ സംബന്ധിച്ചതായാലും ഭഗവതിയെ സംബന്ധിച്ചതായാലും ശബ്ദം ഭാഗവതം എന്നുതന്നെ.

ദേവിയെ സംബന്ധിച്ചതായാൽ ദേവീഭാഗവതം എന്നും വിഷ്ണുവിനെ സംബന്ധിച്ചതായാൽ വിഷ്ണുഭാഗവതം എന്നും ഇതുപോലെ ശിവനെ സംബന്ധിച്ചതായാൽ ശിവഭാഗവതം എന്നും പറയാറുണ്ട്. ഏതു ഭാഗവതമാണ് മഹാപുരാണത്തിൽ ഉൾപ്പെട്ടതെന്ന് മുമ്പിൽ പര്യാലോചന ചെയ്തിട്ടുണ്ട്. വിഷ്ണുപ്രിയന്മാർ വിഷ്ണുഭാഗവതത്തെ മഹാപുരാണമായി കൊണ്ടാടുന്നു. ഈ വിഷ്ണു ഭാഗവതം വ്യാസനിർമ്മിതമായിട്ടാണ് പ്രസിദ്ധി. ഭാഷയും ശൈലിയും മററും മഹാപുരാണങ്ങളുടെ ഛായയിൽ നിന്നും വളരെ വ്യത്യാസപ്പെട്ടു കാണുന്നതിനാൽ വ്യാസകർത്തൃത്വത്തിൽ ചരിത്രകാരന്മാർ വിവദിക്കുന്നു. 18 പുരാണങ്ങൾ ചെയ്തു കഴിഞ്ഞിട്ട് അത്രയും കൊണ്ട് സർവോപകാരകമായ ധർമ്മം മുഴുവനെ നിരൂപണം ചെയ്തു കഴിഞ്ഞതായ ചാരിതാർത്ഥ്യം വരാത്തതിനാൽ വ്യാസ

മഹർഷി ഭാരതം രചിച്ചു. അതുകൊണ്ടും മനസ്തുഷ്ടി മതിയാകാഞ്ഞതിനാൽ ശ്രീ നാരദോപദേശംകൊണ്ട് ഭഗവദ്ഗുണകീർത്തനപരമായ ഈ ഭാഗവതം ഉണ്ടാക്കി ധന്യനായി എന്നാണ് ഐതിഹ്യം. ഈ ഐതിഹ്യം ഈ ഭാഗവതത്തിന്റെ ആരംഭത്തിൽ തന്നെ വിശദമാക്കുന്നു. ഭക്തി ജ്ഞാനവൈരാഗ്യങ്ങൾ ഉണ്ടാകുവാനുള്ള ഒരു അദ്ധ്യാത്മശാസ്ത്രമായിട്ടാണ് ഭാഗവതം കൊണ്ടാടപ്പെടുന്നത്. ഈ ഭാഗവതം വ്യാസപുത്രനായ ശുകബ്രഹ്മർഷി പരീക്ഷിത്തിന് ഉപദേശിച്ചതായി കാണുകയാൽ ഇതിനെ 'ശുകശാസ്ത്രം' എന്നും പുരാണത്തിൽ വ്യവഹരിക്കുന്നു. ഉപക്രമത്തിൽ തന്നെ :—

നിഗമകല്പതരോർഗ്ഗളിതം ഫലം ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി ഭാവുകാഃ
1. സ്ക. 1 അ. 3. ശ്ലോ.

എന്നുകാണുന്നതിൽ നിന്നും ശുകനാണ് ഈ കഥയുടെ പ്രവക്താവെന്ന് വിശദമാകുന്നു. ഈ ഭാഗവതത്തെ പന്ത്രണ്ടു സ്കന്ധമായി വിഭാഗം ചെയ്തിരിക്കുന്നു. ഒരു മഹാകല്പവൃക്ഷത്തിന്റെ 12 സ്കന്ധങ്ങൾക്ക് തുല്യമായി ഗണിക്കാം; 'നിഗമകല്പതരോഃ' എന്ന് ആരംഭത്തിൽ കാണുന്നത് സ്കന്ധവിഭാഗത്തെ അനുരൂപമാക്കുന്നു. വിഷ്ണുകഥയാണ് സാമാന്യമായി കാണുന്ന വിഷയം. എങ്കിലും വിശിഷ്യ ശ്രീകൃഷ്ണാവതാരമാണ് മുഖ്യം. ശ്രീകൃഷ്ണനെ പരമാത്മാവായി സ്ഥാപിച്ചുകൊണ്ട് കഥാരസങ്ങൾക്ക് വിച്ഛേദം വരാത്തവിധത്തിൽ അദ്ധ്യാത്മതത്ത്വം ഉപദേശിക്കുവാൻ ഇത്രയ്ക്കു ഹൃദയംഗമവും സർവസാരസമ്പുടിതവും ആയ ഒരു കൃതി മറ്റൊന്നും ഇല്ലെന്നു എത്രതന്നെ ശ്ലാഘിച്ചാലും മതിയാകയില്ല.

മഹാഭാരതാന്തർഗതമായ ഹരിവംശത്തിൽ ശ്രീകൃഷ്ണനെ ഒരു ഒന്നാന്തരം ചരിത്രനായകനായിട്ടാണ് വർണ്ണിക്കുന്നത്. ഹംസനെന്നും ഡിമ്ഭകനെന്നും പേരായ രണ്ടു രാജാക്കന്മാർ രാജസൂയയാഗം നടത്തുവാനുദ്ദേശിച്ചു. ദ്വാരകാധിപതിയായ ശ്രീകൃഷ്ണനെ സാമന്തനായി ഗണിച്ച് ദ്വീപനിവാസിയായ കൃഷ്ണനോട് യാഗത്തിനു കരമായി ലവണം ശേഖരിച്ചുകൊടുക്കണം അല്ലെങ്കിൽ യുദ്ധത്തിനു തയ്യാറാകണം എന്നു ദൂതനെ അയയ്ക്കുകയും അതിന് ഭഗവാൻ രണ്ടാംപക്ഷം സ്വീകരിച്ച് അവരെ യുദ്ധത്തിൽ നശിപ്പിക്കുകയും ചെയ്തതായ ഒരു കഥ

യുണ്ട്. ഈ മാതിരിയുള്ള ഉപാഖ്യാനം കേവലം ഒരു രാജാവാണെന്ന നിലയ്ക്ക് പററിയതാണല്ലോ. അനവധി വ്യാഖ്യാനങ്ങളും വിവരണങ്ങളും ആവിർഭവിച്ചിട്ടുള്ളത് തന്നെ ഈയഭിപ്രായത്തിനൊരൊന്നാന്തരം തെളിവാകുന്നു. 'കുട്ടിബ്ഭാഗവതം' എന്ന അപരനാമധേയം ഉള്ള മേല്പത്തൂർ ശ്രീനാരായണഭട്ടപാദരുടെ സുപ്രസിദ്ധമായ 'നാരായണീയം' ഭാഗവതത്തിന്റെ ഒന്നാന്തരം രത്നച്ചുരുക്കമാണ്. ഈ നാരായണീയത്തെ കേരളീയർ, വിശേഷിച്ചും രോഗാർത്തന്മാർ, ഭാഗവതത്തിന്റെ പാരായണത്തിനുപകരം ഉപയോഗിച്ചുവരുന്നുണ്ട്. പാരായണത്തിനു ഉപയോഗിക്കുക എന്ന മഹിമ ഋഷിപ്രോക്തങ്ങൾക്കല്ലാതെ ഈ ഒററ ഗ്രന്ഥത്തിനു മാത്രമാണ് സിദ്ധിച്ചിട്ടുള്ളത്. ഈ നാരായണീയം ഫലവൈഭവത്താൽ ഭൂഖണ്ഡത്തിലെവിടെയും ആദരണീയമായിട്ടുണ്ട്.

ആദ്യം മുതൽ ദശമസ്കന്ധം വരെ കഥകൾകൊണ്ടു മോടിപിടിപ്പിച്ചിട്ടുണ്ടെങ്കിലും ദശമസ്കന്ധം പ്രത്യേകം സ്മരണീയമാണ്. ഈ ദശമസ്കന്ധം മനസ്സുവച്ചു നോക്കുന്നവൻ ഉത്തമസാഹിത്യമായും ശ്രേഷ്ഠമായ ഭക്തിശാസ്ത്രമായും എന്നു വേണ്ട പ്രാമാണികമായ പല നിലയിലും ഇതിനെ ആദരിച്ചു ആരാധിക്കുവാൻ ന്യായമുണ്ട്. ഏകദേശം ശുദ്ധമേ മുക്തിശാസ്ത്രമാകുന്നു. ദ്വാദശത്തിൽ കലിദോഷം വർദ്ധിക്കുകയാൽ കല്ക്യവതാരവും വീണ്ടും കൃതയുഗം മുതലായവയും വർണ്ണിക്കുന്നു. ഈ ഭാഗവതത്തിന് സപ്താഹപാരായണം വളരെ വിശേഷപ്പെട്ടതാണ്, ഇത് ഇന്നും അവിടവിടെ പ്രചാരത്തിലുള്ള ഉത്തമമായ ഒരു ജപയജ്ഞമാകുന്നു. ഈ ഭാഗവതത്തിന്റെ മഹാത്മ്യം പദ്മപുരാണം ഉത്തരഖണ്ഡത്തിൽ ആറ് അദ്ധ്യായങ്ങൾ കൊണ്ട് വിസ്തരിച്ചിട്ടുണ്ട്. ശ്രീകൃഷ്ണൻ ഒരു കഥാനായകൻ മാത്രമല്ലെന്നും സകല ശരീരങ്ങൾക്കും അന്തരാത്മപ്രകാശനായ പരമാത്മാവാണെന്നും ഉള്ള തത്വത്തിന്:-

> "നഖലു ഗോപികാനന്ദനോ ഭവാ—
> നഖിലദേഹിനാമന്തരാത്മദൃക്
> വിഖനസാർത്ഥിതോ വിശ്വഗുപ്തയേ
> സഖ ഉദേയിവാൻ സാത്വതാം കുലേ"

ഭാ-ദശ-അ-31 ശ്ലോ. 4.

എന്നീ ഗോപികാഗീതം മുതലായ പല ഭാഗവും ഉദാഹരണ മാകുന്നു. ശ്രീകൃഷ്ണചരിതത്തിന് പദ്മാദി സകലപുരാണ ങ്ങളിലും പ്രവേശം കാണുന്നതിനാൽ ഏതു കല്പത്തിലും ശ്രീകൃഷ്ണമഹിമ അസാധാരണമാണെന്ന് വിശദപ്പെടുന്നു. ധർമ്മസ്ഥാപനത്തിനും അധർമ്മധ്വംസനത്തിനും ആയി അവത രിച്ചിരിക്കുന്ന ഭഗവാൻ പരസ്ത്രീകളായ അനേകം ഗോപിക മാരോട് രമിക്കുന്നത് അധർമ്മമല്ലേ എന്നു പരീക്ഷിത്തു ശങ്കി ക്കുന്നതും ശ്രീശുകൻ ഉത്തരം അരുളിച്ചെയ്യുന്നതുമായ ഭാഗം നോക്കുക.

രാജാ:—

''സംസ്ഥാപനായ ധർമ്മസ്യ പ്രശമായേ തരസ്യ ച
അവതീർണ്ണോ ഹി ഭഗവാനംശേന ജഗദീശ്വരഃ
സ കഥം ധർമ്മസേതൂനാം വക്താ കർത്താ ƒഭിരക്ഷിതാ
പ്രതീപമാചരദ് ബ്രഹ്മൻ പരദാരാഭിമർശനം
ആപ്തകാമോ യദുപതിഃ കൃതവാൻ വൈ ജുഗുപ്സിതം
കിമഭിപ്രായ ഏതം നഃ സംശയം ച്ഛിന്ധി സുവ്രത

ശ്രീശുകഃ:—

ധർമ്മവ്യതിക്രമോ ദൃഷ്ട ഈശ്വരാണാം ച സാഹസം
തേജീയസാം ന ദോഷായ വഹ്നേഃ സർവഭുജോ യഥാ''

ഭാ. ദശ. അ. 33. ശ്ലോ. 28-31.

ഗോപീനാം തത് പതീനാം ച സർവേഷാമേവ ദേഹിനാം
യോ ƒന്തശ്ചരതി സോദ്ധ്യക്ഷഃ ക്രീഡനേനേഹ ദേഹഭാക്
അനുഗ്രഹായ ഭൂതാനാം മാനുഷം ദേഹമാസ്ഥിതഃ
ഭജതേ താദൃശീഃ ക്രീഡാഃ യാഃ ശ്രുത്വാ തത്പരോ ഭവേത്
നാസൂയൻ ഖലുകൃഷ്ണായ മോഹിതാസ്തസ്യ മായയാ
മന്യമാനാഃ സ്വപാർശ്വസ്ഥാൻ സ്വാൻ സ്വാൻ ദാരാൻ—
(വ്രൗകസഃ

ഭാഗ. ദശ. അ. 33 ശ്ലോ.37-40

സർവാന്തര്യാമിയായ ശ്രീകൃഷ്ണൻ നിർമ്മലാന്തകരണ കളായുള്ള ഗോപിമാർക്ക് ഭക്തിരസാസ്വാദദർശനാനന്ദം കൊടു ത്ത് അനുഗ്രഹിച്ചു എന്നല്ലാതെ ഇതപചാരമല്ലെന്നും രത്യർത്ഥ മായി ധരിക്കേണ്ടതല്ലെന്നും, പുറമെ കാണുന്ന ധാരണ അജ്ഞാ നികൾക്ക് കഥാരൂപത്തിൽ തോന്നുന്ന വെറും പകിട്ടാണെന്നും

അവരവരുടെ ഭർത്താക്കൻമാർക്കുതന്നെ തങ്ങളുടെ പത്നിമാരായ ഗോപികമാർ എപ്പോഴും തങ്ങളുടെ സമീപത്തിൽ തന്നെ ഉള്ളതായ ബോധം അന്യഥാശങ്കയ്ക്കവകാശമില്ലെന്നും ധരിപ്പിക്കുന്നു. അഗ്നിക്ക് സർവഭക്ഷകത്വവും എങ്ങിനെയോ അതുപോലെ ഭഗവാൻെറ ഐശ്വര്യമഹിമയാൽ ഉള്ള വിലാസം ധർമ്മവ്യതിക്രമമല്ലെന്നും സാരം. പരമാർത്ഥത്തിൽ ഈ ഗോപിമാർ ഉപനിഷദ്രൂപിണികളാകുന്നു താനും.

വിശ്രമശയ്യാധിരൂഢനായ ഒരു ചക്രവർത്തിയെ സ്തുതിപാഠകൻമാരെന്നപോലെ സ്വസൃഷ്ടമായ ഭുവനമശേഷം സകലശക്തികളോടുകൂടി സംഹരിച്ചു (സംഗ്രഹിച്ചു-ചുരുക്കി തന്നിൽ തന്നെ ലയിപ്പിച്ചു) വിശ്രമിക്കുന്ന യോഗനിദ്രാരൂഢനായ ഭഗവാനെ വേദങ്ങൾ ഗാനങ്ങൾ ചെയ്തു ബോധിപ്പിക്കുന്ന ശ്രുതിഗീതാഘട്ടം ഈ ഭാഗവതത്തിലെ കീർത്തിപതാകയാണ്. അതിൽ ഒരു ഗീതി ഉദാഹരിക്കാം:-

നിഭൃതമരുൻമനോഽക്ഷദൃഢയോഗയുജോ ഹൃദി യ
ന്മുനയ ഉപാസതേ തദരയോപി യയുഃ സ്മരണാത്
സ്ത്രീയ ഉരഗേന്ദ്രഭോഗഭുജദണ്ഡവിഷക്തധിയോ
വയമപി തേ സമാഃ സമദൃശോങ്ഘ്രിസരോജസുധാഃ

ഭാ. ദശമ, അ. 87, ശ്ലോ. 23.

ഇതിന്-എത്രയും കഠിനമായ യോഗാഭ്യാസം ചെയ്യുന്ന യോഗികൾ ഹൃദയത്തിൽ ഏതൊരു ഭഗവദ്രൂപത്തെ ഉപാസിക്കുന്നുവോ അതിനെത്തന്നെ ശത്രുഭാവേന സ്മരിക്കുന്ന വൈരികളും പ്രാപിക്കുന്നു. വിഷയാസക്തകളായ സുന്ദരിമാരും അതേരൂപത്തെ പാദാരവിന്ദാമൃതമായി ആസ്വദിക്കുന്നു, സമദൃഷ്ടിയായ ഭഗവാൻ ശത്രുമിത്രോദാസീനഭേദമെന്യേ സർവോപാസ്യനാണെന്നു സാരം. ഭക്തിയുടെ പ്രധാന സ്വഭാവം ഏകാന്തചിത്തവൃത്തിയാകുന്നു. അത് രാഗം കൊണ്ടോ അനുരാഗംകൊണ്ടോ ദ്വേഷം കൊണ്ടോ വരാം. ആദ്യത്തെ രണ്ടിനത്തിൽ ഭക്തിയും മുക്തിയും ഫലം; ദ്വേഷംകൊണ്ടുള്ളതിന് മുക്തി മാത്രമേയുള്ളു എന്നു ഭേദം. ഉദാഹരണം ഉദ്ധവ ഗോപികാദികളും കംസാദികളും ആകുന്നു.

"ഭക്ത്യാ ഭാഗവതം ജ്ഞേയം" എന്നു മഹാൻമാർ പറയുന്നതനുസരിച്ച് ഭക്തികൊണ്ടേ ഭഗവൻമഹിമയറിയുവാൻ സാധിക്കൂ. ഭാഗവതത്തിൽ ഈ കാര്യം—

"ഭക്ത്യാഹമേകയാ ഗ്രാഹ്യഃ ശ്രദ്ധയാത്മാ പ്രിയഃ സതാം
ഭക്തിഃ പുനാതി മന്നിഷ്ഠാ ശ്വപാകാനപി സംഭവാത്"

എന്നിവിധം ഭഗവദ്വചനത്താൽ വ്യക്തമാകുന്നു. ഇത്രയും മാഹാത്മ്യം ഏറിയ ഭാഗവതത്തെ നിത്യപാരായണം ചെയ്തു ശ്രേയസ്സ് സമ്പാദിക്കുവാനായി ചതുഃശ്ലോകീഭാഗവതം എന്ന പേരിൽ സംഗ്രഹിച്ച് പരമഭാഗവതൻമാർ ധന്യരാകാറുണ്ട്. അവ:-

അഹമേവാസമേവാഗ്രേ നാന്യദ് യത് സദസത്പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേതസോഽസ്മ്യഹം
ഋതേഽർത്ഥം യത്പ്രതീയേത ന പ്രതീയേത ചാത്മനി
തദ്വിദ്യാദാത്മനോ മായാം യഥാഭാസോ യഥാ തമഃ
യഥാമഹാന്തിഭൂതാനി ഭൂതേഷൂച്ചാവചേഷ്വനു
പ്രവിഷ്ടാന്യ പ്രവിഷ്ടാനി തഥാ തേഷു ന തേഷ്വഹം
ഏതാവദേവജിജ്ഞാസ്യം തത്ത്വജിജ്ഞാസുനാത്മനഃ
അന്വയവ്യതിരേകാഭ്യാം യത്സ്യാത്സർവത്ര സർവദാ

ഭാഗവതം ദ്വി. 9 അ. ശ്ലോ. 32-35.

ഇങ്ങനെ മഹാപുരാണങ്ങൾ ആകെ സൂത്രരൂപത്തിൽ വിവരിച്ചുകഴിഞ്ഞു. ഉപപുരാണങ്ങൾ പലതും ഉണ്ടെന്നു പറഞ്ഞിട്ടുണ്ടല്ലോ അതിലെ കാര്യങ്ങളും തത്ത്വോപദേശങ്ങളും മഹാപുരാണങ്ങളുടെ ഛായയെ അനുസരിച്ചിരിക്കുന്നതിനാൽ പ്രത്യേകിച്ച് നിരൂപണം ചെയ്യുന്നില്ല.

## അദ്ധ്യായം 37

# ഇതിഹാസങ്ങൾ

"ഇതിഹാസപുരാണാനി പഞ്ചമോവേദ ഉച്യതേ"

എന്ന അഭിയുക്തവചനമനുസരിച്ച് ഇതിഹാസവും പുരാണങ്ങളും അഞ്ചാമത്തെ വേദമായി പരിഗണിക്കപ്പെട്ടിരിക്കുന്നു. ഋക്, സാമം, യജുസ്സ്, അഥർവണം എന്നീ നാലു വേദങ്ങളിലും അന്തർഭവിച്ചിരിക്കുന്ന ഗൂഢങ്ങളായ സനാതനധർമ്മതത്വങ്ങളെ ഉദാഹരണരൂപമായും ഉപാഖ്യാനരൂപമായും അതാതു കല്പത്തിലെ അവസ്ഥാഭേദങ്ങൾ അനുസരിച്ച് ദേവതാദിപരികല്പനങ്ങളോടുകൂടി വിശദപ്പെടുത്തി കീർത്തനം ചെയ്തു സകലലോകാനുഗ്രഹമായി സ്വരൂപപ്പെടുത്തിട്ടുള്ളവയാകുന്നു ഇതിഹാസപുരാണങ്ങൾ. അതിൽ പുരാണങ്ങൾക്ക് സർഗ്ഗപ്രതിസർഗ്ഗാദികളായ ചില ഇനങ്ങൾ നിരൂപണം ചെയ്തിരിക്കണം എന്നു ക്ലിപ്തമായ ഒരു ലക്ഷണം ഉണ്ട്. ഇതിഹാസങ്ങൾക്ക് അങ്ങിനെയൊരു നിയന്ത്രണം ഇല്ല.

"പാരമ്പര്യോപദേശ സ്യാദൈതിഹ്യമിതിഹാവ്യയം"

എന്ന അഭിധാനപ്രകാരം അനാദിപരമ്പരാപ്രാപ്തമായ ഉപദേശത്തെക്കുറിക്കുന്നതാണ് ഇതിഹ എന്ന അവ്യയശബ്ദം. ഇതിഹ ഐതിഹ്യം ആസിക്കുന്നത്. ഇതിഹാസം ഐതിഹ്യത്തെ നിരൂപണം ചെയ്യുന്ന പ്രബന്ധം എന്നു താത്പര്യം. "ഇതിഹാസഃ പുരാവൃത്തം എന്നമരം" ചുരുക്കത്തിൽ പരമാർത്ഥമായി ധർമ്മമൂർത്തിയായ ഒരു പ്രധാന നായകനേയും അധർമ്മമൂർത്തിയായ ഒരു പ്രതിനായകനെയും അവലംബിച്ച് അതാതു പക്ഷത്തിലുള്ള മററു സകല പരിവാരങ്ങളോടുകൂടി രാമാദികളേയും ധർമ്മപുത്രാദികളെയും പോലെ വേണമിരിക്കുവാൻ

രാവണാദികളെയും ദുര്യോധനാദികളെയും പോലെ ഇരിക്കരുത് എന്നു ലോകോപദേശം ചെയ്യുകയാണ് ഇതിഹാസങ്ങളുടെ പരമോദ്ദേശം. കൃതയുഗത്തിൽ എല്ലാം കേവലം യജ്ഞാദി കർമ്മം തന്നെ ധർമ്മരൂപത്തിൽ ലോകപരിപാലനം ചെയ്തിരിക്കുകയാൽ അധർമ്മഭാഗം പ്രബലമായി ലക്ഷിപ്പിക്കുവാൻ ആവശ്യം നേരിടാത്തതുകൊണ്ട് പ്രത്യേകിച്ച് ഇതിഹാസങ്ങളുടെ ഉത്കടമായ ആവിർഭാവം ഉണ്ടായിട്ടില്ല. ത്രേതായുഗമായപ്പോഠം അധർമ്മത്തിന്റെയും അംശം മുതിർന്നുവരാനിടയുള്ളതിനാൽ ആവക തത്വം ഉദാഹരിക്കുവാൻ ഇതിഹാസം ഉദ്ഭവിച്ചു. അതാണ് പ്രധാനപ്പെട്ടതായ രാമായണം. ദ്വാപരാവസാനമായപ്പോഠം അധർമ്മം മൂത്ത്, കലിയിൽ അധർമ്മം തന്നെ ബലമായി ഈ അവസ്ഥയെ ലാക്കാക്കി ക്രമേണ ഭാഗവതം മഹാഭാരതം മുതലായവ ആവിർഭവിച്ചു. യുഗധർമ്മം അനുസരിച്ചു ജ്ഞാനപ്രധാനമായ ത്രേതയിൽ രാമായണവും ഭക്തിപ്രധാനമായ ദ്വാപരയിൽ വിഷ്ണുഭാഗവതവും കർമ്മപ്രധാനമായ കലിയിൽ ഭാരതവും ചേരുന്നതായി പരിഗണിക്കേണ്ടിയിരിക്കുന്നു. ഈ വക ഇതിഹാസ ഭാണ്ഡാഗാരങ്ങളിൽ നിന്നു ജനിച്ചിട്ടുള്ളവയാണ് അതിനപ്പുറം കാണുന്ന സകലകഥാപ്രബന്ധങ്ങളും. രാമായണവും ഭാരതവും ഇവയുടെ അനുബന്ധമായി ആവിർഭവിച്ചവയാണ്. ഹരിവംശാദികഠം തത്വപരമായി ചിന്തിക്കുമ്പോഠം സകലജനങ്ങഠക്കും എളുപ്പത്തിൽ രസിച്ചു ഗ്രഹിക്കെനുള്ള അർത്ഥവാദങ്ങഠ കൊണ്ട് പകുതിക്കു മേലും വ്യാപിച്ചിട്ടുള്ളവയാണ് ഇവ. മേല്പോട്ട് മേല്പോട്ട് പോകുമ്പോഠം അർത്ഥവാദമാത്ര വിശ്രാന്തങ്ങളായ ആഖ്യായികകളെ കൊണ്ടു തത്വങ്ങഠ സർവഥാ തിരോഹിതങ്ങളായിത്തീർന്നു. അത്തരത്തിലുള്ളവയാണ് ഇപ്പോഠം നടപ്പിലിരിക്കുന്ന നോവലുകഠം തുടങ്ങിയ പ്രബന്ധങ്ങഠ. രാമായണത്തിൽ പോലും കഥാവർണ്ണനബാഹുല്യം നിമിത്തം അദ്ധ്യാത്മതത്വം വളരെ അകന്നുപോയി എന്നു വിചാരിക്കയാലാണ് ജ്ഞാനവാസിഷ്ഠം, അദ്ധ്യാത്മരാമായണം തുടങ്ങിയവ ശ്രീരാമനെ പരമാത്മാവായി പ്രാധാന്യേന കല്പിച്ചു വേദാന്തപരമായി നിർമ്മിക്കപ്പെട്ടിരിക്കുന്നത്. വാല്മീകിരാമായണത്തിൽ ശ്രീരാമനെ കേവലം ഒരുത്തമപുരുഷനായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്. യോഗമഹിമയാൽ പരമൈശ്വര്യം സ്ഫുരിക്കുന്നു എങ്കിൽ അത് യോഗാഭ്യാസാദി വിദ്യാവൈഭവസിദ്ധി കൊണ്ടു മാത്രമാകുന്നു.

## അദ്ധ്യായം 38

# രാമായണം

ശ്രീമദ്വാല്മീകിരാമായണം ആദികാവ്യം എന്ന നിലയിലും അത്യന്തം സുന്ദരമായ ധർമ്മോപദേശം കൊണ്ടും അനുഗ്രാഹകമായ മധുരമായ ശബ്ദാർത്ഥ ഘടനാചാതുര്യത്താലും അദ്വിതീയമാകുന്നു. ഇതിനെ ഉപജീവിച്ചിട്ടില്ലാത്ത പില്ക്കാല കവിതകൾ ഒന്നും തന്നെ ഇല്ല. അതികഠിനമായ വിധം ഉൾത്തട്ടിൽ തട്ടി പൊങ്ങുമാറ് ക്രൌഞ്ചമിഥുനവധം കൊണ്ട് ഉദ്ഭിന്നമായ ശോകം തന്നെ ശ്ലോകമയമായി ചമഞ്ഞു. അപ്രകാരം ആവിർഭവിച്ചു:—

മാനിഷാദ! പ്രതിഷ്ഠാം ത്വമഗമഃ ശാശ്വതീഃ സമാഃ

യത് ക്രൌഞ്ചമിഥുനാദേകമവധീഃ കാമമോഹിതം.

എന്നീ ഗാഥയത്രെ രാമായണഛന്ദോഭാനൂദയത്തിനുള്ള പ്രണവ ഗായത്രീമന്ത്രം. ഇതിൽ നിന്നും അധർമ്മം സഹിക്കവഹിയാതെയാകുന്ന ഒരു സന്ദർഭത്തിൽ തന്നിവാരണത്തിനായി ഉദിതമായ ഒരു ധർമ്മാവതാരമാകുന്നു ഈ രാമായണത്തിലെ വിഷയം എന്നുള്ള സാരം ഊഹിച്ചെടുക്കുവാൻ സാധിക്കും. എന്നുതന്നെയല്ല, സന്തോഷാവസ്ഥയിൽ അതിൽ ലയിച്ചു മതിമറന്നു പോകുവാൻ ഇടവരുകയാൽ സാഹിത്യോദയം ഉണ്ടാകയില്ലെന്നും പരമമായ സങ്കടാവസ്ഥയിൽ താങ്ങുവാൻ വഹിയാതെ ഭാവനാർദ്രതനിമിത്തം കരുണാരസം ശബ്ദം കൊണ്ട് അനുഭവിച്ചു പരിഹാരം നേടുവാൻ തുടങ്ങുക സഹജമാണെന്നും അപ്പോൾ മാത്രമെ സരസമായ സാഹിതി പ്രസാദിക്കയുള്ളു എന്നും കൂടി ഒരു അനുഭവതത്വം വിശദമാകുന്നു.

രാമായണത്തിൽ ബാലകാണ്ഡം, അയോധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം, സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം എന്നിങ്ങനെ ഏഴു കാണ്ഡങ്ങൾ ഉണ്ട്. അവയിൽ ഒന്നാമത്തത് ശ്രീരാമൻെറ ബാലചരിതത്തെയും 2-3-4 ഇവകൾ അതാതു സ്ഥലത്തിൽ വച്ചു നടന്ന കഥകളേയും 5-ാമത്തേതു സർവ്വവ്യാപിയായി, കഥാസന്ദർഭത്തിലും സ്വഭാവത്തിലും ഘടനയിലും, ഉള്ള സൗന്ദര്യത്തേയും 6-ാമത്തേതു രാമരാവണയുദ്ധത്തിനേയും 7-ാമത്തേതു തിരിച്ചു അയോദ്ധ്യയിൽ വന്നശേഷമുള്ള സീതാപരിത്യാഗം കുശലവോത്പത്തി മുതലായ സംഭവങ്ങളേയും ആസ്പദമാക്കി യോജിപ്പിച്ചിരിക്കുന്നു. ശ്രീരാമൻെറ ബാലചരിതത്തിലെ പ്രധാനഭാഗങ്ങൾ പുത്രസ്നേഹപരവശനാണെങ്കിലും ദശരഥൻ ശ്രീരാമനെ ധർമ്മപരിപാലനത്തിനും ഭാവിശ്രേയസ്സിനുമായി വിശ്വാമിത്രനോടുകൂടി അയയ്ക്കുകയും ശ്രീരാമൻ ഗുരൂപദേശപ്രകാരം താടകാവധം സുബാഹുമാരീചനിരാകരണം അഹല്യാശാപമോക്ഷം സീതാവിവാഹം പരശുരാമനിൽ നിന്നു വൈഷ്ണവതേജസ്സിനെ സ്വീകരിച്ചു തിരിയെ അയോദ്ധ്യയിൽ എത്തുകയും ആകുന്നു. അയോദ്ധ്യാകാണ്ഡത്തിൽ പ്രധാനം, ശ്രീരാമനു നിശ്ചയിച്ചിരുന്ന പട്ടാഭിഷേകം മന്ഥര നിമിത്തം മുടങ്ങുകയും ശ്രീരാമൻ സീതാലക്ഷ്മണസഹിതനായി പിതൃവാക്യപരിപാലനത്തിനായി വനത്തിലേയ്ക്കു ഗമിക്കുകയും ദശരഥൻെറ സ്വർഗ്ഗപ്രാപ്തിവാർത്ത കേട്ടു ഭരതൻ അരണ്യമുഖത്തിൽ വന്നു ശ്രീരാമനോടു അയോദ്ധ്യയ്ക്കു തിരിയെ എഴുന്നെള്ളുവാൻ അപേക്ഷിക്കുകയും രാമൻ പിതൃകർമ്മം ചെയ്തു വേണ്ട ഉപദേശങ്ങൾ നൽകി ഗുരുപൂജാനിരതനായി ധീരനായ ഭരതൻെറ അപേക്ഷപ്രകാരം തൻെറ പാദുകകൾ കൊടുത്തു ഭരതനെ തിരിയെ അയയ്ക്കുകയും ദണ്ഡകാരണ്യത്തിലേയ്ക്കായി പ്രസ്ഥാനം ചെയ്യുകയും ആകുന്നു. ആരണ്യകാണ്ഡത്തിൽ പഞ്ചവടിയിൽ വച്ചു രാവണസഹോദരിയായ ശൂർപ്പണഖയുടെ വരവും കർണ്ണനാസികാഛേദനവും തന്നിമിത്തം യുദ്ധത്തിനു വന്ന ഖരാദിരാക്ഷസവധവും പൊന്മാനായി വന്ന മാരീചൻെറ പ്രയോഗത്താൽ അവസരം ലഭിച്ച രാവണൻ സന്യാസിയായി വന്നു സീതയെ അപഹരിച്ചു കൊണ്ടുപോകുകയും ശ്രീരാമൻ സീതാവിരഹിതനായി ലക്ഷ്മണനോടു

കിഷ്കിന്ധയ്ക്കു തിരിക്കയും ആകുന്നു മുഖ്യവിഷയം. കിഷ്കിന്ധയിൽ ബാലിവധവും സുഗ്രീവസഖ്യവും ഹനുമാനെ അംഗുലീയകം കൊടുത്തു സന്ദേശം പറഞ്ഞയക്കുകയും ആകുന്നു പ്രധാന വിഷയം. സുന്ദരത്തിൽ ഹനുമാൻ സീതയെക്കണ്ടു സമാധാനപ്പെടുത്തി അംഗുലീയകം നൽകി എതിർക്കാൻ വന്ന രാക്ഷസൻമാരെ ഹനിച്ചു ലങ്കയ്ക്കു തീവച്ചു നാശം ഉണ്ടാക്കി തിരിയെ ശ്രീരാമസന്നിധിയിൽ എത്തി വിവരം അറിയിച്ചു സ്വാമിയെ യുദ്ധത്തിനായി പ്രോത്സാഹിപ്പിക്കുക മുതലായവയാണ് മുഖ്യം. യുദ്ധകാണ്ഡത്തിൽ രാവണന്റെ പുത്രനായ ഇന്ദ്രജിത്തിനേയും സഹോദരനായ കുംഭകർണ്ണനേയും രാവണനേയും നിഗ്രഹിച്ചു വിഭീഷണനെ രാക്ഷസചക്രവർത്തിയായി വാഴിച്ച് അഗ്നിശുദ്ധയായ സീതയോടുകൂടി തിരിയെ അയോദ്ധ്യയിൽ എത്തി ശ്രീരാമൻ അഭിഷിക്തനായി വിജയിക്കുക എന്നുള്ളതാണ് പ്രധാന പ്രതിപാദ്യം.

ബാലകാണ്ഡത്തിൽ ജനക മഹാരാജാവ് ജാനകിയെ പാണിഗ്രഹണം ചെയ്‌വാൻ പറയുന്നതായ:—

ഇയം സീതാ മമ സുതാ സഹധർമ്മചരീ തവ!
പ്രതീഛ ചൈനാം ഭദ്രം തേ പാണിം ഗൃഹ്ണീഷ്വ പാണിനാ
പതിവ്രതാ മഹാഭാഗാ ഛായേവാനുഗതാ തവ

എന്നീ ഘട്ടം എത്രയോ ലൌകികവും വൈദികവുമായ തത്വം അടങ്ങിയ ഒന്നാകുന്നു. ദശരഥന്റെ സ്വർഗപ്രാപ്തിക്കു ശേഷം ഭരതൻ ശ്രീരാമനോട് രാജ്യം ഏൽക്കണം എന്ന് അഭ്യർത്ഥിക്കുമ്പോഠം രാമൻ മറുപടി പറയുന്ന സന്ദർഭം പരമധീരമായിരിക്കുന്നു.

ലക്ഷ്മീശ്ചന്ദ്രാപദപേയാദ്വാ ഹിമവാൻ വാ ഹിമം ത്യജേത്-
അതീയാത് സാഗരോ വേലാം ന പ്രതിജ്ഞാ മഹം പിതുഃ

അയോദ്ധ്യാകാണ്ഡം

ലക്ഷ്മണൻ ശ്രീരാമനെ അന്വേഷിക്കാനായി ഇവിടം വിട്ടു പോകുകയില്ലെന്നും ശ്രീരാമന് അപകടം പററുകയില്ലെന്നും ധൈര്യം പറഞ്ഞിട്ടും സീത പരുഷമായി സംസാരിക്കവെ ലക്ഷ്മണൻ ലോകതത്ത്വം പറയുന്ന ഘട്ടം എത്ര എത്ര സനാതനമായ പ്രകൃതി ആയിരിക്കുന്നു:-

വാക്യമപ്രതിരൂപം തു ന ചിത്രം സ്ത്രീഷു മൈഥിലി!
സ്വഭാവസ്തേവ നാരീണാമേവം ലോകേഷു ദൃശ്യതേ

ആരണ്യകാണ്ഡം

പ്രച്ഛന്നമായ വിധത്തിൽ ശ്രീരാമൻ ബാലിയെ ബാണം പ്രയോഗിച്ചു വധിച്ചതിൽ ബാലി ശ്രീരാമനോടു ധർമ്മവ്യതിക്രമം ചെയ്തതെന്തിനാണെന്നു ചോദിക്കവേ ശ്രീരാമൻ ഉപദേശിക്കുന്ന ധർമ്മന്യായം പ്രത്യേകം ശ്രദ്ധേയമാകുന്നു:-

സൂക്ഷ്മഃ പരമദുർജ്ഞേയഃ സതാം ധർമ്മഃ പ്ലവംഗമ!
ഹൃദിസ്ഥഃ സർവഭൂതാനാമാത്മാ വേദ ശുഭാശുഭം
തദച്യുതീതസ്യ തേ ധർമ്മാത് കാമവൃത്തസ്യ വാനര!
ഭ്രാതൃഭാര്യാവിമർശേഽസ്മിൻ ദണ്ഡോഽയം പ്രതിപാദിതഃ

ദൂതിനു വേണ്ടി ചെന്ന ഹനുമാൻ രാവണനെക്കണ്ടുകൂടുമ്പോഠം അയാളുടെ തപോമഹിമ കൊണ്ടുള്ള തേജസ്സൊരിടത്തും ബലവത്തായ അധർമ്മം കൊണ്ടുള്ള ആപത്തു മറ്റൊരിടത്തും ആയി വ്യാപിച്ചിരിക്കുന്ന അവസ്ഥ കണ്ട് ആശ്ചര്യപ്പെടുന്ന സന്ദർഭം നോക്കുക:-

"അഹോ രൂപമഹോ ധൈര്യമഹോ സത്വമഹോ ദ്യുതിഃ!
അഹോരാക്ഷസരാജസ്യ സർവലക്ഷണയുക്തതാ
യദ്യധർമ്മോ ന ബലവാൻ സ്യാദയം രാക്ഷസേശ്വരഃ
സ്യാദയംസുരലോകസ്യ സശക്രസ്യാപി രക്ഷിതാ!

സുന്ദരകാണ്ഡം

ആര്യബുദ്ധികഠം ശത്രുക്കളേയും കാണുന്നത് ഈ വിധത്തിലാണ്.

സകലേന്ദ്രിയങ്ങളേയും ജയിച്ചു തപോമഹിമയാൽ ത്രിഭുവനം മുഴുവനെ അടക്കി ഏകഛത്രാധിപതിയായി ഭരിച്ചിരുന്ന രാവണൻ ആവക വൈരം പകരം വീട്ടുവാൻ കാത്തിരുന്നപോലെ ഇന്ദ്രിയങ്ങളാൽ ജയിക്കപ്പെട്ടപ്പോഠം സീതാപഹരണമാകുന്ന അധർമ്മത്തിൽ പതിക്കുകയാൽ ഇതേ ഒരു മനുഷ്യനാൽ ഹതനായിക്കിടക്കുന്നു എന്നും മററും പതിവ്രതാശിരോമണിയായുള്ള മണ്ഡോദരി പരിവേദനം ചെയ്യുന്ന ഭാഗം ഒരു വലുതായ ധർമ്മോപദേശമായിരിക്കുന്നു.

"യദൈവ ച ജനസ്ഥാനേ രാക്ഷസൈർബഹുഭിർവൃതഃ
ഖരസ്തവ ഹതോഭ്രാതാ തദൈവാസൌ ന മാനുഷഃ
വ്യക്തമേവ മഹായോഗീ പരമാത്മാ സനാതനഃ
അനാദിമദ്ധ്യനിധനോ മഹതഃ പരമോ മഹാൻ
മാനുഷം വപുരാസ്ഥായ വിഷ്ണുഃ സത്യപരാക്രമഃ

സർവൈഃ പരിവൃതോ ദേവൈർവാനരത്വമുപാഗതൈഃ
സർവലോകേശ്വരഃ സാക്ഷാല്ലോകാനാം ഹിതകാമ്യയാ
സരാക്ഷസപരീവാരം ഹതവാംസ്ത്വാം മഹാമതിഃ
ഇന്ദ്രിയാണി പുരാജിത്വാ ജിതം ത്രിഭുവനം ത്വയാ!
സ്മരദ്ഭിരിവ തദ്വൈരമിന്ദ്രിയൈരേവ നിർജ്ജിതഃ
അരുന്ധത്യാ വിശിഷ്ടാം ത്വാം രോഹിണ്യാശ്ചാപി
ദുർമ്മതേ!

സീതാം ധർമ്മയതാ മാന്യാം ത്വയാഹ്യസദൃശം കൃതം
അവശ്യമേവലഭതേ ഫലം പാപസ്യ കർമ്മണഃ
ഘോരം പര്യാഗതേ കാലേ കർത്താ നാസ്ത്യത്രസംശയഃ
ശുഭകൃത് ശുഭമാപ്നോതി പാപകൃത് പാപമശ്നുതേ
വിഭീഷണഃ സുഖം പ്രാപ്തസ്ത്വം പ്രാപ്തഃ പാപമീദൃശം
ന കുലേന ന രൂപേണ ന ദാക്ഷിണ്യേന മൈഥിലീ
മയാധികാ വാ തുല്യാ വാ ത്വം തു മോഹാദ് ന ബുദ്ധ്യ
സേ

ഭ്രംശിതാ കാമഭോഗേഭ്യഃ സാസ്മി വീര വധാത്തവ
സാ ചൈവാന്യാസ്മി സംവൃത്താ ധിഗ്രാജ്ഞാം ചഞ്ചലാഃ
ശ്രിയഃ

പിതാ ദാനവരാജോമേ ഭർത്താമേ രാക്ഷസേശ്വരഃ
പുത്രോ മേ ശക്രനിർജ്ജേതാ ഇത്യേവം ഗർവിതാ ഭൃശം
സത്യവാക് സ മഹാഭാഗോ ദേവരോ മേ യദബ്രവീത്
സോ/യം രാക്ഷസമുഖ്യാനാം വിനാശഃ പര്യുപസ്ഥിതഃ
നഹി ത്വം ശോചിതവ്യോമേ പ്രഖ്യാതബലപൌരുഷഃ
സുകൃതം ദുഷ്കൃതം ച ത്വം ഗൃഹീത്വാ സ്വാം ഗതിം ഗതഃ"
യുദ്ധകാണ്ഡം

ഇത്രയും മാഹാത്മ്യം ഉള്ള രാമായണം നിത്യപാരായണത്തിലേക്കായി ചില സംഗ്രഹശ്ലോകങ്ങൾ എഴുതിയിട്ടുള്ളത് താഴെ ചേർക്കാം.

ജാതഃ സൂര്യാന്വവായേ ദശരഥതനയോ ലക്ഷ്മണേനാനുജേന
പ്രീതോ ഗാധേയവാചാമഖവിഹതികൃതസ്താടകാദീൻ നിഹത്യ
രക്ഷൻ ശല്യാദഹല്യം ജനകനൃപസുതാമുദ്വഹൻ ഭാർഗ്ഗവേണ
ന്യസ്തം തേജശ്ച ഗൃഹ്ണൻ നിജപുരമഗമോ രാമ ഭദ്രായ ഭൂയാഃ

യുക്തംമത്തം സമുജ്ഝൻ പിതൃവചനരതോരാജ്യമാഹന്തകാന്താ_
യുക്തഃ കാന്താരമാപഃ സഹജസഹചരസ്തത്രരക്ഷാംസി നിഘ്നൻ
രിക്തസ്ഥം പഞ്ചവട്യാം ദശമുഖഹൃതയാ സീതയാ ഹോജടായോ_
വൃത്തം വിജ്ഞായവാതാത്മജമുപഗതവാംസ്താപശാന്ത്യൈപ്രസദ്യാഃ

കൃത്വാസുഗ്രീവസഖ്യം കപിപതിമവധീർബാലിനം വായുപുത്രാ-
ല്ലങ്കാലങ്കാര ഭേത്തുർവിദിതജനകജാവാർത്തവാർത്തോമ്ബു-
രാശൗ

ബദ്ധ്വാ സേതും സസൈന്യം സസുതമപിരിപും രാവണം തം ച
ഹത്വാ

സീതാം ലബ്ധ്വാഗ്നിശുദ്ധാം സ്വപുരമുപഗതഃ പാഹിമാം രാക്ഷ
സാരേ.

ലങ്കാനാഥേ കപീന്ദ്രേ ഹനുമതിമുനിഷു ഭ്രാതൃഷു പ്രീതിഭാക്ഷു
പ്രാപ്തോ രാജ്യാഭിഷേകം സരസമരമയോ ജാനകീം ഗർഭിണീം
താം

ത്യക്ത്വാ വാത്മീകിവാടേ വിദിതകുശലവോ ദത്തതുഷ്ടഃ സ്വകീയം
ധാമാഗാരാമ! ഭൂമാധവ! ജഗദനുകമ്പദ്ദേഹികാമാനശേഷാൻ.

## അദ്ധ്യായം 39

# മഹാഭാരതം

മഹാഭാരതം ശ്രീ വേദവ്യാസമഹർഷിയുടെ കൃതിയാണെന്നുള്ളത് സുപ്രസിദ്ധമാകുന്നു. ഈ ഭാരതകഥയിലെ പ്രധാന നായകൻമാരുടെ പിതാമഹനാണ് ശ്രീ വേദവ്യാസമഹർഷി. അർജ്ജുനൻെറ പൗത്രനായ പരീക്ഷിത്തു മഹാരാജാവിൻെറ പുത്രൻ ജനമേജയൻ അനുഷ്ഠിച്ച യാഗമഹോൽസവത്തിൽ വച്ച് വ്യാസശിഷ്യനായ വൈശമ്പായനൻ ജനമേജയന് പാരായണം ചെയ്തു കേൾപ്പിക്കുന്ന വഴിക്കാണ് മഹാഭാരതത്തിൻെറ ആവിർഭാവം. ഈ ഭാരതത്തിനു ജയം എന്നൊരു പേരുണ്ട്.

"ജയോ നാമേതിഹാസോ ऽയം ശ്രോതവ്യോ വിജിഗീഷുണാ"

എന്നു ആദ്യത്തിലും

വാച്യതേ യത്ര സതതം ജയാഖ്യം ഭാരതം മഹത്
ശ്രീശ്ച കീർത്തിശ്ച വിദ്യാ ച ഭവന്തി മുദിതാസ്തദാ

എന്നു അവസാനത്തിലും ഈ പേര് സ്പഷ്ടമായിത്തന്നെ പറഞ്ഞിരിക്കുന്നു. പരമാദ്യമായ മംഗളശ്ലോകത്തിൽ ജയനാമധേയം:-

'നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം
ദേവീം സരസ്വതീം ചൈവ തതോ ജയമുദീരയേത്"

എന്നു വിശദമാക്കിക്കാണുന്നു. മഹാഭാരതം എന്ന ഖ്യാതി:-

ഭരതാനാം മഹജ്ജന്മ മഹാഭാരത മുച്യതേ
ഭാരതാദ് ഭാരതീ കീർത്തിര്യേനേദം ഭാരതം കുലം

എന്ന ശ്ളോകത്താൽ ഭരതൻമാരുടെ മഹത്തായ ജൻമത്തെ കീർത്തനം ചെയ്യുക കൊണ്ട് സിദ്ധിച്ചതാണെന്ന് സ്പഷ്ടം. "നാരായണം നമസ്കൃത്യ" എന്നു മംഗളാരംഭം വസ്തു നിർദ്ദേശപരം കൂടിയാണ്. മഹാവിഷ്ണുവിൻെറ മഹിമയെ കീർത്തനം ചെയ്തു

കയാണ് ഇവിടെ പരമോദ്ദേശ്യം. നായകപ്രതിനായകൻമാരായ രാജാക്കൻമാരാകെ, "നാ വിഷ്ണുഃ പൃഥിവീപതിഃ" എന്ന പ്രമാണത്താൽ വിഷ്ണു ഭിന്നൻമാർ അല്ലല്ലോ. ധർമ്മപുത്ര ദുര്യോധനാദികൾ കഥാപാത്രങ്ങളായി പ്രധാനവേഷം കെട്ടി രംഗത്തിൽ പ്രവേശിച്ചു എന്നല്ലാതെ അവിടെയെല്ലാം ആദ്യന്തം ശ്രീകൃഷ്ണൻ തന്നെയാണല്ലോ സൂത്രധാരനായി പ്രകാശിക്കുന്നത്.

"ആപോ നാരാ ഇതിപ്രോക്താ താസാമയനമാദിതഃ
യതസ്ത്വം ഭൂതഭവ്യേശ തന്നാരായണ ശബ്ദിതഃ"

പദ്മപുരാണം.

എന്ന വചനപ്രകാരം നാരായണ ശബ്ദത്താൽ സർവാധാരമായ (കാരണജലാധിഷ്ഠാനമായ) പരമാത്മാവാണ് കീർത്തനംചെയ്യപ്പെട്ടിരിക്കുന്നതെന്ന രീതിയിൽ സർവദേവതകളുടെ വൈഭവവും ഇവിടെ പ്രതിപാദ്യമാണെന്നു മററു ചിലർ അഭിപ്രായപ്പെടുന്നു.

ഇതിൽ ആദിപർവം, സഭാപർവം, വനപർവം, വിരാടപർവം, ഉദ്യോഗപർവം, ഭീഷ്മപർവം, ദ്രോണപർവം, കർണ്ണപർവം, ശല്യപർവം, സൌപ്തികപർവം, സ്ത്രീപർവം, ശാന്തിപർവം, അനുശാസനപർവം, ആശ്വമേധികപർവം, ആശ്രമവാസികപർവം, മൌസലപർവം, മഹാപ്രസ്ഥാനികപർവം, സ്വർഗാരോഹണപർവം എന്നിങ്ങനെ പതിനെട്ട് പർവങ്ങൾ ഉണ്ട്. ഖിലമായി ഹരിവംശത്തെ പത്തൊൻപതാമത്തേ പർവമായി ചിലർ പറയുന്നു. മററു ചിലർ ഹരിവംശത്തെ മഹാഭാരതത്തിൽ ഉൾപ്പെടുത്തുന്നില്ല. ഓരോ പർവത്തിലും അവാന്തരപർവങ്ങൾ പലതും ഉണ്ട്. ആകപ്പാടെ നൂറു പർവങ്ങൾ ആകുന്നു.

"ഹരിവംശസ്തതഃ പർവപുരാണം ഖിലസംജ്ഞിതം
വിഷ്ണുപർവ ശിശോശ്ചര്യാ വിഷ്ണോഃ കംസവധസ്തഥാ'
ഭവിഷ്യം പർവചാപ്യുക്താ ഖിലേഷ്വേവാദ്ഭുതം മഹത്
ഏതത് പർവ ശതം പൂർണ്ണം വ്യാസേനോക്തം മഹാത്മനാ"

ആദിപർവം അ. 2. ശ്ലോ. 82-83.

എന്നീവിധം 100 അദ്ധ്യായം തികയുക എന്നത് ഹരിവംശത്തേ ചേർത്താലേ ആകു. പിതാമഹനായ ശ്രീകൃഷ്ണദ്വൈപായന വ്യാസൻ കർത്താവും പൌത്രനായ ജനമേജയൻ ശ്രോതാവും

ആയിട്ടുള്ള ഈ ഭാരതേതിഹാസത്തിൽ പ്രധാനകഥ ദേവാംശ സംഭൂതരായ് ഉത്തമനായകരായ പിതാക്കളായുള്ള ധർമ്മപുത്രാദികളുടേയും അസുരാംശ സംഭൂതരായ പ്രതിനായകരായ ദുര്യോധനാദികളുടേയും ആകുന്നു. സർവോപരി ശ്രീകൃഷ്ണപരമാത്മാവ് അദ്ധ്യക്ഷനായും വിജയിക്കുന്നു.

ദുർബുദ്ധിയായ ദുര്യോധനൻ ആദ്യമേതന്നെ ധൃതരാഷ്ട്രരോടു ദുർബോധനചെയ്തു പാണ്ഡവരെ അകററുവാൻ ശ്രമിച്ചു. അവരുടെ ബലവും തേജസ്സും കൊണ്ട് അവർക്ക് പിത്യമായ അവകാശം തടുക്കാൻ ആർക്കും സാദ്ധ്യമല്ലെന്നു ഭീഷ്മർ പറഞ്ഞു.

അതുതന്നെ വിദുരനും

"യച്ചാപ്യശക്യതാം തേഷാമാഹതുഃ പുരുഷർഷഭൌഃ
തത് തഥാ പുരുഷവ്യാഘ്ര യതഃ കൃഷ്ണസ്തതോ ജയം.
യച്ച സാമ്നൈവ ശക്യേത കാര്യം സാധയിതും നൃപ
കോ ദൈവശപ്തസ്തത്കാര്യം വിഗ്രഹേണ സമാചരേത്"

ആദിപർവം

എന്നീവിധം കൃഷ്ണസഹായത്തെ പുരസ്സരിച്ചു ദൃഢപ്പെടുത്തുന്നു.

ഒരു പ്രാവശ്യം തോററും ധർമ്മം തെററാതെ ധൃതരാഷ്ട്രനെ പ്രസാദിപ്പിച്ചു സ്വസ്ഥാനത്തേക്ക് പാണ്ഡവൻമാർ തിരിക്കവേ ഭീരുവായ ദുര്യോധനൻ:—

അർജ്ജുനേന സമോ ലോകേ നാസ്തിവീര്യ ധനുർദ്ധരഃ
അകാരാദീനി നാമാനി അർജ്ജുനത്രസ്തചേതസഃ
അശ്വാക്ഷരാമ്ബുജാശ്ചൈവ ത്രാസം സംജനയന്തി മേ
പുനർദ്ദീവ്യാമ ഭദ്രം തേ വനവാസായ പാണ്ഡവൈഃ

സഭാപർവം

അർജ്ജുനൻ എന്നു കരുതി അകാരാദി ശബ്ദ ശ്രവണം പോലും അസഹ്യമായിരിക്കുന്നു. അതിനാൽ പാണ്ഡവരെ വനത്തിലയക്കാനായി ഒന്നുകൂടി വ്യാജച്ചൂതു കളിക്കാനായി അനുവദിക്കണമെന്നു ധൃതരാഷ്ട്രരെ പ്രേരണ ചെയ്യുന്നു.

വനവാസത്തിൽ വച്ച് ഒരിക്കൽ പിപാസാപരവശനായ ധർമ്മപുത്രൻ ജലം കൊണ്ടുവരുവാനായി നകുലനെ പറഞ്ഞയ

ക്കവെ യക്ഷൻെറ പ്രശ്നങ്ങൾക്ക് മറുപടി പറയാതെ നകുലൻ വെള്ളം കുടിച്ച ഉടൻ മൃതനായി വീഴുന്നു. അത് തുടർന്ന് സഹദേവാർജ്ജുന ഭീമന്മാരും പതിതരായി. ധർമ്മപുത്രൻ വിവരം അറിഞ്ഞ് ചെല്ലവേ യക്ഷപ്രശ്നങ്ങൾക്ക് ഉത്തരം പറയുന്നു. ആ കൂട്ടത്തിൽ — "കിം സ്വിത് ധർമ്മഃ പരം ലോകേ" എന്നിത്യാദി ചോദ്യത്തിന്,

"ആനൃശംസ്യം പരം ധർമ്മഃ"

എന്നു തുടങ്ങിയ ഉത്തരം കേട്ട് യക്ഷൻ പ്രീതനായി മൃതരായ സഹോദരരിൽ ഒരാളെ ഇഷ്ടംപോലെ ജീവിപ്പിക്കാൻ സമ്മതിക്കുന്നു. അതിന് നകുലനെ ആവശ്യപ്പെടുന്നു. നേരെ സഹോദരരായ കൗന്തേയരുള്ളപ്പോൾ നകുലനെ ആവശ്യപ്പെടാനെന്തു കാരണം എന്ന് വീണ്ടും യക്ഷൻെറ ചോദ്യത്തിന്:—

ആനൃശംസ്യം ചികീർഷാമി നകുലോ യക്ഷ ജീവതു
കുന്തീ ചൈവ തു മാദ്രീ ച ദേവ ഭാര്യേ തു പിതുർമ്മമ
ഉഭേ സപുത്രേ സ്യാതാം വൈ വിശേഷോ നാസ്തി മേ തയോഃ

വനപർവം.

എന്ന് ധർമ്മപുത്രൻ മറുപടി പറഞ്ഞു. അനൃശംസ്യം അനുഷ്ഠിക്കുകയും തദ്ബലത്താൽ:—

യസ്യ തേ ƒർത്ഥാച്ച കാമാച്ച ആനൃശംസ്യം പരം മതം
തസ്മാത്തേ ഭ്രാതരഃ സർവേ ജീവന്തു ഭരതർഷഭ

വനപർവം.

എന്നീവിധം യക്ഷാനുഗ്രഹം കൊണ്ട് എല്ലാ ഭ്രാതാക്കളേയും ജീവിതരായിക്കാണുകയും ചെയ്യുന്നു. അജ്ഞാതവാസം കഴിയും മുമ്പേ ദൂതമുഖേന യുധിഷ്ഠിരാദികൾ വെളിവായിപ്പോയി എന്ന് ദുര്യോധനൻ ശഠിക്കുമ്പോൾ ഭീഷ്മർ:—

"തീർണ്ണപ്രതിജ്ഞേന ധനഞ്ജയേന
വിഷ്ഫാരിതാ ഗാണ്ഡിവമാർഗമദ്ധ്യേ
നേച്ഛന്ത്യസത്യേന സുരേന്ദ്രലോകം
പാണ്ഡോസ്സുതാഃ ബ്രഹ്മണശ്ചാപി ലോകം."

എന്നിങ്ങനെ പാണ്ഡവരുടെ സത്യനിഷ്ഠയെ വ്യക്തമാക്കുന്നു. പാണ്ഡവന്മാർക്ക് ഭഗവാൻ കൃഷ്ണനോടുള്ള ഭക്തിയും ഭഗവാൻ കൃഷ്ണന് അവരോടുള്ള വാത്സല്യവും—

പാണ്ഡവാ:—

തവ കൃഷ്ണ പ്രസാദാദ്വൈ വർഷാണ്യേതാനി സർവശഃ
ഉഷിതാഃ സ്മോ ജഗന്നാഥ ത്വം നാഥോ നോ ജനാർദ്ദന
കൃഷ്ണാ ച ദേവകീപുത്രം വ വന്ദേ പാദയോസ്തദാ.

കൃഷ്ണഃ—

മാ ശോകം കുരു കല്യാണി ധാർത്തരാഷ്ട്രാൻ സമാഹിതാൻ
അചിരാദ്ഘാതയിത്വാഹം പാർത്ഥേന സഹിതഃ ക്ഷിതിം
യുധിഷ്ഠിരായ ദാസ്യാമി യാതു തേമനസോജ്ജ്വരഃ

വിരാടപർവം.

എന്നീ പംക്തികളിൽ നിന്ന് സ്പഷ്ടവുമാകുന്നു. ഉദ്യോഗ പർവത്തിൽ ശ്രീകൃഷ്ണൻ പാണ്ഡവർക്കുവേണ്ടിയും പൊതുവെ ക്ഷേമത്തിനായും നടത്തുന്ന ദൂത് പ്രത്യേകം ദൃഷ്ടിവെയ്ക്കേണ്ട ഭാഗമാണ്. ശ്രീകൃഷ്ണനെ ദുര്യോധനൻ ഊണിന് ക്ഷണിക്കുമ്പോഴ ശ്രീകൃഷ്ണൻ മറുപടി പറയുന്നത്:—

സമ്പ്രീതി ഭോജ്യാന്യന്നാനി ആപദ്ഭോജ്യാനി വാ പുനഃ
ന ച സമ്പ്രീയസേ രാജൻ ന ചൈവാപദ്ഗതാ വയം
ദ്വിഷദന്നം ന ഭോക്തവ്യം ദ്വിഷന്തം നൈവ ഭോജയേത്
പാണ്ഡവാൻ ദ്വിഷസേ രാജൻ മമ പ്രാണാഹി പാണ്ഡവാഃ
യസ്താൻ ദ്വേഷ്ടി സ മാം ദ്വേഷ്ടി യസ്താ നനു സമാ മനു
ഐകാത്മ്യ മാം ഗതം വിദ്ധി പാണ്ഡവൈർധർമ്മചാരിഭിഃ

ഉദ്യോഗപർവം

സഭയിൽ പ്രവേശിച്ച് ഭഗവാൻ ധൃതരാഷ്ട്രനോട് പറയുന്നത്:—

തേ പുത്രാസ്തവ കൗരവ്യ ദുര്യോധനപുരോഗമാഃ
ധർമ്മാർത്ഥൗ പൃഷ്ഠതഃ കൃത്വാ പ്രചരന്തി നൃശംസവത്
സേയമാപന്മഹാഘോരാ കുരുഷ്വേവ സമുത്ഥിതാ
ഉപേക്ഷ്യമാണാ കൗരവ്യ പൃഥിവീം ഘാതയിഷ്യതി
ശക്യാ ചേയ ശമയിതും ത്വംചേദിച്ഛസി ഭാരത
ത്വയ്യ ധീനഃ ശമോ രാജൻ മയിചൈവവ ശാംപതേ
പുത്രാൻ സ്ഥാപയ കൗരവ്യ സ്ഥാപയിഷ്യാമ്യഹം പരാൻ
പിത്ര്യം തേഭ്യഃ പ്രദായാംശം പാണ്ഡവേഭ്യോ യഥോചിതം
തതഃ സപുത്രഃ സിദ്ധാർത്ഥൊ ഭുംക്ഷ്വ ഭോഗാൻ പരന്തപ,

ഉദ്യോഗപർവം

ഇതുകേട്ട് ദുര്യോധനനോട് ഉപദേശിക്കുവാൻ ധൃതരാഷ്ട്രർ ആവശ്യപ്പെടുന്നതനുസരിച്ച് ഭഗവാൻ ദുര്യോധനനോട് ഉപദേശിക്കുന്നത്:—

"ദുര്യോധന നിബോധേദം മദ്വാക്യം കുരുസത്തമ
ശമാർത്ഥം തേ വിശേഷേണ സാനുബന്ധസ്യ ഭാരത
രോചതേ തേ പിതുസ്താത പാണ്ഡവൈഃ സഹസംഗമഃ
സാമാത്യസ്യ കുരുശ്രേഷ്ഠ തത്തുഭ്യം താത രോചതാം
മാ താത ശ്രിയമായാന്തി മവമംസ്ഥാഃ സമുദ്യതാം
അർദ്ധം പ്രദായ പാർത്ഥേഭ്യോ മഹതീം ശ്രിയമാപ്നുഹി"

ദുര്യോധനന്റെ മറുപടി:—

ഭക്ത്‌ഗിവാദേന പാർത്ഥാനാ മകസ്മാത് മധുസൂദന
ഭവാൻ ക്ഷത്താ ച രാജാ ചാപ്യാചാര്യോ വാ പിതാമഹഃ
മാമേവ പരിഗർഹന്തേ നാന്യം കഞ്ചന പാണ്ഡവം
രാജ്യാം ശശ്വാപ്യനുജ്ഞാതോ യോ മേ പിത്രാ പുരാഭവത്
ന സ ലഭ്യഃ പുനർജാതു മയി ജീവതി കേശവ
യാവദ്ധി തീക്ഷ്ണയാ സൂച്യാ വിദ്ധ്യേദഗ്രേണ കേശവ
താവദപ്യപരിത്യാജ്യം ഭൂമേർനഃ പാണ്ഡവാൻ പ്രതി

ഇതുകേട്ട് ഭഗവാൻ കോപിഷ്ടനായതു കണ്ടിട്ട് ദുര്യോധനൻ ഭഗവാനെ ഹിംസിക്കാനാരംഭിക്കവെ ഭഗവാൻ മറുപടി പറകയും പ്രദർശിപ്പിക്കയും ചെയ്ത യോഗമഹിമ:—

"ഏകോഹമിതി യന്മോഹാന്മന്യസേ മാം സുയോധന
പരിഭൂയ സുദുർബുദ്ധേ! ഗ്രഹീതും മാം ചികീർഷസി
ഇഹൈവ പാണ്ഡവാഃ സർവേ തഥൈവാന്ധകവൃഷ്ണയഃ
ഇഹാദിത്യാശ്ചരുദ്രാശ്ച വസവശ്ച മഹർഷിഭിഃ
ഏവമുക്ത്വാ ജഹാസോച്ചൈഃ കേശവഃ പരവീരഹാ
തസ്യ സംസ്മയതഃ ശൌരേർവിദ്യുദ്രൂപാ മഹാത്മനഃ
യുഗപച്ച വിനിഷ്പേതുഃ സാക്ഷാത് സർവാസ്തു ദേവതാഃ"

ഉദ്യോഗപർവം.

മാതാവായ കുന്തി കർണ്ണനെ സ്വാധീനപ്പെടുത്തി സ്വപക്ഷത്തിൽ ചേർക്കുവാൻ ശ്രമിച്ചിട്ടും അതിന് വഴിപ്പെടാതെ കർണ്ണൻ തന്റെ സ്വാമിഭക്തിയാൽ ദൃഢമായി നിൽക്കുന്ന സന്ദർഭം:—

കർണ്ണൻ കുന്തിയോട്:—

"ന വൈ മഹിതം പൂർവം മാതൃവച്ഛേഷ്ടിതം ത്വയാ
സാ മാം സംബോധയസ്യദ്യ കേവലാത്മഹിതൈഷിണീ
പാണ്ഡവാൻ യദിഗച്ഛാമി കിം മാം ക്ഷത്രം വദിഷ്യതി
ഉപനഹ്യ പരൈർവൈരം യേമാം നിത്യമുപാസതേ
നമസ്ക്കുർവന്തി ച കഥം തേഷാം ഛിന്ദ്യാം മനോരഥം
ധൃതരാഷ്ട്രസ്യ പുത്രാണാ മർത്ഥേ യോത്സ്യാമി തേ സുതൈഃ
ബലം ച ശക്തിം ചാസ്ഥായ നവൈ ത്വയ്യനൃതം വദേ
സംഗ്രാമേ ന ഹനിഷ്യാനി തേ സുതാനർജ്ജുനാദൃതേ
ന തേ ജാതു ന ശിഷ്യന്തി പുത്രാഃ' പഞ്ച യശ ി നി
നിരർജ്ജുനാ സകർണ്ണാ വാ സാർജ്ജുനാ വാ ഹതേ മയി"

ഉദ്യോഗപർവം.

ഭയങ്കരമായ കൌരവസൈന്യവും തത്രാപി കുരുവൃദ്ധനായ പിതാമഹനേയും കണ്ടിട്ട് യുധിഷ്ഠിരൻ ശങ്കിച്ച് അർജ്ജുനനോട് ജയസന്ദേഹത്തെ അവതരിപ്പിക്കവേ ധർമ്മനിഷ്ഠനായ അർജ്ജുനന്റെ മറുപടി:—

ന തഥാ ബലവീര്യാഭ്യാം ജയന്തി വിജിഗീഷവഃ
യഥാ സത്യാനൃംശസ്യാഭ്യാം ധർമ്മേണൈവോദ്യമേന ച
ത്യക്ത്വാ ധർമ്മം തഥാസർവൈ ധർമ്മം ചോത്തമമാശ്രിതഃ
യുദ്ധ്യധ്വമനഹങ്കാരാ യതോ ധർമ്മ സ്തതോ ജയഃ
ഏവം രാജൻ വിജാനീഹി ധ്രുവോസ്മാകം രണേജയഃ
യഥാ തു നാരദഃ പ്രാഹ യതഃ കൃഷ്ണസ്തതോ ജയഃ
ഗുണഭൂതോ ജയഃ കൃഷ്ണേ പൃഷ്ഠതോഭ്യേതി മാധവഃ

ഉദ്യോഗപർവ്വം

ഈ ഘട്ടത്തിൽ ദ്രോണർ പറയുന്നത്:-

"ധ്രുവസ്തേ വിജയോ രാജൻ യസ്യ മന്ത്രീ ഹരിസ്തവ
യതോ ധർമ്മ സ്തത കൃഷ്ണോ യതഃ കൃഷ്ണ സ്തതോ ജയഃ"

ഭീഷ്മപർവം

*ഈ ഭീഷ്മപർവത്തിലാണ് ലോകപ്രസിദ്ധമായ ഭഗവദ്-ഗീത. അസ്ത്രവിദ്യാപരമാചാര്യരായ ദ്രോണർ ശസ്ത്രം താഴെ

---

*ഭഗവദ്ഗീതാ വിഷയത്തെക്കുറിച്ച് പ്രത്യേകം അദ്ധ്യായം ചേർക്കുന്നുണ്ട്.

വച്ചല്ലാതെ പാണ്ഡവർക്ക് ജയമില്ല; പുത്രനായ അശ്വത്ഥാമാവ് ജീവിച്ചിരിക്കും വരെ മൂപ്പർ ശസ്ത്രം താഴത്തുവയ്ക്കുകയും ഇല്ല എന്നുവന്നപ്പോൾ ഭീമൻ, അശ്വത്ഥാമാവെന്ന ഗജത്തെ വധിക്കുകയും "അശ്വത്ഥാമാഹതഃ" എന്ന് ധർമ്മപുത്രർ പറയുകയും ചെയ്തു. ദ്രോണർ അജാതശത്രുവിന്റെ വചനം കേട്ടു ശസ്ത്രസന്യാസം ചെയ്തുവത്രെ. ധർമ്മപുത്രരെ കൊണ്ട് ഇത് പറയിക്കുവാൻ ശ്രീകൃഷ്ണൻ നന്നേ കുഴങ്ങി; ഒടുവിൽ:—

അനൃതം ജീവിതസ്യാർത്ഥേ വദന്നസ്പൃശ്യതേഽനൃതൈഃ

എന്നു ധർമ്മജീവിതരക്ഷക്കായി പറയേണ്ടിവന്നാൽ അനൃതം പാപമാകയില്ലെന്നുപദേശിച്ചുപോൽ. ജയദ്രഥന്റെ ശിരച്ഛേദത്തിനായി അസമയത്തിൽ സൂര്യബിംബം മറച്ചതും അർജ്ജുനന്റെ ശിരസ്സിനു വിട്ടതായ കർണ്ണാസ്ത്രം ശിരസ്ഥമായ തലപ്പാവിൽ ലാക്കാക്കി അഞ്ചു വിരൽപാട് രഥം താഴ്ത്തിയതും മററും യോഗേശ്വരനായ ശ്രീകൃഷ്ണന്റെ കരുണാവിലാസത്തിന് പ്രത്യക്ഷോദാഹരണമാകുന്നു. രൌദ്രമായ അസ്ത്രം വീണ്ടും സന്ധാനം ചെയ്ത അർജ്ജുനനായി അയക്കാൻ നോക്കവേ കർണ്ണരഥത്തിന്റെ ചക്രം ഭൂമിയിൽ അല്പം താണപ്പോൾ കർണ്ണൻ യുദ്ധധർമ്മം അനുസരിച്ച് അല്പം ക്ഷമിക്കാനായി അർജ്ജുനനോട് അപേക്ഷിക്കുന്നു. ഈ സന്ദർഭത്തിൽ ഇതിനു മുമ്പിൽ ഇവർക്ക് ആപത്തുണ്ടായ ഘട്ടത്തിൽ നിന്റെ ധർമ്മദൃഷ്ടി എവിടെപ്പോയി എന്നു ഭഗവാൻ ചോദിക്കുന്ന സന്ദർഭം:—

"വനവാസേ വ്യതീതേ ച കർണ്ണ വർഷേ ത്രയോദശേ
ന പ്രയച്ഛസി യദ്രാജ്യം ക്വ തേ ധർമ്മസ്തദാഗതഃ
യദ്ഭീമസേനം സർപ്പൈശ്ച വിഷയുക്തൈശ്ച ഭോജനൈഃ
ആചരത്ത്വന്മതേ രാജൻ ക്വ തേ ധർമ്മസ്തദാഗതഃ
യദാ രജസ്വലാം കൃഷ്ണാം ദുശ്ശാസനവശേസ്ഥിതാം
സഭായാം പ്രാഹസഃ കർണ്ണ! ക്വ തേ ധർമ്മസ്തദാഗതഃ"

ഗതിയില്ലാതെയായപ്പോൾ ഏകശേഷനായ ദുര്യോധനൻ ധർമ്മപുത്രനായി രാജ്യം വിട്ടുകൊടുക്കാമെന്നായിട്ടും ധർമ്മയാചനാവേളയിൽ താരാത്തതുകൊണ്ട് കൃഷ്ണാപമാനം മുതലായ അനിഷ്ടം നടന്നതുകൊണ്ടും ഭീമനാൽ ഹതപ്രായനായി

ഭൂമിയിൽ പതിച്ചു കിടക്കുന്നു. ആ അവസരത്തിൽ ശ്രീകൃഷ്ണൻ:-

"ലോഭേനാതിബലേന ത്വം തൃഷ്ണയാ ച വശീകൃതഃ
കൃതവാനസ്യ കാര്യാണി വിപാകസ്തസ്യ ഭുജ്യതാം"

എന്നു ദുര്യോധനനോട് പറയവേ അപ്പോഴും വീരമാനിയായ അവൻ:-

യദ്ദ്രഷ്ടം ക്ഷത്രബന്ധൂനാം സ്വധർമ്മമനുപശ്യതാം
തദിദം നിധനം പ്രാപ്തം കോന്നു സ്വന്തിതരോമയാഃ
സസുഹൃൽ സാനുബന്ധശ്ച സ്വർഗം ഗന്താഹമച്യുത
യൂയം ഗർഹിതസങ്കല്പാഃ ശോചന്തോ വർത്തയിഷ്യഥ"

ശല്യപർവം.

എന്നിങ്ങനെ ക്ഷത്രധീരനായിത്തന്നെ കാണപ്പെടുന്നു. ദുര്യോധനന്റെ നിര്യാണശേഷം അഭിഷിക്തനായ ധർമ്മപുത്രൻ ശ്രീകൃഷ്ണനോട്:-

വയം രാജ്യമനുപ്രാപ്താഃ പൃഥിവീ ച വശേ സ്ഥിതാ
തവ പ്രസാദാദ് ഭഗവംസ്ത്രീലോകഗതവിക്രമ

എന്ന് സന്തോഷം ഭാവിച്ചതിന് കൃഷ്ണൻ മൗനം ദീക്ഷിച്ചിരിക്കുന്നു. അതിന് കാരണം ശരശയനഗതനായ ഭീഷ്മരുടെ അടുക്കൽ മനസ്സു പതിപ്പിച്ചതിനാലാണ് എന്നും, ലബ്ധമായ അവസരമുപേക്ഷിക്കാതെ വേഗേന ചെന്ന് ധർമ്മോപദേശം കേട്ടു വരണം എന്നും പറഞ്ഞ് കൃഷ്ണൻ ധർമ്മപുത്രാദികളോടുകൂടി അവിടെച്ചെല്ലുകയും ഭീഷ്മർ ധർമ്മോപദേശം ചെയ്ത് അനുഗ്രഹിക്കുകയും ചെയ്യുന്നു. ശാന്തിപർവവും അനുശാസന പർവ്വത്തിലേ ചില ഭാഗവും ഈ ഉപദേശംകൊണ്ട് അലംകൃതമായിരിക്കുന്നു.

"പുത്രാ ഇവ പിതുർഗേഹേ വിഷയേ യസ്യ മാനവാഃ
നിർഭയാ വിചരിഷ്യന്തി സ രാജാ രാജസത്തമഃ
ധർമ്മേണ നിധനം ശ്രേയോ ന ജയഃ പാപകർമ്മണാ
ധർമ്മഃ സനാതനഃ സത്യം സത്യം ബ്രഹ്മ സനാതനം
സത്യം യജ്ഞഃ പരം പ്രോക്തം സർവം സത്യേ പ്രതിഷ്ഠിതം
യദാ സംഹരതേ കാമാൻ കൂർമ്മോങ്ഗ്യാനീവ സർവശഃ

തദാത്മജ്യോതിരാത്മശരീരാത്മന്യേവ പ്രസീദതി
അദ്യൈവ കുരു യച്ഛ്രേയോ മാ ത്വാം കാലോ ഽത്യഗാദയം.
അകൃതേഷ്വേവ കാര്യേഷു മൃത്യുർവൈ സമ്പ്രകർഷതി.
അമൃതം ചൈവ മൃത്യുശ്ച ദ്വയം ദേഹേ പ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യേനാപദ്യതേ ഽമൃതം
സത്യം ബ്രഹ്മ തപഃ സത്യം സ്വർഗ്ഗം സത്യേന ഗച്ഛതി
അനൃതം തമസോ രൂപം തമസാനീയതേ ഹ്യധഃ
സ്വർഗ്ഗഃ പ്രകാശ ഇത്യാഹുർന്നരകം തമ ഏവ ച
വേദസ്യോപനിഷത് സത്യം സത്യസ്യോപനിഷദ് ദമഃ
ദമസ്യോപനിഷന്മോക്ഷ ഏതത് സർവാനുശാസനം''

ശാന്തിപർവം.

അഗാധേ വിമലേ ശുദ്ധേ സത്യതീർത്ഥേ ധൃതിഹ്രദേ
സ്നാതവ്യം മാനസേ തീർത്ഥേ സത്യമാലംബ്യ ശാശ്വതം
ശോകസ്ഥാനസഹസ്രാണി ദുഃഖസ്ഥാനശതാനി ച
ദിവസേ ദിവസേ മൂഢമാവിശന്തി ന പണ്ഡിതം
സുഖമേകാന്തതോ നാസ്തി ശക്രസ്യാപി ത്രിവിഷ്ടപേ
ക്ഷയാന്താ നിചയാഃ സർവേ പതനാന്താഃ സമുച്ഛ്രയാഃ
സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം
ജായമാനാംശ്ച സമ്പ്രേക്ഷ്യ മ്രിയമാണാംസ്തഥൈവ ച
ന സംവേഗോസ്തി ചേത് പുംസഃ കാഷ്ഠലോഷ്ഠസമോഹി സഃ
ഉപായോ ഽയം പരപ്രാപ്തൌ പരമഃ പരികീർത്തിതഃ
പാലയ ത്വം പ്രജാഃ സർവാഃ കൃഷ്ണസ്തേ ഽസ്തുപരായണഃ''

അനുശാസനപർവം.

മഹാഭാരതകഥയെ സംഗ്രഹിച്ചു ഇങ്ങനെ ഒരു ശ്ലോകം പ്രാചീനമായി കാണുന്നു:-

ആദൌ പാണ്ഡവധാർത്തരാഷ്ട്രജനനം ലാക്ഷാഗൃഹേ ദാഹനം
ദ്യൂതം ശ്രീഹരണം വനേ വിഹരണം മാത്സ്യാലയേ വർത്തനം
ലീലാഗോഗ്രഹണം രണേ വിഹരണം സന്ധിക്രിയാജൃംഭണം
പശ്ചാദ്ഭീമസുയോധനാദിനിധനം ഹ്യേതന്മഹാഭാരതം

ശ്രീമഹാഭാരതം വേണ്ടുംവിധം അർത്ഥമാക്കേണ്ടത് ''ഭക്ത്യാ യുക്ത്യാ വിഭക്ത്യാച'' ആയിരിക്കണമെന്ന് പഴമക്കാർ

പറഞ്ഞിരിക്കുന്നു. മഹാഭാരതത്തിൽ സ്മരിക്കയെങ്കിലും ചെയ്തിട്ടില്ലാത്ത ഒരു വിഷയം ആര്യവിജ്ഞാനഭണ്ഡാഗാരത്തിൽ ഇല്ല തന്നെ. മന്ത്രബ്രാഹ്മണാരണ്യകോപനിഷത്തുകളിൽ ഉൾപ്പെട്ടിട്ടുള്ള പ്രധാനമായ സകല പാഠങ്ങളും ഉപഖ്യാനാദിസഹിതം അവിടവിടെ ആയി മഹാഭാരതത്തിൽ ഗുമ്ഫനം ചെയ്തിട്ടുണ്ട്.

ഈ ഗ്രന്ഥം ചില മഹാരാജാക്കന്മാരുടെ വെറും ഒരു ചരിത്രമാണെന്നു വിചാരിച്ചു ദർശിച്ചാൽ അതൊരു മഹാപാപമാണെന്നുപറയാൻ യാതൊരു മടിയും ഇല്ല. ശ്രീമാൻ സി. വി. രാമൻപിള്ളയവർകളുടെ മാർത്താണ്ഡവർമ്മയിൽ എത്രത്തോളം ചരിത്രം ഉണ്ടോ അത്രത്തോളം ചരിത്രമേ ഭാരതത്തിൽ ഉള്ളു. യാഗശാലയിൽ കേറിച്ചെന്നതിനു പട്ടിക്കുട്ടിയെ തല്ലിയ കാരണംവെച്ചു തള്ളപ്പട്ടി (സരമ) ശപിക്കുന്നതുമുതൽ പട്ടിയെക്കേറ്റി സ്വർഗത്തേയ്ക്കു കൊണ്ടുപോകാൻ ഭാവിക്കുന്ന ഭാഗംവരെ കഥാസ്വരൂപങ്ങൾ പ്രായേണ അസംഭാവ്യജാതികളാണ്. ശ്രീശങ്കരഭഗവത്പാദർ അരുളിച്ചെയ്തപോലെ അഗ്നി തൊട്ടാൽ തണുക്കുമെന്ന് ശ്രുതിശതങ്ങൾ ഘോഷിച്ചാലും അനുഭവപ്രാമാണ്യം ഉണ്ടാകുന്നതല്ല. ആര്യൻമാരുടെ പ്രൗഢഗ്രന്ഥങ്ങളിൽ അസംഭാവ്യമായ കഥകൾ കണ്ടാൽ അവയെ അർത്ഥവാദരൂപമായി കരുതി അവിടെനിന്നും വ്യംഗ്യമായിക്കിട്ടുന്ന തത്ത്വം മനസ്സിലാക്കിക്കൊള്ളണമെന്നുള്ള മഹാൻമാരുടെ ഉപദേശം ആലോചിച്ച് ദർശിക്കുമ്പോൾ മനുഷ്യജീവിതത്തെ നന്നാക്കുവാനുള്ള ഏകധർമ്മോപദേശശാസ്ത്രമാണ് മഹാഭാരതം എന്നു കാണാം. ഈ മഹാഭാരതം കാമക്രോധാദിദോഷങ്ങളെ ത്യജിച്ച് ജയം നേടുവാനുള്ള ഉപായമാകയാലാണ് 'ജയ' നാമധേയം ഈ മഹാഗ്രന്ഥത്തിനേർപ്പെട്ടത്. ഇങ്ങനെ വേണ്ടവിധം ദർശിക്കുന്നതിലേക്കായി ഇതിലെ പ്രധാന പാത്രങ്ങളുടെ വ്യംഗ്യാർത്ഥകല്പന സൂചിപ്പിക്കാം.

ഇത് ഓർമ്മിച്ചുകൊണ്ടു വായിച്ചാൽ ഭാരതത്തിന്റെ ഘടനാസൌന്ദര്യവും ഉപദേശമഹിമയും സുഖമായി മനസ്സിലാക്കാം. ധൃതരാഷ്ട്രർ (രാഷ്ട്രം ധരിച്ചവർ) കണ്ണു കാണാൻ പാടില്ലായ്ക അവിവേകം; ലോകത്തെ വഹിച്ചുകൊണ്ട് പോകുന്ന അവിവേകമാണിയാൾ. അദ്ദേഹത്തിന്റെ മക്കൾ ദുര്യോധനാദികൾ കലി മുതലായവയുടെ (കലിശബ്ദം പ്രേരണാർത്ഥകമായ

കലി ധാതുനിഷ്പന്നമാകയാൽ (പ്രേരകന്മാരുടെ) അംശഭേ രാകുന്നു. അഥവാ പ്രപഞ്ചപ്രേരകരായ കാമാദികളുടെ രൂപീ കരണമാകുന്നു ഇവർ. പാണ്ഡവന്മാർ (പണ്ഡം അദ്ധ്യാത്മവിഷയാ ബുദ്ധിഃ യേഷാംതേ) എന്ന വ്യുത്പത്തിയാൽ സദ്ഗതിക്ക് ഒഴിച്ചുകൂടാത്തതായ പഞ്ചകോശങ്ങൾ ആകുന്നു. 'ആത്മാ വൈ പുത്രഃ' എന്ന രീതിയിൽ ധർമ്മപുത്രർ ധർമ്മൻ തന്നെ യാകുന്നു; (ധരിക്കുന്നത്) അന്നമയ കോശം-ജഡസ്വരൂപം മററു കോശങ്ങൾക്ക് ആധാരഭൂതം ആകുന്നു. ജഗത്പ്രാണനായ വായുവിൻെറ പുത്രൻ ഭീമൻ പ്രാണമയകോശം, ജീവസ്വരൂപം, ഇന്ദ്രിയനാഥനായ മനസ്സിൻെറ (ഇന്ദ്രന്റെ) പുത്രനായ അർജ്ജുനൻ മനോമയകോശം. ഈ മൂന്നും പിണ്ഡാത്മകമായ ഭൗതികാവലംബി യാകയാൽ ഇവർ മൂന്നുപേരും പൃഥാ എന്നുകൂടിപ്പേരുള്ള കുന്തിയുടെ മക്കളാക്കിയിരിക്കുന്നു. പൃഥാ (പൃഥിവി) കുന്തീ (പൃഥിവ്യാത്മകം കുശബ്ദത്തിന് പൃഥിവീ എന്നർത്ഥമു ണ്ടല്ലോ) മാദ്രിപുത്രന്മാർ നകുലൻ (നഃ വിജ്ഞാനം; കുലം ആശ്രയം) വിജ്ഞാനമയകോശം സഹദേവൻ (സ്വയം പ്രകാശ മായ ആനന്ദമയകോശം) ഇവർ അശ്വിനീപുത്രന്മാർ അശ്വിനി ദേവർ രണ്ടുപേരും സൂര്യോദയത്തിന് മുമ്പ് പ്രകാശിക്കുന്നവരും ഒരാൾ അർത്ഥദാതാവും മറേറയാൾ ആനന്ദദാതാവും ആകുന്നു

പരമാത്മജ്ഞാനം (സൂര്യോദയം) ഉണ്ടാകുന്നതിന് ഉദയം ചെയ്യേണ്ടതായ ജ്ഞാനവിജ്ഞാനസ്വരൂപരാണ് ഇവർ. കുന്തിക്ക് തന്നെ സൂര്യനിൽ ജനിച്ച മറെറാരു പുത്രനാണ് കർണ്ണൻ; അഹ ങ്കാരരൂപി. അഞ്ചുകോശങ്ങളും പൃഥഗ്ഭാവമായിട്ടുള്ള ബോധം വരാതെ ആകപ്പാടെ ഒന്നായി വച്ചുകൊണ്ടിരുന്ന മമതാരൂപിണി യായ ശക്തിതന്നെ കൃഷ്ണാ എന്നു പേരുള്ള പാഞ്ചാലി ശ്രീകൃഷ്ണ ഭഗവാൻ-സർവ്വവും തന്നിലേക്ക് ആകർഷിക്കുന്ന. പരമാത്മാവ് വിഷ്ണുവിൻെറ സംഹാരവേഷം മഹാഭാരത ത്തിൽ മാത്രമേയുള്ളു. ധർമ്മകർമ്മ ക്ഷേത്രമായ ഈ ശരീരത്തിൽ ദൈനംദിനം സകല മനുഷ്യരും ഒന്നുപോലെ അനുഭവിച്ചു വരുന്നതായ പഞ്ചകോശങ്ങളും കാമക്രോധാദികളും തമ്മിലുള്ള യുദ്ധവർണ്ണനയാണ് മഹാഭാരതത്തിലെ ഇതിവൃത്തം. ദോഷം ഏൽപ്പെടാതെ ഏതുവിധം പതിച്ചാലാണ് പഞ്ചകോശങ്ങൾക്ക് സമുന്നതിയെന്നു നേരെ ഉപദേശമായിട്ടും നിന്ദാസ്തുത്യാദികൾ കൊണ്ട് ഗ്രന്ഥമേണയും ഗ്രഹിപ്പിക്കുന്നു ഈ വക ദൃഷ്ട്യാ

വേണം ആളുകൾ ഈ ഗ്രന്ഥത്തെ പരിശീലിക്കുവാൻ ഈ വിധം ധർമ്മതത്ത്വങ്ങളടങ്ങിയിട്ടുള്ള ഈ ഗ്രന്ഥത്തെ ജ്ഞാന ദൃഷ്ടിയോടുകൂടി ശ്രദ്ധിച്ചാലെ വ്യക്തമാകു എന്നുള്ളതി ലേക്ക് താഴെ കൊടുത്തിരിക്കുന്നമാതിരിയുള്ള ശ്ലോകങ്ങൾ സാക്ഷ്യം വഹിക്കുന്നു:—

കാനീനസ്യ മുനേഃ സ്വബാന്ധവവധൂ വൈധവ്യവിധ്വംസിനഃ
സംജാതാഃ കില ഗോളകസ്യതനയാഃ കുണ്ഡഃ സ്വയം പാണ്ഡവഃ
തേ പഞ്ചാപി സമാനയോനിരതയസ്തേഷാം പുനഃ കീർത്തനം
പുണ്യം പാപഹരം വദന്തി മുനയോ ധർമ്മസ്യ സൂക്ഷ്മാഗതിഃ

അഖിലപാപക്ഷയകരം എന്നു സുപ്രസിദ്ധമായ വിഷ്ണു സഹസ്രനാമം മഹാഭാരതം അനുശാസനപർവത്തിൽ അന്തർ ഭൂതമായ ഒരു ഭാഗമാണ്. ഇ മന്ത്രം ജപിച്ച് തീർത്ഥം സേവി ക്കുക, സാളഗ്രാമാഭിഷേകം ചെയ്യുക, ഇതിലെ ഓരോ നാമം കൊണ്ടും വിഷ്ണുപൂജ സഹസ്രനാമം (കാലുകഴുകിച്ചൂട്ട്) നടത്തുക എന്നീ മൂന്ന് പ്രയോഗങ്ങളും പ്രചുര പ്രചാരങ്ങ ളാണ്. സഹസ്രനാമജപം നിത്യമായി. അനുഷ്ഠിക്കുന്നവർ ധാരാളം ഉണ്ട്. ഇതുകൂടാതെ പരമോത്തമോപദേശങ്ങൾ അടങ്ങിയ അനവധി ഘട്ടങ്ങൾ ഈ ഭാരതത്തിലുണ്ട്. സനത് സുജാതീയം, വിദുരവാക്യം, ഭഗവദ്ഗീത, ഭീഷ്മോപദേശം മുതലായ അനർഘരത്നങ്ങൾ ആണ് ഇതിന് ഉദാഹരണങ്ങൾ.

പാഠത്തിൻെറ യോഗ്യതകൊണ്ട് ശ്രീശങ്കരഭഗവത്പാദർ പോലും അവയെ സ്മൃതിപ്രമാണമായി ഉദാഹരിച്ചുവരുന്നു. ഉപനിഷത്ത് മുതലായ വേദാന്തഗ്രന്ഥങ്ങൾ പരമതത്ത്വങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങൾ തന്നെ. എന്നാൽ അവ ലോകത്തിൻെറ നാനാവസ്ഥകൾക്കനുസരിച്ച് ഏതുവിധമാണം ആ പാഠങ്ങളെ പ്രയോഗിക്കേണ്ടതെന്നു പഠിപ്പിക്കുന്നില്ല. ഈ സംഗതി ഭാരതം ഒന്നു മാത്രമേ ശ്രദ്ധവെച്ചു പഠിപ്പിക്കുന്ന തായുള്ളു.

# അദ്ധ്യായം 40

# ഹരിവംശം

ഹരിവംശം ഭാരതത്തിൽ അന്തർഭവിച്ച ഒടുവിലത്തെ ഒരു പർവമാണെന്ന് ചിലർ അഭിപ്രായപ്പെടുന്നതായി പറഞ്ഞു വല്ലൊ. ഇതിൽ ഹരിവംശപർവം, വിഷ്ണുപർവം, ഭവിഷ്യ പർവം എന്ന് മൂന്ന് പർവ്വങ്ങൾ ഉണ്ട്. അതിൽ ഒന്നാമത്തേ തിൽ ആദിസർഗകഥനം മുതൽ നാരദസംവാദം വരെയും രണ്ടാ മത്തേതിൽ കംസവധാരംഭം മുതൽ ഉഷാഹരണം വരെയും മൂന്നാ മത്തേതിൽ പാണ്ഡവവംശ പ്രതിഷ്ഠ മുതൽ ത്രിപുരവധം വരെയും അനേകം വൃത്താന്തങ്ങൾ ഉപാഖ്യാനരൂപേണ വിവരി ച്ചിരിക്കുന്നു. ഇത് രാമായണ ഭാഗവതാദിപോലെ കേരളത്തിൽ പാരായണം ഉള്ളതാണ്. വിഷ്ണുപർവ്വത്തിൽ ഒരു ഉപാഖ്യാനം പ്രത്യേകിച്ചും ദൃഷ്ടിവക്കേണ്ടതായി തോന്നുന്നു.

ശ്രീകൃഷ്ണനും ബലരാമനും കംസവധാനന്തരം കംസന്റെ ശ്വശുരനായ ജരാസന്ധൻ ആക്രമിക്കുന്നതായി കണ്ട് ആയുധ ബലവും സൈന്യബലവും പൂർണ്ണമായി സമ്പാദിച്ച് ഒരുങ്ങു ന്നതുവരെ സ്ഥലം വിട്ട് തീർത്ഥയാത്രാവ്യാജേന മാറി താമ സിക്കുന്നതുകൊള്ളാം എന്ന് സങ്കല്പിച്ച് മധുര വിട്ട് പുറപ്പെട്ടു ദക്ഷിണദേശങ്ങൾ ലക്ഷ്യമാക്കി യാത്രചെയ്തു. ക്രമേണ സഹ്യാ ദ്രിയിൽ പ്രതിഷ്ഠിതമായ കരവീരപുരത്തിലെത്തി അവിടെ പ്രവഹിക്കുന്ന വേണാനദിയുടെ തീരപരിസരത്തിൽ ഒരാശ്രമം കണ്ട് വലുതായ ഒരശ്വത്ഥവൃക്ഷത്തിന്റെ ചുവട്ടിൽ തേജ സ്വിയായ ശ്രീപരശുരാമനെ പരശുലാക്ഷ്യം കൊണ്ട് മനസ്സി ലാക്കി വന്ദിച്ചു. അന്യോന്യം കുശലപ്രശ്നശേഷം പരശു രാമൻ കാര്യമെല്ലാം മനസ്സിലാക്കി അവരുടെ നിവാസത്തിനും ജരാസന്ധൻ വന്നുചേർന്നാൽ അവനെ തോല്പിക്കുന്നതിനുമായി

ഒരു ഗോമന്തപർവതം നിർദ്ദേശിക്കയും അവിടെ അവരെ കൂട്ടിച്ചു കൊണ്ടുപോകുകയും ചെയ്യുന്നു. അത്യുന്നതമായ ആ പർവ്വതത്തിലെ ഏകശൃംഗത്തെ ഇവരുടെ നിവാസത്തിനായി കാണിച്ചു കൊടുത്തു. ആ പർവ്വതത്തെ :-

ഊർമ്മിമന്തം സമുദ്രം ച അപരദ്വീപ ഭൂഷണം
പ്രേക്ഷമാണൌ സുഖം തത്ര നഗാഗ്രേ വിചരിഷ്യഥഃ
വിശ്രാമഭൂതം ദേവാനാം ജ്യോതിർഭിരഭിസംവൃതം
സോപാനഭൂതം സ്വർഗസ്യ ഗഗനാദ്രിമിവോച്ഛ്രിതം
തം വിമാനാവതരണം ഗിരിം മേരുമിവാപരം
തസ്യോത്തമേ മഹാശൃംഗേ ഭാസ്വന്തൌ ദേവരൂപിണൌ
ഉദയാസ്തമയേ സോമം സൂര്യം ച ജ്യോതിഷാംപതിം

ഹരിവംശം. അ.4. ശ്ലോ.65-68

എന്നീവിധം വർണ്ണിക്കുന്നതിനാലും പടിഞ്ഞാറേ സമുദ്രസമീപമുള്ളതിനാലും സഹ്യപരമ്പരാമദ്ധ്യഗതമാണെന്നുള്ളതിനാലും കരവീരപുരത്തെ സ്മരിക്കയാലും ഈ ഭാഗം കേരളസീമയായിരിക്കണം. വിശേഷിച്ചും ഇവിടെ വച്ചുതന്നെയാണ് ക്ഷീരാബ്ധിശായിയായ സാക്ഷാൽ മഹാവിഷ്ണുവിൻെറ കിരീടം, യോഗനിദ്രാസമയം വിരോചനാഹൃതമായത്, ഗരുഡനാൽ യുദ്ധം ചെയ്ത് പ്രത്യാനയിക്കപ്പെട്ട ശ്രീകൃഷ്ണൻെറ ശിരസ്സിൽ ധരിപ്പിച്ച കിരീടധാരണമഹോത്സവവും നടക്കുന്നത്.

താഭ്യാമുഭാഭ്യാം സല്ലാപേ വർത്തമാനേ ഗൃഹേ യഥാ
വൈനതേയസ്തതോഽധ്വാനമതിചക്രാമ വേഗതഃ
സംഗ്രാമയുക്തസ്തേജസ്വീ ദൈത്യപ്രഹരണാങ്കിതഃ
ദേവതാനാം ജയശ്ലാഘീ ദിവ്യസ്രഗനുലേപനഃ
സുപ്തസ്യശയനേ ദിവ്യേ ക്ഷീരോദേ വരുണാലയേ
വിഷ്ണോഃ കിരീടം ദൈത്യേന ഹൃതം വൈരോചനേന വൈ.
തദർത്ഥസ്തേന സംഗ്രാമഃ കൃതോ ദുർവർത്ഥമോജസാ
കിരീടാർത്ഥേ സമുദ്രസ്യ മദ്ധ്യേ ദൈത്യഗണൈഃ സഹ
മോക്ഷയിത്വാ കിരീടം തു വൈഷ്ണവം പതതാംവരഃ
സദൃഷ്ട്വാ മനുഷം വിഷ്ണും ശൈലരാജശിരോഗതം
പ്രകാശചേഷ്ടാ നിർമ്മുക്തം വിമൌലിമിവ മാനുഷം

അഭിജ്ഞാസ്തസ്യ ഭാവാനാം ഗരുത്മാൻ പതതാംവരഃ
ചിക്ഷേപ ഖം ഗതോ മൌലിം വിഷ്ണോഃ ശിരസി ഹൃഷ്ടവത്
ഉപേന്ദ്ര മൂർദ്ധ്നി സാ മൌലിരപിനദ്ധാ ഇവാ പതത്
ശിരസസ്ഥാനനിർമ്മുക്താ കൃഷ്ണഞ്ചൈവാന്വശോഭയത്.

ഹരിവംശ. അ. 41. ശ്ളോ. 37–44.

ഇത്രയും വിജയം ചരിത്രപ്രകാരവും നമ്മുടെ കേരളത്തിലേയ്ക്കാണ് സിദ്ധിച്ചതെങ്കിൽ ഇതിൽപ്പരം വേറേ എന്ത് ചാരിതാർത്ഥ്യമാണ് വേണ്ടത്.

അദ്ധ്യായം 41

# ഭഗവദ്ഗീത

ഭഗവദ്ഗീത ഭഗവാനാൽ ഗാനം ചെയ്യപ്പെട്ടതെന്ന നിലയിൽ സർവജ്ഞനായ ഒരു പരമാചാര്യനാൽ സത്പാത്രമായ ഒരു ശിഷ്യന് നൽകുന്ന ഉപദേശമായി സ്വരൂപപ്പെട്ടിരിക്കുന്നു.

ചിത്രം വടതരോർ മൂലേ വൃദ്ധാഃ ശിഷ്യാ ഗുരുർയുവാ
ഗുരോസ്തു മൌനം വ്യാഖ്യാനം ശിഷ്യാസ്തു ച്ഛിന്നസംശയാഃ

എന്ന് പറയുമ്പോലെ വിശിഷ്ടനായ ഒരു ഗുരുവിന്റെ ദർശനം തന്നെ ഉപദേശരൂപമായി അന്തഃസങ്കല്പത്തിൽ ഫലിക്കുമെങ്കിൽ അത്രയും വിശിഷ്ടനായ ആ ശിഷ്യന്റെ അഭീഷ്ടത്തിന് അത് മതിയാകും. എന്നാൽ സർവലോകാനുഗ്രഹത്തിന് അതു പോരല്ലൊ. അതിനാൽ വൈഖരീരൂപത്തിൽ സ്പഷ്ടമായ ഉപദേശവും ഗ്രഹണവും പരമ്പരയാ ലോകത്തിന്റെ ക്ഷേമത്തിന് അനുപേക്ഷണീയം തന്നെ, എന്നുതന്നെയല്ല ശരിയായ ഉപദേഷ്ടാവിനെ ലഭിക്കുക ദുർലഭമാകുന്നേടത്ത് ആ വക ഉപദേശം എഴുത്തിന്റെ രൂപത്തിൽ ഗ്രന്ഥമായിട്ടോ മറ്റോ പ്രസിദ്ധം ചെയ്താൽ ഒരു ഗുരുവിന്റെ സ്ഥാനം വഹിക്കാൻ മതിയാകുന്നതിനാൽ വളരെ വളരെ സപ്രയോജനമാണ്.

ഭഗവദ്ഗീത എന്ന ശബ്ദത്താൽ ഇപ്പോൾ സകല ലോകവും അറിഞ്ഞുപോരുന്ന ഗീത മഹാഭാരതം ഭീഷ്മപർവാന്തർഗതമായ ഒരു ഭാഗമാണ്. ഈ ഗീതയിൽ പതിനെട്ടദ്ധ്യായങ്ങൾ ഉണ്ട്. സമസ്ത ലോകത്തിനും തത്ത്വജ്ഞാനം ഉപദേശിക്കയാണ് സങ്കല്പം. ലോകങ്ങൾ ആകെ ഭിന്നഭിന്നാധികാരികളാകയാൽ ഏത് തരക്കാർക്കും ഉചിതമായ വിധത്തിലുള്ള ഉപദേശങ്ങൾ ഇവിടെ

സുലഭങ്ങളാണ്. കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്നു മൂന്നു തരം യോഗങ്ങളാണ് ശ്രേയസ്സിനുള്ള മാർഗ്ഗങ്ങ ൾ. യോഗശബ്ദത്തിന് ചിത്തത്തിന്റെ ഏകാഗ്രത എന്നർത്ഥം. കർമ്മത്തിൽ ഏകാഗ്രമായിരുന്നു യാതൊരു പൂർവാപരഭാവമോ കാലദേശാവസ്ഥാവ്യത്യാസമോ കൂടാതെ വിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കയും നിഷിദ്ധങ്ങളായവ ഉപേക്ഷിക്കയും കർമ്മഫലത്തിൽ കാമന ഇല്ലാതെ കർത്തവ്യമാണെന്നുള്ള ബോധത്തോടുകൂടി മാത്രം വാസ്തവത്തിൽ അകർമ്മിയായി നിഷ്ഠയായി അനുഷ്ഠിക്കയും ചെയ്തിരിക്കുകയാണ് കർമ്മയോഗം. ഈ കർമ്മയോഗം ചിത്തശുദ്ധിദ്വാരാ ജ്ഞാനയോഗത്തിനും ഭക്തിയോഗത്തിനും മാർഗ്ഗമാകുന്നു. ചിത്തശുദ്ധിസ്വഭാവം തന്റെ കർമ്മസാമർത്ഥ്യം കൊണ്ട് ഫലം സമ്പാദിച്ചു എന്നുള്ള ബോധം മാററുകയാകുന്നു. ഭക്തിയോഗം സർവജ്ഞനും സർവഗുണസമ്പന്നനുമായ സർവേശ്വരനിൽ ഉത്തമമായ പ്രീതിയോടുകൂടി യഥാർഹം അർച്ചന വന്ദന സ്തവന പ്രണാമാദികളാൽ ഉപാസിച്ചിരിക്കുകയാകുന്നു. ഈ ഭക്തിയോഗം കർമ്മയോഗത്തെ വേഗം ശുദ്ധിപ്പെടുത്തുവാനും നിരുപാധികമായ ഉത്തമജ്ഞാനമായി പരിണമിച്ച് പരമാത്മസാക്ഷാത്കാരം സമ്പാദിക്കുവാനും ഉപയോഗപ്പെടുന്നു.

ഈ ജ്ഞാനയോഗം കർമ്മയോഗം കൊണ്ട് ശുദ്ധമായ ചിത്തത്തിൽ പരമേശ്വരഭക്തിയുണ്ടായി തത്ത്വമസീത്യാദി മഹാവാക്യാർത്ഥമനുസന്ധാനം ചെയ്ത് അഖണ്ഡാത്മരൂപമായി പരിണമിക്കയാകുന്നു. കർമ്മയോഗിയല്ലെങ്കിലും ഭക്തിയോഗിയല്ലെങ്കിലും ജന്മാന്തരീയ സംസ്കാരമഹിമയാൽ ജ്ഞാനയോഗം സ്വയമേവ തന്നെ പ്രകാശിക്കുന്നതിനും വിരോധമില്ല. ജ്ഞാനമായ സാധ്യത്തിന് കർമ്മഭക്ത്യാദികൾ ഒരു തരം സാധകം മാത്രമാണ്. ഇങ്ങനെയുള്ള യോഗങ്ങൾ മൂന്നും പ്രതിപാദിക്കുകയും ദിനചര്യയിൽ എങ്ങിനെ അതു പ്രയോഗിക്കണം എന്ന് പഠിപ്പിക്കുകയുമാണ് ഗീതയുടെ കൃത്യം. ആദ്യത്തെ ആറദ്ധ്യായങ്ങൾ കർമ്മയോഗത്തേയും രണ്ടാമത്തേ ആറ് അദ്ധ്യായങ്ങൾ ഭക്തിയോഗത്തേയും ഒടുവിലത്തെ ആറ് അദ്ധ്യായങ്ങൾ ജ്ഞാനയോഗത്തേയുമുപദേശിക്കുന്നു. ഈ ഭഗവദ്ഗീതയെ ജഗദ്ഗുരു ശ്രീ ശങ്കരഭഗവത്പാദാചാര്യർ:—

'സ ച ഭഗവാൻ ജ്ഞാനൈശ്വര്യശക്തിബലവീര്യതേജോഭിഃ സദാസമ്പന്നഃ ത്രിഗുണാത്മികാം വൈഷ്ണവീം സ്വാം മായാം മൂലപ്രകൃതിം വശീകൃത്യ അജഃ അവ്യയഃ ഭൂതാനാം ഈശ്വരഃ നിത്യ ശുദ്ധ ബുദ്ധ മുക്ത സ്വഭാവോ/പി സൻ സ്വമായയാ ദേഹവാനിവ ജാത ഇവ ച ലോകാനുഗ്രഹം കുർവൻ ലക്ഷ്യതേ. സ്വപ്രയോജനാ ഭാവേ/പി ഭൂതാനുജിഘൃക്ഷയാ വൈദികം ഹി ധർമ്മദ്വയം (പ്രവൃത്തി നിവൃത്തി ലക്ഷണാത്മകം) അർജ്ജുനായ ശോകമോഹമഹോദധൗ നിമഗ്നായ ഉപദിദേശ ഗുണാധികൈർഹി ഗൃഹീതഃഅനുഷ്ഠീയ മാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതീതി. തം ധർമ്മം ഭഗവതാ യഥോപദിഷ്ടം വേദവ്യാസഃ സർവജ്ഞോ ഭഗവാൻ ഗീതാഖ്യൈഃ സപ്തഭിഃ ശ്ലോകശതൈഃ ഉപനിബബന്ധ' എന്നിവിധമവതരിപ്പിക്കുന്നു. ഈ ഭാഷ്യ പംക്തിയുടെ സാരം-സർവൈശ്വര്യസമ്പന്നനെങ്കിലും തനിക്കായി ഒരു ലാഭവുമില്ലെങ്കിലും ലോകാനുഗ്രഹത്തിനായി ഭഗവാൻ സ്വമായയെ സ്വാധീനപ്പെടുത്തി ദേഹമെടുത്തവനോടൊപ്പം, ശോകമോഹമഹാസാഗരനിമഗ്നനായ അർജ്ജുനന് വേദചോദിതമായ പ്രവൃത്തിനിവൃത്തിരൂപമായ രണ്ടുതരം ധർമ്മത്തെ ഉപദേശിച്ചു. ഗുണപൂർണ്ണനായ അർജ്ജുനനെപ്പോലുള്ളവർ ആദരിച്ച് അനുഷ്ഠിച്ചാൽ അന്യരും അതനുസരിച്ച് പ്രവർത്തിക്കുമ്പോഠം ധർമ്മംപുഷ്ടിയേ പ്രാപിക്കുമല്ലോ. ഇങ്ങനെയുള്ള ധർമ്മം ഭഗവാനുപദേശിച്ചതിനെ അതുപോലെ സർവജ്ഞനായ വേദവ്യാസൻ ഗീതയെന്നു പേരായ 700 ശ്ലോകങ്ങഠം കൊണ്ട് കോർത്തുകെട്ടിച്ചമച്ചിരിക്കുന്നു എന്നാകുന്നു. ഈ ഗീതാശാസ്ത്രത്തിൻെറ പ്രയോജനം അജ്ഞാനഹേതുകമായ സംസാരത്തിൻെറ അത്യന്ത വിധ്വംസമായ നിഃശ്രേയസം (മോക്ഷം) ആകുന്നു. വിഷയം പരമാത്മതത്ത്വരൂപമായ വാസുദേവാഖ്യമായ പരബ്രഹ്മമാകുന്നു. അധികാരി ശോകമോഹാദി സംസാരധർമ്മഗ്രസ്തനും പരമപുരുഷാർത്ഥ സിദ്ധിക്കായി ഇച്ഛിക്കുന്നവനും ആകുന്നു. ഈ പരമപുരുഷാർത്ഥസിദ്ധി "ത്രിവിധ ദുഃഖസ്യാത്യന്ത നിവൃത്തിരത്യന്ത പുരുഷാർത്ഥഃ" എന്നീ സൂത്രപ്രകാരമുള്ള പരമമായ ദുഃഖനിവൃത്തിയാകുന്നു. ഇതു പരമാത്മജ്ഞാനമൊന്നുകൊണ്ടേ സിദ്ധിക്കൂ എന്നുള്ളതിനാൽ ഇവൻ പരമാത്മജ്ഞാനേച്ഛു തന്നെ. ശ്രീരാമാനുജാചാര്യർ 'പരം ബ്രഹ്മപുരുഷോത്തമോ നാരായണഃ പാണ്ഡു

തനയയുദ്ധപ്രോത്സാഹനവ്യാജേന പരമപുരുഷാർത്ഥമോക്ഷ സാധനതയാ വേദാന്തോദിതം സ്വവിഷയം ജ്ഞാനകർമ്മാനുഗൃഹീതം ഭക്തിയോഗമവതാരയാമാസ' എന്നിങ്ങനെ അവതാരിക കൊടുത്തിരിക്കുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ഭക്തി യോഗമാണ് പ്രധാനം എന്ന് സിദ്ധിക്കുന്ന ഒരംശം മാത്രമാണ് വിശേഷം.

യാമുനാചാര്യർ:—

സ്വധർമ്മജ്ഞാനവൈരാഗ്യസാദ്ധ്യഭക്ത്യേകഗോചരഃ
നാരായണഃ പരം ബ്രഹ്മ ഗീതാശാസ്ത്രേ സമീരിതഃ

എന്നീ വിധം ശ്രീരാമാനുജമതത്തേ അവലംബിക്കുന്നു.

യാമുനാചാര്യർ തന്നെ:—

ജ്ഞാനകർമ്മാത്മികേ നിഷ്ഠേ യോഗലക്ഷ്യേ സുസംസ്കൃതേ
ആത്മാനുഭൂതിസിദ്ധ്യർത്ഥേ പൂർവഷട്കേന ചോദിതേ
മധ്യമേ ഭഗവത്തത്വയാഥാത്മ്യാവാപ്തിസിദ്ധയേ
ജ്ഞാനകർമ്മാഭിനിർവർത്ത്യോ ഭക്തിയോഗഃ പ്രകീർത്തിതഃ
പ്രധാനപുരുഷവ്യക്ത സർവേശ്വരവിവേചനം
കർമ്മധീർഭക്തിരിത്യാദി പൂർവശേഷോന്തിമോദിതഃ

എന്നീവിധം ഓരോ ആറാറദ്ധ്യായത്തിന്റേയും പ്രതിപാദ്യം സംഗ്രഹിച്ചിരിക്കുന്നു. ഇതിൽ നിന്നും ആദ്യത്തെ ആറദ്ധ്യായങ്ങളിൽ ആകെക്കൂടി ആത്മാനുഭവസിദ്ധിക്കായുള്ള ജ്ഞാന നിഷ്ഠയും കർമ്മനിഷ്ഠയും (ത്വം പദ വാച്യം) രണ്ടാമത്തെ ആറദ്ധ്യായങ്ങളിൽ ആകെ ഭഗവത്തത്വത്തിന്റെ യാഥാത്മ്യം (യഥാർത്ഥമായ പരിപൂർണ്ണരൂപം) അവിച്ഛിന്നമായ ആനന്ദ രൂപമായി അനുഭവിക്കുന്നതിനായുള്ള ഭക്തിയോഗവും (തത് പദവാച്യം) ഒടുവിലത്തെ ആറദ്ധ്യായങ്ങളിൽ ആകെ പ്രധാനം കാരണാവസ്ഥയിലുള്ള അചിത്തായ ദ്രവ്യം പുരുഷൻ (പൂരണം ചെയ്തിയങ്ങുന്നവൻ) അചിത്തോടു കലർന്നവൻ) എന്നാൽ വിശുദ്ധാവസ്ഥനുമായ പുരുഷൻ, വ്യക്തം, (മഹദാദി, സർവേശ്വരൻ (പുരുഷോത്തമൻ) ഇവരെപ്പററിയുള്ള വിവേചനം കർമ്മയോഗാദികളുടെ സ്വരൂപം എന്നിങ്ങനെ മുമ്പിൽ

നിരൂപണം ചെയ്തവയെ ശോധനം ചെയ്ത് നിർധാരണം ചെയ്യുകയും ആണ് പ്രതിപാദ്യസാരമെന്നു അർത്ഥമാകുന്നു (തത്വം ഭേദബുദ്ധിയേ നശിപ്പിക്കുന്ന അസിവാച്യം) ഇങ്ങിനേയുള്ള മൂന്നു ഷഡ്കങ്ങളേയും ക്രമേണ കർമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നു വ്യവഹരിച്ചുവരുന്നു പരമാർത്ഥത്തിൽ ധർമ്മകാണ്ഡം എന്നും ബ്രഹ്മകാണ്ഡം എന്നും രണ്ടു പ്രധാന ശാഖയായി തിരിഞ്ഞിരിക്കുന്ന വേദം മുഴുവനേ തിരഞ്ഞാൽ കിട്ടുന്ന ഫലം കൃഷ്ണാർജ്ജുനസംവാദരൂപമായി സർവ്വലോകർക്കും ഗ്രഹിക്കുവാനായി ആവിർഭവിച്ച ഈ ഭഗവദ്ഗീതാശാസ്ത്രത്തിലെ തത്വങ്ങൾ മാത്രമാണ്. അതിനാൽ മഹാഭാരതം ഭീഷ്മപർവ്വത്തിൽ അന്തർഭവിച്ചിരിക്കുന്ന ഭാഗമാണെങ്കിലും ഉപനിഷത്തെന്നും ബ്രഹ്മവിദ്യയെന്നും യോഗശാസ്ത്രം എന്നും ഇങ്ങനെ ഇതിനു ശ്രൗതമായ പ്രാമാണ്യം കൊടുത്തു വ്യവഹരിച്ചുവരുന്നു. സർവലോകാനുഗ്രഹാർത്ഥം "അർജ്ജുനം നിമിത്തീകൃത്യാഹ വാസുദേവഃ" എന്ന് ശ്രീശങ്കരഭഗവത്പാദാചാര്യർ പറഞ്ഞിട്ടുള്ളതുപോലെ ഈ ഗീതയിൽ നിന്നും എല്ലാ ലോകരും ഗ്രഹിക്കേണ്ടതായ സാരം ഉണ്ട്.

കർമ്മകാണ്ഡം

കർമ്മകാണ്ഡമായ ആദ്യത്തെ ആറദ്ധ്യായങ്ങൾക്ക് വിഷയസ്വഭാവത്താൽ ഉപോദ്ഘാതം സാംഖ്യയോഗം, കർമ്മയോഗം, ജ്ഞാനകർമ്മസന്യാസയോഗം, സന്യാസയോഗം എന്നു പേരുകൾ പറഞ്ഞുവരുന്നു.

നഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ
ഗീ. അ. 3. ശ്ലോ. 5.

എന്ന ഭഗവാൻ പറഞ്ഞിട്ടുള്ളതുപോലെ പ്രകൃതിജങ്ങളായ സത്വാദി ഗുണങ്ങൾക്ക് വശപ്പെട്ട് എല്ലാപേരുമേതെങ്കിലും ചില കർമ്മത്തിൽ (ചില പ്രവൃത്തിയിൽ)പെട്ടേ ഇരിക്കാൻ സാധിക്ക എന്നുള്ളതുകൊണ്ട് അവ വേദവിഹിതമായ പ്രവൃത്തി ലക്ഷണമോ നിവൃത്തി ലക്ഷണമോ ആയ ധർമ്മരൂപമായി ഫലിപ്പിക്കുന്ന രീതി ശ്രേഷ്ഠമാകുന്നു. പ്രകൃതിവശനായിട്ടാണെങ്കിലും ആ തരത്തിൽ കർത്തൃത്വബോധമില്ലാതെ ചെയ്യുന്ന

ചെയ്തികരം അകർമ്മമാണ്. ഈ വിധമുള്ള അകർമ്മത്തേ അപേക്ഷിച്ച്:—

നിയതം കുരു കർമ്മ ത്വം കർമ്മ ജ്യായോഹ്യകർമ്മണഃ
ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ
ഗീ. അ.3. ശ്ലോ. 8.

നിയതമായ വിഹിതമായ (പ്രത്യേകം ഫലമിന്നതാണെന്ന് വ്യവസ്ഥയില്ലാത്ത) നിത്യമായ കർമ്മമനുഷ്ഠിക്കുന്നത് ഉത്തമം. ഈവിധമുള്ള കർമ്മമില്ലാതെ ശരീരയാത്രപോലുമുണ്ടാകയില്ല. ഈ ശരീരയാത്ര വളരെ അത്യാവശ്യമാണോ എന്ന് ചോദ്യംവരാം; ഈ ശരീരയാത്ര ഒന്നുമാത്രമേ പരമപദപ്രാപ്തിക്ക് ഉപായമായിട്ടുള്ളു എന്നതുകൊണ്ട് കാമനാശേഷമുള്ള ജീവന് ഇത് അത്യാവശ്യമാണ്.

കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂർമാതേ സംഗോ സ്ത്വ കർമ്മണി
ഗീ. അ. 2. ശ്ലോ.47.

എന്നീവിധം അനുഷ്ഠിക്കുന്ന കർമ്മത്തിന് ഫലത്തെ ഇഛരിക്കരുതെന്നും കർമ്മകർത്താവ് കാരണമാകരുതെന്നും എന്നാൽ കർമ്മമേ വേണ്ടെന്നു വയ്ക്കരുതെന്നും,

കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ
ഗീ. അ. 3. ശ്ലോ. 20.

എന്നുള്ളതിനാൽ കർമ്മംകൊണ്ടു തന്നെ സിദ്ധിയുണ്ടാകുമെന്നും ഉപദേശിക്കുന്നു. ചെയ്യുന്ന കർമ്മം ചെയ്തേ മതിയാവു എന്ന്കർത്തവ്യബുദ്ധി മാത്രത്തോടുകൂടി

തസ്മാദ സക്തസ്സതതം കാര്യം കർമ്മ സമാചര!
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ

എന്ന് ഭഗവാനുപദേശിച്ചിട്ടുള്ളതുപോലെ ഞാൻ കർത്താവ് ഞാൻ ഫലഭോക്താവ് എന്ന സംഗം ലേശവും കൂടാതെ അനുഷ്ഠിച്ചാൽ പരമമായ ശ്രേയസ്സിനെ പ്രാപിക്കുവാൻ കഴിയും. കർമ്മം ബന്ധഹേതുവല്ലേ എന്നും സംശയിക്കരുത്. ബന്ധഹേതുവല്ലാത്ത കർമ്മങ്ങരം അനുഷ്ഠിക്കണം. അത് എന്താണെന്നാൽ:—

യജ്ഞാത്ഥാത് കമ്മണോ ƒ ന്യത്രലോകോ ƒ യം കർമ്മ ബന്ധനഃ
തദർത്ഥം കർമ്മ കൌന്തേയ മുക്തസ്സംഗഃ സമാചര

യജ്ഞത്തിനുവേണ്ടി(ലോകേശ്വരപ്രീതിക്കുവേണ്ടി)അഥവാ ദേവയജ്ഞ — പിതൃയജ്ഞ — മനുഷ്യയജ്ഞാദികൾ നടത്തുവാനായി അർത്ഥാർജ്ജനം ചെയ്യുക മുതലായ സകല കർമ്മവും ബന്ധഹേതുവല്ല. അപ്രകാരം അല്ലാതെ സ്വാർത്ഥ ഭോഗത്തിനായും മററും വേണ്ടി ചെയ്യുന്നതെല്ലാം ബന്ധഹേതുവാകുന്നു. അതിനാൽ യജ്ഞാർത്ഥമായി അസക്തനായി (നിരഭിമാനിയായി) കർമ്മം ചെയ്യണം.

ലോകത്തിൽ മുമുക്ഷുക്കൾ സാംഖ്യന്മാർ (ജ്ഞാനികൾ) യോഗികൾ (കർമ്മികൾ) എന്നു പൊതുവെ രണ്ടുതരത്തിലാണുള്ളത്. അതിൽ ആദ്യത്തെക്കൂട്ടർക്ക് ജ്ഞാനയോഗവും രണ്ടാമത്തെക്കൂട്ടർക്ക് കർമ്മയോഗവും ആണ് ഉത്തമസാധനം എന്ന് ഗീതയിൽ ഭഗവാൻ പറയുന്നു.

ലോകേ ƒ സ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ
ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം
ഗീ. അ 3. ശ്ലോ. 3.

എന്നാൽ കർമ്മംചെയ്യാതിരിക്കുന്നത് എളുപ്പമാകയാൽ സന്യാസം (കർമ്മ പരിത്യാഗം) കൊണ്ട് മുക്തി ലഭിച്ചാൽ സുഖമായല്ലൊ എന്ന് വിചാരിക്കരുത്. അങ്ങനെയുള്ള സന്യാസം ജ്ഞാനശൂന്യമായതുകൊണ്ട് ശ്രേയോനിമിത്തമാകയില്ല. ഈ തത്ത്വം:—

ന കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം പുരുഷോ ƒ ശ്നുതേ.
നച സന്യസനാദേവ സിദ്ധിം സമധിഗച്ഛതി.
ഗീ. അ. 3. ശ്ലോ. 4.

എന്ന് വിശദമാകുന്നു. എന്നാൽ കേവലജ്ഞാനം മതി കർമ്മം കൂടാതെ ഇരിക്കാമല്ലൊ എന്ന് സന്ദേഹിക്കരുത്. കർമ്മയോഗം കൂടാതെ സന്യാസം എളുപ്പമല്ല.

"സന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ"
ഗീ. അ. 5. ശ്ലോ. 6.

എന്നുതന്നെയല്ല സർവ്വകർമ്മസന്യാസം ചെയ്ത യോഗികൾ പോലും ചിത്തശുദ്ധിക്കായി കർമ്മം അനുഷ്ഠിക്കുന്നു.

"യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ"
ഗീ. അ. 5. ശ്ലോ. 11.

അതിനാൽ ആത്മസാക്ഷാത്കാരം വന്നിട്ടുള്ള ശുദ്ധ ജ്ഞാനികൾക്ക് കർമ്മംകൂടാതിരിക്കാമെന്നല്ലാതെ മറ്റുള്ള ഇടത്തരക്കാർക്ക്

അത് സാധ്യമല്ല അവരും അനുഭവശേഷമായ പ്രാരബ്ധകർമ്മാധീനത നിമിത്തം കർമ്മം അനുഷ്ഠിച്ചുപോകും. അങ്ങിനെയുള്ളവർ കർമ്മാനുഷ്ഠാനം ചെയ്യുന്നത് മററു ലോകർക്ക് ഒരു അനുഗ്രഹവും പാഠവുമാണെന്നുള്ള ഫലത്തെ കൊടുക്കാനും ഉപയോഗപ്പെടുന്നു.

''ജ്ഞാനാഗ്നിഃ സർവകർമ്മാണി ഭസ്മസാത്
കുരുതേഽർജ്ജുന''
ഗീ. അ. 4. ശ്ലോ. 37.

എന്നിങ്ങനെ ജ്ഞാനത്താൽ സർവകർമ്മവും നശിക്കുമെന്നുള്ളത് പ്രാരബ്ധം ഒഴിച്ചാണ്; ആരംഭിച്ചത് ഫലംകൊണ്ടേ അവസാനിക്കയുള്ളുവല്ലൊ. ശ്രീശങ്കരഭഗവത്പാദാചാര്യർ ഈ ശ്ലോകത്തിൻെറ ഭാഷ്യത്തിൽ:—

''യേന കർമ്മണാ ശരീരമാരബ്ധം തത് പ്രവൃത്തഫലത്വാദുപഭോഗേനൈവ ക്ഷീയതേ'' എന്ന് പ്രാരബ്ധാനുഭവത്തിൻെറ അപരിത്യാജ്യതയെ സ്പഷ്ടമാക്കുന്നു. അതിനാൽ സ്വീകരിച്ച ശരീരം തത്കാരണമായ കർമ്മഫലത്തിനായി പ്രവർത്തിച്ചേ തീരൂ എന്നതിനാൽ നിഷ്ക്കാമനായി സ്വധർമ്മമായി വരുന്ന സകല കർമ്മങ്ങളും ഇന്ദ്രിയ നിഗ്രഹത്തോടുകൂടി ഫലേച്ഛ കൂടാതെ ചെയ്കയേ വേണ്ടു. അങ്ങനെ ചെയ്യാൻ ശേഷിയില്ലാത്തവൻ താൻ കർത്താവായി ചെയ്യുന്നതെല്ലാം ഈശ്വരാർത്ഥമായി ഭൃത്യനെപ്പോലെ മാത്രം അനുഷ്ഠിക്കയാണെന്നുള്ള ഭാവനയിൽ കർമ്മങ്ങൾ നടത്തണം. ഇക്കാര്യം ഗീതയിൽ ഭഗവാൻ:—

മയി സർവാണി കർമ്മാണി സന്യസ്യാധ്യാത്മചേതസാ
നിരാശീർന്നിർമ്മമോ ഭൂത്വാ യുധ്യസ്വ വിഗതജ്വരഃ

എന്നീവിധം ഉപദേശിക്കുന്നു. കർമ്മംകൊണ്ടുതന്നെ, സന്യാസം കൊണ്ടും യോഗം കൊണ്ടും കിട്ടാവുന്ന ഫലം പ്രാപിക്കാവുന്നതാണ്.

''അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ
സ സന്യാസീ ച യോഗീ ച ന നിരഗ്നിർന ചാക്രിയഃ''
ഗീ. അ. 6. ശ്ലോ 1.

ഈ വിധം കർമ്മയോഗം തന്നെ സന്യാസമായും ധ്യാനയോഗമായും പരിണമിച്ച് സകല ശ്രേയസ്സിനേയും പ്രസാദിക്കുമത്രെ.

രണ്ടാമത്തെ ആറ് അദ്ധ്യായങ്ങളാം ക്രമേണ വിഷയസ്വഭാവം കൊണ്ട് ജ്ഞാനവിജ്ഞാനയോഗം, താരകബ്രഹ്മയോഗം, രാജവിദ്യാ രാജഗുഹ്യയോഗം, വിഭൂതിയോഗം, വിശ്വരൂപദർശനയോഗം, ഭക്തിയോഗം എന്നിങ്ങനെ കീർത്തനംചെയ്യപ്പെടുന്നു.

ഉപാസനാകാണ്ഡം

ഇതുവരെ നിരൂപണം ചെയ്തതുപോലെ കർമ്മയോഗം സിദ്ധിച്ച് പരിശുദ്ധമായ അന്തഃകരണം ധ്യാനയോഗത്തിന് പാത്രമായി ഭവിച്ചു.

"യോഗിനാമപി സർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ"

എന്നീ ഭഗവദ്വചനമനുസരിച്ച് ധ്യാനസമ്പന്നരിൽ അഗ്രഗണ്യനായവൻ സാക്ഷാത് പരബ്രഹ്മഭൂതമായ പരമപുരുഷനെ ഉപാസിച്ച് ഭക്തിയോഗപരവശനായി സായൂജ്യം പ്രാപിക്കയാണ് അടുത്തതായ പദവി. ഉപാസനത്തേയും ഭക്തിയേയും ചുരുക്കത്തിൽ സംഗ്രഹിച്ചിരിക്കുന്നത് നോക്കുക:—

"യതഃ പ്രവൃത്തിർഭൂതാനാം യേന സർവമിദം തതം
സ്വകർമ്മണാതമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ

ഗീ. 18–46.

.................... .................... ... .............. .......

വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കൽപതേ
ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാങ്ക്ഷതി
സമഃ സർവേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം.

ഗീ. 18. 53-54

ഇവിടെ 'മദ്ഭക്തിം ലഭതേ' എന്ന് നിർദ്ദേശിച്ച ഭക്തി, പരമപ്രേമമയമായ സാധ്യഭക്തിയാകുന്നു. ഇതിന് സാധകങ്ങളായി പല ഘട്ടങ്ങളും ഉണ്ട്. ആ ഓരോ ഘട്ടത്തേയും ഓരോ തരം ഉപാസനകളായി പറയാം.

"മയ്യാസക്തമനാഃ പാർത്ഥ യോഗം യുഞ്ജൻ മദാശ്രയഃ"

ഗീ. 7 ശ്ലോ. 1

എന്നതിനാൽ ഭഗവാനിൽ ആസക്തമായ (അതീവ സ്നേഹയുക്തമായ മനസ്സോടുകൂടി എന്നും മററും ആരംഭിക്കയാൽ ഉപാസനയുടെ ഉത്തരഫലം ഭക്തിയാണെന്ന് വ്യഞ്ജിക്കുന്നു.

ഭജനീയനായ സർവേശ്വരന്റെ സർവശക്തിയും സർവഗുണസമ്പൂർണതയും പ്രദർശിപ്പിച്ചുകൊണ്ട് ആ വക ജ്ഞാനവും വിജ്ഞാനവും (അനുഭവവും) ഉള്ളവൻ ഉപാസനത്തിന് പരമാധികാരിയാണെന്നു നിർണ്ണയിക്കുന്നു.

"മത്തഃ പരതരം നാന്യത്കിഞ്ചിദസ്തി ധനഞ്ജയ
മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ

ഗീ. അ. 7. ശ്ലോ. 7

ദൈവീഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ."

ഗീ. അ 7. ശ്ലോ. 14

നേരേ മറിച്ച് ആസുരമായ ഭാവം ഉള്ളവർ എന്നെ ഭജിക്കാൻ അധികാരികളല്ല അവർ ഒരിക്കലും മായയെ തരണംചെയ്യുന്നില്ല.

"ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാ ആസുരം ഭാവമാശ്രിതാഃ"

ഗീ. അ. 7. ശ്ലോ. 15

ആസുരൻമാർക്ക് ഒരു ലക്ഷണവും ഈ ഗീതയിൽ കൊടുത്തിട്ടുണ്ട്—

"പ്രവൃത്തിം ച ന നിവൃത്തിം ച ജനാ ന വിദുരാസുരാഃ
ന ശൗചം നാപിചാചാരോ ന സത്യം തേഷു വിദ്യതേ
അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം കിമന്യത്കാമഹേതുകം."

ഗീ. അ. 16. ശ്ലോ. 7-8

"അസൗ മയാ ഹതഃശത്രുഃ ഹനിഷ്യേചാപരാനപി
ഈശ്വരോഽഹമഹം ഭോഗീ സിദ്ധോഹം ബലവാൻ സുഖീ
ആഢ്യോഽഭിജനവാനസ്മി കോഽന്യോഽസ്തി സദൃശോ മമ
യക്ഷ്യേ ദാസ്യാമി മോദിഷ്യ ഇത്യജ്ഞാനവിമോഹിതാഃ

ഗീ. അ. 16. ശ്ലോ. 14-15

ഭക്തൻമാരെ കാര്യവശാൽ നാലുതരമായി വിഭജിക്കുന്നു:—

"ചതുർവ്വിധാ ഭജന്തേമാം ജനാഃ സുകൃതിനോർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ"

ഗീ. അ. 7. ശ്ലോ 16.

രോഗാദിശാന്തി(സുഖപ്രാപ്തി) ക്കായി ആർത്തനും ധനപ്രാപ്തിക്ക് അർത്ഥിയും ധർമ്മാദിജ്ഞാനലബ്ധിക്ക് ജിജ്ഞാസുഖവും ഭജിക്കുന്നത് ആവശ്യം അനുസരിച്ചാണ്. എന്നാൽ ജ്ഞാനസിദ്ധി വന്നവനും ഭജിക്കുന്നു. ഇത് ഭജനീയമായ ഗുണമഹിമയെ വ്യക്തമാക്കുന്നു.
ഭാഗവതത്തിൽ:—

"ആത്മാരാമാശ്ച മുനയോ നിർഗ്രന്ധാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥം ഭൂതോഗുണോ ഹരിഃ

സ്കന്ധ. 1. അ. 1

എന്നു ഈ തത്ത്വം സ്പഷ്ടപ്പെടുത്തിയിരിക്കുന്നു. പൂജന വന്ദന പ്രണാമാദികളായ ബഹിരംഗ ഭക്തിക്കുള്ള ഫലം അന്തരംഗ ശുദ്ധി ദ്വാരാ ധ്യാനയോഗമാകയാൽ ജൻമാന്തരവാസന നിമിത്തം അപ്രകാരമുള്ള സ്മൃതിപ്രവാഹമാകുന്ന ധ്യാനഭക്തി ലഭിക്കാമെങ്കിൽ ആർക്കും എവിടെയും ഉത്തമഗതിയത്രെ.

"അനന്യചേതാ സ്സതതം യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാർത്ഥ നിത്യയുക്തസ്യ യോഗിനി

ഗീ. അ. 8. ശ്ലോ. 14.

രാജവിദ്യാരൂപമായ് അനായാസ സാധ്യമായ ഭജനപ്രകാരം നോക്കുക. ഈ രീതിയിൽ ആർക്കും, വിശിഷ്യ പാപികൾക്കു കൂടിയും, ശ്രേയസ്സ് ലഭിക്കാവുന്നതാണ്:-

"പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ"

ഗീ. അ. 9. ശ്ലോ. 26.

പത്രപുഷ്പാദികൾ പോലുമില്ലെങ്കിലും,

'യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൗന്തേയ തത്കുരുഷ്വ മദർപ്പണം'

ഗീ. അ. 9. ശ്ലോ. 27.

സമോऽഹം സർവ്വഭൂതേഷു ന മേ ദ്വേഷ്യോऽസ്തി ന പ്രിയ
യേ ഭജന്തി തു മാം ഭക്ത്യാ മയി തേ തേഷു ചാപ്യഹം
അപി ചേത് സുദുരാചാരോ ഭജതേ മാമനന്യഭാക്

സാധുരേവ സ മന്തവ്യഃ സമ്യഗ് വ്യവസിതോ ഹി സഃ
സ്ത്രീയോ വൈശ്യാസ്തഥാ ശൂദ്രാസ്തേപി യാന്തിപരാം ഗതിം

...... .. . ..... ...... ...................... . .. .......... ....

അ. 9. ശ്ലോ. 29. 30-32.

ചുരുക്കത്തിൽ അവരവർക്ക് ഇഷ്ടം പോലെ ഏതു രൂപത്തിലും ഭഗവാനേ സേവിക്കാം.

"യദ്യദ്വിഭൂതിമത് സത്വം ശ്രീമദ്ദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം"

അ. 10 ശ്ലോ. 41

എന്നീവിധം ഏതെങ്കിലും ഐശ്വര്യത്തോടൊ സത്വത്തോടൊ ഊർജ്ജിതത്തോടൊ സൗന്ദര്യാതിശയത്തോടൊ കാണുമോ അതെല്ലാം ഭഗവത്തേജോംശമാണെന്നു കണ്ട് ചരാചരത്തിനെവിടെയും ആർക്കും ഈ ലക്ഷണത്തിൽ ഏതിനേയും സേവിക്കാമെന്നുള്ള അനുഗ്രഹം അസാധാരണമായിരിക്കുന്നു. ഭഗവദ്ഭക്തിമഹിമയാൽ ഭഗവദനുഗ്രഹത്താൽ ദിവ്യദർശനം ലഭിച്ചു ഭഗവാന്റെ സമ്പൂർണ്ണമായ രൂപം അർജ്ജുനനെപ്പോലെ ആർക്കും കാണാവുന്നതാണ്.

'ദിവ്യം ദദാമി തേ ചക്ഷുഃ പശ്യമേ രൂപമൈശ്വരം'

അ. 11. ശ്ലോ. 7

ഈവിധം രൂപം കാണ്മാൻ ഭക്തി ഒന്നുതന്നെ സാധനം എന്നുള്ള തത്വം ഭഗവാൻ വിശദമാക്കുന്നു:-

"നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവം വിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ
ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവം വിധോർജ്ജുന
ജ്ഞാതും ദ്രഷ്ടുഞ്ച തത്വേന പ്രവേഷ്ടുഞ്ച പരന്തപ"

ഗീ. അ. 11. ശ്ലോ. 53-54

ഉപാസനയിൽ ജിതേന്ദ്രിയരായി അവ്യക്തമായ ബ്രഹ്മം ലക്ഷ്യമാകുക വളരെ വളരെ പ്രയാസമുള്ളതാകുന്നു. അതിനു കഴിയാത്തവർ തങ്ങളാം ചെയ്യുന്ന സർവ കർമ്മങ്ങളും ഈശ്വരനിലർപ്പിച്ച് ഈശ്വരാസക്തരാകുക. കായശക്തിയില്ലായ്കയാൽ

അതും ക്ലേശമാണെന്നുള്ളവർ മനസ്സിനെ ഈശ്വരനിൽ നിവേശിപ്പിച്ച് ധ്യാനിക്കുക. അതിനും വയ്യാത്തവർ മനസ്സിനെ ഈശ്വരൈകാവലംബനമാക്കാൻ അഭ്യസിക്കുക. ഇങ്ങനെ അഭ്യസിക്കാൻ കഴിയാത്തവർ ആലയനിർമ്മാണം, ഉദ്യാനകരണം വിളക്കുവെയ്ക്കുക, മെഴുകുക, തളിക്കുക, പുഷ്പം കൊണ്ടുവരിക, നാമസങ്കീർത്തനം, പ്രദക്ഷിണം, സ്തുതിനമസ്കാരാദികൾ മുതലായ ഭഗവത്കൈങ്കര്യങ്ങൾ ഏതെങ്കിലും ചെയ്യുക. എന്നാലും ശ്രേയസ്സുലഭിക്കാം. ഇപ്രകാരം നാനാവിധത്തിലുള്ള സകല ജീവരാശികൾക്കും ഭഗവദുപാസനാസംഭവം പ്രസാദിച്ചിരിക്കുന്ന ഭാഗം ഇങ്ങനെ കാണുന്നു.

അഭ്യാസേ ƒപ്യ സമർത്ഥോസി മത്കർമ്മ പരമേ ഭവ
മദർത്ഥമപി കർമ്മാണി കുർവ്വൻ സിദ്ധിമവാപ്സ്യസി

ഗീ. അ. 12. ശ്ലോ 10

ഭഗവത്പരമായ ആലയനിർമ്മാണാദികൾക്ക് കൂടി കെല്പും സൗകര്യവും ഇല്ലാത്തവനാണെങ്കിൽ സ്വയം ഇതരാപേക്ഷയെന്നിയെ ശാന്തനായിരുന്നാൽ മതിയെന്നും അങ്ങിനെയുള്ളവൻ തന്നെ തനിക്ക് അത്യന്തപ്രിയനാണെന്നും ഭഗവാൻ:—

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ
സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മദ്ഭക്തസ്സ മേ പ്രിയഃ
യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർമ്മുക്തോ യസ്സ ച മേ പ്രിയഃ
അനപേക്ഷഃ ശുചിർദ്ദക്ഷ ഉദാസീനോ ഗത വ്യഥഃ
സർവാരമ്ഭപരിത്യാഗീ യോ മദ്ഭക്തഃ സ മേ പ്രിയഃ
യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാങ്ക്ഷതി
ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ സ മേ പ്രിയഃ
സമശ്ശത്രൗച മിത്രേ ച തഥാമാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമസ്സങ്ഗ വിവർജിതഃ
തുല്യനിന്ദാസ്തുതിർമൌനീ സന്തുഷ്ടോ യേനകേനചിത്
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ''

ഗീത. അ. 12. ശ്ലോ. 12-19

ഇത്രയും ഭാഗങ്ങൾ ജീവന്മുക്തധർമ്മങ്ങളെ കുറിക്കുന്നവയാണെന്നു വ്യാഖ്യാതാക്കൾ പറയുന്നു.

ഇതിൽ ക്ഷേത്രക്ഷേത്രജ്ഞയോഗം, ഗുണത്രയ വിഭാഗയോഗം പുരുഷോത്തമയോഗം, ദേവാസുരസമ്പദ്വിഭാഗയോഗം ശ്രദ്ധാത്രയവിഭാഗയോഗം, മോക്ഷസന്യാസയോഗം

ജ്ഞാനകാണ്ഡം

എന്നാകുന്നു ഒരോ അദ്ധ്യായത്തിനും പ്രതിപാദ്യസാരം കൊണ്ടുള്ള നാമധേയം.

ജ്ഞാനം സാധനരൂപത്തിലും സാദ്ധ്യരൂപത്തിലുമായി രണ്ടിനം ഉണ്ട്. അതിൽ സാധനരൂപത്തിലുള്ളതിനെ വ്യവഹരിക്കാം. ഈശ്വരൻെറ ഗുണാത്മകമായ പ്രകൃതിയേയും ആ പ്രകൃതിയിൽ അധിഷ്ഠാനം ചെയ്തിരിക്കുന്ന ജീവഭൂതയായ പരയായുള്ള ചൈതന്യപ്രകൃതിയേയും പററി യഥാർത്ഥമായ വിവേകജ്ഞാനമാകുന്നു ഈ ജ്ഞാനം. അപരയായ ത്രിഗുണാത്മിക പ്രകൃതിയെ ക്ഷേത്രമെന്നും പരയായ ജീവഭൂതയായ ഈശ്വര ലക്ഷണമായ പ്രകൃതിയെ ക്ഷേത്രജ്ഞനെന്നും പറയുന്നു. ഈ രണ്ടു പ്രകൃതികൾ മാർഗ്ഗമായിട്ടാണ് പരമാത്മാവ് പ്രപഞ്ചോത്പത്തിസ്ഥിതിലയ ഹേതുവായിത്തീരുന്നത്. ക്ഷേത്രജ്ഞരെപ്പററി ഗീതയിൽ:—

'ഇദം ശരീരം കൌന്തേയ ക്ഷേത്രമിത്യഭിധീയതേ
ഏതദ് യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ
അ. 13. ശ്ലോ. 2.

ക്ഷേത്രജ്ഞൻ എന്നാൽ ക്ഷേത്രത്തേ അറിയുന്നവൻ; അതായത് മഹാഭൂതങ്ങൾ, അഹങ്കാരം, ബുദ്ധി, അവ്യക്തം, ഇന്ദ്രിയങ്ങൾ, തദ്വിഷയങ്ങൾ, ഇച്ഛാദ്വേഷ സുഖദുഃഖങ്ങൾ എന്നിത്യാദിയുടെ രാശിരൂപമാകുന്ന ക്ഷേത്രത്തെ (ശരീരത്തെ) സമ്പൂർണ്ണമായി അറിയുന്നവൻ (സ്വാഭാവികമായോ ഉപദേശലബ്ധമായോ ഉള്ള ജ്ഞാനത്തിനെ വച്ചുകൊണ്ടു ക്ഷേത്രത്തെ അധിഷ്ഠാനം ചെയ്യുന്നവൻ) എന്നർത്ഥം.

ഇങ്ങനെയുള്ള ക്ഷേത്രജ്ഞനെ കുറിച്ചുള്ള തത്ത്വജ്ഞാനമാണ് പരമാർത്ഥസ്വരൂപമായ സാധ്യജ്ഞാനത്തിന് സാധകമായ ജ്ഞാനം. ഇതിന് വിശേഷിച്ച് ചില ഗുണങ്ങൾ ഉണ്ടെങ്കിലേ സാധിക്കു. അവയെ,

''അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൌചം സ്ഥൈര്യാമാത്മവിനിഗ്രഹഃ
ഇന്ദ്രിയാർത്ഥേഷു വൈരാഗ്യമനഹങ്കാര ഏവ ച

ജന്മമൃത്യുജരാവ്യാധി ദുഃഖദോഷാനുദർശനം
അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു
മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വമരതിർജ്ജനസംസദി
അദ്ധ്യാത്മജ്ഞാനനിത്യത്വം തത്ത്വജ്ഞാനാർത്ഥദർശനം
ഏതജ്ജ്ഞാനമിതിപ്രോക്തമജ്ഞാനം യദതോ ഽന്യഥാ.
ഗീ. അ. 13. ശ്ലോ. 7-12.

എന്നീവിധം ഭഗവാൻ കീർത്തനം ചെയ്യുന്നു. ഇങ്ങനെയുള്ള ജ്ഞാനം കൊണ്ട് ജ്ഞേയമായ ക്ഷേത്രജ്ഞസ്വരൂപം സ്വാനുഭവമായി ബോധ്യപ്പെട്ടാൽ ആ ബോധം തന്നെയാകുന്നു സാദ്ധ്യമായ ഉത്തമജ്ഞാനം. ജ്ഞേയത്തെപ്പറ്റി:—

'ജ്ഞേയം യത്തത് പ്രവക്ഷ്യാമി യജ്ജ്ഞാത്വാ ഽമൃതമശ്നുതേ
അനാദി മത്പരം ബ്രഹ്മ ന സത് തന്നാസദുച്യതേ'
എന്നാരംഭിച്ച്:—

'ജ്യോതിഷാമപിതജ്ജ്യോതി സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവസ്യ വിഷ്ഠിതം'

എന്നിങ്ങനെ ഉപസംഹരിച്ചിരിക്കുന്നു. അഖണ്ഡജ്ഞാനാകാരമാകുന്ന പരമജ്യോതിസ്സാണ് ജ്ഞേയം എന്നർത്ഥം. ഈ ജ്ഞാനം തന്നെ ഉത്തമമായ ജ്ഞാതൃജ്ഞേയാദിഭേദം ഇല്ലാത്ത ബ്രഹ്മം എന്നു സ്പഷ്ടം. എപ്പോഴം ഈ ക്ഷേത്രജ്ഞനായ പുരുഷൻ പ്രകൃതിഗുണങ്ങളെ അനുഭവിക്കുന്നുവോ അപ്പോഴം ഗുണസംഗം നിമിത്തം സദസദ്യോനികളിൽ ജനിച്ചു സംസാരിയാകുന്നു.

"പുരുഷഃ പ്രകൃതിസ്ഥോഹി ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
കാരണം ഗുണസംഗോസ്യ സദസദ്യോനി ജന്മസു"
ഗീ. അ. 13 ശ്ലോ. 22

ആ പുരുഷൻ തന്നെ സാക്ഷിഭൂതനായിരുന്നുകൊണ്ട് യജമാനന്മാർ യാഗം നടത്തുമ്പോഴം ഒരു തടസ്ഥനായ ദ്രഷ്ടാവെന്ന

പോലെ ഗുണദോഷങ്ങൾക്ക് അനുമതി മാത്രം ചെയ്യുകയും താൻ വാസ്തവത്തിൽ പ്രവർത്തിക്കുന്നില്ലെങ്കിലും പ്രവർത്തകനേപ്പോലെ അനുകൂലനായി കാണുകയും ചൈതന്യരൂപനായ ദേഹേന്ദ്രിയ മനോബുദ്ധ്യാദികൾക്ക് താൻ നേരേ ബന്ധിക്കാത്തവനായി പ്രകാശം നൽകുകയും തന്നിമിത്തം ഭോക്താവെന്നപോലെ തോന്നുകയും ആയിത്തീർന്ന് സർവ്വേശ്വരനായും പരമാത്മാവായും വിജയിക്കുന്നു.

"ഉപദ്രഷ്ടാനുമന്താ ച ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ ദേഹേസ്മിൻ പുരുഷഃ പരഃ"
ഗീ. അ. 13, ശ്ലോ, 23.

ഈ വിധമുള്ള പരമാത്മാവിനെ പരമപുരുഷനായി അറിഞ്ഞ് ജ്ഞാനം നേടുന്നതിൽ നാലു തരം ആളുകൾ നാലുവിധമായി പ്രവർത്തിക്കുന്നു.

ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന കർമ്മയോഗേന ചാപരേ
അന്യേത്വേവമജാനന്തഃ ശ്രുത്വാന്യേഭ്യ ഉപാസതേ
തേഽപി ചാതിതരന്ത്യേവ മൃത്യും ശ്രുതിപരായണഃ
ഗീ. 13. ശ്ലോ. 25. 26.

ധ്യാനം, സാംഖ്യം, കർമ്മയോഗം, ഗുരൂപദേശശ്രവണയോഗം എന്നിവയാകുന്നു നാലു വിധം പ്രവൃത്തികൾ. ക്രമേണ ഇവർ ആത്മസ്വരൂപജ്ഞാനപദ്ധതിയിൽ ഉത്തമമധ്യമാധമന്മാരായി ഗണിക്കപ്പെടുന്നു. എന്നാൽ ഒടുവിലത്തെ അധികാരികളും സംസാരതരണം ചെയ്യുന്നു. ഗുണാതീതനായ പരമാത്മാവിനെക്കുറിച്ചുള്ള നിർമ്മലാഖണ്ഡജ്ഞാനമുണ്ടായാൽ അവൻ ഭഗവാനായിത്തന്നെ തീരുകയാൽ തത്കൃതമായ സൃഷ്ടിയോ ലയമോ അവനെ ബാധിക്കുന്നില്ലത്രെ. ഗീത നോക്കുക:—

"ഇദം ജ്ഞാനമുപാശ്രിത്യ മമ സാധർമ്മ്യമാഗതാഃ
സർഗ്ഗേഽപി നോപജായന്തേ പ്രളയേ ന വ്യഥന്തി ച"
ഗീ. അ. 14. ശ്ലോ. 2.

ഗുണാതീതനായി പരമാത്മജ്ഞാനിയായ ജീവന്മുക്തന്റെ നില:—

"ഉദാസീനവദാസീനോ ഗുണൈര്യോ ന വിചാല്യതേ
ഗുണാ വർത്തന്ത ഇത്യേവയോ ഽവതിഷ്ഠതി നേംഗതേ"

ഗീ അ. 14. ശ്ളോ. 23.

പരമാത്മാവിനെ പുരുഷോത്തമനായി ആരാധിക്കുന്നവർക്ക് പുരുഷോത്തമനായ അവസ്ഥ വന്നു തത്ത്വത്തിന് മാററം വരാത്ത മട്ട് വിശദമാകുന്നു. ഈ ലോകത്തിൽ മൂന്നു തരം പുരുഷൻമാർ ഉണ്ട്. (1) ശരീരം (ചേഷ്ടാവാനാകയാൽ പുരുഷൻ) ഇതിന് അചിരം (നശ്വരം) എന്നു പേർ. (2) കൂടസ്ഥനായി സംസാര ബീജമായ മായയിൽ അസംഖ്യംതവണ പെട്ടു ഒരിക്കലും ലയമില്ലാതെ ചുററി ചുററി സംസരിച്ചുവരുന്ന പുരുഷൻ (ജീവൻ). (3) ലോകയാത്രയും ആവേശിച്ചു അവ്യയനായി പ്രകാശിക്കുന്ന പരമാത്മാവായ സർവ്വേശ്വര പുരുഷൻ. ഈ പുരുഷൻ പുരുഷോത്തമനാകുന്നു. ഗീതയിൽ ഭഗവദ്വചനം നോക്കുക.

യസ്മാത്ക്ഷരമതീതോ ഽഹമക്ഷരാദപി ചോത്തമഃ
അതോ ഽസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ

ഗീ. അ. 15. ശ്ളോ. 18.

ഇങ്ങനെ കർമ്മയോഗ ഭക്തിയോഗ ജ്ഞാനയോഗങ്ങൾ അന്യോന്യം ഉപകാരപ്രദമായ വിധത്തിലും ഒററക്കൊററക്കും, ശ്രേയസ്കരങ്ങളാണെന്നു നിരൂപണം ചെയ്തിട്ടും യുദ്ധത്തിൽ കുലവൃദ്ധനായ ഭീഷ്മർ, വിദ്യാഗുരുവായ ദ്രോണാചാര്യർ, സഹോദരനായ കർണ്ണൻ, ദായാദരായ ദുര്യോധനാദികൾ എന്നു വേണ്ട വേണ്ടത്തക്കവരെ ഹനിച്ച് ശ്രേയസ്സ് നേടുവാൻ ഉദ്ദേശിക്കുന്നില്ലെന്നു വ്യസനസമേതം വില്ലും അമ്പും വലിച്ചെറിഞ്ഞ് വിഷണ്ണനായി പിൻതിരിഞ്ഞ സന്ദർഭത്തിൽ, ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനോട്, സ്വധർമ്മമായ കർമ്മം നടത്തി യുദ്ധംചെയ്യണം എന്നു ദൃഢമായി ശാസിച്ച് ഉപദേശിക്കുന്നതിനായി ഫലസന്ന്യാസം ചെയ്തു പരിശുദ്ധമായ യോഗത്തെ ഗാനംചെയ്തു കൊണ്ട് സന്ന്യാസത്തിൻേറയും ത്യാഗത്തിൻെറും സ്വഭാവം വ്യക്തമാക്കുന്നു.

കർമ്മങ്ങൾ നിത്യങ്ങൾ എന്നും കാമ്യങ്ങൾ എന്നും രണ്ടു തരം ഉള്ളതിൽ കാമ്യങ്ങളായ കർമ്മങ്ങളെ സർവഥാ ഉപേക്ഷിക്കുക എന്നത് ഒരുതരം സന്യാസവും ആവക കർമ്മങ്ങളും അനുഷ്ഠിച്ച് അവയിലെ ഫലത്തിൽ അഭിലാഷം ഇല്ലാതെ ത്യാഗബുദ്ധി വരുക എന്നതു മറെറാരുതരം സന്യാസവും ആകുന്നു. കർമ്മത്തിൽ തന്നെ സന്യാസം വേണം എന്നു വിചാരിക്കുന്നവരായ രണ്ടാംതരക്കാർ ചെയ്യുന്ന ത്യാഗം സാത്ത്വികമാകുന്നു.

ഞാൻ കർത്താവെന്നും മററും അനുഷംഗം ഇല്ലെങ്കിൽ:—

"യസ്യ നാഹംകൃതോ ഭാവോ ബുദ്ധിര്യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകൻ ന ഹന്തി ന നിബദ്ധ്യതേ"

ഗീത. അ 18. ശ്ലോ. 17

എന്നീവിധം യാതൊരു ബന്ധവും ഇല്ലെന്നുതന്നെയല്ല,

ചേതസാ സർവകർമ്മാണി മയി സന്യസ്യ മത്പരഃ
ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ

സകല കർമ്മങ്ങളും സർവേശ്വരനിൽ അർപ്പിച്ചാൽ ബുദ്ധിയോഗം ഭഗവത്പരമായി കണ്ടുകൊള്ളുകയും ചെയ്യും അതിനാൽ:—

നഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ

ഗീ. അ. 18, ശ്ലോ. 11.

എന്നീവിധം ദേഹം ഉള്ളിടത്തോളം കർമ്മം ചെയ്യാതിരിക്കാൻ സാധിക്കാത്തതുകൊണ്ട് ഭഗവാൻ പാരന്ത്യികമായി അധികാരിയായ അർജ്ജുനനോട് ഉപദേശിക്കുന്ന പരമാർത്ഥ തത്ത്വം:—

സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ

എന്നീവിധം സർവ ധർമ്മങ്ങളേയും, അഥവാ കർത്തവ്യബുദ്ധ്യാ നീ ചെയ്യുന്നതും ചെയ്തുതീർക്കേണ്ടതുമായ സകല കർമ്മങ്ങളേയും, ഫലരൂപത്തിൽ ഇഛയില്ലാതെ ക്രിയാമാത്രമായി അനുഷ്ഠിച്ചിട്ട് ജ്ഞാനദീപംകൊണ്ട് നിന്റെ സകല പാപങ്ങളും ശോധനം ചെയ്ത് നിർമ്മലീകരണം ഉണ്ടാക്കി രക്ഷിക്കാൻ

കാത്തിരിക്കുന്ന എന്നെ ശരണം പ്രാപിക്ക; ആത്മഭാവേന എന്നിൽ ലയിക്കുക. അപ്പോഴ് നിനക്ക് സംസാരശോകം ഉണ്ടാകയില്ലന്നാകുന്നു.

'വിസൃജ്യ സശരം ചാപം ശോകസംവിഗ്നമാനസഃ'

എന്ന ആരംഭത്തിലെ ശോകം (മാശുചഃ) എന്നു ഇവിടെ പരിഹരിച്ച് ഗീതാശാസ്ത്രം ഉപസംഹരിക്കുന്നു. ഭഗവാൻ പരമമായി ഉപദേശിച്ചിരിക്കുന്ന ഫലത്യാഗരൂപമായ സന്ന്യാസം മറ്റെല്ലാത്തിലും വെച്ച് വിഷമമേറിയ വഴിയാകുന്നു. ജനകാദികളായ ഒന്നോ രണ്ടോ പേർക്ക് മാത്രമേ സാധ്യമായിട്ടുള്ളൂ. ലോകത്തിലേ ഭൂരിപക്ഷം ജനങ്ങൾക്കും സാധിക്കത്തക്ക മാർഗം ഭക്തിരൂപത്തിലുള്ള ഉപാസനാസമ്പ്രദായമാകുന്നു.

എത്രതന്നെ ഗംഭീരനും സർവജ്ഞനുമായിരുന്നാലും ഗുരു ശിഷ്യനോടു തൻെറ ഉപദേശങ്ങളുടെ അർത്ഥം പരിപൂർണ്ണമായി മനസ്സിലാക്കി സമ്മതമായെങ്കിൽ അപ്രകാരം ചെയ്യു എന്നല്ലാതെ ഉപദേശിച്ചതെല്ലാം അപ്പാടെ കണ്ണുമടച്ച് ചെയ്യൂ എന്ന് ശാസിക്കുന്ന സമ്പ്രദായം അന്നില്ലായിരുന്നു. എപ്പോൾ സിദ്ധാന്തരൂപത്തിലുള്ള ശാസനത്തിന് ശക്തികൂടിയൊ അപ്പോൾ വിമർശന സ്വഭാവം നശിച്ചു അധഃപതനം തുടങ്ങി. ഇതു ഗീതയിൽ നോക്കുക:-

''ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാദ് ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു''

ഗീത. അ. 18. ശ്ളോ. 63

അന്നത്തെ ശിഷ്യർ പഠിച്ചു തെററിദ്ധാരണ തീർത്തു കാര്യം വേണ്ടവിധം മനസ്സിലാക്കാൻ ചെന്നവരും അങ്ങനെയുള്ളവരാണെന്നുള്ള തങ്ങളുടെ വിനീത സ്വഭാവം പ്രകടമാക്കുവാൻ മടിയില്ലാത്തവരും ആയിരുന്നു. അർജ്ജുനൻെറ വിജ്ഞാപനം നോക്കുക:—

''നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധാ ത്വത് പ്രസാദാന്മയാച്യുത!
സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ''

ഗീത-അ-18 ശ്ളോ. 73.

ഇവിടത്തെ മോഹം തെററിധാരണയും സ്മൃതി ആത്മ തത്ത്വബോധകമായ ഓർമയും ആകുന്നു. ഇപ്രകാരം തെററിധാരണയും നീങ്ങി ആത്മതത്ത്വബോധവും വന്നു സകല സംശയങ്ങളും നിവർത്തിച്ചതുകൊണ്ട് അവിടുന്ന് അരുളിച്ചെയ്തതെല്ലാം ഞാൻ ചെയ്തുകൊള്ളാമെന്നു അർജ്ജുനൻ സമ്മതിച്ചു. ഇതു ഗുരുവിൻെറ ശാസനത്താൽ അല്ലായിരുന്നു സന്ദേഹനാശത്താലാണ്.

ഈ ഗീത ഒരു ബ്രഹ്മവിദ്യാശാസ്ത്രം എന്നതിനും പുറമേ ഒന്നാംതരം ധർമ്മശാസ്ത്രമായും ശുഭാശുഭപരീക്ഷാശാസ്ത്രമായും പ്രസിദ്ധിയുള്ളതാണ്. ഇന്നു ശുഭാശുഭ പരീക്ഷകൾക്കായി പൂവുകെട്ടി ചീട്ടിട്ടുനോക്കുന്നതിന് ഇതിലെ,

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമ്മതിർമ്മമ''
(ഉത്തമം)

ഗീ. അ. 18. ശ്ലോ. 78

സ്ഥാനേ ഹൃഷീകേശ! തവ പ്രകീർത്ത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനിദിശോ ഭവന്തി
സർവേ നമസ്യന്തി ച സിദ്ധസങ്ഘാഃ (മദ്ധ്യമം)

ഗീത. അ. 11. ശ്ലോ. 36

ഏവ മുക്ത്വാർജ്ജുനഃ സംഖ്യേ രഥോപസ്ഥ ഉപാവിശത്
വിസൃജ്യ സശരം ചാപം ശോക സംവിഗ്നമാനസഃ (അധമം)

ഗീത. അ. 1. ശ്ലോ. 47

സംസാരികളായ ജനങ്ങൾക്ക് സത്വരജസ്തമോഗുണങ്ങൾ നിമിത്തം ഉണ്ടാകുന്ന വൈചിത്ര്യം അറിഞ്ഞിരിക്കുന്നത് ഐഹികമായ പ്രേയസ്സിനും ആമുഷ്മികമായ ശ്രേയസ്സിനും ഒരു നല്ല മാർഗപ്രദർശനമാകും. അതിനാൽ തദനുഗുണമായി കർമ്മം ജ്ഞാനം മുതലായവയ്ക്ക് ഗുണം കൊണ്ടുള്ള ഒരു വിഭാഗം ഗീതയിൽ നിന്നു താഴെ ചേർത്തുകൊള്ളുന്നു.

**കർമ്മം**

നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യത് തത് സാത്ത്വികമുച്യതെ
യത്തു കാമേപ്സുനാ കർമ്മ സാഹങ്കാരേണ വാ പുനഃ
ക്രിയതെ ബഹുലായാസം തദ് രാജസമുദാഹൃതം
അനുബന്ധം ക്ഷയം ഹിംസാമനപേക്ഷ്യ ച പൌരുഷം
മോഹാദാരഭ്യതെ കർമ്മ യത് തത് താമസമുച്യതെ

ഗീത. അ·18. ശ്ലോ. 23–25

**ജ്ഞാനം**

"സർവഭൂതേഷുയേനൈകം ഭാവമവ്യയമീക്ഷതെ
അവിഭക്തം വിഭക്തേഷു തദ്ജ്ഞാനം വിദ്ധി സാത്ത്വികം
പൃഥക്ത്വേന തു യദ്ജ്ഞാനം നാനാ ഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവേഷു ഭൂതേഷു തദ്ജ്ഞാനം വിദ്ധി രാജസം
യത്തു കൃത്സ്നവദേകസ്മിൻ കാര്യേ സക്തമഹേതുകം
അതത്വാർത്ഥവദല്പം ച തത് താമസമുദാഹൃതം".

ഗീ. അ. 18. ശ്ലോ. 20–22

**കർത്താ—**

മുക്തസംഗോഽനഹം വാദീ ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യോർന്നിർവികാരഃ കർത്താ സാത്ത്വിക ഉച്യതേഃ
രാഗീ കർമ്മഫലപ്രേപ്സുർല്ലുബ്ധോ ഹിംസാത്മകോഽശുചിഃ
ഹർഷശോകാന്വിതഃ കർത്താ രാജസഃ പരികീർത്തിതഃ
അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠൊ നൈഷ്കൃതികോ ലസഃ
വിഷാദീ ദീർഘസൂത്രീ ച കർത്താ താമസ ഉച്യതേ

ഗീ. അ. 18. ശ്ലോ. 26–28

**ത്യാഗം**

കാര്യമിത്യേവ യത് കർമ്മ നിയതം ക്രിയതേഽർജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്ത്വികോ മതഃ
ദുഃഖമിത്യേവ യത് കർമ്മ കായക്ലേശഭയാത് ത്യജേത്
സകൃത്വാ രാജസം ത്യാഗം നൈവത്യാഗഫലം ലഭേത്ഃ
നിയതസ്യ തു സന്ന്യാസഃ കർമ്മണോ നോപപദ്യതെ
മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീർത്തിതഃ

ഗീ. അ. 18 ശ്ലോ. 7–9.

ദാനം

ദാതവ്യമിതി യദ് ദാനം ദീയതേ ∫നുപകാരിണേ
ദേശേ കാലേ ച പാത്രേ ച തദ് ദാനം സാത്ത്വികം സ്മൃതം
യത് തു പ്രത്യുപകാരാർത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം തദ് ദാനം രാജസം സ്മൃതം
അദേശകാലേ യദ് ദാനമപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം തത് താമസമുദാഹൃതം

ഗീ. അ. 17. ശ്ളോ. 20–22

തപസ്സ്

ശ്രദ്ധയാ പരയാ തപ്തം തപസ്തത് ത്രിവിധം നരൈഃ
അഫലാകാങ്ക്ഷിഭിര്യുക്തൈ സാത്ത്വികം പരിചക്ഷതേ
സത്കാരമാനപൂജാർത്ഥം തപോ ദമ്ഭേന ചൈവ യത്
ക്രിയതേ തദിഹപ്രോക്തം രാജസം ചലമധ്രുവം
മൂഢഗ്രാഹേണാത്മനോ യത് പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ തത് താമസമുദാഹൃദം

ഗീ. അ. 17. ശ്ളോ. 17-19

തപസ്സ് തന്നെ കായികവാചികമാനസികഭേദത്താൽ മറ്റൊരു വിധം കൂടി മൂന്നിനമാകുന്നുണ്ട്. അതായത്: —

"ദേവദ്വിജഗുരു പ്രാജ്ഞ പൂജനം ശൌചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതെ
അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതെ
മനഃ പ്രസാദഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത് തപോമാനസമുച്യതെ

ഗീ. അ. 17. ശ്ളോ. 14–16.

യജ്ഞം

അഫലാകാംക്ഷിഭിര്യജ്ഞോ വിധിദൃഷ്ടോ യ ഇജ്യതെ
യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്ത്വികഃ
അഭിസന്ധായ തു ഫലം ദമ്ഭാർത്ഥമപി ചൈവ യത്
ഇജ്യതെ ഭരതശ്രേഷ്ഠ യജ്ഞം തം വിദ്ധി രാജസം
വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ

ഗീ. അ. 17.ശ്ളോ. 11–13

ആഹാരം

ആയുഃ സത്വബലാരോഗ്യസുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ ആഹാരാഃ സാത്വികപ്രിയാഃ
കട്വമ്ളലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ ദുഃഖശോകാമയ പ്രദാഃ
യാതയാമം ഗതരസം പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേദ്ധ്യം ഭോജനം താമസപ്രിയം

ഗീ. അ. 17. ശ്ലോ. 8–10

ശ്രദ്ധ

ദേവയാജികളായ ജനത്തിൽ സാത്വികവും യക്ഷരക്ഷസ്സുകളായ ജനത്തിൽ രാജസിയും, ഭൂതപ്രേതാദിജനത്തിൽ താമസിയും ആയി ശ്രദ്ധ മൂന്നുവിധം ആകുന്നു.

യജന്തേ സാത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ

ഗീ. അ 17. ശ്ലോ. 4

ബുദ്ധി

പ്രവൃത്തിം ച നിവൃത്തിം ച കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി ബുദ്ധിഃ സാ പാർത്ഥ സാത്വികീ
യയാ ധർമ്മമധർമ്മം ച കാര്യം ചാകാര്യമേവ ച
അയഥാവദ് വിജാനാതി ബുദ്ധിഃ സാ പാർത്ഥ രാജസീ
അധർമ്മം ധർമ്മമിതി യാ മന്യതേ തമസാവൃതാ
സർവാർത്ഥാൻ വിപരീതാംശ്ച ബുദ്ധിഃ സാ പാർത്ഥ താമസീ

ഗീ. അ. 18. ശ്ലോ. 30–32

ധൃതി

ധൃത്യാ യയാ ധാരയതേ മനഃ പ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ ധൃതിഃ സാ പാർത്ഥ സാത്വികീ
യയാ തു ധർമ്മകാമാർത്ഥാൻ ധൃത്യാ ധാരയതേഽർജ്ജുന
പ്രസങ്ഗേന ഫലാകാംക്ഷീ ധൃതിഃ സാ പാർത്ഥ രാജസീ
യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച
ന വിമുഞ്ചതി ദുർമ്മേധാ ധൃതിഃ സാ താമസീ മതാ

ഗീ. അ. 18. ശ്ലോ. 33-35

സുഖം

യത് തദഗ്രേ വിഷമിവ പരിണാമേഽമൃതോപമം
തത് സുഖം സാത്ത്വികം പ്രോക്തമാത്മബുദ്ധിപ്രസാദജമ്
വിഷയേന്ദ്രിയസംയോഗാത് യത് തദഗ്രേഽമൃതോപമം
പരിണാമേ വിഷമിവ തത്സുഖം രാജസം സ്മൃതം
യദഗ്രേചാനുബന്ധേ ച സുഖം മോഹനമാത്മനഃ
നിദ്രാലസ്യപ്രമാദോത്ഥം തത്താമസമുദാഹൃതം

ഇവിടത്തെ 11-ാമദ്ധ്യായത്തിലെ വിശ്വരൂപദർശനം അസാധാരണമായ ഒന്നാണ്. സംഹാരമൂർത്തിയായി സകലതും ഇല്ലാതാകുന്നതായ കാലസ്വരൂപിയായിട്ടാണ് വേഷം.

"കാലോഽസ്മി ലോകക്ഷയകൃത്പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹപ്രവൃത്തഃ"

എന്ന് ഭഗവാൻ തന്നെ അരുളിച്ചെയ്തിരിക്കുന്നു. ഇവിടെ ഒന്നുകൂടി ഓർമ്മിക്കേണ്ടതുണ്ട്. കാലം ആരേയും ചെന്നു പിടികൂടുന്നില്ല; കാലത്തിന്റെ വലയിൽ എല്ലാപേരും താനേ ചെന്നു ചാടുകയാണ്.

യഥാ പ്രദീപ്തം ജ്വലനം പതംഗാവിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവനാശായവിശന്തിലോകാസ്തവാപിവക്ത്രാണിസമൃദ്ധവേഗാഃ

ഇങ്ങനെ ചെന്നുവീഴാതിരിക്കാൻ കഴിയുമൊ എന്നാണെങ്കിൽ അതും ഇല്ല.

"യഥാ നദീനാം ബഹവോംബു വേഗാഃ സമുദ്രമേവാഭിമുഖാദ്രവന്തി
തഥാ തവാമീ നരലോകവീരാ വിശന്തി വക്ത്രാണ്യഭിവിജ്വലന്തി"
ആദ്യത്തെ കർമ്മകാണ്ഡം നചികേതസ്സിന് യമൻ കൊടുത്ത കർമ്മപരവും ആധിഭൌതികവുമായ ഒന്നാം വരത്തേയും രണ്ടാം കാണ്ഡം ഉപാസനാപരവും ആധിദൈവികവുമായ രണ്ടാംവരത്തേയും മൂന്നാം കാണ്ഡം ജ്ഞാനാത്മകവും ആദ്ധ്യാത്മികവും ആയ മൂന്നാം വരത്തേയും സൂചിപ്പിച്ചിരിക്കുന്നു. കാഠകോപനിഷ

ത്തിൽ കർമ്മോപാസനാഭാഗങ്ങരം രണ്ടോ മൂന്നോ മന്ത്രങ്ങരം കൊണ്ടു ശ്ലോകത്തിൽ കഴിച്ചുകൂട്ടി മൂന്നാംഭാഗം മാത്രം വിസ്തരിച്ചിരിക്കുന്നു. ഗീതയിൽ മൂന്നും ഒരു പോലെയും മററ് ഉപനിഷത്തുകളിലെ സാരാംശം ഗ്രഹിച്ചും വിസ്തരിച്ചിട്ടുണ്ട്. ഇതാണ് ഈ രണ്ടു ഗ്രന്ഥങ്ങളും തമ്മിലുള്ള വ്യത്യാസം.

"ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച
ഇന്ദ്രിയാണി ഹയാനാഹുഃ"

എന്നീ കാഠകമന്ത്രങ്ങരം അനുസരിച്ചാണ് ഉപദേശാരംഭത്തിൽ ഗീതയുടെ രംഗഘടന ചെയ്തിരിക്കുന്നതും.

ഗതാസൂന ഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ
എന്ന ഭാഗവും

യേ/യം പ്രേതേവിചികിത്സാ മനുഷ്യേ
അസ്തീത്യേകേ നായമസ്തീതി ചൈകേ

എന്ന കാഠകത്തിലെ നചികേതസ്സിൻെറ വചനവും കൊണ്ട് അങ്ങേപ്പുറത്തുള്ള പരമാർത്ഥം എന്താണെന്നാണ് രണ്ടു ഗ്രന്ഥവും പഠിപ്പിക്കുന്നതെന്നു കാണാം.

ഗീതയിലെ ആരംഭം തത്വോപദേശത്തിനു പററിയതായ സന്ദർഭം ഉണ്ടാക്കിയിരിക്കുകയാകുന്നു.

"ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ"

എന്ന വചനംകൊണ്ട് ഈ നാലിലേതെങ്കിലും ഒന്നു പ്രേരകമായി വരുമ്പോരം മാത്രമേ പാരത്രികചിന്തക്ക് അവകാശം വരികയുള്ളൂ എന്ന സൂചന ഇതിൽ ഇഷ്ടജനവിരഹഭയംകൊണ്ടു ആർത്തനായിത്തീർന്നിരിക്കുന്ന അർജ്ജുനനോട് ഉപദേശിക്കുക എന്ന മട്ടിൽ കഥാഘടന ചെയ്തിരിക്കുന്നു. ഈ ആർത്തി പരിപൂർണ്ണദശയെ പ്രാപിച്ചു എനിക്കൊന്നും വയ്യ എന്നുള്ള നിലയിലാക്കി വച്ചിട്ടാണ് ഭഗവാൻ ഉപദേശിച്ചുതുടങ്ങുന്നത്. ഈ രംഗം മനശ്ശാസ്ത്രദൃഷ്ട്യാ എത്രമാത്രം സുന്ദരമായിട്ടുണ്ടെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. ഈ രംഗത്തിലെ പാത്രങ്ങരക്കും സ്ഥിതികരക്കും വ്യംഗ്യമായി ആധ്യാത്മിക ദൃഷ്ട്യാ കൂടെ അർത്ഥം ഉണ്ട്.

ഈ ഗീതയെ നിത്യപാരായണത്തിനായി സപ്തശ്ളോകിയായി സംഗ്രഹിച്ചിട്ടുണ്ട്.

(1) കവിം പുരാണമനുശാസിതാരമണോരണീയാംസമനുസ്മരേദ്യഃ
സർവസ്യ ധാതാരമചിന്ത്യരൂപമാദിത്യവർണ്ണം തമസഃ പരസ്താദ്

(2) ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം സ യാതി പരമാം ഗതിം

(3) മൻമനാഭവ മദ്ഭക്തോ മദ്യാജീ മാ നമസ്ക്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മത് പരായണഃ

(4) സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്ത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സർവേനമസ്യന്തി ച സിദ്ധസംഘാഃ

(5) സർവതഃ പാണി പാദം തത് സർവതോക്ഷിശിരോമുഖം
സർവേന്ദ്രിയ ഗുണാഭാസം സർവേന്ദ്രിയ വിവർജ്ജിതം

(6) ഊർദ്ധ്വമൂലമധഃ ശാഖമശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി യസ്തം വേദ സ ദേവ വിത്.

(7) സർവസ്യ ചാ ഹം ഹൃദി സന്നിവിഷ്ടോ
മത്തസ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സർവൈരഹമേവ വേദ്യോ
വേദാന്തകൃദ്വേ വിദേവ ചാഹം.

ഇതിൽ ആദ്യത്തേ ശ്ളോകം ധ്യാനാത്മകവും രണ്ടും മൂന്നും കർമ്മരൂപാത്മകവും നാലുമഞ്ചും പരമഭക്ത്യാത്മകവും ആറും ഏഴും ജ്ഞാനാത്മകവുമാണെന്നു കാണാം.

വെറും പാമരന്, താൻ കർത്താവ് താൻ ചെയ്യുന്നത് കർമ്മം തന്റെ ഈ കർമ്മഫലം ഭോഗം, എന്നു താൻ അഗ്രമായി ഒരു ത്രികോണാവസ്ഥ ഭവിക്കുന്നു. ഇതിൽ ബന്ധിച്ചിരിക്കുന്നിടത്തോളം അവൻ ഫലാഭിസന്ധിയോടു കൂടിയ കർമ്മി

യോഗത്രയ കൽപനാസാരം

തന്നെ. അവന് മേൽഗതിക്ക് അവകാശമില്ല. ഈ പര്യായത്തെ ഭേദം ചെയ്ത് സദ്ഗതിക്കായി ഗുരൂപദേശം അനുസരിച്ച് താൻ ചെയ്യുന്ന കർമ്മത്തിന്റെ ഭോക്താവും കർമ്മാനുസൃതമായ ഫലത്തെത്തരുന്ന സർവഗുണസമ്പന്നനായ ഒരു ഫലദാതാവും കർമ്മത്തിനും ഫലത്തിനും ഇടയ്ക്ക് കൽപനചെയ്യപ്പെടുന്നു. ഈ ദാതാവാണ് അവന്റെ ഇഷ്ടദേവത. പ്രഥമഘട്ടത്തിൽ സ്വായത്തമായ കർമ്മസാമർത്ഥ്യം ആയിരുന്നു ഫലദാതാവ്; ഇപ്പോൾ അതു പോയി തന്റെ കർമ്മത്തിന്റെ ഗുണദോഷം നിർണ്ണയിക്കുന്നതിനായി ഒരാളുണ്ടായി. ആ ആളിന് ഹിതകരമായി വർത്തിക്കുക, ആ ആളിനെ പരമമായി ആശ്രയിക്കുക എന്നായി സ്വസാമർത്ഥ്യപ്രകടനത്തിനു പകരം ഉള്ള പ്രക്രിയ. ഇതു ഭക്തി. വ്യക്തിരൂപത്തിലുള്ള ഈ കൽപിതഫലദാതാവുതന്നെയാണ് സർവ്വാത്മകമായത് എന്നു ഗുരൂപദേശം വഴി മനസ്സിലാകുമ്പോൾ അതിന് പ്രീതിയോ അപ്രീതിയോ ഭോക്തൃത്വദാതൃത്വാദിയോ ഒന്നും ഇല്ലെന്നും സർവാത്മകമാകയാൽ താനും അതുതന്നെയെന്നും ഉള്ള പരമജ്ഞാനം സിദ്ധിക്കുന്നു. ഇതാണ് യോഗത്രയങ്ങളും അവ തമ്മിലുള്ള ഘടനയും.

# സംഗ്രഹകാണ്ഡം

## അദ്ധ്യായം 42

## കർമ്മം

പൂർവമീമാംസകന്മാരായ ജൈമിനിമുനിപ്രഭൃതികളും ഉത്തരമീമാംസകൻമാരായ ബാദരായണപ്രഭൃതികളും തങ്ങളുടെ അഭിപ്രായങ്ങൾ ബഹുമുഖമായി വിസ്തരിച്ചിരിക്കുന്നതിൽ നിന്നും ആകെ കൂടി നമുക്കു ലഭിക്കുന്ന തത്ത്വങ്ങൾ

കർമ്മം

മൂന്നുവിധം ആകുന്നു. അവ കർമ്മം, ഭക്തി, ജ്ഞാനം എന്നാണ്. കർമ്മവാദികളാണ് പൂർവമീമാംസകൻമാർ. ഉത്തരമീമാംസകൻമാരിൽ ദേവതാകാണ്ഡനിരൂപകൻമാർ ഭക്തിവാദികളാകുന്നു. ബ്രഹ്മകാണ്ഡ പ്രതിഷ്ഠാപകൻമാർ ജ്ഞാനവാദികളാകുന്നു. കർമ്മം സ്വയമേ തന്നെ സ്വതന്ത്രമായി ഫലം നല്കുന്നു എന്നു വാദിക്കുന്ന ജൈമിനിന്യാദികൾ ഭക്തി ജ്ഞാനങ്ങളെ ഗണിക്കുന്നതേ ഇല്ല. എന്നാൽ മററുള്ളവർ കർമ്മം ചിത്തശുദ്ധിസമ്പാദനദ്വാരാ ഭക്തിക്കും ജ്ഞാനത്തിനും സാധകമാണെന്നുള്ള രീതിയിൽ കർമ്മത്തേയും പരമസാധ്യമായ ജ്ഞാനത്തിൻെറ അംശമായി അംഗീകരിക്കുന്നു. എന്നാൽ ജ്ഞാനസിദ്ധിക്ക് കർമ്മം കൂടിയേ തീരൂ എന്നു വാദിക്കുന്നില്ല. ഭക്തി, മധുരമായ ജ്ഞാനസാധനമാകുന്നു. സർവഥാ സകലരും ദുഃഖം കൂടാതെ സുഖത്തെ ഇച്ഛിക്കുന്നവരും അതിനു വേണ്ടി പ്രയത്നിക്കുന്നവരും ആണെന്നുള്ളതു പ്രസിദ്ധം; അവരുടെ ദൃഷ്ടിഭേദംകൊണ്ടു മാർഗങ്ങൾ പലതും കാണുന്നു എന്നേയുള്ളൂ. ഏതായാലും ഇങ്ങനെ അന്യോന്യസംബന്ധമുള്ള കർമ്മഭക്തിജ്ഞാനങ്ങളെപ്പററി ഒരു സംക്ഷേപപാഠം അത്യാവശ്യമാണ്.

കർമ്മം എന്നാൽ ക്രിയ അല്ലെങ്കിൽ വ്യാപാരമാകുന്നു. ഈ വ്യാപാരം എല്ലാപേർക്കും അറിയത്തക്ക വിധത്തിലുള്ള ദേഹാദി ചേഷ്ടയാകുന്നു. "കർമ്മനാമ ദേഹാദി ചേഷ്ടാ ലോകപ്രസിദ്ധാ" എന്ന് ഗീതാഭാഷ്യത്തിൽ ശ്രീശങ്കരഭഗവത്പാദാചാര്യർ വിവരണം ചെയ്തിരിക്കുന്നു. ഇങ്ങനെയുള്ള കർമ്മം അജ്ഞനും വിജ്ഞനും ചേതനവും * അചേതനവുമായ ജഡവും (ചരാചരാദിയും) ഒന്നുപോലെ പ്രകൃതിസിദ്ധങ്ങളായ സത്വരജസ്തമോഗുണ താരതമ്യം അനുസരിച്ചു നിയമേന ചെയ്തു പോരുന്നതാകുന്നു. ഒരു ക്ഷണമെങ്കിലും ഒന്നിനും ഒരു വ്യാപാരവും കൂടാതിരിക്കാൻ സാധിക്കയില്ല. പ്രകൃതി ഗുണങ്ങൾ ഏവനേയും എന്തെങ്കിലും കർമ്മം ചെയ്യിച്ചേ തീരൂ.

നഹി കശ്ചിത്ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ സർവഃ പ്രകൃതിജൈർഗുണൈഃ

എന്നീവിധം ഈ കാര്യം ഗീതയിൽ വ്യക്തമാക്കിയിരിക്കുന്നു. എന്നാൽ ഇതു സാമാന്യ കർമ്മമാകുന്നു. ഇതല്ല ഇവിടെ കർമ്മപദം കൊണ്ടു വിവക്ഷിച്ചിരിക്കുന്ന അർത്ഥം. രാജശാസനം പോലെ വേദശാസനംകൊണ്ടു വിഹിതവും നൻമയ്ക്കു നിദാനവുമായ കർമ്മമാണ് ഇവിടത്തെ കർമ്മം രാജശാസനം ഇന്ന ഇന്ന കർമ്മം ചെയ്യണമെന്നും ഇന്ന ഇന്ന കാര്യം അരുതെന്നും കാണിക്കുന്നതു പോലെ വേദത്തിലും വിധിയും നിഷേധവും ഉണ്ട്. ഇവയിൽ നിഷിദ്ധമായ കർമ്മം ഒഴിച്ചുള്ള വിഹിതമായ കർമ്മമാണ് ഇവിടത്തെ കർമ്മമെന്നു ഫലിക്കുന്നു. ഇങ്ങനെ പൊതുവെ കർമ്മം വിഹിതം എന്നും നിഷിദ്ധം എന്നും രണ്ടുതരം ആകുന്നു. ആദ്യത്തേതിനു ഫലം പുണ്യവും രണ്ടാമത്തേതിനു ഫലം പാപവും ആകുന്നു. പുണ്യത്താൽ സുഖവും പാപത്താൽ ദുഃഖവും വന്നുകൂടുന്നു എന്നു കർമ്മത്തിൻെറ പരമഫലവും നിശ്ചയിക്കാം. ഈ തത്ത്വം:-

പുണ്യം പാപമിതി ദ്വേധാ ലോകേ കർമ്മ ഹി വിശ്രുതം
പുണ്യം വിഹിതജന്യം സ്യാത് പാപം തു പ്രതിഷിദ്ധജം.
സുഖസ്യ സാധനം പുണ്യം പാപം ദുഃഖസ്യസാധനം

എന്നീ കാരികകളാൽ മഹാൻമാർ സംഗ്രഹിച്ചിരിക്കുന്നു.

---

* അചേതനങ്ങളിലെ കർമ്മരൂപം (Molecular vibrations) ആകുന്നു.

ഇങ്ങനെ രണ്ടുതരം കർമ്മം ഉള്ളതിൽ വിഹിത കർമ്മത്തെ (യാഗാദിലക്ഷണത്തെ) മീമാംസകൻമാർ ധർമ്മമാണെന്നും പറയുന്നു. വിഹിതമായ കർമ്മം വേറൊരുതരത്തിൽ നിത്യം എന്നും കാമ്യം എന്നും രണ്ടായി പിരിയുന്നു. നിത്യകർമ്മം ദിവസേന അനുഷ്ഠിക്കേണ്ടതെന്നും പ്രായശ്ചിത്താദി രൂപത്തിൽ അപ്പോഴപ്പോൾ വിശേഷവിധിയായി അനുഷ്ഠിക്കേണ്ടതെന്നും വീണ്ടും രണ്ടായി പിരിയുന്നു. പാപപരിഹാരത്തിനായി അവശ്യം അനുഷ്ഠിക്കേണ്ട കർമ്മത്തിന് പ്രായശ്ചിത്തകർമ്മം എന്നു പേർ. അനുഷ്ഠിച്ചാൽ വിശേഷഫലം ഇല്ലാത്തതും അനുഷ്ഠിച്ചില്ലെങ്കിൽ * പ്രത്യവായം നേരിടുന്നതും ആയ കർമ്മമാണ് നിത്യകർമ്മം എന്നു ഇതിനുമുമ്പ് നിത്യകർമ്മത്തിന് ഒരു ലക്ഷണം പറഞ്ഞിട്ടുണ്ട്. പ്രായശ്ചിത്തകർമ്മത്തിന് പാപപരിഹാരമാകുന്ന ഫലം ഉള്ളതുകൊണ്ട് നിത്യകർമ്മമാകാം എന്നു സന്ദേഹിക്കേണ്ട. ഇതിൽ, സമ്പാദിച്ചു ശേഖരിച്ചതായ പാപത്തിന്റെ പരിഹാരമാകുന്ന ഫലം പ്രത്യേകിച്ചു ഗണിക്കേണ്ടതില്ല. കൂടുതലായി ഫലം ഇല്ലെന്നുള്ള താത്പര്യത്താലും രാഹുഗ്രഹണ സമയത്തും മററും വേണ്ട പ്രായശ്ചിത്ത കർമ്മം ചെയ്തില്ലെങ്കിൽ ദോഷം ഉള്ളതിനാലും ആണ് പ്രായശ്ചിത്ത കർമ്മത്തെ നിത്യകർമ്മമെന്നു പറഞ്ഞത്.

കേരളീയർ ആകെത്തന്നെ പ്രത്യവായകാരികളായ കർമ്മങ്ങളെ മാത്രമെ നിത്യകർമ്മങ്ങളായി ഗണിക്കുന്നുള്ളൂ. പ്രായശ്ചിത്താദികൾക്കു പാപപരിഹാര രൂപമായ ഫലം ഉള്ളതുകൊണ്ട് അവയെ നൈമിത്തികങ്ങളായിട്ടാണ് ഗണിക്കുന്നത്. അനുവാദരൂപമായ പ്രഭാകരമതത്തിന് ഇതു സമ്മതമാണ്.

കാമ്യകർമ്മങ്ങൾ പ്രത്യേകം ഒരു ഫലവിശേഷത്തെ സങ്കൽപിച്ചു ചെയ്യപ്പെടുന്നവയാകുന്നു. കാമനയ്ക്കു (നേരേയോ പ്രകാരാന്തരേണയൊ സുഖം വേണമെന്ന ആശയ്ക്കു) യോഗ്യങ്ങൾ കാമ്യങ്ങൾ ആകുന്നു. ഈ കാമ (ആശ)മാണു പ്രപഞ്ചം രചിക്കുന്നത്. ഒരുത്തനെ സൻമാർഗത്തിലും അസൻമാർഗത്തിലും നയിച്ചു നന്മയ്ക്കും തിന്മയ്ക്കും പാത്രീഭവിക്കുന്നത് ഈ കാമം ഒന്നുതന്നെയാണ്. ഈ ആശ ജനനത്തിൽ തന്നെ വാസനാ

* പ്രത്യവായം എന്നാൽ നാളതുവരെ സമ്പാദിച്ച പുണ്യരൂപമായ സംസ്കാരത്തിന് കുറവു സംഭവിക്കുകയാകുന്നു

രൂപത്തിൽ സൂക്ഷ്മശരീരത്തിൽ ബദ്ധമാണ്. ഈ ആശയില്ലെങ്കിൽ ജൻമം ഇല്ല, ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്നു മൂന്നു ശക്തികൾ ഉള്ളതിൽ ഇതു ഇച്ഛാശക്തിരൂപമാണ്. ഇതുതന്നെയാണ് കർമ്മരൂപമായി പുറമെ പ്രകാശിച്ചു പ്രത്യക്ഷപ്പെടുന്നത്. ബൃഹദാരണ്യകോപനിഷത്തിൽ ഇക്കാര്യം എത്ര ഭംഗിയായി വർണ്ണിച്ചിരിക്കുന്നു.

"കാമമയം ഏവായം പുരുഷ ഇതി സ യഥാ കാമോ ഭവതി-
തത്ക്രതുർഭവതി
യത്ക്രതുർഭവതി തത് കർമ്മകുരുതേതദഭിസമ്പദ്യതേ"

ഈ ആശ തന്നെ ഏഷണാത്രയരൂപമായി കലാശിക്കുന്നതും. ഒന്നാമത്തെ ഏഷണാ ഇഛാ (പ്രേരിപ്പിക്കുന്ന ആശ) തന്നെപ്പോലെയുള്ള സന്താനം ഉണ്ടാകണം എന്ന പുത്രേഷണയാകുന്നു. ഇതു പ്രകടമല്ല. രണ്ടാമത്തേത് ഒന്നാമത്തതിനെ സാധിക്കാനുള്ള ഏഷണ അതായത് ദാരേഷണ (ഭാര്യാവാപ്തീച്ഛ). മൂന്നാമത്തേത് ആദ്യത്തെ രണ്ടു ഏഷണകളും സാധിക്കാനായുള്ള വിത്തേഷണ (ധനാശ)യാകുന്നു. പുരുഷൻ (ജീവൻ) കാമമയനാണ് -ആശാരൂപനാണ്. ഏതുതരം ആശയോടുകൂടി ജനിക്കുന്നുവോ അതിൻെറ സാദ്ധ്യത്തിന് തക്ക കർമ്മത്തെ ചെയ്യുന്നു; ആ കർമ്മത്തിൻെറ കർത്താവായി പ്രത്യക്ഷപ്പെടുന്നു *

ഈ ഇഛാശക്തി തന്നെയാണ് ജ്ഞാനചിന്താശക്തിക്കും തന്മൂലം പ്രവൃത്തിക്കും കാരണമാകുന്നത്. അതിനാൽ ജീവികളെ ഉപദേശിക്കുവാനാണ് കാമ്യകർമ്മങ്ങളെ പ്രത്യേകം വിധിക്കുന്നത്. ശാസ്ത്രവിഹിതങ്ങളല്ലാത്ത കർമ്മങ്ങൾ സ്വേച്ഛപോലെ അനുഷ്ഠിക്കാൻ പാടില്ലെന്നു സൂക്ഷ്മം. ഇഛകളെ ചില അതിരുകൾക്കകത്തുനിന്നു സാധിക്കാനുള്ള മാർഗങ്ങളാണ് കാമ്യകർമ്മവിധികൾ. പ്രാപിക്കുന്നത് ദുഃഖമായേക്കാം എങ്കിലും ഉദ്ദേശം പൊതുവെ സുഖത്തിനാകയാൽ ജനങ്ങൾ സ്വേച്ഛപോലെ പ്രവർത്തിക്കരുതെന്നാണ് പാഠം. ഓരോരുത്തനും ജനിക്കുമ്പോൾ തന്നെ ചില ക്ലിപ്തമായ കർമ്മവാസനയോടുകൂടിയാണ് ജനിക്കുന്നതെന്നും ആ കർമ്മചോദകമായ

*(Fracid) മുതലായവരുടെ പ്രസ്ഥാനംകൂടി ഒത്തുനോക്കുന്നത് വളരെ രസാവഹമായിരിക്കും.

വാസനയേ മാററാൻ തരമില്ലാത്തതിനാൽ ഒരിക്കലും പരമസുഖ പ്രാപ്തിരൂപമായ മുക്തിക്ക് തക്കം ഇല്ലെന്നും ആരും അധൈര്യപ്പെടരുത്. ശാസ്ത്രങ്ങളും ഉപദേശകൻമാരായ മഹർഷിമാരും ആവിർഭവിച്ചിരിക്കുന്നത് തങ്ങളുടെ നൈസർഗികമായ ദുർവാസനകളെ അശുഭമായ വഴിക്കു പോയി ദോഷം വരാതെ ശുഭപരിണാമികളായ മാർഗങ്ങളിൽകൂടി പ്രവർത്തിപ്പിച്ചു ശമിപ്പിക്കുന്നതിനാകുന്നു. ദേവീഭാഗവതത്തിൽ:-

"കർമ്മണേന്ദ്രോ ഭവേജ്ജീവോ ബ്രഹ്മപുത്ര സ്വകർമ്മണാ
സ്വകർമ്മണാ ഹരേർദ്ദാസോ ജൻമാദി രഹിതോ ഭവേത്
സ്വകർമ്മണാ ജൻമസിദ്ധി മമരത്വം ലഭേദ്ധ്രുവം
ലഭേത് സ്വകർമ്മണാ വിഷ്ണോഃ സാലോക്യാദി ചതുഷ്ടയം
സുരത്വം ച മനുത്വം ച രാജേന്ദ്രത്വം ലഭേന്നരഃ
കർമ്മണാ ച ശിവത്വം ച

എന്നീവിധം കർമ്മം കൊണ്ട് ഏതുരീതിയിലുള്ള പദവും പ്രാപിക്കാമെന്നു വ്യക്തമാക്കിയിരിക്കുന്നു.

ഈ കർമ്മം തന്നെ കാലാന്തരത്തിൽ ഫലിക്കത്തക്ക വിധത്തിൽ ആരാധ്യദേവതാ ബുദ്ധി പ്രസാദരൂപമാകയാൽ ആ പ്രസാദം നമ്മുടെ ദൃഷ്ടിക്കു പ്രത്യക്ഷമല്ലാത്തതുകൊണ്ട് അദൃഷ്ടമെന്നു പറയപ്പെടുന്നു. കർമ്മഫല ദാതാവായി ഈശ്വരനെ അവശ്യം അംഗീകരിച്ചു തീരേണ്ടതായ കാര്യം ഈശ്വരാസ്തിത്വ വാദത്തിൽ വിസ്തരിച്ചിട്ടുണ്ടല്ലൊ.

'പഞ്ചമം ചാത്ര ദൈവതം' എന്നു ഗീതയിൽ കീർത്തനം ചെയ്യപ്പെടുന്ന അഞ്ചാമത്തെ ഹേതുവായ ദൈവതം ഈ അദൃഷ്ടം തന്നെയാകുന്നു.

ആകപ്പാടെ (1) ശൌചം-ശരീരമനോബുദ്ധികളിലെ നൈർമ്മല്യം സമ്പാദിക്കുന്നതിനുള്ള സ്നാനജപാദി (2) സന്തോഷം. പ്രസാദം—ആത്മതൃപ്തിസമ്പാദകമായ ദാനാദി (3) തപസ്സ് കൃച്ഛ്രചാന്ദ്രായണാദി വ്രതാനുഷ്ഠാനം (4) സ്വാദ്ധ്യായം-ജ്ഞാന സമ്പാദനപരമായ അദ്ധ്യയനം (5) ഈശ്വരസേവനം-യജ്ഞം മുതലായവ ഇങ്ങനെ അഞ്ചുതരത്തിലായി വിഹിതകർമ്മങ്ങളെ മഹാൻമാർ സംഗ്രഹിച്ചിരിക്കുന്നു.

ഇതുപോലെ (1) ഹിംസാ സ്തേയം (മോഷണം) അനൃതം (അസത്യം) അബ്രഹ്മചര്യം (ഇന്ദ്രിയനിഗ്രഹം ഇല്ലായ്ക) എന്നിവയെ നിഷിദ്ധകർമ്മങ്ങളായും പരിഗണിക്കുന്നു. മറ്റു സകല കർമ്മങ്ങളും സൂത്രരൂപേണ ഇവയിൽ അന്തർഭവിക്കുന്നു.

ഇനി മറെറാരു വഴിയിൽ കർമ്മത്തെ മൂന്നായി വിഭാഗിക്കാം. (1) പ്രാരബ്ധം (2) സഞ്ചിതം (3) ആഗാമി (ഇപ്പോളുണ്ടാകുന്ന വാസനയനുസരിച്ച് മേൽ വരാൻ പോകുന്നത്)

പ്രാരബ്ധം:-ഫലം അനുഭവിക്കുന്നതിനു് പാകമായി വരികയാൽ ഇപ്പോഠം അനുഭവിക്കാൻ ആരംഭിച്ച് അനുഭവത്തിൽ ഇരിക്കുന്നതും എത്രയോ പണ്ടുപണ്ടേയുള്ള പൂർവജൻമങ്ങളിൽ സമ്പാദിച്ചതും ചക്രത്തിരിച്ചിലിൻെറ ക്രമത്തിൽ ഇപ്പോഠം അനുഭവിക്കാനായി സ്വീകരിച്ചിട്ടുള്ളതും എന്നു സൂക്ഷ്മം. ഇതിനാൽ സഞ്ചിതത്തിലെ ഏതാണ്ടൊരംശം പാകം വന്നതാകുന്നു പ്രാരബ്ധം.

സഞ്ചിതം:–അനേകം ജൻമങ്ങഠം കൊണ്ടു ശേഖരിച്ച് സഞ്ചയം ചെയ്തു വെച്ചിരിക്കുന്നത്. ഇത് ഇനിയും പ്രവർത്തിച്ചുതുടങ്ങിയിട്ടില്ല.

ആഗാമി:- ഈ ജന്മത്തിൽ വാസനാവശാൽ മേൽ വരാൻ പോകുന്നത്. ഇവയിൽ പ്രാരബ്ധം അനുഭവിച്ചേ തീരൂ. അതിനായി സ്വീകരിച്ചിട്ടുള്ളതു ജന്മം. അതിൻെറ അനുഭവം കൊണ്ടുമാത്രമേ അവസാനിക്കാൻ സാധിക്കൂ. കത്തിച്ചുപോയ വെടിക്കെട്ട് പൊട്ടാതെ തരമില്ലാത്തപോലെയും കൈവിട്ട അസ്ത്രം തിരിച്ചെടുക്കാൻ വഹിയാത്തതുപോലെയും ആണ് ഇതിൻെറ നില. അതിനാലാണ് ജീവന്മുക്തൻമാരായ മഹാൻമാർ കൂടിയും ലോകയാത്രാദി തുടർന്ന് ഈ പ്രാരബ്ധം അനുഭവിച്ചു തീർക്കുന്നത്. പ്രാരബ്ധകർമ്മത്തിൻെറ സ്വഭാവത്തെപ്പററി ദേവീഭാഗവതത്തിൽ ഇങ്ങനെ നിരൂപണം ചെയ്തിരിക്കുന്നു.

സഞ്ചിതാനാം പുനർമ്മധ്യാത് സമാഹൃത്യ കിയത്കില
ദേഹാരംഭേ ച സമയേ കാലഃ പ്രേരയതീവ തത്
പ്രാരബ്ധം കർമ്മ വിജ്ഞേയം.

വേദാന്തവാക്യശ്രവണാദികളാൽ വിജ്ഞാനം സമ്പാദിച്ചു വാസനോച്ഛേദം വന്നാൽ, സഞ്ചിതവും വർത്തമാനാഗാമികളും എന്നീ മൂന്നിനത്തിൽ, സഞ്ചിതം ഫലോൻമുഖമാകാതെ ക്ഷയിച്ചും വർത്തമാനം മേൽതുടരാതെയും ഉള്ളടത്തോളം ശുദ്ധമായും സഞ്ചിതമാകാനുള്ള വിടവെന്നിയെ ലയം വന്നും ബന്ധഹേതുവാകാത്തവിധം നശിച്ചുപോകുന്നു. ഇങ്ങനെയുള്ള നില കിട്ടണം എങ്കിൽ അനുഷ്ഠിക്കുന്ന ഏതു കർമ്മങ്ങളിലും ഫലേച്ഛ കൂടാതെ ഇരിക്കണം. എന്നാൽ അവൻ ചിത്തശുദ്ധി വന്നു മുക്തനായിത്തീരും. കർമ്മസാധനത്തിലോ കർത്തൃത്വത്തിലോ അതാതു നിലയിലുള്ള അഭിമാനം വിട്ടിരിക്കയാകുന്നു ഫലത്യാഗം എന്നു പറയുന്നത് അതിനാലാണ്:-

'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന'

എന്നീ രീതിയിൽ ഭഗവാൻ അർജ്ജുനനോടു കർമ്മയോഗം ഉപദേശിക്കുന്നത്. സന്യാസത്തെ കുറിച്ചുപദേശിക്കുന്നതും സർവകർമ്മമാത്രപരിത്യാഗം സന്യാസമാകുന്നതല്ലെന്നും.

'കാമ്യാനാം കർമ്മണാം ന്യാസം സന്യാസം കവയോർവ്വിദുഃ'

എന്നിങ്ങനെ കാമ്യകർമ്മപരിത്യാഗമാണ് (അതായത് കർമ്മത്തിലേ ഫലകാമനയില്ലായ്കയാണ്) മുഖ്യസന്യാസമെന്നും ഘോഷിക്കുന്നത്.

ചിത്തസ്യശുദ്ധയേ കർമ്മ ന തു വസ്തൂപലബ്ധയേ
വസ്തുസിദ്ധിർവിചാരേണ ന കിഞ്ചിത് കർമ്മകോടിഭിഃ

എന്നു വിവേകചൂഡാമണിയിൽ ജഗദ്ഗുരു ശ്രീശങ്കരഭഗവത്പാദാചാര്യർ കീർത്തനം ചെയ്യുന്ന ചിത്തശുദ്ധി ഫലാഭിലാഷമില്ലായ്കയാകുന്നു.

കർമ്മത്തിന്റെ നിവൃത്തിയെ (കർമ്മത്തിന്റെ അഭാവത്തെ) കർമ്മം ചെയ്യാവുന്നവനും ചെയ്തിരുന്നവനുമായ ഒരു കർമ്മിയുടെ കർമ്മാവസാനത്തെ മോക്ഷമാണെന്നു ചിലർ പറയുന്നു. കർമ്മം ഉത്തരക്ഷണനശ്വരമാകയാൽ ഫലദാനസമൃദ്ധമായ ഒരു അവസ്ഥാന്തരത്തെ, ജനിപ്പിച്ചു നിവർത്തിക്കുന്നതായി വേറെ ചിലർ അഭിപ്രായപ്പെടുന്നു. കർമ്മം ചിത്തശുദ്ധിദ്വാരാ

ഭക്തിക്കും, മുക്തിക്കും സാധനമായി ചമഞ്ഞു നിവർത്തി ക്കുന്നതായി മററു ചിലർ വർണ്ണിക്കുന്നു. സർവ്വകർമ്മങ്ങളും ജ്ഞാനംകൊണ്ട് നിവർത്തിച്ചുപോരുന്നതായി ഗീതയിൽ,

'ജ്ഞാനാഗ്നിഃ സർവകർമ്മാണി ഭസ്മസാത്കുരുതേഽർജ്ജുന'

എന്നീവിധം ഗാനംചെയ്യുന്നു. ഈ ഓരോ അഭിപ്രായങ്ങളും ഓരോനിലയിൽ നിന്നും ശരിയാണ്. താന്താങ്ങൾക്ക് അധികാര ഭേദം അനുസരിച്ച് ഇതിൽ ഏതു അഭിപ്രായമാണ് സ്വീകരി ക്കേണ്ടതെന്നു മനസ്സിരുത്തി ഈ അഭിപ്രായങ്ങളെല്ലാം നോക്കു മ്പോൾ ഏതൊന്നു തനിക്ക് അത്യന്തം ഹൃദ്യമായിത്തീരുമോ ആ മതത്തിനാണ് താനധികാരിയെന്നു വിശ്വസിക്കാവുന്ന താണ്.

## അദ്ധ്യായം 43

# ഭക്തി

സർവജ്ഞനും സർവഗുണസമ്പൂർണ്ണനും സർവശക്തനുമായ സർവേശ്വരനിൽ നമുക്കുണ്ടാകുന്ന പരമമായ പ്രീതിക്ക് ഭക്തിയെന്നു പേര്. ഭക്തിശബ്ദത്തിന് സേവാർത്ഥകമായ "ഭജ" ധാതുവിൽ നിന്നുള്ള ഉത്പത്തി നിമിത്തം സേവ എന്നർത്ഥം. സേവ എന്നുള്ളതുകൊണ്ട് സേവകൻ ഭക്തനും സേവ്യൻ ഭഗവാനുമാണെന്നു കിട്ടുന്നു. ഇങ്ങെ അററത്തെ ഭൃത്യൻമുതൽ അത്യന്തം ആപ്തനായ സേവകൻവരെയുള്ളവരെല്ലാം ഭക്തരാകുന്നു. അവനവന് വിഹിതമായ സേവനം നിർവ്യാജവും പരിപൂർണ്ണവുമായാൽ ദൂരത്തെ സേവകനും സന്നഹിതനായ സേവകനും അനുഷ്ഠിക്കുന്ന സേവ യജമാനന്റെ പരമമായ പ്രീതിക്ക് കാരണമായി ഭവിക്കുന്നു. പ്രീതി ഉഭയനിഷ്ഠമായ ധർമ്മമായതിനാൽ സേവകന് സേവ്യനിലും സേവ്യനു സേവകനിലും ഒന്നുപോലെ കാണുന്ന ഒരു ധർമ്മമാണ്. എന്നാൽ സേവകൻ സ്വാമിയിൽ വച്ചിരിക്കുന്നപ്രീതിക്ക് ഭക്തിയെന്നും സ്വാമി സേവകനിൽ വച്ചിരിക്കുന്ന പ്രീതിക്ക് പ്രസാദം അല്ലെങ്കിൽ അനുഗ്രഹം എന്നും മററും ശബ്ദം കൊണ്ടൊരു ഭേദമുണ്ട്. "സാ ത്വസ്മിൻ പരമപ്രീതിരൂപാ" എന്നു ഭക്തശിരോമണിയായ നാരദമഹർഷി ഭക്തിക്കു ലക്ഷണം പറയുന്നു (താൻ മനസ്സുകൊണ്ട് സങ്കല്പിച്ചു എവിടെയും എപ്പോഴും കണ്ടുകൊണ്ടിരിക്കുന്ന ദിവ്യമൂർത്തിയിൽ) അർപ്പിച്ചിരിക്കുന്ന പരമമായ (മററു ഭാവത്താൽ വിച്ഛിന്നമാകാത്ത) പ്രവാഹരൂപമായ പ്രീതി (പ്രിയത്വ) യാണ് ഭക്തിയെന്നർത്ഥം. ഇതുകൊണ്ട് ഇടവിടാതെ എപ്പൊഴും തനിക്കഭീഷ്ടമായ മൂർത്തിയെപ്പററി ചിന്തിച്ചും ധ്യാനിച്ചും തൻമയബോധം എവിടെയും

കണ്ട് പ്രസ്തുത മൂർത്തിയിൽ വശപ്പെട്ടിരിക്കുന്ന ഭാവം ഭക്തിയെന്നു സിദ്ധിക്കുന്നു. എന്നാൽ അപ്രകാരമുള്ള ഭാവം പ്രീതി കൂടിയായിരിക്കണം എന്നാലേ ഭക്തിശബ്ദവ്യപദേശമാകു എന്നു സാരം. ഭക്തിയുടെ ഫലം ഭഗവദ്ദർശനവും തന്നിമിത്തം പാര്യന്തികമായ ഭഗവൽസായൂജ്യാവാപ്തിയും ആണെങ്കിൽ രാവണശിശുപാലാദികളായ ശത്രുക്കൾക്കും ഫലം തുല്യമാണല്ലോ എന്നു ശങ്കിക്കേണ്ടിവരും. പരമാർത്ഥത്തിൽ അവരുടെ അന്തഃകരണവും എപ്പോഴും ഭഗവദ്രൂപത്തിലും ഭഗവല്ലീലകളിലും അനുസന്ധാനം ചെയ്തിരിക്കുന്നതുതന്നെ. എന്നാൽ അതിനു കാരണം പ്രീതിവിപരീതമായ ദ്വേഷമെന്നേയുള്ളു. അവർക്ക് ആനന്ദാനുഭവത്തോടുകൂടിയ മുക്തിയില്ലെന്നല്ലാതെ പാര്യന്തികമായ സംസാരവിമുക്തിരൂപമായ സായൂജ്യം തുല്യംതന്നെ എന്നു സൂക്ഷ്മം.

ശാണ്ഡില്യമുനി "സാ പരാനുരക്തിരീശ്വരേ" എന്നാണു ഭക്തിക്കു ലക്ഷണം പറയുന്നത്. ഇതനുസരിച്ച് പ്രേമം, കാമം, സ്നേഹം മുതലായ മധുരഭാവങ്ങളെല്ലാം സംഗ്രഹിക്കപ്പെടുന്നു.

ജൻമാന്തരത്തിൽ പരമമായ പ്രീതിക്കു കാരണമായിരുന്ന ശിശുപാലാദികൾ പ്രാരബ്ധവിശേഷം നിമിത്തം ധർമ്മവ്യതിക്രമത്താൽ ഭഗവദ്വിരോധികളായി എന്നല്ലാതെ ഭഗവദ്ദർശനത്തിനോ ഭഗവദംഗസ്പർശനത്തിനോ ഇവർ ഭാഗ്യമില്ലാത്തവരല്ലല്ലോ. ഭഗവൽസായൂജ്യം എന്നുള്ള ഒരു പരമപദത്തിൽ എത്തിച്ചേരുവാൻ അനേകം മാർഗങ്ങളുണ്ട്. അവയിൽവച്ച് ഭക്തി ഉത്തമമാകുന്നു എന്നു വിശേഷം. ഭയം, ദ്വേഷം, അനുരാഗം, സ്നേഹം, ഭക്തി എന്നിങ്ങനെ അനേകം മാർഗങ്ങളിൽ കൂടി ഭഗവദ്പദം പ്രാപിക്കാമെന്നു ഭാഗവതത്തിൽ നിന്നു വ്യക്തമാകുന്നു.

കാമാദ് ദ്വേഷാദ് ഭയാത് സ്നേഹാദ് യഥാഭക്ത്യേശ്വരേമനഃ
ആവേശ്യ തദഘംഹിത്വാ ബഹവസ്തദ്ഗതിം ഗതാഃ
ഗോപ്യഃ കാമാദ് ഭയാത്കംസോ ദ്വേഷാച്ചൈദ്യാദയോനൃപാഃ
സമ്ബന്ധാദ് വൃഷ്ണയസ്നേഹാദ് യൂയം ഭക്ത്യാ വയം വിഭോ

ഇതുകൊണ്ട് ദ്വേഷിച്ചിരുന്ന് സദ്ഗതി നേടാൻ ശ്രമിക്കരുത്. ആനന്ദാനുഭവയോഗമില്ലാത്തതിനാൽ മഹാന്മാർ സമ്മതിക്കുന്ന പ്രസ്ഥാനമല്ല ഇത്. ഭഗവാൻ എല്ലാവരിലും സമദൃക്കാണെന്ന് മാത്രമെ ഇതിൽ നിന്നും ഗ്രഹിക്കാനുള്ളു.

ഭക്തി ഇടവിടാതെ ഉണ്ടായിരുന്നാൽ സത്വരജസ്തമോഗുണ വികാരമാകുന്ന പ്രകൃത്യവസ്ഥയും കടന്ന് ഗുണാതീതനായി വിജയിക്കാമെന്ന് ഭഗവാൻ ഉപദേശിക്കുന്നു.

മാംചയോ ƒവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ
ഗീത. അ. 14. ശ്ലോ. 26.

ജ്ഞാനപ്രാപ്തിക്കായി പ്രത്യേകം ശ്രമിക്കാതെ തന്നെ തദ്ഫലം സിദ്ധിക്കുന്നു എന്ന് സൂക്ഷ്മം. ഇങ്ങനെയുള്ള ഭക്തി സകാമ ഭക്തിയെന്നും നിഷ്കാമഭക്തിയെന്നും രണ്ടായി പിരിയുന്നു. അതിൽ ആദ്യത്തെ സകാമഭക്തിയെപ്പററി ഭക്തിമഞ്ജരിയിൽ ഗർഭശ്രീമാൻ ശ്രീസ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സു കൊണ്ട്,

സേവാം പ്രാപ്യ തവാങ്ഘ്രിപങ്കജയുഗസ്യൈകേ
ജനാഃ സസ്പൃഹം
യാചന്തേ ഭുവി കാമിതം ഹലഹല! ക്ഷുദ്രം സുഖാഭാസദം
ലബ്ധ്വാ കല്പതരും സമസ്തഫലദം മർത്ത്യോ യഥാ യാചതേ
സ്തോകം വസ്തു ദരിദ്രഭോഗ്യമവമം ഭാഗ്യേന ഹീനോ ഭൃശം
ശതകം 1. ശ്ലോ. 83.

എന്ന് ഗാനം ചെയ്തതുപോലെ സുഖാഭാസമായ ഫലത്തെ കൊടുക്കുന്നത് ആണെന്നും, രണ്ടാമത്തേതിനെപ്പററി ആ ഭക്തി മഞ്ജരിയിൽത്തന്നെ,

തസ്മാദ്യത്ത്വ സേവയൈവ മനുജസ്താപത്രയാദ് ദൂരതോ
മുക്തഃ സർവസുഖം ശ്രമേണരഹിതോ ഭുങ്ക്തേ ƒന്യഥാ
ദുർല്ലഭം
തന്മേ ത്വല്പദഭക്തിരേവസഹസാ ഭൂയാദിതി ശ്രീപതേ
യാചേ ത്വാമരവിന്ദനാഭ ജഗതി സ്വാദീയസീ സാ ഹി മേ
ശതകം 1. ശ്ലോ. 91.

എന്ന് കീർത്തനംചെയ്യുമ്പോലെ ആദ്ധ്യാത്മികാദി സകല താപങ്ങളും നശിപ്പിച്ച് പ്രകാരാന്തരത്തിൽ ദുർല്ലഭമായ അതിമധുരമായ പരമാനന്ദസുഖത്തെ ഇച്ഛിക്കാതെ തന്നെ സമർപ്പിക്കുന്നതാണെന്ന് വ്യക്തപ്പെടുത്തിയിരിക്കുന്നു. സംസാരത്തിൽ നിന്നും മുക്തിക്കായി ജ്ഞാനം യോഗാഭ്യാസം കർമ്മം തപസ്സ് തീർത്ഥാടനം ദാനം കൃച്ഛ്ര ചാന്ദ്രായണാദിവ്രതങ്ങൾ മുതലായ അനേകം

ഉപായങ്ങൾ ഉള്ളപ്പോൾ ഭക്തിക്കുമാത്രം എന്താണ് ശ്ലാഘ്യത എന്ന് ശങ്കിക്കേണ്ട. ജാതിമതഭേദമില്ലാതെയും കാലദേശാവസ്ഥകൾ ഐശ്വര്യം മുതലായ മറ്റു സാമഗ്രികൾ ആവശ്യമില്ലാതെയും എവിടെയും ആർക്കും സദ്യഃഫലപ്രദമായി പ്രകാശിക്കുന്നതും അനായാസ സാദ്ധ്യവും മധുരവുമായ ഉപായം ഭക്തി ഒന്നുമാത്രമേ ആകുന്നുള്ളു. ഇക്കാര്യം ഉപായാന്തരങ്ങളായ ജ്ഞാനകർമ്മയോഗാദികൾക്കുള്ള അസൗകര്യത്തെയും ക്ലേശത്തെയും ഉപന്യസിച്ചിട്ട് പരമഭാഗവതനായ മേല്പത്തൂർ ശ്രീനാരായണഭട്ടപാദർ ഇങ്ങനെ ഉപസംഹരിക്കുന്നു:—

നിഷ്കാമം നിയതസ്വധർമ്മചരണം യത് കർമ്മയോഗാഭിധം
തദ്ദൂരേത്യഫലം യദൗപനിഷദജ്ഞാനോപലഭ്യം പുനഃ
തത്ത്വവ്യക്തതയാ സുദുർഗ്ഗമതമം ചിത്തസ്യ തസ്മാദ്വിഭോ
ത്വത്പ്രേമാത്മക ഭക്തിരേവ സതതം സ്വാദീയസീ ശ്രേയസീ
ഏവം ഭൂതതയാ ഹി ഭക്ത്യഭിഹിതോ യോഗഃ സ യോഗദ്വയാത്
കർമ്മജ്ഞാനമയാദ് ഭൃശോത്തമതരോ യോഗീശ്വരൈർഗ്ഗീയതേ
സൗന്ദര്യൈകരസാത്മകേ ത്വയി ഖലു പ്രേമപ്രകർഷാത്മികാ
ഭക്തിർന്നിശ്രമമേവ വിശ്വപുരുഷൈർലഭ്യാ രമാവല്ലഭ
ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീനിർമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ
സദ്യഃ സിദ്ധികരീ ജയത്യയി വിഭോ സൈവാസ്തു മേ ത്വത്പദ
പ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര

നാരായണീയം ദശകം 2

ഭക്തന്മാർ ഉത്തമമദ്ധ്യമാധമഭേദേന മൂന്നുതരം കാണുന്നു. ഈ മൂന്നു തരക്കാരേയും ഭക്തിമഞ്ജരിയിൽ മൂന്നു ശ്ലോകം കൊണ്ട് സ്വരൂപപ്പെടുത്തിയിരിക്കുന്നു.

സർവേഷ്വത്രചരാചരേഷു ഭഗവൻ ഭൂതേഷു പശ്യേത് സുധീ
സ്ത്വദ്ഭാവം ഭുവനേമ്ബുജാക്ഷ രഹിതോ യോ ഭേദദൃഷ്ട്യാപുമാൻ
സർവാണി ത്വയി യശ്ച ദേവ കലയേദ് ഭൂതാനി വിശ്വാത്മകേ
സാന്ദ്രാനന്ദസുധാംബുധൗ മുരരിപോ ഭക്തോത്തമോ ƒസൗ സ്മൃതഃ

ഈശേ തം സമനുശ്രിതേഷ്വഥ ജഡേഷ്വജ്ഞാ ദ്വിഷത്സു ക്രമാദ്
ഭക്തിം സൗഹൃദഭാവമങ്ഗ കരുണാം കുര്യാദുപേക്ഷാം ച യഃ
ഭാവേനാച്യുത താരതമ്യസഹിതേനാമ്ഭോജനാഭ പ്രഭോ
പൂർവോക്തേഷ്വഥ തേഷു തേഷ്വയമഹോ ഭക്തസ്മൃതോ മദ്ധ്യമഃ

ചിത്താമ്ഭോരുഹസമ്ഭൃതപ്രതിനവപ്രേമോദയേനാദരാത്
തദ്രൂപാർച്ചനമേവ യോ ഭുവി പുമാൻ ശ്രദ്ധാലുരത്രേഹതേ
തദ്ഭക്തേഷു തദേതരേഷു രഹിതോ മൈത്ര്യാ നികാമം
ബുധൈഃ
സോഽയം വിശ്വജഗന്നിവാസ ഭഗവൻ ഭക്തഃ സ്മൃതഃ പ്രാകൃതഃ

ഭക്തിമഞ്ജരി 1-ാം ശതകം 93-95

ഇതനുസരിച്ച് ഭഗവാനിൽ സർവപ്രപഞ്ചത്തേയും സർവപ്രപഞ്ചത്തിലും ഭഗവാനേയും അഭിന്നമായി കണ്ടു ഭജിക്കുന്നവൻ ഉത്തമനെന്നും ഭഗവാനെ സേവിക്കുന്ന മററു ഭക്തരെ സ്നേഹിച്ചും വിവേകഹീനരായ സാധുക്കളിൽ ദയവുകാണിച്ചും ഭഗവദ്വേഷികളിൽ ഉപേക്ഷാബുദ്ധിയോടുകൂടിയും ഭജിക്കുന്നവൻ മദ്ധ്യമനെന്നും പുതിയതായി ആരംഭിച്ച് ഭക്തിരസം കൊണ്ട് ഭഗവദ്രൂപത്തെ അർച്ചനംചെയ്തുതന്നെ ഇരിക്കുന്നവനും മററു ഭക്തരിൽ സ്നേഹം ഇല്ലാത്തവനും ആയ ഭക്തൻ പ്രകൃതനായ മൂന്നാം തരക്കാരനെന്നും കാണുന്നു.

ഭക്തിയെ മറ്റൊരുപ്രകാരത്തിൽ പടിപ്പടിയായി ആരോഹണക്രമത്തിന് ഒൻപതുവിധമായി കീർത്തനംചെയ്യുന്നത്നോക്കുക

ശ്രവണം കീർത്തനം തദ്വത് സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം

വേദത്തിൽ തന്നെ:—

തമു സ്തോതാരപൂർവ്യം യഥാവിദ-
ഋതസ്യ ഗർഭജനുഷാ വിവർത്തനാ
അസ്യ ജാനന്തോ നാമ ചിദ്വക്തന
മഹസ്തേവിഷ്ണോ സുമതി ഭജാമഹേ ഋഗ്വേദം.

എന്നിവിധം ഭക്തിപ്രസ്ഥാനം ആരംഭിച്ചിട്ടുണ്ട്. "അഗ്നിമീളേ പുരോഹിതം" എന്നുള്ള ആരംഭം തന്നെ സ്തോത്രരൂപമായ ഭക്തിയാകയാൽ ഭക്തിയോഗത്തിലാണ് വേദാരംഭം എന്നു കൂടിപ്പറയാം. ചുരുക്കിപ്പറഞ്ഞാൽ ശ്രവണകീർത്തനസ്മരണപാദസേവനാർച്ചന വന്ദനദാസ്യസഖ്യാത്മനിവേദനങ്ങൾക്ക് വേദത്തിൽതന്നെ ഉദാഹരണങ്ങൾ സുലഭങ്ങളാണ് ആത്മനിവേദനത്തിന് ഉദാഹരണം നോക്കുക:—

"യോ ബ്രഹ്മാണം വിദധാതിപൂർവം
യോവൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ"

ഗീതയിലും:—

സതതം കീർത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ
അ. 9, ശ്ലോ. 18.

എന്നീവിധം കീർത്തനാദികളായ ഭക്തിപ്രകാരങ്ങളെ സ്പഷ്ടമാക്കുന്നു.

ഭക്തി ഒന്നിനാൽ മാത്രം ജ്ഞാനശൂന്യരാണെങ്കിലും ദുരാചാരരാണെങ്കിലും ഭഗവാനെ പ്രാപിച്ച് മുക്തി നേടാമെന്ന് ഗോപീവൃത്താന്തത്താൽ വിശദമാകുന്നു. ഭാഗവതം നോക്കുക:—

ക്ഷേമാഃ സ്ത്രീയോവനചരീ വ്യഭിചാരദുഷ്ടാ
കൃഷ്ണേകചൈവ പരമാത്മ നിരൂഢഭാവാഃ
നന്വീശ്വരോനുഭജതേ ഽവിദുഷോപി സാക്ഷാ
ച്ഛ്രേയസ്തനോത്യഗദരാജഇവോപയുക്തഃ

ഉപാസനാരൂപമായ ഭക്തി സഗുണഭക്തിയെന്നും നിർഗ്ഗുണ ഭക്തിയെന്നും വേറെയും രണ്ടുതരമാക്കാം. എന്നാൽ അവ്യക്തമായ ബ്രഹ്മത്തെപ്പററിപ്പിടിച്ചുള്ള ധ്യാനാദികറം ക്ലേശകാരികറം ആകയാൽ സഗുണഭക്തിതന്നെയാണ് സാർവത്രികമായി ഉപയോഗം ഉള്ളത്. ഗീതയിൽ:—

ക്ലേശോ ഽധികതരസ്തേഷാമവ്യക്താസക്ത ചേതസാം
അവ്യക്താഹിഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ

എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ജ്ഞാനനിഷ്ഠർ ഈ പക്ഷത്തെ, കർക്കശ ശാസ്ത്രാഭ്യാസസാമർത്ഥ്യം ഇല്ലാത്തവരെ കവികളായി ചമയിച്ച് ഈശ്വരൻ അനുഗ്രഹിക്കും പോലെ, ജ്ഞാനഹീനരെ സഗുണഭക്തികൊണ്ട് പ്രസാദിച്ചിരിക്കുന്നു എന്നും പറയാറുണ്ട്. എന്നാൽ,

നിർവിശേഷം പരം ബ്രഹ്മ സാക്ഷാത്കർത്തുമനീശ്വരാഃ
യേ മന്ദാസ്തേ ഽനുകമ്പ്യന്തേ സവിശേഷനിരൂപണൈഃ

എന്നീ കാരികയിൽ ഈ കാര്യം സ്പഷ്ടമാകുന്നു. ഈ ഭക്തിയെ ഭഗവദ്വിഷയജ്ഞാനം എന്നു പറവാൻ തരമില്ല; ശത്രുക്കളായ ശിശുപാലാദികറക്ക് ജ്ഞാനം ഉള്ളതുകൊണ്ട് ഭഗവദ്ഭക്ത

രെന്നു പ്രസിദ്ധി വേണ്ടിവരും. അവരെ ഭക്തരെന്നു പറയാറില്ലതാനും. എന്നാൽ ഭജനാത്മകമായ ഒരു ക്രിയയെന്നും പറയാൻ തരമില്ല. ഒരു ക്രിയയാണെങ്കിൽ അതു കൃത്യപേക്ഷമായിരിക്കണം. കൃതിയെന്നാൽ പ്രയത്നം; പ്രയത്നസാപേക്ഷമല്ലാത്തതു ക്രിയയല്ല. ഭക്തിയാകട്ടെ ഭഗവദ്ഗുണാദിജ്ഞാനമാത്രസാധ്യമാണ്. ജ്ഞാനം പ്രയത്നമല്ലതാനും. ജ്ഞാനത്തിന്റെ ഫലമാകുന്ന ഭക്തി. ഭക്തന്മാർ അക്രൂരൻ, ഗോപസുന്ദരിമാർ, അർജ്ജുനൻ എന്നിത്യാദിയായി അസംഖ്യമാകുന്നു. എന്നാൽ ഇവർ ഒരോരുത്തരുടേയും ഭക്തിക്ക് അല്പാല്പം വ്യത്യാസം ഉണ്ട്. പരമാനന്ദപ്രാപ്തിരൂപമായ ഫലം തുല്യമാണുതാനും അക്രൂരൻ ഭഗവന്നിഷ്ഠാപരായണനാകയാൽ ആ ഭാവം വരുമ്പോഴം പരമകിങ്കരനായി പ്രകാശിക്കുന്നു:—

തദ്ദർശനാഹ്ളാദവിവൃദ്ധസംഭ്രമഃ
　പ്രേമ്ണോർദ്ധ്വരോമാശ്രുകലാകുലേന്ദ്രിയഃ
രഥാദവസ്കന്ദ്യ സ തേഷ്വചേഷ്ടത
　പ്രഭോരമൂന്യങ്ഘ്രിരജാംസ്യഹോ ഇതി

ഭാഗവതം

ഗോപിമാരാകട്ടെ ഭഗദ്രൂപമാധുര്യപരവശകളായി ലയിക്കുന്നു.

വീക്ഷ്യാളകാ വൃതമുഖം തവകുണ്ഡലശ്രീ
　ഗണ്ഡസ്ഥലാധരസുധം ഹസിതാവലോകം
ദത്താഭയം ച ഭുജദണ്ഡയുഗം വിലോക്യ
　വക്ഷഃ ശ്രീയൈകരമണം ച ഭവാമ ദാസ്യഃ

ഭാഗവതം

അർജ്ജുനനാകട്ടെ അസാധാരണ സഖ്യഭാവത്തിൽ വലഞ്ഞിരിക്കുന്നു:—

'പര്യങ്കേ മഹതി സുരാരിഹന്തുരങ്കേ
　നിശ്ശങ്കപ്രണയനിവിഷ്ടപൂർവകായഃ
ഉന്മീലന്നവനവ നർമ്മകർമ്മഭോയം
　ഗാണ്ഡീവീ സ്മിതവദനാംബുജേ്യാവ്യരാജീത്''

അർജ്ജുനനാണെങ്കിലും സുഭദ്രാവല്ലഭനെന്നും മററുമുള്ള ബന്ധം നിമിത്തം സഖ്യം യുക്തമാണെന്നു വരാം. കുചേലന്റെ അവസ്ഥ കണ്ടാൽ ഭക്തിയൊന്നു മാത്രമാണ് ഭഗവത്സഖ്യ

ത്തിനു നിമിത്തമെന്നു വ്യക്തമാകുന്നതാണ്. കുചേലന്റെ അവസ്ഥയാകട്ടെ,

ഗേഹേ ഗേഹേ സഖലു വിചരൻ ഹന്തഭൂമീ സുരാണാം
ഭിക്ഷാമശ്നൻ സഹദയിതയാ യാച്ഞയാപ്താം ച തേഭ്യഃ
കാലം നിന്യേ പരമവിവശോ ജീർണ്ണവസ്ത്രാവൃതാങ്ഗഃ
സന്താപഘ്നേനനിഖിലജഗതാം മാധവേ ന്യസ്തചിത്തഃ
(ശ്രീസ്വാതിതിരുനാാൾ തിരുമനസ്സിലെ കുചേലോപാഖ്യാനം)

എന്നീ വിധം പരമദരിദ്രനായിരുന്നാലും ഭിക്ഷാന്നം കൊണ്ടു നിത്യവൃത്തി കഴിച്ചിരുന്നാലും സഹപാഠിയായിരുന്നിട്ട് സകല ജഗത്സന്താപഹാരിയായ ലക്ഷ്മീപതിയായ ഭഗവാനിൽ ന്യസ്തചിത്തനായ ഒരുത്തമ ഭക്തനായിരുന്നു. ഇങ്ങനെയുള്ള കുചേലന്റെ വരവു കണ്ടപ്പോഴോ ഭഗവാനാകട്ടെ,

ദൃഷ്ട്വാ ദൂരേ കുചേലം സപദി സ ഭഗവാൻ
ബാല്യമിത്രം പ്രമോദാ
ദുത്ഥായോപേത്യ സംശ്ലിഷ്യ ച സരസമമും
ഗാഢമശ്രൂണി മുഞ്ചൻ
പര്യങ്കേ സന്നിവേശ്യൻ സ്വയമഥ വിധിവത്
സാധു സംപൂജ്യസദ്യോ
ലിമ്പൻ പാടീരപങ്കേന ച സുരഭിത മേനാബ്രവീദ് സ്വാഗതം തം''

(കുചേലോപാഖ്യാനം

ഈ വിധം സർവോപചാരം ചെയ്തു തന്റെ പര്യങ്കത്തിൽ ഇരുത്തി ആലിംഗനം ചെയ്തതായ ഭാവം ഭഗവാന്റെ ഭക്തി വശ്യതയെ വിശദമാക്കുന്നു. ഭഗവാനു ഭക്തിപാരവശ്യം ഹേതുവായിരുന്നോട്ടെ. ദേവിക്കു,

കുചേലം മലിന ക്ഷാമം ദ്വിജം ധമനി സന്തതം
ദേവിപര്യചരത്ച്ചാരുചാമരവ്യജനേ ന വൈ
(ഭാഗവതം)

ഈ കുചേലൻ കേവലം ഒരു സഖാവ് അല്ല.

കൃഷ്ണസ്യാസീത് സഖാ കശ്ചിദ് ബ്രാഹ്മണോ ബ്രഹ്മവിത്തമഃ
വിരക്ത ഇന്ദ്രിയാർത്ഥേഷു പ്രശാന്താത്മാ ജിതേന്ദ്രിയ;
ഭാ. 10. 80

എന്നീവിധം ബ്രഹ്മവിത്തായ ജീവന്മുക്തനും കൂടിയാണ്.

ഇതിനാൽ ഭഗവത്ഭക്തന്മാരിൽ അനേക തരക്കാരുണ്ടെന്നു സിദ്ധിച്ചു.

മൃഗജാതിയിൽ ഗജേന്ദ്രൻ, അസുരജാതിയിൽ പ്രഹ്ലാദൻ, രാക്ഷസരിൽ വിഭീഷണൻ, സ്ത്രീജാതിയിൽ പാഞ്ചാലി, അഹല്യ തുടങ്ങിയവർ, ബാലന്മാരിൽ ധ്രുവൻ, മാർക്കണ്ഡേയൻ, മഹർഷിമാരിൽ നാരദൻ, സനകാദികൾ ശുകബ്രഹ്മമഹർഷി എന്നുവേണ്ട മാലാകാര കുബ്ജാദികളായ നാനാപ്രകാരത്തിലുള്ള അനവധി ജീവരാശികൾ പരമാത്മസ്വരൂപിയായ ഭഗവാനെ സേവിച്ചു ഉത്തമഗതി പ്രാപിച്ചിരിക്കുന്നു. ആർത്താദികളായി നാലുതരം ഭക്തന്മാർ ഉണ്ടെന്നു പറഞ്ഞുവെങ്കിലും ആത്മനിവേദനം (ആത്മനിവേദനം - ആത്മാവിൽ വേദനം എന്ന തരത്തിൽ) അദ്ധ്യാത്മജ്ഞാനം വന്നവൻ, എന്നും അർത്ഥം പറയാം. പരോക്ഷമായ ബ്രഹ്മാനന്ദത്തെ, പ്രത്യക്ഷമായി അറിഞ്ഞു കൊണ്ടാടി അനുഭവിച്ചു രസിക്കുന്ന മട്ടിൽ പ്രിയമായി സേവിക്കുന്ന ജ്ഞാനി എനിക്കും ഞാൻ അയാൾക്കും അത്യന്തപ്രീന്മാരായി പ്രകാശിക്കുന്നു. അയാൾ തന്നെ മുഖ്യഭക്തൻ എന്നു ഭഗവാൻ ഗീതയിൽ ഘോഷിച്ചിരിക്കുന്നതു നോക്കുക:—

തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തി വിശിഷ്യതെ
പ്രിയോഹീജ്ഞാനിനോത്യർത്ഥ മഹം സ ച മമ പ്രിയഃ
ഗീ. അ. 7. ശ്ലോ 17

ഭക്തി നവവിധമാണെങ്കിലും ദർശനപ്രസ്ഥാനം അനുസരിച്ച് ഭക്തന്മാർ മൂന്നുവിധമാകുന്നു; ദാസ്യം, സഖ്യം, ആത്മനിവേദനം എന്നീ മൂന്നുവിധത്തിലുള്ള അവസ്ഥാഭേദമാണ് ഇതിനു കാരണം. പദ്മപുരാണത്തിലെ ഈ വക ഉപാധിയനുസരിച്ച് നാരദാദികൾ ദാസരും കുചേലാദികൾ സഖാക്കളും ശുകാദികൾ ആത്മനിവേദനക്കാരുമായി തിരിക്കാം. ഈ തിരിപ്പിനാൽ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന പ്രസ്ഥാനത്രയവും ഉദാഹരിച്ചതായി വരുന്നു. ഇപ്രകാരം ഭക്തി ബഹുമുഖമായി പ്രകാശിക്കുന്നുവെങ്കിലും പാര്യാന്തികമായ തത്ത്വം ഭഗവാനിലെ പരമമായ പ്രീതി എന്നതന്നെ ഫലിക്കുന്നു.

അദ്ധ്യായം 44

# ജ്ഞാനം

ഒരു ജീവന് സ്വതഃസിദ്ധമായ മൂന്നു ശക്തികൾ ഉണ്ട്. അത് ഇച്ഛാ, ജ്ഞാനം, ക്രിയ എന്നിവയാണ്; ജാനാതി ഇഛതി യതതേ എന്നൊരു ക്രമം ഇവയ്ക്കു പറയാറുണ്ട്. ഏതെങ്കിലും ഒന്നിനെക്കുറിച്ച് അറിക, ഇഛിക്ക, അതിലേക്കായി പ്രവർത്തിക്ക എന്നാണ് ക്രമം. ചിലർ ഇഛിക്ക അതിലേക്കായി അറിവു സമ്പാദിക്ക പ്രവർത്തിക്ക എന്നു ഇഛാശക്തിയെ ആദ്യമായും പറയുന്നു. ഈ മൂന്നുശക്തികളും സർവസാധാരണങ്ങളാണ്. അചേതനങ്ങളായ വൃക്ഷലതാദികൾക്ക് പോലും ഈ വക ശക്തി ത്രയം ഉണ്ട്. തൊട്ടാവാടി മുതലായ ചെടികളിലും തെങ്ങ് മുതലായ വൃക്ഷങ്ങളിലും ഇതു പ്രസിദ്ധമാണ്. തൻെറ സമീപത്തിൽ മറെറാരു വൃക്ഷത്തിൻെറ തണൽ തട്ടി വെളിച്ചത്തിന് കുറവുണ്ടായാൽ തെങ്ങ് വശം മാറി ഒഴിയുന്നത് കാണാമല്ലോ. വാസ്തവത്തിൽ ഇവയ്ക്കും ജീവനുണ്ടെന്നാണ് തത്വശാസ്ത്രകാരന്മാർ പറയുന്നത്. ചുരുക്കത്തിൽ വൃദ്ധിക്ഷയാദികൾ ഉള്ളവയെല്ലാം ചേതനങ്ങൾ എന്നൊരു ലക്ഷണവും അവർ നിർദ്ദേശിക്കുന്നു. പുറമെ യാതൊരു അനക്കവും ഇല്ലാത്ത പാറ പോലും ഈ തരത്തിൽ ചേതനമായി ഭവിക്കുന്നു. ജഗദീശചന്ദ്രബോസിൻെറ പരീക്ഷണങ്ങളും സിദ്ധാന്തങ്ങളും ഇതിനെ സാധൂകരിക്കുന്നുണ്ട് അതിനാൽ പരമാർത്ഥം ചിന്തിച്ചാൽ ചേതനങ്ങളല്ലാത്ത പദാർത്ഥങ്ങൾ ഒന്നുംതന്നെയില്ലെന്നു വരുന്നു. ചേതനാചേതനവിഭാഗം, ചൈതന്യം സ്പഷ്ടമായ പ്രകാശം ഉള്ളതെന്നും ഇല്ലാത്തതെന്നും ഉള്ള കല്പനയെ മാത്രം ആസ്പദമാക്കിയാണ്. ചൈതന്യം തന്നെ കേവലമായ പ്രകാശാത്മകമായി സച്ചിദ്രൂപമായ ബ്രഹ്മവും സ്വാധീനതയിലുള്ള

അല്പം അവിദ്യാംശം കലർന്നു പൂർണ്ണചൈതന്യപ്രകാശാത്മകനായ സർവേശ്വരനും ക്രമേണ രാജസതാമസാദി ഗുണങ്ങൾ കൂടുതൽ കൂടുതലായിച്ചേർന്നു ദേവഗന്ധർവമനുഷ്യരാക്ഷസാദികളും ചൈതന്യപ്രകാശം പുറമേ അധികം പ്രകാശിക്കാത്ത പക്ഷിമൃഗാദികളും അല്പം പേരിനുമാത്രം തോന്നുന്ന വൃക്ഷലതാദികളും തീരേക്കാണാത്ത ശിലാപ്രഭൃതികളും ആയി അസംഖ്യം തരത്തിലാണ് ലോകത്തിൽ കാണുന്നത്. ഈ ചൈതന്യം തന്നെയാണ് ഒരററം മുതൽ മറേറ അററംവരെ ഇടമുറിയാതെ വ്യാപിച്ചിരിക്കുന്നത്. ഈ വിധമല്ലാതെ ചൈതന്യമില്ലാത്തതായി ഒന്നുംതന്നെയില്ല പരമാർത്ഥതത്ത്വം ചിന്തിച്ചാൽ ജഗദാദിസർവേശ്വരപര്യന്തം സർവരൂപിയായ പരമാത്മാവുതന്നെയാകയാൽ എവിടേയും ഏതും ജ്ഞാനമയമാണെന്നു കാണുന്നതിൽ ആശ്ചര്യപ്പെടുവാനുണ്ടോ

ശ്രുത്യാദിപ്രമാണങ്ങൾ നോക്കുക:—

പാദോസ്യ വിശ്വാഭൂതാനി ശ്രുതി

വിഷ്ടഭ്യാഹമിദം കൃത്സ്ന മേകാംശേന സ്ഥിതോ ജഗത ഭഗവദ്ഗീതാ

ജ്ഞാനം ആകെ ഒന്നും അഖണ്ഡവുമാണ്. പാത്രഭേദമനുസരിച്ച് നാനാവിധമായി തോന്നുന്നു എന്നുമാത്രം. ശബ്ദസ്പർശാദികൾ പ്രത്യേകം തോന്നുന്നെങ്കിലും വാസ്തവത്തിൽ അവയെല്ലാം സംവിത്ത് (ജ്ഞാനം) എന്ന നിലയിൽ ഏകരൂപം തന്നെയാണ്. ഇതുപോലെ സ്വപ്നത്തിലെ അവാസ്തവമായ അനുഭവവും ജാഗ്രത്തിലെ വാസ്തവമായ അനുഭവും സുഷുപ്തിയിൽ "ഞാൻ സുഖമായി ഉറങ്ങി" എന്നു ഉണർന്നശേഷം ഭാസിക്കുന്ന താമസാനുഭവവും ഭിന്നഭിന്നമായി കാണുന്നുവെങ്കിലും അവിടേയും സംവിത്തിനു ഭേദമില്ല ഇതുപോലെതന്നെ ഒരു പ്രഭുവിനെ കാണാനായി ചെല്ലുമ്പോൾ കാണുന്നവനായ കർത്താവിലും കാഴ്ചയനുവദിച്ചു അഭിമുഖനായി വിഷയീഭവിച്ചിരിക്കുന്ന പ്രഭുവായ കർമ്മത്തിനും ഉള്ള കാഴ്ച വാസ്തവത്തിൽ ഒന്നാണ്. ക്രിയാശ്രയഭേദത്താൽ ഭേദം തോന്നുന്നത് കേവലം ആരോപമാണ്. കർമ്മം ഒന്നു പ്രത്യേകിച്ചില്ലാത്ത കുളിക്കുക ഉറങ്ങുക മുതലായവയിൽ ഈ വക ഭേദം തോന്നുക പോലുമില്ല. ഇങ്ങനെ ചരട് പിടിച്ചു പോയാൽ "ആബ്രഹ്മസ്തംബപര്യന്തം" സകലതും ജ്ഞാന

മയവും അതത് വ്യക്ത്യുപാധികൾ വിട്ടാൽ അഖണ്ഡവു മായിക്കാണാം. അചേതനമായ തൂണിൽനിന്നും ചേതനമായ ശ്രീനരസിംഹമൂർത്തിയുടെ ആവിർഭാവം ഈ തത്ത്വത്തെ വ്യക്ത മാക്കുന്നു. ഇച്ഛാശക്തിയും ക്രിയാശക്തിയും ജ്ഞാന ത്തിന്റെ കാരണരൂപത്തിലുള്ള രണ്ടംഗങ്ങൾ എന്നല്ലാതെ ജ്ഞാന ത്തിൽ നിന്നും വാസ്തവത്തിൽ ഭിന്നങ്ങളല്ല. അതിൽ ഇച്ഛ അന്തഃ കരണവൃത്തിയും ക്രിയ ബഹിഃകരണപ്രവൃത്തിയും ആകുന്നു. ഇച്ഛയും ക്രിയയും ഇല്ലെങ്കിലോ ജ്ഞാനം കാററില്ലാത്തി ടത്തെ വിളക്കുപോലെ സ്തബ്ധമായി നിശ്ശേഷ്ടമായി പ്രകാ ശിച്ച് വിജയിക്കുന്നു. ഇതുതന്നെ കേവലാവസ്ഥ. ഇങ്ങനെ യുള്ള കേവലാവസ്ഥ സുഷുപ്തിയിൽ ഏതു ജീവിക്കും തുല്യ മാണ്. എന്നാൽ ഈ പരമാത്മാനുഭവത്തിൽ വരണമെങ്കിലും തന്മൂലമായ പരമാത്മസാക്ഷാത്ക്കാരം വരണമെങ്കിലും സാധനമായ മറെറാരു ജ്ഞാനം സമ്പാദിക്കണം. ആ ജ്ഞാനം അനുഭവരൂപമായ വിജ്ഞാനത്തോട് ചേർന്ന് ശുദ്ധമായി പ്രകാശിക്കണം. എന്നാൽ അവൻ ആനന്ദരൂപമായ കൈവല്യാ വസ്ഥയിൽ ലയിക്കും. ഈ മാതിരിയുള്ള സാധനജ്ഞാന മാണ് ഗീതയിൽ ക്ഷേത്രക്ഷേത്രജ്ഞരെക്കുറിച്ചുള്ള ജ്ഞാനം എന്ന് പറയുന്നത്. അതിനാൽ ജ്ഞാനം സാധനരൂപവും സാധ്യരൂപവുമായി. ജ്ഞാനത്തിന് ആകാരമുണ്ടോ എന്നു ചോദിച്ചാൽ ഉണ്ടെന്നുത്തരം പറയണം. സ്വയമേ അതിനൊരാ കാരമില്ല. എന്നാൽ ജ്ഞേയമായ വസ്തുവിന്റെ ആകാരം കൊണ്ട് ലോകപ്രക്രിയയിൽ അതിന് ഒരാകാരം കല്പിക്കാം. സ്ഫടികത്തിന്റെ രൂപം ലാക്ഷാസമ്പർക്കത്താൽ മറയുന്നതു പോലെ ജ്ഞേയത്തിന്റെ ആകൃതിയിൽ ജ്ഞാനം സ്വയം ലയിച്ച് തന്മയമായിപ്പോകുന്നു. ജ്ഞാനത്തിന് വിഷയവും ഫലവും വേറേവേറേയാണ്.

ജ്ഞാനസ്യ വിഷയോഹ്യന്യഃ ഫലമന്യദുദാഹൃതം

മമ്മടഭട്ടൻ

ഒരു പാത്രം കണ്ടാൽ വെള്ളം കോരാനുപയോഗിക്കാമെന്നു ബോധം വരുന്നു. ഇതിൽ പാത്രം വിഷയവും വെള്ളം കോരുവാ നുള്ള ഉപയോഗം ഫലവുമാകുന്നു. വെള്ളം കോരിയാൽ കുടി ക്കാം കുളിക്കാം എന്നും മററും പരമ്പരയാ അനേകം ബോധ

സന്താനങ്ങൾ ഉണ്ടാകുന്നതെല്ലാം ആദ്യത്തെ ഫലപരമ്പരാജ്ഞാനമാകുന്നു. എന്നാൽ ഏതു ആത്മജ്ഞാനത്തിൽ ഉപനിഷജ്ഞാനം അനുഭവപ്പെടുന്നുവോ അവിടെ ആത്മജ്ഞാനത്തിനപ്പുറം സാദ്ധ്യമായ മറെറാരു ഫലമില്ലാത്തതിനാൽ സാധനമായ ആദ്യത്തെ ജ്ഞാനം സാദ്ധ്യമായ ജ്ഞാനത്തിൽ ലയിച്ചു വിശ്രമിച്ചുപോകുന്നു എന്നു പരമാർത്ഥ വിജ്ഞാനത്തിനു ഒരു വിശേഷമുണ്ട്. ഇങ്ങനെയുള്ള ജ്ഞാനം ചരാചരാത്മകമായ സമസ്ത വസ്തുവിലും സമാനമാണെങ്കിലും സമസ്തവും തൻെറ അറിവിൽപെട്ടിടത്തോളം പ്രകൃത്യാ സുഖപ്രാപ്തിക്കും ദുഃഖനിവൃത്തിക്കുമായി പ്രവർത്തിക്കുന്നുവെങ്കിലും ഗുരൂപദേശം കൊണ്ടും ഉപനിഷദ്വിദ്യാപരിശീലനം കൊണ്ടും ശരീരാത്മവിവേകം ഉണ്ടായി ജനനമരണരൂപമായ സംസാരദുഃഖത്തിൻെറ അത്യന്ത നിവൃത്തിക്കും പരമാത്മസാക്ഷാത്കാരാനുഭവമാകുന്ന നിത്യസുഖപ്രാപ്തിക്കും മാർഗ്ഗങ്ങൾ കാണുന്ന ജ്ഞാനം സാധനജ്ഞാനത്തിൽ വച്ചു ഉത്തമമാകുന്നു. അതുപോലെ പ്രാപ്യമായ നിത്യസുഖജ്ഞാനം സാധ്യജ്ഞാനത്തിലും ഉത്തമമാകുന്നു. ഈ രണ്ടു തരത്തിലുള്ള ജ്ഞാനം ഇല്ലാത്തവരെ അജ്ഞാനികൾ എന്നു പറയുന്നു. ഭൗതികമായ അറിവുകൾ എത്ര തന്നെ ഉണ്ടായിരുന്നാലും ഈവക ജ്ഞാനമില്ലെങ്കിൽ അവരും അജ്ഞാനികളായി ഭവിക്കുന്നു.

ന ജ്ഞാനം—അജ്ഞാനം എന്നീ വിധം അജ്ഞാനശബ്ദത്തിലെ നഞ്ഞിനെ ബ്രാഹ്മണജാതിയാണെങ്കിലും ഉചിതമായ ബ്രഹ്മാനുഷ്ഠാനം ഇല്ലാത്തവരെ അബ്രാഹ്മണർ എന്നു പറയുന്നിടത്തെങ്ങിനെയോ അതുപോലെ നിന്ദാർത്ഥമോ അല്പാർത്ഥമോ ആയി ഗ്രഹിക്കണം. ഇതരജാതികൾക്കും അജ്ഞാനികൾക്കും തമ്മിൽ ഒരു വലിയ വ്യത്യാസം പറയാം. ഒരേ മാർഗ്ഗത്തിൽ കൂടി നടക്കുന്നവരും ഒരേ ലക്ഷ്യത്തിൽ എത്തിച്ചേരേണ്ടവരുമായ രണ്ടു വഴിയാത്രക്കാരിൽ ചെല്ലേണ്ട സ്ഥലം അത്ര അകലെയല്ലെന്ന് അറിവുള്ളവൻ ധൈര്യത്തോടെ വേഗം ഗമിക്കുന്നു. മററവൻ തളർന്നു അവിടവിടെ നിന്നു പോകുന്നു. ഇതുപോലെ പ്രാരബ്ധകർമ്മം ജ്ഞാനിക്കും അജ്ഞാനിക്കും ഒന്നുപോലെ അനുഭവിച്ചു തീർക്കേണ്ടതാണെങ്കിലും ജ്ഞാനിക്ക് ധൈര്യം നിമിത്തം ക്ലേശമുണ്ടാകുന്നില്ല. മററവൻ ക്ലേശിച്ചു വീണ്ടും വീണ്ടും അനർത്ഥങ്ങൾ സമ്പാദിക്കുന്നു. പഞ്ചദശിയിൽ ഈ തത്ത്വം:—

ജ്ഞാനിനോഽജ്ഞാനിനശ്ചാത്ര സമേഽപ്യാരബ്ധകർമ്മണി
ന ക്ലേശോ ജ്ഞാനിനോ ധൈര്യാന്മൂഢഃ ക്ലിശ്യത്യധൈര്യതഃ
മാർഗഗന്തോർദ്വയോഃ ശ്രാന്തൗ സമായാമപ്യദൂരതാം
ജാനൻ ധൈര്യാദ്ദ്രുതം ഗച്ഛേദന്യസ്തിഷ്ഠതി ദീനധീഃ

പഞ്ചദശി തൃപ്തിദീപം 132–133.

ജ്ഞാനത്തിന്റെ മഹിമ വിചാരിച്ചാൽ വളരെ വിശേഷമാണ്. വസ്തുതത്ത്വം അറിയാതെ പോലും നല്ല കാര്യത്തിൽ ജ്ഞാനമുണ്ടായാൽ അതും ഫലപ്രദമായിത്തീരുന്നു. ഒന്നിനൊന്നായിട്ടാണെങ്കിലും കാര്യത്തിൽ സംവദിക്കുന്നതുകൊണ്ട് (ഫലപ്രാപകമായതിനാൽ) ഈ ജ്ഞാനത്തിന് സംവാദിഭ്രമമെന്ന് പറയുന്നു.

പഞ്ചദശിയിൽ—

ഗോദാവര്യുദകം ഗംഗോദകം മത്വം വിശുദ്ധയേ
സമ്പ്രോക്ഷ്യ ശുദ്ധിമാപ്നോതി സ സംവാദിഭ്രമോ മതഃ
ജ്വരേണാപ്തഃ സന്നിപാതം ഭ്രാന്ത്യാ നാരായണം സ്മരൻ
മൃതഃ സ്വർഗമവാപ്നോതി സ സംവാദിഭ്രമോമതഃ
അയഥാവസ്തു വിജ്ഞാനാത് ഫലം ലഭ്യേത ഈപ്സിതം
കാകതാലീയതഃ സോയം സംവാദിഭ്രമ ഉച്യതേ

ഇങ്ങനെയുള്ള ജ്ഞാനത്തിന് കർമ്മം ചിത്തശുദ്ധിവഴിയും ഭക്തിപ്രേമാതിശയമാർഗേണയും യോഗം സമാധിദ്വാരേണയും സാധകങ്ങളാകാം ഇതൊന്നുമല്ലാതെ ജന്മാന്തരസംസ്കാരത്താൽ ഗുരൂപദേശാദി സഹായങ്ങളോടുകൂടിയും ജ്ഞാനോദയം വരാം. ഏതു മാർഗത്തിലായാലും മനുഷ്യജന്മം സ്വീകരിച്ച് ധർമ്മസ്ഥാപനമായ യശശ്ശരീരം ലഭിച്ചല്ലാതെ ജ്ഞാനപ്രാപ്തി സാധ്യമല്ല. അന്യജന്മങ്ങളെ അപേക്ഷിച്ച് മനുഷ്യജന്മത്തിൽ സിദ്ധി എളുപ്പത്തിലും താമസം കൂടാതെയും ഉണ്ടാകാവുന്നതാണ്. ഗീതയിൽ—

കാങ്ക്ഷന്തഃ കർമ്മണാം സിദ്ധിം യജന്ത ഇഹ ദേവതാഃ
ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമ്മജാ

അ. 4. ശ്ലോ. 12.

എന്നിക്കാര്യം സ്പഷ്ടമാക്കിയിരിക്കുന്നു. ഭഗവത്തത്വജ്ഞാനം (പരമാർത്ഥ ജ്ഞാനം) ദുർല്ലഭമാണ് അതും മനുഷ്യർക്കു മാത്രമേ അപൂർവമായെങ്കിലും സാധിക്കാൻ കഴിയൂ.

മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ
ഗീ. അ. 7. ശ്ലോ. 3.

യഥാർത്ഥ ജ്ഞാനം തന്നെ സമ്പൂർണ്ണവുമസമ്പൂർണ്ണവുമായി രണ്ടുതരം ഉണ്ട്. അതിൽ സമ്പൂർണ്ണ(സമ്യഗ്)ജ്ഞാനം സിദ്ധിച്ചവർക്ക് യാതൊരു കർമ്മവും ചെയ്യേണ്ടതായിട്ടില്ലെന്ന് ഗീത ഉപദേശിച്ചിരിക്കുന്നു.

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ
നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ
ഗീ അ. 3. ശ്ലോ 17–18

സമ്യഗ്ജ്ഞാനം വന്നിട്ടില്ലാത്ത രണ്ടാം തരക്കാർ നിഷ്ക്കാമമായി കർമ്മം ചെയ്ത് ശ്രേയസ്സു നേടണം. അതിന് ഗീതയിൽ തന്നെ നിർദ്ദേശിച്ചിരിക്കുന്നു:—

തസ്മാദസക്തഃ സതതം കാര്യം കർമ്മസമാചരഃ
അസക്തോഹ്യാ ചരൻകർമ്മ പരമാപ്നോതി പൂരുഷഃ
ഗീ. അ. 3. ശ്ലോ. 19.

ശ്രേയാൻ ദ്രവ്യമയാദ് യജ്ഞാദ് ജ്ഞാനയജ്ഞഃ പരന്തപ
സർവം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ

ദ്രവ്യസാധന സാധ്യമാകയാൽ ദ്രവ്യയജ്ഞത്തേക്കാറം ജ്ഞാനയജ്ഞത്തെ ഗീതയിൽ വളരെ ശ്ലാഘ്യമായി പറയുന്നു. സമ്യഗ്ദർശന രൂപമായ ജ്ഞാനയജ്ഞം ഫലത്തെ കൊടുക്കുകയെന്ന ബന്ധമില്ലാത്തതിനാൽ സർവശ്ലാഘ്യമാകുന്നു, ദ്രവ്യസാമഗ്രീ സമ്പാദനശ്രമമില്ലതാനും. ചുരുക്കത്തിൽ, കായികമോ വാചികമോ മാനസികമോ ആയ യജ്ഞങ്ങളൊന്നും ആത്മജങ്ങളല്ല; കർമ്മജന്യങ്ങളാകുന്നു. അതിനാൽ നിർവ്യാപാരമായ ആത്മയജ്ഞം മാത്രമേ ജ്ഞാനയജ്ഞമാകുന്നുള്ളു. ജ്ഞാനം സർവകർമ്മങ്ങളേയും നശിപ്പിച്ച് മുക്തിസാധകമായിത്തീരുന്നു.

യഥൈധാംസിസമിദ്ധോഗ്നിർഭസ്മസാത് കുരുതേർജ്ജുന
ജ്ഞാനാഗ്നിഃ സർവകർമ്മാണി ഭസ്മസാത് കുരുതേ തഥാ
ഗീ. അ. 4. ശ്ലോ. 37.

സർവ കർമ്മാണി എന്നുള്ളിടത്തെ സർവ ശബ്ദവും ബഹുവചനവും കൊണ്ട് സംസാരപ്രവൃത്തിവിരോധിയായ പുണ്യ

കർമ്മവും സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. 'സർവം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി' എന്ന് പറഞ്ഞതുകൊണ്ട് അക്കരെ കടന്നാലും സമുദ്രം വീണ്ടും ശേഷിച്ചിരിക്കുമ്പോലെ പാപം ആ വാക്കേ കിടുക്കുകയേ ഉള്ളുവല്ലോ എന്ന സംശയം തീർക്കുവാനാണ് ഇവിടെ ഭസ്മീകരണം പറഞ്ഞത്. ജ്ഞാനം സർവ കർമ്മങ്ങളെ ദഹിപ്പിക്കുന്നത് അവയുടെ നിർബീജത്വത്തിന് കാരണമാകുന്ന രീതിയിലാണ്. അജ്ഞാനത്തെ നീക്കുവാൻ സാമർത്ഥ്യമുള്ളതാണ് ജ്ഞാനമെന്ന് പ്രസിദ്ധമാണ്. ഇവിടെ യാതൊരു വികാരവും ഇല്ലാത്തതാണ്എന്നിങ്ങനെ ഉണ്ടാകുന്ന ബ്രഹ്മാത്മജ്ഞാനം ഇതുവരെ ബ്രഹ്മാത്മവിഷയമായുണ്ടായിരുന്ന വിവിധമായ അജ്ഞാനത്തേയും, ആ അജ്ഞാനം നിമിത്തം നേരിട്ട (ആത്മാവ്, കർത്താവ്, ഭോക്താവ് എന്നും മറ്റുമുണ്ടായിരുന്ന) ഭ്രമത്തെയും മാററുകയാൻ കർമ്മബീജഭൂതമായ കാമനയ്ക്ക് അവകാശമില്ലെന്ന് വരുന്നു. ഈ തത്ത്വം ശ്രീശങ്കരഭഗവദ്പാദാചാര്യർ:—

"സമ്യഗ്ദർശനം സർവകർമ്മാണാം നിർബീജത്വേ കാരണം"

എന്നുള്ള ഭാഷ്യപംക്തിയാൽ സൂചിപ്പിക്കുന്നു. അതിനാൽ ജ്ഞാനത്തിന് തുല്യമായി പാപപുണ്യരൂപമായ സകല കർമ്മങ്ങളും നശിപ്പിച്ച് ശ്രേയസ്സ് നൽകുവാൻ മറെറാന്നും ഇല്ല.

നഹി ജ്ഞാനേനസദൃശം പവിത്രമിഹ വിദ്യതേ

ഗീ. അ. 4. ശ്ലോ. 38.

## അദ്ധ്യായം 45

# പുനർജ്ജന്മം

സനാതനധർമ്മസാമ്രാജ്യത്തിൻെറ സ്ഥിരപ്രതിഷ്ഠയ്ക്ക് അവഷ്ടംഭമായ ഒരു പ്രധാന സ്തംഭമാകുന്നു പുനർജ്ജന്മം. പുനർജ്ജന്മ ശബ്ദത്തിന് വീണ്ടും ഉള്ള ജന്മം; ജന്മാന്തരം എന്ന് താത്പര്യം. പ്രാദുർഭാവാത്മകമായ ''ജന്'' ധാതുവിൽ നിന്നുണ്ടായതാണ് ജന്മശബ്ദം. പ്രാദുർഭവിക്ക എന്നാൽ പ്രത്യക്ഷപ്പെടുകയാകുന്നു. ജ്ഞാനസ്വരൂപമായ ആത്മാവ് സോപാധികമായ ഇച്ഛാശക്തിയും ക്രിയാശക്തിയും ഉപയോഗിച്ച് കർമ്മാനുഭവത്തിനായി സംസാരത്തിൽപ്പെട്ട് വലയുന്നതിനോ സ്വസ്വരൂപജ്ഞാനം സമ്പാദിച്ച് മുക്തി നേടുന്നതിനോ ആയി പാഞ്ചഭൗതികമായ ശരീരം സ്വീകരിച്ച് അതിൽ അധിഷ്ഠാനംചെയ്ത് തദ്വാരാ പ്രത്യക്ഷപ്പെടുകയെന്നതാണ് ജന്മം. ബന്ധത്തിനായാലും മുക്തിക്കായാലും ശരീരമാകുന്ന ക്ഷേത്രത്തിൽ പ്രവേശിക്കാതെ തരമില്ല. ജന്മം ശരീരത്തിനാണ്; ആത്മാവിനല്ല. ആത്മാവ് ശാശ്വതവും പ്രകാശരൂപവും അണ്, ആ പ്രകാശം ഫലിപ്പിച്ചുകാണ്മാനുള്ള ഒരു യന്ത്രത്തിൻെറ (ബൾബിൻ്റെ) സ്ഥാനമാണ് ശരീരം. ഈ ശരീരം അന്തം (നാശം) ഉള്ളതാണ്. ശരീരിയായ ആത്മാവാകട്ടെ നിത്യമാണ്.

അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താശ്ശരീരിണഃ.

ഗീ. അ. 2. ശ്ലോ. 18.

ആത്മാവിനല്ല ജനനമരണങ്ങൾ എന്നും ആത്മാവ് ശാശ്വതനാണെന്നും ഗീതയിൽത്തന്നെ സ്പഷ്ടപ്പെടുത്തിയിരിക്കുന്നത് നോക്കുക:—

നജായതേ മ്രിയതേ വാ കദാചിൽ നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ

അജോനിത്യഃ ശാശ്വതോഽയം പുരാണോ നഹന്യതേ ഹന്യമാനേ ശരീരേ

ഗീ. അ. 2. ശ്ലോ. 20.

ശരീര ശബ്ദത്താൽ നമ്മുടെ ഈ പാഞ്ചഭൌതികമായ ശരീരം മാത്രമല്ല ചരാചരസ്വരൂപമായ സമസ്ത പ്രപഞ്ചവും ഗ്രഹിക്കപ്പെടേണ്ടതായി പൂർവപീഠികയിൽ പ്രസ്താവിച്ചിട്ടുണ്ട്. അഖണ്ഡപരമാത്മപ്രകാശത്തിനു സർവശരീരവും യന്ത്രമാണല്ലോ. അതിനാൽ ജൻമവും ലയവും ഈ പ്രപഞ്ചത്തിനു തന്നെയുള്ള ധർമ്മമാണ്. ബ്രഹ്മാവു മുതൽ ഇന്നേവരെയുള്ള സകലതും ജനിക്കയും മരിക്കയും തുല്യമാണെങ്കിലും സമയത്തിൻെറ കൂടുതൽ കുറവു നിമിത്തം ചില ജനന മരണങ്ങൾ പെട്ടെന്നു കാണാം. ചിലതു ദീർഘകാലം കൊണ്ടേ ആകൂ എന്നൊരു വിശേഷം പറയാം. മനുഷ്യരുടെ ഒരു സംവത്സരം ദേവൻമാരുടെ ഒരു പകലും ദേവൻമാരുടെ ഒരു സംവത്സരം ബ്രഹ്മാവിൻെറ ഒരു പകലും എന്നിത്യാദി ജീവിതസമയവിഭാഗം ഈ തരത്തിൽ സംഭവിച്ചതാണ്. മഴക്കാലത്തും മററും ചില ജന്തുക്കൾ (പാററകളും മററും) ഉണ്ടായി അപ്പോൾതന്നെ നശിക്കുന്നതു പ്രത്യക്ഷമാണല്ലോ.

ജൻമത്തിനു കാരണം അനാദിയായ അവിദ്യാവാസന നിമിത്തം ഉണ്ടായകർമ്മബന്ധമാണ്. കർമ്മം തുടരെത്തുടരെ ചങ്ങലപോലെ വാസനാരൂപത്തിൽ ജീവനെ ബന്ധിച്ചിരിക്കുന്നു. ജീവൻ തന്നിമിത്തം തൻെറ പ്രേരകനായ പരമാത്മാവും താനും ഒന്നല്ല രണ്ടാണെന്നും പരമാത്മാവൊന്നുള്ളതായിത്തന്നെ അറിവില്ലാതെയും ആത്മാവു തന്നെ ഒന്നുണ്ടെന്നുപോലും അറിയാതെയും അവിവേകം നിമിത്തം ചുററിത്തിരിഞ്ഞു കറങ്ങുന്നു. ഈ വിധമുളള കറക്കത്തിൽ സ്വീകരിച്ചിട്ടുള്ള ശരീരം ജീർണ്ണമായി കൂടുമ്പോൾ ബാക്കിയുള്ള അനുഭവത്തിനായി വേറേ പുതിയ ശരീരത്തെ ജീവൻ സ്വീകരിക്കുന്നതാണ് ജൻമം. ഗീതനോക്കുക:-

വാസാംസി ജീർണ്ണാ നിയഥാ വിഹായ നവാനി ഗൃഹ്ണാതിനരോƒപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ ന്യന്യാനി സംയാതി നവാനി ദേഹീ

മുഷിഞ്ഞ വസ്ത്രം മാറി പുതിയ വസ്ത്രം ധരിക്കുമ്പോലെയാണ് ജീവൻ ദേഹാന്തരത്തെ എടുക്കുന്നതെന്നു കാണുന്നു. വിശേഷിച്ച് 'ദേഹീ' എന്നുള്ള ഏകവചനത്താലും 'ശരീരാണി' എന്നുള്ള ബഹുവചനത്താലും ആത്മാവ് ഒന്നുതന്നെ ബഹു

ശരീരങ്ങരം സ്വീകരിക്കുന്നതിനാൽ ജൻമങ്ങരം അനേകങ്ങളാണെന്നും അവയിലെല്ലാം സംസാരിയായ ജീവൻ നിത്യനായി ഒരാളായിത്തന്നെ ഇരിക്കുന്നുവെന്നും സ്പഷ്ടമാകുന്നു. ബൃഹദാരണ്യകം മുതലായ ഉപനിഷത്തുകളിൽ ആത്മാവ് പഴയ ശരീരം ഉപേക്ഷിച്ചു രമണീയമായ പുതിയ ശരീരം സ്വീകരക്കുന്നതായ സമ്പ്രദായം വിശദമാക്കിയിട്ടുള്ളത് ഈ സന്ദർഭത്തിൽ ശ്രദ്ധിക്കുന്നതു കൊള്ളാം സ്വപ്നത്തിലെ സംഭവങ്ങളും മററും അവശ്യം ലോകാന്തരവും ജൻമാന്തരവും ഉണ്ടെന്നുള്ളതിനു സാധകമാണെന്നുള്ള തത്ത്വവും അവിടെ നിരൂപണം ചെയ്തിട്ടുണ്ട്. ഈ ദേഹം വിട്ട് ആത്മാവ് അദൃശ്യമായ ലോകാന്തരത്തിൽ വാസനാശരീരനായി യാത്ര ചെയ്തു കർമ്മാനുരൂപമായി അവിടത്തെ ഫലം അനുഭവിച്ചുകഴിഞ്ഞു വീണ്ടും കർമ്മത്തിനായി ഈ ഭൂമിയിൽ ശരീരം സ്വീകരിച്ചെത്തുന്ന കാര്യം ബൃഹദാരണ്യകത്തിൽ സ്പഷ്ടമാകുന്നു.

> പ്രാപ്യാന്തം കർമ്മണസ്തസ്യ യത്കിഞ്ചേഹ കരോത്യയം
> തസ്മാല്ലോകാത് പുനരൈത്യസ്മൈ ലോകായ കർമ്മണ
> ഇതിനു കാമയമാനഃ
>
> ബൃ. 4. 4. 6.

പുനർജ്ജന്മം ഇല്ലെന്നു വാദിക്കുന്നവർക്ക് ലോകമാകെ സ്ത്രീപുരുഷഭേദംപോലും തോന്നാത്തവിധം ഏകരൂപവും ഏകസ്വഭാവവും ആയിരിക്കേണ്ടതായ സംഭവത്തിനു സമാധാനം ഇല്ല. പ്രകൃതിയെന്നു പറഞ്ഞാൽ തദ്വൈചിത്ര്യം എന്തുകൊണ്ടെന്നു വീണ്ടും ചോദ്യം ശേഷിക്കും. ഒടുവിൽ കർമ്മംകൊണ്ടെന്നു സമാധാനം കണ്ടാൽ പുനർജന്മം സിദ്ധിച്ചു. ബാല്യത്തിൽത്തന്നെ സംഗീതവാസന മുതലായവക്കു ജന്മാന്തരാഭ്യാസം കാരണമാക്കാതെ തരമില്ല. പശുപക്ഷിമൃഗാദികളിൽ പോലും ഏകവർഗത്തിൽ പെട്ടാലും ചിലവ സാത്ത്വികങ്ങളും ചിലവ രാജസതാമസങ്ങളുമായി കാണുന്നതിനു കാരണം ജൻമാന്തരവാസനയല്ലാതെ വേറെന്ത്? മാർക്കണ്ഡയമഹർഷിയുടെ ആശ്രമത്തിൽ വിജ്ഞാനസമ്പന്നരായ അഞ്ചു പക്ഷികരം ഉണ്ടായിരുന്നതായും യാജ്ഞവൽക്യനു അവ ഉപദേശം ചെയ്തതായും പുരാണങ്ങരം ഘോഷിക്കുന്നു. ഇതൊരിക്കലും അർത്ഥവാദമാകണമെന്നില്ല. തങ്ങളുടെ വിജ്ഞാനസമ്പത്തിനു കുറവു വരാത്തവിധം ജന്മാന്തരം സിദ്ധിച്ചതല്ലയോ ഇതിനു കാരണം? വാസിഷ്ഠത്തിൽ–

"യഥാതേ വാസനോദയഃ തദാഭ്യാസസ്യ സാഫല്യം
വിദ്ധി ത്വമരിമർദ്ദന"

എന്നീവിധം ലേശവും ഇപ്പോൾ അഭ്യസിക്കാത്ത ശിശുക്കളിൽ കാണുന്ന വാസനകൊണ്ടു ജൻമാന്തരീയാഭ്യാസ സാഫല്യം സമർത്ഥിക്കുന്നു. ഒരേ ക്ളാസ്സിൽ ഒരേ ആചാര്യനിൽ നിന്നു ഉപദേശം വാങ്ങി പഠിക്കുന്ന ശിഷ്യരിൽ ഒരുത്തൻ ജ്ഞാനസമ്പന്നനും മറെറാരുത്തൻ ജ്ഞാനദരിദ്രനും ആയി അനുഭവത്തിൽ കാണുന്നത് ജൻമാന്തരവാസനകൊണ്ടല്ലാതെ എങ്ങനെ സാധൂകരിക്കാം. അതിനാൽ പുനർജന്മം ഉണ്ടോ ഇല്ലയോ എന്ന ശങ്കക്കേ അവസരം ഇല്ല. ഈ പരമാർത്ഥം ദേവീഭാഗവതത്തിൽ കുറച്ചുകൂടി കാര്യകാരണ സഹിതം കാണിച്ചിരിക്കുന്നു;—

"പൂർവദേഹം പരിത്യജ്യ ജീവകർമ്മവശാനുഗഃ
സ്വർഗം വാ നരകം വാ പി പ്രാപ്നോതിസ്വകൃതേന വൈ
നവ്യം ദേഹം ച സമ്പ്രാപ്യ യാതനാദേഹമർത്ഥജം
ഭുനക്തി വിവിധാൻ ഭോഗാൻ സ്വർഗേ വാ നരകേƒഥവാ
ഭോഗാന്തേ ച യദോത്പന്നേ സമയസ്തസ്യ ജായതേ
തദൈവ സഞ്ചിതേഭ്യശ്ച കർമ്മഭ്യഃ കർമ്മഭിഃ പുനഃ
യോജയത്യേവതം കാലഃ"

ദേവീ· 4.21.22.25.

ഈ രീതിയിൽ അനവധിപ്രകാരത്തിലുള്ള ജന്മങ്ങൾ സംഭവിക്കാം. അവയിൽ മനുഷ്യജന്മം അപൂർവവും ഉത്തമവും ആകുന്നു. മനുഷ്യജൻമത്തിൽ മാത്രമെ ജീവൻെറ ജ്ഞാനകലകൾ അഭിവൃദ്ധിപ്പെടുത്തി ഇച്ഛാശക്തിയെ പരിശുദ്ധിപ്പെടുത്തുവാൻ സാധിക്കൂ. സത്കർമ്മം നിമിത്തം ചൈതന്യപ്രകാശം പരിപൂർണ്ണമാക്കി മുക്തി നേടുവാനും അവിവേകത്താൽ അധഃപതിക്കുവാനും ഈ മനുഷ്യജൻമം ദ്വാരമാകയാൽ ഇവിടെ ശ്രദ്ധിച്ചാൽ ശ്രേയോമാർഗങ്ങൾ പ്രാപിക്കാം. ഇങ്ങനെയുള്ള മനുഷ്യജൻമം സിദ്ധിക്കാനും അവിടെവച്ച് അദ്ധ്യാത്മജ്ഞാനം സമ്പാദിച്ചു മേൽജന്മം നേരിടാത്ത വിധത്തിൽ സർവകർമ്മബന്ധമററു മുക്തനാകാനും എളുപ്പമില്ല. എത്രയോ ജന്മം കഴിഞ്ഞു അപൂർവം ഒരു പര്യായത്തിലൊരിക്കലോ മറേറാ മാത്രമേ മനുഷ്യജൻമം കിട്ടു. അതിലും:—

മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി കൗന്തേയ കശ്ചിന്മാം വേത്തി തത്ത്വതഃ

ഗീ. അ. 7. ശ്ളോ. 3

എന്നീവിധം വളരെ അപൂർവം ചിലർക്കേ ഉത്തമജ്ഞാനം സാധ്യമാകു. അതിനാലാണ് ദേവാദികൾ പോലും അനേകം തരത്തിൽ മനുഷ്യരായി അവതരിച്ചു ജ്ഞാനികളായി ആനന്ദിക്കുന്നത്. അർജ്ജുനാദികൾ ഇതിനുദാഹരണമാകുന്നു.

ബഹൂനാം ജൻമനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ

ഗീ. അ. 7. ശ്ളോ 19.

എന്നു ജ്ഞാനിയുടെ ജൻമത്തിനുള്ള മഹിമ ഗീതയിൽ ഘോഷിക്കുന്നുണ്ട്.

ജനിച്ചാൽ മരണവും മരിച്ചാൽ ജനനവും നിശ്ചിതമാണ്. ഗീതയിൽ ഭഗവാൻ തനിക്കു തന്നെയും അർജ്ജുനനെപ്പോലെ അനേകം ജൻമങ്ങൾ കഴിഞ്ഞിരിക്കുന്നതായി നിർദ്ദേശിക്കുന്നു:-

ബഹൂനി മേവ്യതീതാനി ജൻമാനിതവ ചാർജ്ജുന
താന്യഹം വേദ സർവാണി ന ത്വം വേർത്ഥ പരന്തപ!

ഗീ. അ. 4. ശ്ളോ. 5

എന്നാൽ ഭഗവാൻ നിത്യശുദ്ധബുദ്ധമുക്തി സ്വഭാവനാകയാൽ തന്റെ ജ്ഞാനശക്തിക്കു ആവരണം ഇല്ലാത്ത സ്വതന്ത്രനായ ഈശ്വരനും അർജ്ജുനൻ ധർമ്മാധർമ്മാദികൾ നിമിത്തം തന്റെ ജ്ഞാനശക്തിക്കു ആവരണം സംഭവിച്ച ജീവനും ആണെന്നു വലുതായ ഒരു ഭേദമുണ്ട്. ഭഗവാന്റെ ജൻമങ്ങളെല്ലാം:-

അജോപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോപി സനു
പ്രകൃതിം സ്വാമധിഷ്ഠായ സമ്ഭവാത്മ്യാത്മായയാ
യദാ യദാഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ

അ. 4. ശ്ളോ. 6-8.

ഇപ്രകാരം ലോകരക്ഷാർത്ഥമാകയാൽ അവതാരങ്ങൾ എന്നു കീർത്തനം ചെയ്യപ്പെടുന്നു. അർജ്ജുനനാകട്ടെ പ്രാരബ്ധാനുഭവശേഷത്തിനായി ജന്മം സ്വീകരിച്ചിട്ടുള്ളവനും ജിജ്ഞാസുവുമായ ഒരുത്തമശിഷ്യനായ വേദാന്തവിദ്യാധികാരി മാത്രമാകുന്നു.

കർമ്മബന്ധം ഹേതുവായി ഏതേതു ഭാവത്തെ അനുസ്മരിച്ചുകൊണ്ടാണോ ഒടുവിൽ ശരീരം ഉപേക്ഷിക്കുന്നത് അതതു

ഭാവത്തോടുകൂടിയാണ് അടുത്ത ജന്മം എന്നുള്ളതുകൊണ്ട് ആ തരത്തിലുള്ള ഭാവം ഭഗവദ്വിഷയമായി (പരിശീലനം) ചെയ്താൽ അവന് പുനർജന്മം കൂടാതെ ഭഗവാനെത്തന്നെ പ്രാപിച്ചു സിദ്ധനാകാവുന്നതാണ്. അതിനാണ് ലോകർ ശ്രമിക്കേണ്ടത്. ഗീത നോക്കുക:—

യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ
തസ്മാത്സർവേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർമ്മാമേവൈഷ്യസ്യസംശയം

ഗീ. അ. 8. ശ്ലോ. 6-7

ഭഗവാനെ സേവിച്ചാൽ പുനർജ്ജന്മം ഇല്ലാതെ മുക്തിയുണ്ടാകും എന്നു സ്പഷ്ടമായി ഗാനം ചെയ്യുന്ന ഭാഗങ്ങൾ ഗീതയിൽ ധാരാളം ഉണ്ട്.

ജന്മ കർമ്മ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ, ദേഹം പുനർജ്ജന്മ നൈതി മാമേതി ചാർജ്ജുന

ഗീ. അ 4. ശ്ലോ. 9

മാമുപേത്യ പുനർജ്ജന്മ ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ

അതിനാൽ ബുദ്ധിമാനായിട്ടുള്ളവൻ ഉത്തമമായ സത്ത്വഗുണം വർദ്ധിച്ചിരിക്കുന്ന ഭാവത്തോടെ ദേഹാവസാനം ലഭിക്കുവാൻ ശ്രമിക്കണം. എന്നാൽ അവനു കിട്ടുന്ന അടുത്തജന്മം ഉത്തമജ്ഞാനികളുടെ ലോകമായും തന്മൂലം ശ്രേയസ്സു ലഭിക്കാൻ മാർഗ്ഗമായും തീരുന്നതാണ്. അല്ലാതെ രജോഗുണമാണ് മൂർഛിച്ചതെങ്കിൽ കർമ്മസംഗികളിലും തമസ്സിലാണ് ലയമെങ്കിൽ മൂഢയോനികളിലുമായി ജനിക്കേണ്ടിവരും. ഈ കാര്യം ഗീതയിൽ വ്യക്തമാക്കിയിരിക്കുന്നതു നോക്കുക:—

യദാ സത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃത്
തദോത്തമവിദാം ലോകാനമലാൻ പ്രതിപദ്യതേ
രജസി പ്രളയം ഗത്വാ കർമ്മസംഗിഷു ജായതേ
തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ

ഗീ അ. 14. ശ്ലോ. 14-15

ലഭിച്ചതായ പുനർജന്മം വീണ്ടും വീണ്ടും ആവർത്തിച്ച്. അനർത്ഥ പരിണാമിയായിത്തീരാതിരിക്കണം. അതിനായി ആദ്യമേ നരകലോകത്തിലേക്കുള്ള ദ്വാരമടയ്ക്കാൻ. ശ്രമിക്കണം. നരകലോകത്തിലേക്കു കടക്കാൻ മൂന്നു തരം ദ്വാരങ്ങളാണുള്ളത്. അവയെ ഉപേക്ഷിച്ചാൽ അതുതന്നെ ഒന്നാന്തരം കാര്യമായി. ഇക്കാര്യത്തെ:—

ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ
കാമഃക്രോധസ്തഥാ ലോഭസ്തസ്മാദേതത് ത്രയം ത്യജേത്

തത്ത്വം വിചാരിക്കുമ്പോൾ നിത്യശുദ്ധബുദ്ധമുക്ത സ്വഭാവനായ പരമാത്മാവും സ്വതന്ത്രമയനായ ഈശ്വരനും മായാവശ്യനായ ജീവനും ഒന്നുതന്നെയാണെങ്കിലും ഈശ്വരനും ജീവനും സംസാരിയാകുന്നു. ഇന്ദ്രിയങ്ങളെ ആകർഷിച്ചു ശരീരത്തോടുകൂടി ഈശ്വരൻ സ്വതന്ത്രനായും ജീവൻ പരതന്ത്രനായും സംസരിക്കുന്നു (ലോകയാത്ര ചെയ്യുന്നു.) ഉത്ക്രമണം ചെയ്യുമ്പോൾ സ്ഥൂലദേഹം തള്ളീട്ട് ഇന്ദ്രിയഗതങ്ങളായ സൂക്ഷ്മതത്ത്വചൈതന്യത്തോട്ട കൂടി വാസനാമാത്രശരീരനായി നിർഗ്ഗമിക്കുന്നു ഈ വക ഇന്ദ്രിയങ്ങൾ തന്നെ ബന്ധിക്കാത്ത രീതിയിൽ നഷ്ടങ്ങളായാൽ ജലത്തിൽ പ്രതിഫലിച്ച ചന്ദ്രൻ ജലം നശിക്കുമ്പോൾ ആകാശചന്ദ്രനായി ശേഷിക്കുമ്പോലെ ശുദ്ധ കേവലപരമാത്മാവായി പ്രകാശിച്ചു പോകുന്നു. ഇതത്രെ,

യസ്തു വിജ്ഞാനവാൻ ഭവതി സമനസ്കഃ സദാ ശുചിഃ
സ തു തത്പദമാപ്നോതി യസ്മാദ് ഭൂയോ ന ജായതേ
ബൃ. 4. 4. 19

എന്നിവിധം ശ്രുതിയിൽ പ്രതിപാദിച്ചിരിക്കുന്നു. അവിടത്തന്നെ:—

യദാ സർവേ പ്രമുച്യന്തേ കാമാ ऽ യേഽസ്യ ഹൃദി സ്ഥിതാഃ
അഥ മർത്ത്യോ ऽ മൃതോഭവത്യത്ര ബ്രഹ്മ സമശ്നുതേ
ബൃ. 3. 8.

സർവ്വകാമങ്ങളും നശിച്ചവൻ ഇവിടെത്തന്നെ ബ്രഹ്മപദം പ്രാപിക്കുന്നതായി വർണ്ണിക്കുന്നു. ഇപ്രകാരമുള്ള മഹാന്:—
“ന തസ്യ പ്രാണാ ഉത്ക്രാമന്തി”

എന്നീ വിധം പ്രാണോത്ക്രമണം തന്നെ ഇല്ലെന്നും അനേകം ശ്രുതികൾ ഗാനം ചെയ്യുന്നു. അതിനാൽ ഉത്തമമായ മനുഷ്യ ജന്മം സിദ്ധിച്ചു ദേവതാദിവിജ്ഞാനത്തോടുകൂടിയ യാഗാദി കർമ്മങ്ങൾ നിർവഹിച്ച് ഉത്തരമാർഗ്ഗം പ്രാപിച്ചോ ഉത്തമമായ ഭക്തിയോഗം ലഭിച്ചോ സർവോപരി ജ്ഞാന പൂതമായ ഗതിയാൽ സുകൃതദുഷ്കൃതങ്ങൾ രണ്ടും നീങ്ങി പരമാത്മസാക്ഷാത്കാരാനുഭവമുണ്ടായോ പുനർജന്മക്ലേശം പോക്കി ആത്മാരാമനായിരിക്കുന്നവൻ ഉത്തമൻ. സകല ലോകരും പ്രായേണ ആവർത്തിച്ചാവർത്തിച്ചു പുനർജന്മ ത്തിന് കച്ചകെട്ടി കഴിയുന്നവരാണ്. ഗീതയിൽ ഭഗവാൻ ഉപദേ ശിക്കുന്നത് നോക്കുക:—

ആബ്രഹ്മഭുവനാല്ലോകാഃ പുനരാവർത്തിനോർജ്ജുന
മാ മുപേത്യ തു കൗന്തേയ പുനർജ്ജന്മ ന വിദ്യതേ
ഗീ. അ. 8. ശ്ലോ. 6.

ന തദ് ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ
യദ് ഗത്വാ ന നിവർത്തന്തേ തദ് ധാമ പരമം മമ
ഗീ. അ. 15- ശ്ലോ. 6

## അദ്ധ്യായം 46

# പൗരാണികമതസാരം

പൗരാണികൻമാർ എന്നു പറഞ്ഞാൽ പുരാണപ്രവക്താക്കളോ പുരാണശ്രോതാക്കളോ മാത്രമല്ല ഗ്രഹിക്കപ്പെടുന്നത്. പുരാണങ്ങളിലും ഇതിഹാസങ്ങളിലും വിശിഷ്യ അവയിലെ സാരഭൂതങ്ങളായ് ഉപനിഷത്തുകളാണെന്ന് സർവസമ്മതങ്ങളായ ഭഗവദ്ഗീത, ശിവഗീത, ബ്രഹ്മഗീത, ഹരിവംശം എന്നിത്യാദി വിശിഷ്ടഗ്രന്ഥങ്ങളിലും ധർമ്മപരങ്ങളായ പാഠങ്ങളിലും കാണുന്ന സനാതന ധർമ്മതത്ത്വങ്ങളെ അവലംബിച്ചിരിക്കുന്നവരാണ് യഥാർത്ഥത്തിൽ പൌരാണികൻമാർ. ഇതുവരെ ഏറെക്കുറെ പുരാണേതിഹാസങ്ങളെപ്പററി നിരൂപണം ചെയ്തുകഴിഞ്ഞിട്ടുള്ളതു നോക്കിയാൽ പൗരാണികമതസാരം എന്താണെന്നു മനസ്സിലാക്കുവാൻ സാധിക്കും. എങ്കിലും രത്നച്ചുരുക്കത്തിൽ ആവക തത്ത്വങ്ങൾ മാത്രം ഒരു നോട്ടായിക്കുറിക്കുന്നത് ഉപയോഗപ്രദമാകുമല്ലോ. പൌരാണികൻമാർ ദ്വൈതമായ പ്രപഞ്ചോത്പത്തിയെ ഇങ്ങനെ വർണ്ണിക്കുന്നു.

മായാശബള (മിശ്ര)മായ പരമാത്മാവിൽ നിന്നും മഹത്തും മഹത്തിൽ നിന്നും അഹങ്കാരവും ദ്രവ്യശക്തി, ജ്ഞാനശക്തി, ക്രിയാശക്തിരൂപമായി മൂന്നുതരത്തിലുള്ള അഹങ്കാരത്തിൽ നിന്ന് ക്രമേണ ദ്രവ്യശക്തിയായ താമസാഹങ്കാരത്തിൽ നിന്ന് ശബ്ദാതിതൻമാത്രങ്ങളും ആകാശാദി പഞ്ചഭൂതങ്ങളും ജ്ഞാനശക്തിരൂപമായ സാത്വികാഹങ്കാരത്തിൽ നിന്നും ദിഗ്ഗാദികളായ പതിന്നാലു കരണദേവതകളും അന്തഃകരണങ്ങളും ക്രിയാശക്തി രൂപമായ രാജസാഹങ്കാരത്തിൽ നിന്ന് ശ്രോത്രാദികളും വാഗാദികളും ഉണ്ടാകുന്നു. മഹദാദികളായി പൃഥിവിവരേയുള്ള ഇവയെല്ലാം മായാവാനായ പുരുഷനാൽ പ്രേരിതങ്ങളായി അന്യോന്യം കലർന്നു ഹിരൺമയമായ ബ്രഹ്മാണ്ഡത്തെ ആവിർഭവി

പ്പിക്കുന്നു. ആ ബ്രഹ്മാണ്ഡത്തിൽ, പതിനാലു ലോകങ്ങളും നാലു തരത്തിലുള്ള ശരീരങ്ങളും അവയിൽ സർവത്തിനും ആദികാരണമായ ചിദാത്മാവു സാക്ഷിയായും അഭിമാനിയായും പ്രവേശിക്കുന്നു. "ദ്വാ സുപർണ്ണാ സുയുജാ സഖായാ" ഇത്യാദി ശ്രുതിയും "ഈശ്വരഃ സർവഭൂതാനാം" ഇത്യാദി സ്മൃതിയും അനുസരിച്ച് സാക്ഷിയാകുന്നത് പരമേശ്വരൻ, അഭിമാനിയാകുന്നതു ജീവൻ. ഭൂതഭൗതികലക്ഷണമായ മായാകാര്യമായുള്ള സമസ്തവും ഇവർക്ക് പ്രമേയമാകുന്നു. പ്രത്യക്ഷാദികളായ എട്ടും ഇവർക്ക് പ്രമാണമാണ്. ജീവനാണ് പ്രമാതാവും. പ്രത്യക്ഷാനുമാന പ്രമാണങ്ങളാൽ അറിയപ്പെട്ട ജീവൻ മായ നിമിത്തം പ്രതിശരീരം ഭിന്നനായി ഭാസിക്കുന്നു. തർക്കം അല്ലെങ്കിൽ അനുമാനം എന്നുള്ള പ്രമാണം നിമിത്തം ബലവത്തായ ശ്രുതിപ്രമാണങ്ങളാൽ നിത്യ ശുദ്ധ ബുദ്ധ മുക്തസ്വഭാവനും സർവജ്ഞനും സർവശക്തനുമായ പരമേശ്വരൻ സത്വരജസ്തമോഗുണാത്മികയായ മായയെക്കൊണ്ടു നിർമ്മിതമായ ജഗത്തിന്റെ സൃഷ്ടി സ്ഥിതി സംഹാരം തിരോഭാവം അനുഗ്രഹം എന്നീവിധമുള്ള അഞ്ചുതരം ലീലകാം സാധിച്ചു തന്നിൽതന്നെ സ്വയം രമിക്കുന്നതായി കാണുന്നു. സർവ ശരീരങ്ങളിലും താൻ ഒരുത്തനായിത്തന്നെ ഇരുന്നുകൊണ്ട് മായാഭേദം ഹേതുവായി ശരീരികളേ (ജീവങ്ങളെ) നിയമനം ചെയ്യുന്നതും പരമേശ്വരനാണ്. ഇങ്ങനെ ഈ പരമേശ്വരൻ വരേയുള്ള സകലപ്രപഞ്ചവും മായാമയം ആണ്. ദ്വൈതമാണ്, അദ്വൈതമായ വസ്തു പരമാർത്ഥമായ ബ്രഹ്മം ഒന്നു മാത്രമാകുന്നു. ജനനമരണരൂപമായസംസാരബന്ധം അവിദ്യയാൽ കൽപിതമാകകൊണ്ടു അവിദ്യയുടെ നിവൃത്തിതന്നെ മോക്ഷം. മോക്ഷമെന്ന പ്രത്യേകിച്ചൊരു വസ്തു ഇല്ല.

"ആത്മാ വാ അരേദ്രഷ്ടവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ" എന്നിത്യാദി ശ്രുതികളാൽ ദൃഷ്ടവും അനുഭൂതവും ആയ ആത്മദർശനത്തെ അപ്പാടെ ശബ്ദരൂപത്തിൽ പകർത്തി രചിച്ചിട്ടുള്ള വേദാന്ത വാക്യങ്ങളെ സംബന്ധിച്ച ശ്രവണമനനാദികളുടെ സഹായത്താൽ നിർമ്മലമായി ചമഞ്ഞ അന്തഃകരണത്തിന് "അഹം ബ്രഹ്മാസ്മി" എന്നീവിധം ജീവാത്മപരമാത്മൈക്യസാക്ഷാത്ക്കാരബോധം ഉണ്ടാവുകയാകുന്നു മോക്ഷം.

പൗരാണികമതം സ്വഭാവത്താൽ ദ്വൈതസരണിയിലാണു ഗമിക്കുന്നതെങ്കിലും ഇതു വിശ്രമിക്കുന്നത് അദ്വൈതത്തിലാണെന്നു കാണാം.

# ധർമ്മശാസ്ത്രകാണ്ഡം

## അദ്ധ്യായം 47

# ധർമ്മം

ധർമ്മത്തിന്റെ സ്വരൂപവും സ്വഭാവവും എന്താണെന്ന് ഇതിനുമുമ്പിൽ പല സന്ദർഭങ്ങളിലും നിരൂപണം ചെയ്തിട്ടുണ്ട്. ധർമ്മം കർമ്മമല്ല; കർമ്മം നിമിത്തമുണ്ടായി യഥാസമയം ഫലം നൽകുവാനായി അപൂർവമെന്നോ അദൃഷ്ടമെന്നോ ദിഷ്ടമെന്നോ പേരോടുകൂടി ജീവാനുബദ്ധമായുള്ള ഒരു സംസ്ക്കാരമാകുന്നു ധർമ്മം. ഈ സംസ്ക്കാരത്തിൽ അന്തർഭൂതമായ തത്ത്വവും ധർമ്മമാകുന്നു. ഇപ്രകാരമുള്ള സംസ്ക്കാരത്തിനു ഹേതുവായി ലോകാനുഗ്രഹപരമായ ദാനം മുതലായ കർമ്മങ്ങളെ ധർമ്മം എന്നു വ്യവഹരിക്കാറുണ്ട്. സൂക്ഷ്മത്തിൽ ധർമ്മസാധനമെന്നല്ലാതെ കർമ്മം ധർമ്മമല്ല. വേദവചനമനുസരിച്ച പ്രവൃത്തിലക്ഷണമായതു കർമ്മം; എന്നും നിവൃത്തി ലക്ഷണമായതു ധർമ്മം എന്നും ഗീതാഭാഷ്യത്തിൽ കാണുന്നു. വിഹിതകർമ്മം ചെയ്യാതെയും നിഷിദ്ധ കർമ്മം ചെയ്തും ഇരിക്കുന്നതിൽ നിന്നുണ്ടാകുന്ന സംസ്ക്കാരത്തിനു അധർമ്മമെന്നു പേരാകുന്നു. ഇതിനെ വൃദ്ധമനു വെളിപ്പെടുത്തുന്നതു നോക്കുക:-

> വിഹിതസ്യാനനുഷ്ഠാനാത് നിന്ദിതസ്യ ച സേവനാത്
> അനിഗ്രഹച്ചേന്ദ്രിയാണാമധർമ്മം കവയോ വിദു; വൃദ്ധമൻ.

മനുസ്മൃതിയിൽതന്നെ

> കർമ്മണാം ച വിവേകാർത്ഥം ധർമ്മാധർമ്മൗ വ്യവേചയത്
> ദ്വന്ദ്വൈരയോജയച്ചേമാ സുഖദുഃഖാദിഭിഃ പ്രജാഃ

അ. 1. ശ്ളോ. 26.

യജ്ഞാതി ധർമ്മവും ഹിംസാദിക്രിയയായ അധർമ്മവും കർമ്മങ്ങളെ വിവേചനം ചെയ്യുവാനാണ് സൃഷ്ടിക്കപ്പെട്ടത്: ഇങ്ങനെയുള്ള വിവേചനം നിമിത്തം സുഖം, ദുഃഖം, രാഗം, ദ്വേഷം എന്നിത്യാദി ദ്വന്ദ്വങ്ങൾ പ്രജകളിൽ സാധുകൃതങ്ങളായി പോൽ.

(ധരതി സത്യമിതി ധർമ്മഃ) എന്നുപനിഷത്തുകളിൽ ധർമ്മ പദത്തിന് ഒരു വ്യുത്പത്തി കാണുന്നു. ഏതൊരു ധർമ്മം അനുരൂപമായ ഫലത്തെ കർത്താവിനിഛയില്ലെങ്കിലും അവശ്യം അനുഭവിപ്പിക്കുന്നതിനായി സംസ്ക്കാരരൂപമായി പ്രകാശി ക്കുമോ അതു ധർമ്മം എന്നു താൽപര്യം. ധർമ്മത്തെ പുണ്യമെന്നും അധർമ്മത്തെ പാപമെന്നും പര്യായമായും മഹാന്മാർ വ്യപദേശിക്കാറുണ്ട്.

'അന്യേ കൃതയുഗേ ധർമ്മാ സ്ത്രേതായാം ദ്വാപരേ യുഗേ
അന്യേ കലിയുഗേ നൃണാാ യുഗരൂപാനുസാരതഃ

പരാശരസ്മൃതി അ. 1. ശ്ലോ. 22

എന്നീവിധം ധർമ്മം യുഗന്തോറും അന്യമന്യമായിത്തന്നെ കാണുന്നു. ഭാരതം ആശ്വമേധിക പർവത്തിൽ,

യുഗേഷ്വാവർത്തമാനേഷു ധർമ്മോ പ്യാവർത്തതേ പുനഃ
ധർമ്മേഷ്വാവർത്തമാനേഷു ലോകോ ʃ പ്യാവർത്തതേ പുനഃ

ഈ വിധം ധർമ്മത്തിന്റെ ഗതിഭേദത്തിന് യുഗഗതികളെ കാരണമാക്കിയിരിക്കുന്നു. ഈ ധർമ്മം ഒരു വൃക്ഷത്തിന്റെ രൂപത്തിൽ കൃതയുഗത്തിൽ നാലു പാദങ്ങളോടും ത്രേതയിൽ മൂന്നു പാദങ്ങളോടും ദ്വാപരത്തിൽ രണ്ടു പാദങ്ങളോടും കലിയിൽ ഏക പാദാവശിഷ്ടമായും വർത്തിക്കുന്നതായും ഓരോ പാദം കുറയുന്തോറും അത്രയും അധർമ്മം വ്യാപിക്കുന്നതായും തന്നിമിത്തം ജനങ്ങൾക്കുള്ള ധർമ്മബോധവും ഫലവും ക്രമേണ കുറഞ്ഞുവരുന്നതായും മററും മനുസ്മൃതിയിൽ കാണുന്നു.

ചതുഷ്പാത് സകലോ ധർമ്മഃ സത്യം ചൈവ കൃതേ യുഗേ
നാധർമ്മേണാഗമഃ കശ്ചിന്മനുഷ്യാൻ പ്രതിവർത്തതേ
ഇതരേഷ്വാഗമാദ്ധർമ്മഃ പാദശസ്ത്വവരോപിതഃ
ചൗരികാനൃതമായാഭിർ ധർമ്മശ്ചാപൈതി പാദശഃ

അരോഗാഃ സർവസിദ്ധാർത്ഥാശ്ചതുവർഷശതായുഷഃ
കൃതേ ത്രേതാദിഷു ഹ്യേഷാമായുർഹ്രസതി പാദശഃ
വേദോക്തമായുർമർത്യാനാമായുഷശ്ചൈവ കർമ്മണാം
ഫലന്ത്യനുയുഗം ലോകേ പ്രഭാവശ്ച ശരീരിണാം.

മനു. അ. 1. ശ്ലോ. 81-84

ഇങ്ങനെയുള്ള ധർമ്മം കൃതയുഗത്തിൽ കേവലം തപസ്സായും ത്രേതയിൽ ജ്ഞാനമായും ദ്വാപരത്തിൽ യജ്ഞമായും കലിയിൽദാനമായും സ്വരൂപപ്പെടുന്നു. തപോജ്ഞാനയജ്ഞങ്ങൾക്ക കലിയിൽ സംഭവയോഗ്യത വളരെ വളരെ കുറഞ്ഞുപോകുന്ന എന്ന സൂക്ഷ്മം പരാശരസ്മൃതിയിൽ;-

തപഃ പരം കൃതയുഗേ ത്രേതായാം ജ്ഞാനമുച്യതേ
ദ്വാപരേ യജ്ഞമേവാഹുർദ്ദാനുമേവ കലൗയുഗേ

അ. 1

ഇതുകൊണ്ടു ഓരോ യുഗത്തിലും മററുള്ളവ ഇല്ലെന്നു താത്പര്യമില്ല. പ്രാധാന്യമതാതിനു മാത്രമാണെന്നേയുള്ളൂ. അല്ലെങ്കിൽ കൃതത്രേതാദ്വാപരകലിയുഗങ്ങളിലെ ദാനസ്വഭാവഭേദത്തെപ്പററി പരാശരസ്മൃതിയിൽ തന്നെ—

അഭിഗമ്യ കൃതേ ദാനം ത്രേതാസ്വാഹൂയ ദീയതേ
ദ്വാപരേ യാചമാനായ സേവയാ ദീയതേ കലൌ.

അ. 1, ശ്ലോ. 28.

എന്നു പറഞ്ഞിരിക്കുന്നതു അസംഗതമാകുമല്ലോ. ധർമ്മപ്രാബല്യം നിമിത്തം കൃതാദിയുഗത്തിലെ വ്യവസ്ഥകൾക്കു വളരെ അന്തരം ഉണ്ട്. കൃതയുഗത്തിൽ ശപിച്ചാൽ ഉടനേയും ത്രേതയിൽ പത്തു ദിവസം കഴിഞ്ഞും ദ്വാപരയിൽ ഒരു മാസംകൊണ്ടും കലിയിൽ ഒരു സംവത്സരം കൊണ്ടും ശാപം ഫലിക്കുന്നു:-

കൃതേ താത്ക്ഷണികശ്ശാപസ്ത്രേതായാം ദശഭിർദ്ദിനൈഃ
ദ്വാപരേ ചൈകമാസേന കലൗ സംവത്സരേണ തു.

പരാ. അ. 1. ശ്ലോ. 27

ബൃഹസ്പതി വചനത്തിൽ:—

തപോ ധർമ്മഃ കൃതയുഗേ ജ്ഞാനം ത്രേതായുഗേ സ്ഥിതേ
ദ്വാപരേ ചാദ്ധ്വരപ്രോക്ത തസ്മിഷ്യേ ദാനം ദയാ ദമഃ

ബൃഹസ്പതിസ്മൃതി.

എന്നു കാണുന്നതിനാൻ ദാനത്തോടുകൂടി ദയാദമങ്ങളും കലിയുഗത്തിൽ മുഖ്യധർമ്മമാണെന്നു സിദ്ധിക്കുന്നു: ഉപനിഷ

ത്തുകളുടെ നിരൂപണഘട്ടത്തിൽ ദേവാസുരമനുഷ്യർക്ക് മൂന്നു ഉത്തമഗുണങ്ങളാം ഉപദേശിക്കപ്പെട്ടവ ദാനം, ദയ, ദമം എന്നിവയാണെന്നു ഓർമ്മിക്കണം. യാജ്ഞവല്ക്യനും ഉത്തമമായ ദാനം തന്നെ ധർമ്മലക്ഷണമാണെന്നു പറയുന്നു.

ദേശേ കാല ഉപായേന ദ്രവ്യം ശ്രദ്ധാസമന്വിതം
പാത്രേ പ്രദീയതേ യത് തത് സകലം ധർമ്മലക്ഷണം.

യാജ്ഞ. ഉപോ. ശ്ലോ. 6

പരമാർത്ഥതത്ത്വം ചിന്തിച്ചാൽ ദാനം ഒന്നുതന്നെ എല്ലാ ധർമ്മത്തിലും അനേകം പ്രകാരത്തിൽ സ്വരൂപപ്പെട്ടിരിക്കുന്നതായി കാണുമ്പോഴാം ഈ ലക്ഷണം എത്രയും സമഞ്ജസമാണെന്ന് വ്യക്തമാകുന്നതാണ്. തപസ്സിലും സാരമായ അംശം ദാനംതന്നെ. കൃച്ഛ്രചാന്ദ്രായണാദി വ്രതാനുഷ്ഠാനംകൊണ്ട് ശരീരശോഷണം ഉണ്ടാകുന്നു. അതുനിമിത്തം തന്റെ ചൈതന്യ പ്രകാശം വിഷയേന്ദ്രിയ വശമാകാതെ വ്രതലക്ഷ്യമായ തേജസ്സിൽ അർപ്പിച്ചു അന്തർമ്മുഖനായിരിക്കുന്നതും ദാനമാകുന്നു. യജ്ഞത്തിൽ ദേവതോദ്ദേശേനദ്രവ്യം ത്യജിക്കുന്നതും ദാനം തന്നെ. ജ്ഞാനം ബ്രഹ്മാഗ്നിയിൽ ജീവോപാധിയെ ലയിപ്പിക്കുന്ന ഹോമമാകയാൽ അതും ദാനം തന്നെ. ഇങ്ങനെ ചിന്തിച്ചാൽ ദാനസ്പർശമില്ലാത്ത ഒരു ധർമ്മവും യഥാർത്ഥത്തിൽ ഇല്ല. മറെറാരു തരം ചിന്തിച്ചാൽ സകല ധർമ്മവും ദാനമാണെന്നുപറയാം. ഭഗവദ്ഗീതയിൽ അർജ്ജുനനു ഭഗവാൻ ശ്രീകൃഷ്ണൻ ഉപദേശിക്കുന്ന കർമ്മയോഗം മുഴുവനും ദാനയോഗമാകുന്നു. ദാനം തന്റെ അധീനതയിലുള്ള ധന ധാന്യാദി ദ്രവ്യത്തെ തന്റെ അവകാശം വിട്ട് അന്യനു സർവ സ്വാതന്ത്ര്യമായി ഏല്പിക്കയായിട്ടാണ് നാം പുറമേ കാണുന്നത്. ഇതു രണ്ടാം പടിയാണ്. ഏതു കർമ്മവും താൻ കർത്താവെന്നോ ഭോക്താവെന്നോ മറേറാ ഉള്ള അഭിമാനം ഇല്ലാതെ സ്വേച്ഛ വിട്ടു കർത്തവ്യമാണെന്നുള്ള ബുദ്ധിയോടു കൂടി മാത്രം വിധിവത്തായി അനുഷ്ഠിക്കയും ക്രിയാരൂപമായ ഭാഗം മുഴുവനും സർവേശ്വരനിൽ ദത്തം ചെയ്തു സമർപ്പിക്കുകയും ആകുന്നു ഉത്തമോത്തമമായ ദാനം.

ഗീതയിൽ എവിടെ നോക്കിയാലും ഇത്തരമുള്ള ദാനയോഗം ആണു ഭഗവാൻ ഉപദേശിക്കുന്നതും അർജ്ജുനൻ കൈക്കൊള്ളു

ന്നതും എന്നു കാണാം. ഈ വിധമുള്ള ധർമ്മത്തിനു മൂലഭൂതമായ പ്രമാണമെന്താണെന്നു ധർമ്മശാസ്ത്രകാരൻമാർ തന്നെ.

വേദോഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാ മാത്മന സ്തുഷ്ടി രേവച
മനു. അ. 2. ശ്ലോ. 6.

ശ്രുതിഃ സ്മൃതിഃ സദാചാരഃ സ്വസ്യ ച പ്രിയമാത്മനഃ
സമ്യക് സങ്കല്പജഃ കാമോധർമ്മ മൂലമിദം സ്മൃതം
യാജ്ഞ, ഉപോ. ശ്ലോ. 7.

വേദോ ധർമ്മമൂലം തദ്വിദാം ച സ്മൃതിശീലേ
ഗൌ, അ. 1. 1-2.

വേദധർമ്മജ്ഞരായ നാലു പേരു ചേർന്നിട്ടുള്ളതോ ഋക്, സാമം, യജുസ്സ് എന്നുള്ള മൂന്നു വേദത്തിനും പ്രാതിനിധ്യം വഹിക്കുന്ന അതാതു വേദം അറിയാവുന്ന മൂന്നിൽ കുറയാത്ത ആളുകൾ ചേർന്നതോ ആയ പർഷത്തു (പരിഷത്ത്) നിശ്ചയിക്കുന്നതും ബ്രഹ്മവിത്താണെങ്കിൽ ഒരാൾ മാത്രമായാലും നിശ്ചയിക്കുന്നതും ധർമ്മമാകാം എന്നു യാജ്ഞവല്ക്യൻ പറയുന്നു:—

ചത്വാരോ വേദധർമ്മജ്ഞാഃ പർഷത് ത്രൈവിദ്യമേവ വാ
സാ ബ്രൂതേ യം സ ധർമ്മഃ സ്യാദേകോപ്യധ്യാത്മവിത്തമഃ
യാജ്ഞ. ആചാര. ശ്ലോ. 9.

ആകപ്പാടേ വേദവും വേദവിത്തുകൾ കണ്ടിട്ടുള്ള സ്മൃതിയും സത്തുക്കളുടെ ആചാരവും (അനുഷ്ഠാനവും പ്രവൃത്തിയും) നിഷ്ക്കളങ്കമായ ആത്മാവിനു പ്രിയവും ശാസ്ത്രവിരോധം കൂടാതെ ആത്മ സങ്കല്പത്തിൽ നിന്നുള്ള കാമവും (ഇച്ഛയും) ധർമ്മത്തിനു ബോധകമായ പ്രമാണമാകുന്നു എന്നർത്ഥം.

ആചാരപ്രഭവോ ധർമ്മോ ധർമ്മസ്യ പ്രഭുരച്യുതഃ

എന്നീ വചനമനുസരിച്ച് ആചാരമാണ് ഇവയിൽവച്ചു പ്രധാനമെന്നു സിദ്ധിക്കുന്നു. ആചാരമഹിമയെ മനുസ്മൃതിയിൽ ബഹുമുഖമായി വർണ്ണിച്ചിരിക്കുന്നു.

ആചാരാല്ലഭതേ ഹ്യായുരാചാരാദീപ്സിതാഃ പ്രജാഃ
ആചാരാദ്ധനമക്ഷയ്യമാചാരോ ഹന്ത്യ ലക്ഷണം
ദുരാചാരോ ഹി പുരുഷോ ലോകേ ഭവതി നിന്ദിതഃ
ദുഃഖഭാഗീ ച സതതം വ്യാധിതോऽല്പായുരേവ ച

സർവലക്ഷണഹീനോപി സർവദാചാരവാൻ നരഃ
ശ്രദ്ധധാനോ ഽനസൂയശ്ച ശതം വർഷാണി ജീവതി

ആചാരം എന്നാൽ ശിഷ്ടന്മാരുടെ അനുഷ്ഠാനം—ചര്യാക്രമം ആകുന്നു. നിർവ്യാജമായ ഏതൊരു അനുഷ്ഠാനം ശരീരവാങ്മനസ്സുകളുടെ ശുദ്ധിയും തദ്വാരാ ആത്മവിജ്ഞാനവും സമ്പാദിക്കുന്നതിൽ ഉപയോഗപ്പെടുമോ അതാണ് സദാചാരമെന്നു സൂക്ഷ്മം. ഈ ആചാരം അതാതു ദേശഭേദം, കാലഭേദം, അവസ്ഥാഭേദം എന്നിവയനുസരിച്ച് ഭിന്നഭിന്നമായിക്കണ്ടാൽ ഒന്നിനൊന്നു അനാചാരമെന്നു തോന്നാം. എന്നാൽ വാസ്തവത്തിൽ അതു അനാചാരമല്ല. അനാചാരമെന്ന പദത്തിന് നിന്ദിതമായ ആചാരമെന്നു മാത്രമല്ല അർത്ഥമുള്ളത്. അന്യരുടെ ദൃഷ്ട്യാ ആചാരമല്ലാതെ തോന്നിയാലും അതാതു ദേശങ്ങളിൽ ആത്മദൃഷ്ട്യാ അതു നല്ല ആചാരമായിരിക്കാം അതിനോയും:—

അന്യത്രാചരണാഭാവാദനാചാര ഇതീരിതഃ

എന്ന തരത്തിൽ മററു ദേശങ്ങളിൽ നടപ്പില്ലെന്നുള്ള കാരണത്താൽ അനാചാരമാണെന്ന ശബ്ദം ഏർപ്പെടുന്നെങ്കിലും ഇത് ഒട്ടും നിന്ദിതമല്ലെന്നുള്ളതിനാൽ മഹാൻമാർ സദാചാരമായി ഗണിക്കുന്നു.

വേദാദിപ്രമാണം കൊണ്ട് സിദ്ധമായ ധർമ്മത്തെക്കുറിച്ച് നിരൂപണം ചെയ്യുന്ന ശാസ്ത്രം ധർമ്മശാസ്ത്രമെന്നും സ്മൃതിയെന്നും വ്യവഹരിക്കുന്നു.

ശ്രുതിസ്തു വേദോ വിജ്ഞേയോ ധർമ്മശാസ്ത്രം
തുവൈ സ്മൃതി
തേ സർവാർത്ഥേഷ്വമീമാംസ്യ താഭ്യാം ധർമ്മോ ഹി
നിർബഭൗ

മനു. അ. 2. ശ്ലോ. 10.

എന്നീ വചനത്താൽ ധർമ്മശാസ്ത്രത്തിന് സമൃതി എന്നുള്ള നാമധേയം സ്പഷ്ടമാകുന്നു. ശ്രൗതം എന്നും സ്മാർത്തം എന്നും ധർമ്മം രണ്ടു വിധമാകുന്നു. ശ്രുതിയിൽ സാക്ഷാത്തായി നിർദ്ദേശിക്കുന്നത് ശ്രൗതവും മനുപ്രഭൃതികളായ ധർമ്മശാസ്ത്രകാരന്മാർ സ്മരിച്ചിട്ടുള്ളതു സ്മാർത്തവും ആകുന്നു. സ്മാർത്തമായ ധർമ്മങ്ങൾക്ക് പ്രായേണ പ്രമാണഭൂതമായി വചനരൂപേണ കാണുന്നില്ലെങ്കിലും മഹാന്മാരുടെ അനുഷ്ഠാനം

കൊണ്ട് വേദവചനങ്ങാം അവലംബങ്ങളായി ഉണ്ടായിരുന്ന തായി അനുമാനിക്കേണ്ടിയിരിക്കുന്നു.

ആപസ്തംബൻ

'തേഷാമുത്സന്നാഃ പാഠാഃ പ്രയോഗാദനുമീയന്തേ'

എന്നു പറയുന്നു. വേദജ്ഞൻമാരും സദവൃത്തരും ജ്ഞാനി കളുമായ മനുപ്രഭൃതികാം തങ്ങളുടെ ശുദ്ധാന്തഃകരണത്തിൽ സ്മരിക്കയാൽ സ്മൃതിയെന്നു പേരുണ്ടായി.

വിജ്ഞാനചക്ഷുഷാ വിശദമപരോക്ഷ തയാജിത
തത്തേന സ്മൃതികാരേണ ചിത്തേ ചിത്രിത മുദ്രണാത്
സൂര്യമാണാനി തത്ത്വാനി സ്മൃതിമാചക്ഷതേ ബുധാഃ
താന്യേവ സംഹിതാന്യന്യേ സംഹിതാം കഥയന്ത്യപി

ചിത്രാസംഹിത. അ. 1. ശ്ലോ. 7-8.

യാജ്ഞവല്ക്യൻ അഭിപ്രായപ്പെടുമ്പോലെ തന്നെ പ്രിയ വും ആത്മാവിൻെറ നിഷ്കളങ്കമായ സങ്കല്പത്തിൽ നിന്നുദിക്കുന്ന കാമവും (ഇച്ഛയും) ധർമ്മമൂലമാണെന്നു കാണുന്നതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. വേദത്തിൽ വ്യക്തമായി പറയുന്ന ധർമ്മ ങ്ങാം ശരിയായി അനുഷ്ഠിക്കുന്നതിന് ബ്രാഹ്മണാദിശ്രുതി കാം മാർഗ്ഗപ്രദർശനം ചെയ്തു. ചില കൂടുതൽ വിവരണങ്ങാം കൊടുത്തു പ്രയോഗങ്ങാം വിശദമാക്കി അവയും പൂർണ്ണമായ രൂപത്തിൽ നടപ്പിൽ വരുത്തുവാൻ സ്മൃതികാരൻമാർ സ്മൃ തികാം രചിച്ചു. അത്രകൊണ്ടും പൂർത്തിയാകാത്തവ ആചാര ങ്ങളിൽ നിന്നു ഊഹിച്ചുണ്ടാക്കേണ്ടിവന്നു. ദേശകാലാവസ്ഥാ ഭേദങ്ങാംകൊണ്ടു നിർമ്മലമായ ആത്മാവിൽ ശ്രുതിവിരോധം കൂടാതേയും പരക്കെ വലുതായ ഉപകാരവും രക്ഷയും നേരിട ത്തക്ക വിധത്തിലും മഹാത്മാക്കാം തങ്ങാംക്കു പ്രിയമായി തോന്നിയ ധർമ്മങ്ങാം അനുഷ്ഠാനമാർഗത്തിൽ വരുത്തി പ്രസാ ദിച്ചു. യുഗഭേദംകൊണ്ടു ധർമ്മവും തന്നിരൂപണങ്ങളായ സ്മൃ തികളും അവയ്ക്കു പ്രമാണവും ഭിന്നഭിന്നമായി കാണുന്നതു തന്നെ ഇപ്രകാരമുള്ള പ്രസ്ഥാനം സാധുവാണെന്നു തെളിയി ക്കുന്നു. ശ്രുതികളിൽ "ഉദിതേ ജുഹോതി" എന്നൊരിടത്തു സൂര്യോദയാന പൂർവവും ഹോമം വിധിച്ചുകാണുന്നു. ഇങ്ങനെ യുള്ള അനേകം അഭിപ്രായഭേദം വേദത്തിൽ തന്നെ വേരുറച്ചിട്ടു

ണ്ടെങ്കിൽ തദനന്തരം ആവിർഭവിച്ചിട്ടുള്ള ഗ്രന്ഥങ്ങളിലെ കഥ പ്രത്യേകിച്ചു പറയേണ്ട ആവശ്യമില്ലല്ലോ. യുഗഭേദമനുസരിച്ച് സ്മൃതികൾക്കുള്ള പ്രാമാണ്യ ഭേദത്തെ—

കൃതേ തു മാനവാ ധർമ്മം സ്ത്രേതായാം ഗൗതമാഃ സ്മൃതാഃ

ദ്വാപരേ ശംകലിഖിതൗ കലൗ പരാശരാഃ സ്മൃതാഃ

പരാ. അ. ശ്ലോ. 28.

എന്നീവിധം പരാശരസ്മൃതിയിൽ യുഗഭേദംകൊണ്ടുള്ള പ്രാമാണ്യഭേദം വ്യക്തമാക്കിയിരിക്കുന്നു.

"കാലഃ പചതിഭൂതാനി" എന്നുള്ള പ്രമാണമനുസരിച്ച് പുരാണേതിഹാസകാലങ്ങളിലാണു ക്ഷേത്രാദിപ്രതിഷ്ഠകളും തദനുസാരികളായ ആഗമാദിപ്രമാണങ്ങളും ആവിർഭവിച്ചത്. പരികല്പിതമായ പദ്ധതിയിൽ കൂടി സഞ്ചരിക്കുമ്പോൾ പരമപാവനമായ സന്നിധിയിലെത്തുവാൻ ചില ശുദ്ധിക്രമങ്ങളും അശുദ്ധിക്രമങ്ങളും സാത്വികാദിഗുണകല്പനകളെ അടിസ്ഥാനമാക്കി ബാഹ്യമായ രൂപത്തിലും നിശ്ചയിക്കേണ്ടി വന്നു. ഈ രീതിയിൽ അശുദ്ധിക്രമത്തിനു വന്നുചേർന്ന നിമിത്തങ്ങളാണ്:—

'ക്ഷേത്രേ മൃതിർജ്ജനനമങ്കണമണ്ഡപാദൗ

മൂത്രാസൃഗാദിപതനം പതിതാദിവേശഃ'

(തന്ത്രസമുച്ചയം)

എന്നിത്യാദി. അശുചിസാധനഭാജനമായ ഈ ശരീരം മലമൂത്രരക്തമജ്ജാ ശുക്ളശോണിതാദികളാൽ പരീതമാകയാൽ അവയുടെ സാക്ഷാത് സമ്പർക്കം ശാസ്ത്രീയമായവിധം അനാരോഗ്യത്തിനും ജുഗുപ്സയ്ക്കും ഇടകൊടുക്കുമെന്നു കരുതി സാധാരണ തന്നെ നിഷേധിക്കാറുള്ളതുപോലെ ക്ഷേത്രത്തിൽ വിശേഷവിധിയായി പ്രായശ്ചിത്ത വിധിക്കും ശുദ്ധികലശാദികൾക്കും കാരണമായിത്തീർന്നത് യുക്തമാണ്; അവശ്യം നിഷേധിക്കേണ്ടതുമാണ്. ഈ കൂട്ടത്തിൽ രജസ്വല ആശൗചി തുടങ്ങിയവർ ഉൾപ്പെടുന്നു. കുളിച്ചും കുറിയിട്ടും പരിശുദ്ധമായി വസ്ത്രം ധരിച്ചും വരികയാണെങ്കിൽ അവർക്കുള്ള പ്രവേശന തടസ്സവും നേരേ മറിച്ചു അശുചിയായ വസ്ത്രം മുതലായവ

ധരിച്ചു വരുന്ന മററു ചിലർക്കു പ്രവേശനവിധിയും ധർമ്മതത്വത്തിനു യോജിക്കാത്തതിനാൽ ശരിയല്ല. പരിശുദ്ധമായ രൂപത്തിലും പരിശുദ്ധമായ വിചാരത്തിലും ഉള്ളവർ എന്ന് ഒരു സാമാന്യധർമ്മം സ്വീകരിച്ചു സകലാനുഗ്രഹത്തിനായി പ്രവേശവിധി കൽപിക്കാമെന്നു നിശ്ചയിച്ചാൽ അതു പൂർവാധികം ദേവതാ സാന്നിധ്യത്തിനു ഉപകരിക്കുന്നതാണ്. കൂടുതലായി ജീവരാശികളെ ഈശ്വരാനുഗ്രഹത്തിനു പാത്രമാക്കുന്നതുമാണ്. ഈ മാതിരി ശാസനം നൽകാനുള്ള ആത്മപ്രിയവും സങ്കൽപസിദ്ധമായുള്ള ആത്മേച്ഛയും ധർമ്മത്തിനു മൂലമാകാമെന്നു ഒരു വിശദീകരണം കൂടി:-

"സ്വസ്യചപ്രിയമാത്മനഃ സമ്യക് സങ്കൽപജഃ കാമഃ"

എന്ന യാജ്ഞവൽക്യവചനത്തിനു യോജിക്കുന്നു. ഇങ്ങനെ സങ്കല്പിച്ചു പ്രവർത്തിക്കുന്ന വിധികർത്താവിൻെറ ഉദ്ദേശ്യം പരിശുദ്ധമായിരുന്നാൽ ഫലവും അതുപോലെ വിജയപര്യവസായിയാകുന്നതാണ്. ആശ്രമവാസികളായ മഹർഷിമാരുടെ തപോവ്രതാദികൾക്കു വിഘ്നകർത്താക്കളായ സത്വങ്ങളെ വേട്ടയാടിയും അവരുടെ അനുഗ്രഹത്തിനു പാത്രമായും മനഃപ്രസാദം സിദ്ധിച്ചവനായ ദുഃഷ്ഷന്തമഹാരാജാവു ശകുന്തളയെ കണ്ടു അനുരക്തനായ കഥ സുപ്രസിദ്ധമാണല്ലോ. ശകുന്തളയെ ഗാന്ധർവമായ വിവാഹത്താൽ സ്വീകരിക്കാമെന്നു തോന്നിയപ്പോൾ ആശ്രമവാസിനിയായ ഇവൾ മുനിപുത്രിയായിരിക്കുമെങ്കിൽ ക്ഷത്രിയയോഗ്യയല്ലല്ലോ എന്നു ആദ്യം അൽപം ശങ്കിക്കുന്നു. അയോഗ്യയായ വനിതയിൽ അഭിലാഷം ജനിച്ചാൽ ഇച്ഛാപരിഗ്രഹം നിമിത്തം അതുതന്നെ ആഭ്യന്തരമായ പാപമാകുന്നു. എന്നാൽ സജ്ജനങ്ങൾക്കു ഒരുതരത്തിലും അബദ്ധം പററുകയില്ല. അവരുടെ മനസ്സു അസ്ഥാനത്തിൽ പററുകയില്ല; പററിപ്പോയാൽ അതു സ്ഥാനം തന്നെയായിരിക്കും. അതിനാൽ അപ്രകാരമുള്ളവർക്ക് ആത്മപ്രിയവും സങ്കൽപമായ കാമവും സംഭവിച്ചാൽ അതു ധർമ്മമൂലംതന്നെയായിരിക്കും. ഒടുവിൽ ദുഃഷ്ഷന്തൻ തൻെറ (പൂജ്യ-നിർവ്യാജ)മായ മനസ്സു അഭിലഷിക്കയാൽ ഇവൾ:-

അസംശയം ക്ഷത്രപരിഗ്രഹക്ഷമാ യദാര്യമസ്യാമഭിലാഷിമേ മനഃ
സതാം ഹി സന്ദേഹപദേഷു വസ്തുഷുപ്രമാണമന്തഃകരണ പ്രവൃത്തയഃ

ശാകു. അങ്കം. 1

എന്നീവിധം ക്ഷത്രയോഗ്യയെന്നു നിശ്ചയിച്ചു പരിഗ്രഹി ക്കയും ഉത്തരോത്തരം തേജസ്വിയും യശസ്വിയുമായ ഭരതനെന്ന ഉത്തമസന്താനത്തെ ലഭിച്ചു ധന്യനാകയും ചെയ്യുന്നു. ആ ഭരത നത്രേ നമ്മുടെ ഈ ഭാരതഖണ്ഡത്തിനു ഭാരതം എന്ന കീർത്തി ക്കു നിദാനമായി വിജയിച്ചിരുന്ന മഹാനുഭാവൻ.

ശുദ്ധികർമ്മത്തിന്റെ പ്രകാരങ്ങൾ, അനേകങ്ങളെന്നല്ലാതെ

അവിടെ ഒരിടത്തും ഇന്ന ജാതിയേ ആകൂ എന്നു നിർബന്ധമില്ല. കേരളത്തിലെ കഥ തന്നെ ചിന്തിക്കാം. വെളുത്തേടശ്-ശുദ്ധി ഇവിടെ അതിപ്രധാനമാണ്. രജകൻ എന്നൊരു മിശ്രജാതിയെ മനുപ്രഭൃതികളായ സ്മൃതികാരൻമാർ വൈദികവിധികൾക്കു ഉപയോഗിക്കുന്നില്ല. മഹാക്ഷേത്രത്തിലെ തന്ത്രി മുതൽ പുറ ത്തെ പരിചാരകൻ വരെ അലക്കിയ വസ്ത്രം ധരിച്ചാൽ സകല ക്രിയകൾക്കും ശുദ്ധിയായി എന്നാണ് കേരളത്തിലെ ആചാരം, പോരാ-ദേവതാവിഗ്രഹത്തിൽ ചാർത്താനും അലക്കിയതുപയോ ഗിക്കുന്നു. ഇവിടെ ഇതു പതിവാണ്. ഇതെല്ലാം കാണുമ്പോൾ ബാഹ്യവും ആന്തരവുമായ പരിശുദ്ധിയെ തോതാക്കി നില നിർത്തി അതിനു സാമീപ്യമുള്ള ഏവർക്കും ഏതുമാകാമെന്നു സിദ്ധിക്കുന്നു. ഇത്രയും കൊണ്ട്.

''അഥാതഃ സാമയാചാരികാൻ ധർമ്മാൻ വ്യാഖ്യാസ്യാമഃ''

എന്നീ പ്രമാണമനുസരിച്ചു ധർമ്മങ്ങൾ എന്നാൽ സമയത്തെയും (കാലത്തെയും അല്ലെങ്കിൽ സങ്കേതത്തെയും) ആചാരത്തെയുമ നുസരിച്ചു വന്നിരിക്കുന്നവയാണെന്നു സിദ്ധിച്ചു. ബ്രാഹ്മണ ങ്ങളിൽ ഉപേക്ഷിതമായ ജ്ഞാനകാണ്ഡത്തെ പ്രപഞ്ചനം ചെ യ്‌വാൻ ഉപനിഷത്തുകൾ പോലെ കർമ്മകാണ്ഡത്തെ പ്രതിപാദ നം ചെയ്‌വാൻ സൂത്രഗ്രന്ഥങ്ങൾ ആവിർഭവിച്ചു. അപ്രകാരമുള്ള ഗ്രന്ഥങ്ങൾക്കു പൊതുവേ കൽപസൂത്രങ്ങൾ എന്നു പേരു പറ യുന്നു. കൽപസൂത്രങ്ങൾ എന്നുള്ളതു അതതു വേദശാഖയിലു ള്ളവർക്കു വേണ്ടുന്നതായ ശ്രൗതം ഗൃഹ്യധർമ്മം എന്നിവയെ സൂത്രരൂപത്തിൽ കോർത്തു കെട്ടിയിട്ടുള്ളവയാകുന്നു. ഇതി നാൽ ശ്രൗതസൂത്രം ഗൃഹ്യസൂത്രം ധർമ്മസൂത്രം എന്ന മൂന്നിനം അന്തർഭവിച്ചവയാണ് കൽപസൂത്രങ്ങൾ എന്നു മനസ്സിലാക്കണം. ശ്രൗതവും ഗൃഹ്യവും ആയ വിധിയാകവേ ധർമ്മരൂപങ്ങൾ തന്നെയെങ്കിലും ധർമ്മസൂത്രഗ്രന്ഥങ്ങളിലെ ധർമ്മപദം കൊണ്ട് വർണ്ണാശ്രമാദി ധർമ്മങ്ങളേയും ലൌകിക വ്യവഹാരധർമ്മങ്ങളേ യുമാണ് സംഗ്രഹിക്കുന്നത്.

ശ്രൗതസൂത്രത്തിൽ ഏഴു ഹവിസ്സംസ്ഥങ്ങളും ഏഴു സോമസംസ്ഥങ്ങളുമായി പതിനാലു യജ്ഞങ്ങളെ നിർദ്ദേശിക്കുന്നു. അതിൽ ഹവിസ്സംസ്ഥങ്ങൾ 1. അഗ്ന്യാധാനം 2. അഗ്നിഹോത്രം 3. ദർശപൂർണ്ണമാസങ്ങൾ. 4. ചാതുർമ്മാസ്യങ്ങൾ 5. ആഗ്രയണേഷ്ടി 6. നിരൂഢപശുബന്ധം. 7. സൗത്രാമണി എന്നിവയാകുന്നു. സോമസംസ്ഥങ്ങൾ 1. അഗ്നിഷ്ടോമം 2. ഉക്ഥ്യം 3. ഷോഡശി 4. വാജപേയം 5 അതിരാത്രം 6. അപ്തോര്യാമം 7. യാമം എന്നിവയാകുന്നു. ഈ പതിനാലു യജ്ഞങ്ങളും പോകെ അഞ്ചു മഹായജ്ഞങ്ങളും മൂന്നു പാകയജ്ഞങ്ങളും ഗർഭാധാനം മുതൽ അവസാനം വരെയുള്ള പതിനെട്ടു സംസ്കാരങ്ങളും ചേർത്ത് ഇരുപത്താറെണ്ണം ഗൃഹ്യങ്ങളായ കർമ്മങ്ങളാകയാൽ ഗൃഹ്യ സൂത്രത്തിനു വിഷയമാകുന്നു. ഗൃഹോക്തങ്ങളായ സംസ്കാരങ്ങൾ ആകെ മിക്കവാറും പുരുഷന്മാർക്കു വിധിക്കപ്പെട്ടവയാണ്. വിവാഹം ഒന്നാണ് സ്ത്രീകൾക്കായുള്ള പ്രധാന കർമ്മം. ശ്രൗതക്രിയകളെല്ലാം വൈതാനാഗ്നിയിലും ഗൃഹ്യക്രിയകളെല്ലാം വൈവാഹികാഗ്നിയിലോ ആവസസ്ഥ്യാഗ്നിയിലോ അനുഷ്ഠിക്കപ്പെടേണ്ടവയാണെന്നൊരു വിശേഷമുണ്ട്. പുരുഷന്മാർക്കുള്ള സംസ്കാരത്തിൽ ഉപനയനം അതിപ്രധാനമാകുന്നു.

സോരോസ്ത്രിയ (പാർസി) ജാതി പ്രവേശയോഗ്യതാ സമ്പാദനത്തിനായി മൗഞ്ജീധാരണപൂർവകമായ ഇത്തരം ഒരു സംസ്കാരം അവസ്താപ്രകാരമുള്ള ക്രിയാമാർഗ്ഗത്തിലും കാണുന്നുണ്ട്. ഭാരതീയന്മാർ വേദാദ്ധ്യയനാംഗമായി തദധികാരസിദ്ധിക്കായി കല്പിച്ചിരിക്കുന്നതാണ് ഈ സംസ്കാരം. ഉപ (ആചാര്യന്റെ സമീപത്തിൽ) നയനം (പ്രാപിപ്പിക്ക) എന്നാണ് ഉപനയനശബ്ദത്തിന്റെ അർത്ഥം. ഈ സംസ്കാരം ബ്രഹ്മചര്യാശ്രമത്തിനുള്ള ദ്വാരമാകുന്നു.

ഇതു കഴിഞ്ഞാലുള്ള പ്രധാന സംസ്കാരം ഗൃഹസ്ഥാശ്രമ പ്രവേശനത്തിനായുള്ള വിവാഹമാകുന്നു. ഈ വിവാഹത്തിലെ ചടങ്ങുകൾക്ക് പത്നിയുമായുള്ള അഭേദ്യവും അന്യോന്യപ്രിയവും ശുഭസന്താന ലാഭാദിസമസ്തൈശ്വര്യപ്രാപ്തിയോടുകൂടിയ ബന്ധത്തെ സൂചിപ്പിക്കുന്നതുമായ അർത്ഥങ്ങളാണ് ഉദ്ദിഷ്ടങ്ങൾ. പാണിഗ്രഹണം അശ്മാ

* Zoroas trians

രോഹണം, സപ്തപദി, അഗ്നിയെ ചുററിയുള്ള പരിണയനം, അരുന്ധതീദർശനം മുതലായവയാണ് ക്രിയകാം. അഗ്നിയിൽ ഹവിസ്സ്യാഗം ഗ്രീക്കുകാർക്കും റോമാക്കാർക്കും ഉണ്ടായിരുന്നതായി കാണുന്നു. ലാജഹോമം അഥവാ ധാന്യാദി പ്രക്ഷേപണം തുടങ്ങിയവ പണ്ടു പണ്ടേ ഉള്ളവയാകുന്നു. വധൂവരൻമാരുടെ ശിരസ്സിൽ അക്ഷതങ്ങാം (മുറിയാത്ത മംഗലതണ്ഡുലങ്ങാം) പ്രക്ഷേപണം ചെയ്തുള്ള അനുഗ്രഹപ്രദാനം സാർവത്രികമാണ്.

പ്രധാന സംസ്കാരങ്ങളായ ഉപനയനവും വിവാഹവുമെന്നപോലെ അന്തിമമായ ഇഷ്ടിയും ശ്രാദ്ധകർമ്മാദിയും പ്രത്യേകം ഗണിക്കപ്പെടേണ്ടവയാണ്. ഈ സ്ഥൂലശരീരം വിട്ടു പ്രേതമായ ആത്മാവ് കുറേ കാലത്തേക്ക് പ്രേതരൂപം മാറാതെ തന്നെ ചുററിസഞ്ചരിച്ചുകൊണ്ട് ബന്ധുക്കളെ പീഡിപ്പിക്കുന്നതായും തന്നിവൃത്തിക്കായി പിതൃകർമ്മങ്ങാം അവശ്യം അനുഷ്ഠിക്കേണ്ടതായും വരുന്നു. ഈവക ക്രിയകളിൽ ഏകോദ്ദേശ്യകമായ 'ഏകോദ്ദിഷ്ടം' തുടങ്ങിയവ മുഖ്യങ്ങളാകുന്നു. മററു പിതൃക്കളോടു ചേർത്തു യോജിപ്പിക്കുന്ന സപിണ്ഡീകരണം കൊണ്ടാണ് പിതൃക്കളുടെ തൃപ്തിസമ്പാദനമാകുന്ന ഉദ്ദേശ്യം സാധിക്കുക. വേദകാലം മുതൽക്കുതന്നെ പൈതൃകമായ കർമ്മങ്ങാം തുടർന്നുവരികയാൽ ശ്രാദ്ധകല്പം എന്നും മററും പല ഗ്രന്ഥങ്ങാം ഈ വിഷയത്തിൽ ആവിർഭവിച്ചിട്ടുണ്ട്.

ഗൃഹ്യസൂത്രങ്ങാം കഴിഞ്ഞാൽ പിന്നത്തെ സൂത്രഗ്രന്ഥങ്ങാം സ്മൃതിമൂലങ്ങളായ ധർമ്മസൂത്രഗ്രന്ഥങ്ങളാകുന്നു. ഈവക ഗ്രന്ഥങ്ങാം ഭാരതീയരുടെ സമസ്തലൗകിക വ്യവഹാരങ്ങാംക്കും പ്രമാണമായി പ്രകാശിക്കുന്നു. എങ്കിലും ഇവയിൽ വർണ്ണാശ്രമധർമ്മങ്ങളേ പ്രത്യേകമായി വേർതിരിച്ചെടുക്കാം. ഈ വക ധർമ്മസൂത്രഗ്രന്ഥങ്ങാം ഇപ്പോാം മൂന്നെണ്ണമാണ് പ്രചാരത്തിലിരിക്കുന്നവ. അവ ആപസ്തംബീയം, ഹിരണ്യകേശീയം, ബോധായനീയം. അതാതു വേദശാഖകളെ അനുസരിച്ച് നിർമ്മിച്ചിട്ടുള്ളവയാകയാൽ ക്രിയാകലാപങ്ങളുടെ അനുഷ്ഠാനത്തിൽ അല്പാല്പം വ്യത്യാസമുള്ളവയാണ് ഈ മൂന്നും. ബോധായനൻ അല്പം വിസ്തരിച്ചും ആപസ്തംബൻ ചുരുക്കിയും

ധർമ്മസൂത്രങ്ങാം

ഹിരണ്യകേശീയൻ നടുനിലയ്ക്കുമാണ് ചടങ്ങുകരം തുടങ്ങുന്നത്. ഇവ കൂടാതെ ഗൗതമീയമായ ഒരു ധർമ്മസൂത്രഗ്രന്ഥമുണ്ട്. ഇത് സാമവേദീയശാഖക്കാരുടേതാണ്. ഇതിലെ വിഷയങ്ങരം ആപസ്തംബീയത്തെ ഹിരണ്യകേശീയം പോലെ ബോധായനീയത്തെ അനുസരിച്ചാണ് അധികവും കാണുന്നത്. ഇതുപോലെ വസിഷ്ഠധർമ്മശാസ്ത്രമൊന്നുണ്ട്. ഇന്നു സുപ്രസിദ്ധമായ മനുസ്മൃതിക്കു ആധാരമായ, മാനവധർമ്മസൂത്രം എന്നൊരു ധർമ്മസൂത്രഗ്രന്ഥവും കാണുന്നു. ഇനിയും ധർമ്മശാസ്ത്രഗ്രന്ഥങ്ങരം അനവധിയുണ്ട്. ശംഖലിഖിതന്മാരെന്നു രണ്ടു സോദരന്മാർ ധർമ്മവിഷയത്തിൽ മഹാപ്രാമാണികന്മാരാണെന്നു പരാശരമഹർഷി:—

"ദ്വാപരേ ശംഖലിഖിതൗ"

എന്നുള്ള സ്വവചനത്താൽ ബഹുമാനിക്കുന്നു, ചുരുക്കത്തിൽ ധർമ്മശാസ്ത്രകാരന്മാരായ പ്രാമാണികന്മാരെ യാജ്ഞവല്ക്യൻ:—

> മന്വത്രി വിഷ്ണു ഹാരീത യാജ്ഞവല്ക്യോശനോംഗിരാഃ
> യമാപസ്തംബസംവർത്താഃ കാർത്ത്യായന ബൃഹസ്പതീ
> പാരാശരവ്യാസ ശംഖലിഖിതാ ദക്ഷഗൗതമൗ
> ശാതാതപോ വസിഷ്ഠശ്ച ധർമ്മശാസ്ത്രപ്രവർത്തകാഃ

എന്നീവിധം പരിഗണനം ചെയ്യുന്നു. ഈ പരിഗണനം ഉപലക്ഷണമാകയാൽ ഇവിടെ അന്തർഭവിച്ചിട്ടില്ലാത്ത ആപസ്തംബബോധായനാദികരംക്കും പ്രാമാണ്യമുണ്ട്. ഇപ്രകാരമെല്ലാമായിരുന്നാലും കലിയിൽ, "കലൗ പാരാശരസ്മൃതഃ" എന്നുള്ള പ്രമാണത്താൽ പരാശരസ്മൃതിക്കാണ് മുഖ്യമായ പ്രാമാണ്യം. ഈ വിധമുള്ള സ്മൃതിക്കു വിഷയമായ ധർമ്മത്തെ യാജ്ഞവല്ക്യൻ,

"വർണ്ണാശ്രമേതരാണാം നോ ബ്രൂഹി ധർമ്മാനശേഷതഃ"

എന്നീ വിധം വർണ്ണധർമ്മം, ആശ്രമധർമ്മം, ഇതരധർമ്മം എന്നു ചുവടെ മൂന്നായി പിരിക്കുന്നു. ഇങ്ങനെ പൊതുവേ മൂന്നായി പിരിഞ്ഞാലും വർണ്ണധർമ്മം, ആശ്രമധർമ്മം, വർണ്ണാശ്രമധർമ്മം, ഗുണധർമ്മം, നിമിത്തധർമ്മം, സാധാരണധർമ്മം എന്നിങ്ങനെ ആറായി പ്രപഞ്ചനം ചെയ്യാം. ധർമ്മ ശബ്ദം കൊണ്ട് വിഹിത

കർമ്മത്തിൻെറ അനുഷ്ഠാനവും പ്രതിഷിദ്ധകർമ്മത്തിൻെറ അനനുഷ്ഠാനവും ഗ്രഹിക്കണം.

(1) നിത്യം മദ്യം ബ്രാഹ്മണോ വർജ്ജയേദ്—വർണ്ണധർമ്മം

(2) അഗ്നീന്ധനഭൈക്ഷ്യാദി—ആശ്രമധർമ്മം.

(3) പാലാശോദണ്ഡോ ƒ ബ്രാഹ്മണസ്യ—വർണ്ണാശ്രമധർമ്മം.

(4) അഭിഷിക്തനായ രാജാവിന് പ്രജാപാലനാദി—ഗുണധർമ്മം.

(5) പ്രായശ്ചിത്താനുഷ്ഠാനം—നിമിത്തധർമ്മം.

(6) ന ഹിംസ്യാത് സർവഭൂതാനി—സാധാരണധർമ്മം.

മനുസ്മൃതിയിൽ ധർമ്മശാസ്ത്രത്തിന് ഇങ്ങനെ ഒരനുക്രമണിക കൊടുക്കുന്നു:—

......................സംസ്കാരവിധിമേവ ച
ദാരാധിഗമനഞ്ചൈവ വിവാഹാനാഞ്ച ലക്ഷണം
മഹായജ്ഞവിധാനം ച ശ്രാദ്ധകല്പഞ്ച ശാശ്വതം
വൃത്തീനാം ലക്ഷണഞ്ചൈവ സ്നാതകസ്യ വ്രതാനി ച
ഭക്ഷ്യാഭക്ഷ്യം ച ശൗചഞ്ച ദ്രവ്യാണാം ശുദ്ധിമേവ ച
സ്ത്രീധർമ്മയോഗം താപസ്യം മോക്ഷം സന്യാസമേവ ച
രാജ്ഞശ്ച ധർമ്മമഖിലം കാര്യാണാഞ്ച വിനിർമ്മയം
സാക്ഷിപ്രശ്നവിധാനഞ്ച ധർമ്മം സ്ത്രീപുംസയോരപി
വിഭാഗധർമ്മം ദ്യൂതഞ്ച കണ്ടകാനാഞ്ച ശോധനം
വൈശ്യശൂദ്രോപചാരഞ്ച സങ്കീർണ്ണാനാഞ്ചസംഭവം
ആപദ്ധർമ്മഞ്ചവർണ്ണാനാം പ്രായശ്ചിത്തവിധിം തഥാ
സംസാരഗമനഞ്ചൈവ ത്രിവിധം കർമ്മസംഭവം
നിഃശ്രേയസാം കർമ്മണാഞ്ച ഗുണദോഷപരീക്ഷണം
ദേശധർമ്മാൻ ജാതിധർമ്മാൻ കുലധർമ്മാംശ്ച ശാശ്വതാൻ
പാഷണ്ഡഗണധർമ്മാംശ്ച ശാസ്ത്രേസ്മിന്നുക്തവാൻ മനുഃ
മനുസ്മൃതി. അ. 1. ശ്ലോ. 111-118

യാജ്ഞവല്ക്യൻ ഇവയ്ക്ക് ഒരു സാമാന്യ രൂപം നിശ്ചയിച്ചതാണ് 'വർണ്ണാശ്രമേതരാണാം' എന്നു ഗ്രഹിക്കാം; ഇതര ശബ്ദം വർണ്ണാശ്രമത്തിൽപ്പെടാത്ത അനുലോമ പ്രതിലോമാദി സമസ്തധർമ്മവും ലോകവ്യവഹാരംധർമ്മം ആപദ്ധർമ്മവും മററും സംഗ്രഹിക്കുമ്പോഠം കാര്യം ശരിയായി

അദ്ധ്യായം 48

# വർണ്ണാശ്രമധർമ്മങ്ങൾ

വർണ്ണധർമ്മം

വർണ്ണശബ്ദത്തിന് നിറമെന്നർത്ഥം. പ്രാചീനകാലത്തു ഗുണഭേദമനുസരിച്ചുള്ള വിഭാഗത്തെ സ്പഷ്ടപ്പെടുത്തുവാൻ ഗുണങ്ങളുടെ വർണ്ണസങ്കേതത്തെ ആധാരമാക്കിവരികയാൽ വർണ്ണശബ്ദം ജാതിപരമായിത്തീർന്നു. വർണ്ണധാതുവിനു പ്രേരണാർത്ഥം സ്വീകരിച്ചു ഗുണകർമ്മങ്ങൾ നിമിത്തം ഭിന്നഭിന്നമായി പ്രേരിപ്പിക്കപ്പെടുന്നത് എന്നൊരർത്ഥവും കോശകാരൻമാർ പറയുന്നു. പുറമെ സമാനമായ ആകൃതിയോടുകൂടിക്കാണുന്ന വസ്തുകൾക്ക് ഗുണംകൊണ്ടും പ്രവൃത്തികൊണ്ടും കൽപിക്കപ്പെടുന്ന ഒരു തരംതിരിപ്പാണ് വർണ്ണം എന്നു സൂക്ഷ്മം. ഗുണകർമ്മങ്ങളിൽ ഗുണം മാനസികമായ വർണ്ണവും കർമ്മം കായികമായ വർണ്ണവും എന്നീ വിധത്തിലും ഉപപത്തി ചിന്തിക്കാം. വർണ്ണധാതുവിന്നു ഗുണവചനമായും ഒരർത്ഥം ധാതുപാഠത്തിൽ കാണുന്നു. പരമാർത്ഥതത്ത്വം വിചാരിച്ചാൽ ദ്വൈതമായ പ്രപഞ്ചത്തിൽ ഒന്നിനൊന്നു വിഭാഗമില്ലാത്തതായി ഒന്നും തന്നെയില്ല. ആകാശാദി പഞ്ചഭൂതങ്ങളും സത്വരജസ്തമോഗുണവികാരങ്ങളാകയാൽ ഭേദാന്വയം സിദ്ധമാണ്. ആകാശമൊന്നു നാനാ വർണ്ണങ്ങളായ മേഘങ്ങളുടെ സമ്പർക്കത്താലും മററും ശ്വേതവും അരുണവും നീലവുമായിരിക്കുന്നു. വായു ശീതവും ഉഷ്ണവുമായി തട്ടുന്നു. അഗ്നി ഇന്ധനാദിവശാൽ നാനാവർണ്ണമാകുന്നു. ജലം ലവണോദകവും ക്ഷീരോദകവുമായി വക മാറുന്നു. പൃഥിവി മൃദുവും കഠിനവുമായി അനേകം പ്രകാരത്തിൽ കാണുന്നു. ഇതുപോലെ പർവതം, നദി, സമുദ്രം മുതലായവയിലും ഭേദം

പ്രത്യക്ഷമാണ്. പശു പക്ഷിമൃഗാദികളിലും ഈ വകഭേദം സ്പഷ്ടമാകുന്നു. പശുവായാലും സ്വഭാവത്തിൽ വ്യാഘ്രം പോലെ ശല്യം കൊടുക്കുന്നവയും വ്യാഘ്രമായാലും ഇണങ്ങുന്ന സാത്വിക പ്രകൃതിയും ദുർല്ലഭമല്ല. സർപ്പങ്ങളിൽ തന്നെ തക്ഷകാദികൾക്ക് യജ്ഞോപവീതമുള്ളതായി പുരാണത്തിൽ കാണുന്നു. മൂർഖനെന്നും മററും പല ജാതികൾ ഇന്നും പ്രസിദ്ധമാണ്. പക്ഷികളിൽ സ്വഭാവ ഗുണമനുസരിച്ചു ഗരുഡാദികൾ യജ്ഞോപവീത ധാരികളാകുന്നു. ഇങ്ങനെ ചിന്തിച്ചാൽ ഈ കാണുന്ന ചരാചര പ്രപഞ്ചത്തിൽ ഗുണം കൊണ്ടും ഫലം കൊണ്ടും ഉപയോഗം കൊണ്ടും ഓരോ ആകൃതിയിലുള്ള ഏതും അല്പം വ്യത്യാസപ്പെട്ടുതന്നെ ഇരിക്കുമെന്നുള്ളതു പ്രകൃതിഗതമായ തത്വമാണ്. അതു ഇല്ലാതാക്കുവാൻ ആർക്കും സാധിക്കയില്ല. കർമ്മവാസനാഭേദം ഹേതുവായി ജൻമസിദ്ധമായി കാണുന്ന ഈ വക സ്വഭാവഗുണങ്ങളെ അനുസരിച്ചാണ് വർണ്ണവിഭാഗമുണ്ടായിട്ടുള്ളത്. ഇതിനു വേണമെങ്കിൽ കർമ്മങ്ങൾക്കെല്ലാം സാക്ഷിമാത്രമായി പ്രകാശിച്ചു ചരടു പിടിക്കുന്ന ഈശ്വരനെ കർത്താവെന്നു പറയാം. സൂക്ഷ്മം ചിന്തിച്ചാൽ പ്രകൃത്യാ സംഭവിക്കുന്ന ഈയവസ്ഥക്കു മറെറാന്നും കർത്താവല്ലതന്നെ ഈ തത്വം ഗീതയിൽ തന്നെ തുറന്നുപറഞ്ഞിരിക്കുന്നു:-

ചാതുവർണ്ണ്യം മയാസൃഷ്ടം ഗുണകർമ്മ വിഭാഗശഃ
തസ്യ കർത്താരമപിമാം വിദ്ധ്യകർത്താര മവ്യയം

ഗീ. അ. 4. ശ്ലോ. 13

സത്വപ്രധാനനായവൻ ബ്രാഹ്മണൻ, സത്വം അപ്രധാനവും രജസ്സു പ്രധാനവുമായവൻ ക്ഷത്രിയൻ, തമസ്സു അപ്രധാനവും രജസ്സു പ്രധാനവുമായവൻ വൈശ്യൻ, രജസ്സു അപ്രധാനവും തമസ്സ് പ്രധാനവുമായവൻ ശൂദ്രൻ എന്നീവിധം ഗുണവിഭാഗം കൊണ്ടുള്ള കല്പന. കർമ്മവിഭാഗം കൊണ്ടുള്ളതു ഗീതയിൽ തന്നെ,

ശമോദമസ്തപഃ ശൗചം ക്ഷാന്തിരാർജ്ജവമേവച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ്മസ്വഭാവജം
ശൌര്യം തേജോധൃതിർദ്ദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷത്രകർമ്മസ്വഭാവജം.
പരിചര്യാത്മകം കർമ്മ ശൂദ്രസ്യാപി സ്വഭാവജം.

ഗീ. അ. 18. ശ്ലോ· 42.44.

എന്നീവിധം സ്വരൂപിച്ചിരിക്കുന്നു. ഇത്രയും കൊണ്ട് സ്വഭാവത്തിൽ, ഗുണം കൊണ്ടും കർമ്മം കൊണ്ടും കാണുന്ന വ്യത്യാസമാണു ബ്രാഹ്മണാദി വർണ്ണവിഭാഗ കൽപനക്കു കാരണമെന്നു സിദ്ധിക്കുന്നു. അഗ്നി, ഇന്ദ്രൻ, വരുണൻ, ആദിത്യൻ മുതലായ സകല ദേവതകളും തേജോരൂപമുള്ളവരാണെന്നുള്ള സാമ്യമുണ്ടെങ്കിലും അവരിലും ബ്രാഹ്മണക്ഷത്രിയവൈശ്യദാസ ഭേദങ്ങൾ ഉള്ളതായി ശ്രുതികളിൽ കീർത്തനം ചെയ്തിരിക്കുന്നു. ഇപ്രകാരമെല്ലാമുള്ള അവസ്ഥാ ഭേദങ്ങളെ ആസ്പദമാക്കി അതതു വർണ്ണക്കാർക്ക് ധർമ്മശാസ്ത്രകാരൻമാർ പ്രത്യേകമായി ചില സംസ്ക്കാരങ്ങളെ വിധിച്ചിരിക്കുന്നു. ആ വക അവകാശങ്ങളെ ശരിക്കു അനുഷ്ഠിച്ചു ബ്രാഹ്മണാദി യോഗ്യതയെ പരിപാലിക്കാത്തവർ യഥാർത്ഥത്തിൽ ബ്രാഹ്മണർ അല്ല. സ്വയമേ തന്നെ അതതു വർണ്ണങ്ങൾക്കുള്ള ഗുണകാര്യങ്ങളെ ലോപം കൂടാതെ വർദ്ധിപ്പിച്ചു രക്ഷിച്ചു വരുന്നവർ ജന്മം കൊണ്ടല്ലെങ്കിലും കാര്യത്തിൽ ബ്രാഹ്മണാദികളായിത്തീരുകയും ചെയ്യുന്നു. വിദുരൻ ശൂദ്രജാതിയിലാണ് ജനിച്ചതെങ്കിലും ഭഗവാൻ ശ്രീകൃഷ്ണനു സ്വവസതിയിൽ വച്ചു വിരുന്നു നടത്തുന്നതിനും ഭഗവാൻ അതു സ്വീകരിച്ചു പ്രീതനാകാനും ഇടയായതു വിദുരൻെറ സത്വഗുണ സമ്പൂരണ്ണമായ ബ്രാഹ്മണ്യതേജസ്സിനാലത്രെ. അതിനാൽ ഇതൊരു തോതു വ്യപദേശമായിത്തീർന്നു എന്നല്ലാതെ കാര്യത്തിൽ ഉത്തമഗുണപൂർത്തിയുള്ളവൻ ശ്ളാഘ്യനെന്നേ താത്പര്യമുള്ളൂ. ജന്മം കൊണ്ടു ഉന്നതിയുള്ള എത്ര എത്ര കഥാനായകൻമാർ അവിവേകം കൊണ്ട് അധഃപതിച്ചിട്ടില്ല? ഹീനജാതികളായ പ്രഹ്ളാദവിഭീഷണാദികൾ ഉത്പതിച്ചിട്ടില്ല? എന്നാൽ യേനകേന പ്രകാരേണ സിദ്ധമായ ജൻമം വിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിച്ചും നിന്ദിതങ്ങളായവ തിരസ്ക്കരിച്ചും ഇരുന്നാൽ അധഃപതനം കൂടാതെ ഉത്കർഷത്തിലേക്ക് എത്തിച്ചേരാമെന്നുള്ളതുകൊണ്ട് ധർമ്മശാസ്ത്രകാരൻമാരുടെ ദൃഷ്ടി വളരെ വളരെ സഫലമാണ്.

ഗർഭാധാനാദിശ്മശാനാന്തങ്ങളായ ഈ വക സകല സംസ്ക്കാരങ്ങളിലും ആത്മാവിൻെറ ശുദ്ധിക്കും മുക്തിക്കും ഉള്ള സൂക്ഷ്മകാര്യങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്നു കാണുന്നതിനാൽ സർവതാ ശാരീരമായ ധർമ്മം സമ്പൂർണ്ണമാകുന്നു.

രാഗദ്വേഷാദി ദോഷരഹിതൻമാരായ വിദ്വാൻമാർ അനുഷ്ഠിച്ചു വന്നതും അവരവരുടെ നിർമ്മത്സരമായ ഹൃദയത്തിൽ

ശരിയാണെന്നു തോന്നിയതുമാണ് ധർമ്മമെന്നു മുൻപു നിരൂപണം ചെയ്ത ഘട്ടങ്ങളിൽ നിന്നും വ്യക്തമാകുന്നു. ഇതിന്റെ തന്നെ ചുരുക്കത്തിൽ ഉള്ള ഒരു സാരമാണ് വേദമൂലമായതു ധർമ്മം എന്നുള്ള വചനം. ഇങ്ങനെയുള്ള ധർമ്മം കാമ്യകർമ്മങ്ങൾ ആചരിച്ചും നിത്യനൈമിത്തിക കർമ്മങ്ങൾ അനുഷ്ഠിച്ചും രണ്ടു തരത്തിൽ സംഭവിക്കുന്നതാണ്. അതിൽ ആദ്യത്തെ ഇനം സ്വർഗ്ഗാദിവിശിഷ്ടഫലങ്ങൾ കൊടുക്കുന്നതിനു മതിയാകുന്നതാണെങ്കിലും ബന്ധഹേതുവാകയാൽ ജൻമത്തിനു കാരണമായി ഭവിക്കുന്നു. രണ്ടാമത്തേതു് ആത്മജ്ഞാനസമ്പാദനത്തിനു സഹകരിക്കുന്നതിനാൽ മുക്തിസാധനമായിത്തീരുന്നു. അതിനാൽ ഒന്നിലും തന്നെ കാമം (ഇന്നതു വേണമെന്നുള്ള അഭിലാഷം) ശ്ളാഘ്യമല്ല. കാമത്തിനു മൂലം സങ്കൽപമാണ്; സങ്കൽപപൂർവമല്ലാതെ യാതൊരു കർമ്മവും ഉണ്ടാകുന്നില്ല; ഉണ്ടായാൽ ഫലവുമില്ല. അതിനാൽ കാമ്യകർമ്മമനുഷ്ഠിക്കുമ്പോൾ സങ്കല്പം ചെയ്തു വേണം ആരംഭിക്കുവാൻ. നിഷ്കാമമാണെങ്കിലും കർത്തവ്യമാണെന്നുള്ള ബുദ്ധിയോടുകൂടി സർവേശ്വരനായി സമർപ്പിക്കുവാനുള്ളതായ ഒരു സങ്കൽപം ആദ്യമേ സ്വീകരിക്കുന്നതു കൊള്ളാം. പക്ഷേ അതിനു തരപ്പെട്ടില്ലെങ്കിലും കർമ്മാവസാനത്തിൽ*

> കായേന വാചാ മനസേന്ദ്രിയൈർവാ
> ബുദ്ധ്യാത്മനാ വാ പ്രകൃതേഃ സ്വഭാവാത്
> കരോതി യദ്യത് സകലം പരസ്മൈ
> നാരായണായേതി സമർപ്പയാമി

എന്നൊരു ഫലത്യാഗസമർപ്പണമെങ്കിലും വേണ്ടതാണ്. ഇങ്ങനെയുള്ള സങ്കൽപം ശുദ്ധവും ബന്ധഹേതുവല്ലാത്തതും ആകുന്നു. സങ്കൽപം ലോകത്തിൽ ആകെക്കൂടി കാണുന്നത് അസത്തും സത്തും ശുദ്ധവുമായി മൂന്നു വിധമാണ്.

സങ്കൽപമില്ലാതെയും തജ്ജന്യമായ കാമചോദന കൂടാതേയും യാതൊരു പ്രവൃത്തിയും ഇല്ലെന്നും മററും ഫലമുഖേന സങ്കൽപമഹിമയെ:—

> സങ്കല്പമൂലഃ കാമോ വൈ യജ്ഞഃ സങ്കല്പസംഭവഃ
> വ്രതാനി യമധർമ്മാശ്ച സർവ്വേ സങ്കല്പജാഃ സ്മൃതാഃ

* കേരളീയർക്കു കാമ്യമല്ലാത്ത കർമ്മത്തിന് സങ്കൽപം പതിവില്ല.

> അകാമസ്യ ക്രിയാ കാചിദ് ദൃശ്യതേ നേഹ കർഹിചിദ്
> യദ്യദ്ധി കുരുതേ കിഞ്ചിത് തത്തത് കാമസ്യ ചേഷ്ടിതം
> തേഷു സമ്യഗ് വർത്തമാനോ ഗഛത്യമരലോകതാം
> യഥാ സങ്കല്പിതാംശ്ചൈവ സർവാൻകാമാൻ സമശ്നുതേ
> അസദ്വൃത്തസ്തു കാമേഷു കാമോപഹത ചേതനഃ
> നരകം സമവാപ്നോതി തത്ഫലഞ്ച സമശ്നുതേ
> തസ്മാത് ശ്രുതി സ്മൃതി പ്രോക്തം യഥാവിധ്യുപപാദിതം
> കാമ്യം ധർമ്മേണ ഭവതി ശ്രേയസേ ന വിപര്യയഃ
>
> മനു. അ. 2. ശ്ലോ. 3-8

എന്നീ വിധം മനുസ്മൃതിയിൽ വ്യക്തമാക്കിയിരിക്കുന്നു. ധർമ്മങ്ങൾ ശ്രുതിവിഹിതങ്ങളും ശ്രുതിമൂലകങ്ങളായ സ്മൃതികളാൽ ബോധിതങ്ങളുമായി അനേകങ്ങൾ ഉണ്ട്. അവയിൽ അന്യോന്യ വിരോധം കണ്ടാൽ തുല്യബലങ്ങളായ രണ്ടു ശ്രുതികൾ തമ്മിലോ രണ്ടു സ്മൃതികൾ തമ്മിലോ ആണെങ്കിൽ വികല്പമാകുന്നു. പ്രബലമായ ശ്രുതിയും തദപേക്ഷയാ ദുർബലമായ സ്മൃതിയും തമ്മിലാണെങ്കിൽ ശ്രുതിവചനമാണ് ആദരണീയം. ശ്രുതിവിരോധം - ഉദാ:- "ഉദിതേ ജുഹോതി, അനുദിതേ ജുഹോതി" എന്ന വിധികൾ ഉദയാത്പൂർവവും ഉദയാത്പരവും ഹോമത്തിൽ പര്യവസിക്കുന്നു.

സ്മൃതിവിരോധം:—

"നിത്യമഭോജ്യം കേശകീടവിപന്നം" എന്നു ഗൗതമൻ കേശകീട സ്പൃഷ്ടമായ അന്നത്തെ ത്യാജ്യമായും,

> "പക്ഷിജഗ്ധം ഗവാഘ്രാതമവധൂതമവക്ഷുതം
> കേശകീടാവപന്നം ച മൃത്പ്രക്ഷേപേണ ശുദ്ധ്യതി"

എന്നു മനു മൃത്തുകൊണ്ട് ശുദ്ധിപ്പെടുത്തി സ്വീകാര്യമായും അഭിപ്രായപ്പെടുന്നു. അതിനാൽ വികല്പത്തിൽ ഫലിക്കുന്നു.

ശ്രുതിസ്മൃതിവിരോധത്തിൽ ശ്രുതിപ്രാബല്യം:— ജ്യോതിഷ്ടോമയാഗത്തിൽ സദോനാമകമായ മണ്ഡപമദ്ധ്യത്തിൽ ഒരു ഉദുമ്ബരീശാഖയെ-അത്തിക്കൊമ്പിനെ കുഴിച്ചുനാട്ടണം, ആ അത്തിക്കൊമ്പിനെ വസ്ത്രം കൊണ്ടു ചുററിക്കെട്ടണം. എന്നു സ്മൃതികാരൻ പറയുന്നു. "ഔദുമ്ബരീവേഷ്ടയിതവ്യാ" സ്മൃതി. സർവാം "ഔദുമ്ബരീം സ്പൃഷ്ട്വോദ്ഗായേത്" എന്ന വേദവചനം സ്പർശമേ അനുവദിക്കുന്നുള്ളു. വസ്ത്രം

കൊണ്ട് എല്ലായിടവും വേഷ്ടനം ചെയ്താൽ ഔദുമ്ബരീ സ്പർശം സംഭവിക്കാത്തതുകൊണ്ട് ഇങ്ങനെയുള്ള സജാതിയിൽ വേദോക്തമായ സ്പർശമേ പ്രമാണമായി സ്വീകരിക്കേണ്ടതുള്ളു എന്നാണ് നിശ്ചയം.

ധർമ്മങ്ങൾ നിഷേകം മുതൽ ശ്മശാനാന്തമുള്ള മന്ത്രപൂർവകമായ ക്രിയാനുഷ്ഠാനങ്ങളാൽ സംഭവിക്കുന്ന സംസ്കാരങ്ങളാകുന്നു. അവയിൽ ബീജത്തിലും ഗർഭത്തിലും നിന്നു സംഭവിച്ചതായ പാപത്തെ ശമിപ്പിക്കുവാനായി ആദ്യമായി ഗർഭാധാനം, പുംസവനം, സീമന്തോന്നയനം, ജാതകർമ്മം, നാമകർമ്മം, അന്നപ്രാശനം, ചൂഡാകരണം എന്നീ ഏഴു സംസ്കാരങ്ങൾ പറയപ്പെടുന്നു. വാസ്തവത്തിൽ ഇവ നിത്യങ്ങളാണെങ്കിലും ബീജഗർഭ സംഭവമായ പാപത്തെ നശിപ്പിക്കുക എന്നൊരു ആനുഷംഗിക ഫലവും ഇവയ്ക്കുണ്ടെന്ന് താല്പര്യം.

"ഏവമേനഃ ശമം യാതി ബീജഗർഭസമുദ്ഭവം

യാ. ആചാ. ശ്ലോ. 12.

ഈ ക്രിയകളെല്ലാം പുരുഷർക്കാണെങ്കിൽ മന്ത്രപൂർവങ്ങളും സ്ത്രീകൾക്കാണെങ്കിൽ മൗനമായിട്ടു നടത്തേണ്ടവയും ആകുന്നു. എന്നാൽ വിവാഹം സ്ത്രീകൾക്കു സമന്ത്രമായിട്ടാണെന്നു യാജ്ഞവല്യൻ പറയുന്നു:—

"തൂഷ്ണീമേതാഃ ക്രിയാഃ സ്ത്രീണാം വിവാഹസ്തുസമന്ത്രകഃ"

യാ. ആ. ച. ശ്ലോ. 12

ബ്രാഹ്മണാദി വർണ്ണങ്ങൾക്കു പ്രത്യേകം ധർമ്മങ്ങളെ സ്മൃതികാരന്മാർ ഉപദേശിക്കുന്നു.

"ദ്വിജാതീനാമദ്ധ്യയനമിജ്യാദാനം"

ഗൗതമ. പ്ര. 2. സൂ. 1.

അധീയീരം സ്ത്രയോ വർണ്ണാഃ സ്വകർമ്മസ്ഥാ ദ്വിജാതയഃ

മ. അ. 1. ശ്ലോ 1.

ബ്രാഹ്മണ ക്ഷത്രിയ വൈശ്യർക്കുള്ള സാധാരണ ധർമ്മം അദ്ധ്യയനം, യജ്ഞം, ദാനം എന്നീ കൃത്യങ്ങളാകുന്നു. അതിൽ ആത്മകർമ്മനിരതരായി അനുഷ്ഠിക്കണം. വിശേഷിച്ചും,

ബ്രാഹ്മണസ്യാധികാഃ പ്രവചനയാജനപ്രതിഗ്രഹാഃ

ഗൗ. പ്ര. 1. അ. 1. സൂ. 2.

ബ്രാഹ്മണനു പ്രവചനം (അദ്ധ്യാപനം) യാജനം (യാഗം ചെയ്യിക്ക) പ്രതിഗ്രഹം (ദാനം വാങ്ങുക) എന്നിവ മുൻചൊന്നവയിൽ നിന്നു കൂടുതലാകുന്നു. ബ്രാഹ്മണനു വിദ്യാപരമായ മാഹാത്മ്യം സിദ്ധിക്കുന്നു.

"രാജ്ഞോധികം രക്ഷണം സർവഭൂതാനാം"

ഗൗ. പ്ര. 1. അ. 1. സൂ. 7.

രാജാവിന് സർവഭൂതങ്ങളുടേയും രക്ഷണം; ഇതിനാൽ ലോകരക്ഷാപരമായ വൈഭവം സിദ്ധിക്കുന്നു. ഇതുപോലെ വൈശ്യനു കൃഷിയും കച്ചവടവും പശുരക്ഷയും പണം കൊടുത്തു പലിശവാങ്ങലും കൂടുതലായ കൃത്യമാകുന്നു.

"വൈശ്യസ്യാധികം കൃഷിവണിക് പശുപാല്യകുസീദം"

ഗൗ. പ്ര. 2. അ. 1 സൂ. 50.

ഇതിനാൽ ധനപരമായ മഹിമ ഉണ്ടാകുന്നു.

ശൂദ്രനു ലോകാനുഗ്രഹാർത്ഥമുള്ള തൊഴിൽ; ഇവനു തൊഴിൽ കൊണ്ടുള്ള മേന്മ സിദ്ധിക്കുന്നു.
ഇതുകൂടാതെ ബ്രാഹ്മണന് മററുള്ളവർ മുഖേന ചെയ്യിക്കാമെങ്കിൽ കൃഷി വാണിജ്യങ്ങളും, മററുമാകാമെന്നു ഗൗതമൻ പറയുന്നു.

"കൃഷി വാണിജ്യേ വാ അസ്വയം കൃതേ കുസീദഞ്ച"

ഗൗ. പ്ര. 2. അ. 1. സൂ. 56

ആശ്രമധർമ്മം

ആശ്രമശബ്ദം ആസമന്താത് ശ്രാമ്യന്തി (തപസ്യന്തി) അത്ര എന്നുള്ള വ്യുത്പത്തിയാൽ ആ എന്ന് ഉപസർഗ്ഗത്തോടു കൂടി തപോർത്ഥകമായ ശ്രമു ധാതുവിൽ നിന്നുണ്ടായതാണ്. യാതൊരു ജീവിതഘട്ടത്തിൽ അതതുധർമ്മങ്ങരം നിർവിഘ്നമായി അനുഷ്ഠിക്കുന്നതിന് തപസ്സ് (ഏകതാനമായ ശ്രദ്ധ) ചെയ്യുന്നുവോ ആ ഘട്ടം എന്നർത്ഥം. അഥവാ സ്വധർമ്മമനുഷ്ഠിക്കുവാൻ നാലുപാടും ശ്രമമുള്ളതെന്നുമാകാം.

ഇങ്ങനെയുള്ള ആശ്രമം ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി എന്നു നാലായി പിരിയുന്നു. ഉപനയന സംസ്കാരം മുതൽ വിവാഹം ചെയ്യുന്നതുവരെയുള്ളതിനെ ബ്രഹ്മത്തിൽ വിദ്യയിൽ ചരിക്കയാൽ ബ്രഹ്മചര്യാശ്രമം എന്നു പറയുന്നു. ഈ ബ്രഹ്മചര്യാശ്രമം ദേഹാവസാനം

വരെ സ്വീകരിച്ചു ജിതേന്ദ്രിയനായിരിക്കുന്നവനെ നൈഷ്ഠിക ബ്രഹ്മചാരി എന്നു പറയും. നൈഷ്ഠിക ബ്രഹ്മചാരി യാവജ്ജീവം ജിതേന്ദ്രിയനായി നിഷ്ഠയായിരുന്നു ആചാരസന്നിധിയിലോ ആചാര്യപുത്രസന്നിധിയിലോ ആചാര്യപത്നി പരിചരണത്തിലോ ഇതൊന്നും സാധ്യമല്ലാതെ വന്നാൽ അഗ്നിസന്നിധിയിലോ വസിച്ചു വേദപാഠം കൊണ്ടു കാലം കഴിച്ചുകൂട്ടണം. ബ്രഹ്മചാരീ ചിഹ്നമായ ഉപനയന സംസ്കാരം,

> ഉപനയനം ബ്രാഹ്മണസ്യാഷ്ടമേ (നവമേ പഞ്ചമേവാ കാമ്യം)
> ഏകാ ദശ ദ്വാദശയോഃ ക്ഷത്രിയ വൈശ്യയോഃ
>
> ഗൗ. പ്ര. അ. സൂ. 6-7-12.

എന്നീവിധവും മററും ക്ലിപ്തപ്പെടുത്തിയിരിക്കുന്ന കാലത്തിനകത്തു നടത്തണം. അതുവരെയുള്ള അവസ്ഥയെ കൗമാരം എന്നു വ്യവഹരിക്കുന്നു. ആ കാലങ്ങളിൽ കുട്ടികൾക്കു:—

> പ്രാഗുപനയനാത് കാമചാരഃ കാമവാദഃ കാമഭക്ഷഃ
>
> ഗൗ. പ്ര. 1. അ. 2, സൂ. 1

എന്നീവിധം സ്വേച്ഛാചരണമാകാമെന്നു കാണുന്നു. ഇതു സ്വഭാവം നിമിത്തം ഉണ്ടാകുന്നതാകയാൽ നിയമനീയമല്ലെന്നു സൂക്ഷ്മം. ഗർഭാധാനം മുതൽ ഉപനയനാന്തങ്ങളായ ക്രിയകൾ നിർവഹിപ്പിച്ചു വേദോപദേശം ചെയ്യുന്നവൻ ഗുരു. ഉപനയനം മാത്രം നടത്തി വേദോപദേശം ചെയ്യുന്നവൻ ആചാര്യൻ. വേദൈകദേശഭാഗം അദ്ധ്യാപനം ചെയ്യിക്കുന്നവൻ ഉപാദ്ധ്യായൻ. എന്നിങ്ങനെ ഉപദേഷ്ടാക്കൾക്കു തമ്മിൽ ഭേദമുണ്ട്. ഇവരെല്ലാം മാന്യരാണ്. എന്നാൽ ഇവരെല്ലാംപേരേയും അപേക്ഷിച്ചു മാതാവു ശ്രേഷ്ഠയാണെന്നു യാജ്ഞവല്ക്യൻ:—

> ഏതേ മാന്യാ യഥാപൂർവമേഭ്യോ മാതാ ഗരീയസീ *
>
> യാജ്ഞ· ആയ. ശ്ലോ. 35.

എന്നു വർണ്ണിച്ചിരിക്കുന്നു. ബ്രഹ്മചര്യത്തിലെ ചുമതല അതിലെ പ്രൈഷം കൊണ്ടു സ്പഷ്ടമാകും,

* ശ്രീ ശങ്കരപരമ്പരയിൽ സന്യാസികൾ മാതാവിനെ മാത്രമേ സാഷ്ടാംഗം നമസ്കരിക്കുന്നുള്ളൂ. മാതാവിനെ നമസ്കരിക്കാനായി സ്വഗൃഹത്തിൽ കേറുകയും ചെയ്യാം.

അപോ/ശാന കർമ്മ കുരു ദിവാ മാസ്വാപ്സീഃ
ആചാര്യാധീനോവേദമധീഷ്വ (ആശ്വലായനൻ)

ആദ്യത്തേതു ആചമനം; ഉപലക്ഷണംകൊണ്ടു ശരീരപരമായ ശുദ്ധികാര്യങ്ങഠം മുഴുവനുമായി. കർമ്മ, കുരു എന്നതിനാൽ താൻ ശീലിക്കണമെന്നു വച്ചിട്ടുള്ള കർമ്മങ്ങഠം, 'സമിദാധാനാദി ഗുരുകുലത്തിൻെറ ആവശ്യത്തിനും തനിക്കെന്തും ചെയ്യാൻ സാമർത്ഥ്യമുണ്ടാകുന്നതിനുമായി വേണ്ടുന്നതെല്ലാം ചെയ്തു പഠിക്കുകയാകുന്നു. മൂന്നാമതിനാൻ കാമ്യനിഷേധം, നാലാമതിനാൽ ആജ്ഞാനുവർത്തനവും വിദ്യാഗ്രഹണവും. മേല്പോട്ടുള്ള ആശ്രമങ്ങഠം ഇഷ്ടം പോലെ വേണമെങ്കിൽ സ്വീകരിക്കാമെന്നു ഐഹികമായി ചിലരും, എല്ലാം സ്വീകരിച്ചേതീരൂ, എന്നു സമുച്ചയമായി മററു ചിലരും പറയുന്നു. സമുച്ചയവാദിയായ മനു ദേവഋണം, പിതൃഋണം, മനുഷ്യഋണം എന്നീ മൂന്നു ഋണവും നീങ്ങി മനുഷ്യൻ ശുദ്ധനാകണമെങ്കിൽ എല്ലാ ആശ്രമവും ക്രമേണ സ്വീകരിക്കണമെന്നു അഭിപ്രായപ്പെടുന്നു:—

ഋണാനി ത്രീണ്യപാകൃത്യ മനോ മോക്ഷേഃ നിവേശയേത്
അനപാകൃത്യ മോക്ഷന്തു വ്രജമാനഃ പതത്യധഃ
സർവേപി ക്രമശസ്തേ്വതേ യഥാ ശാസ്ത്രം നിഷേവിതാ
യഥോക്തകാരിണം നൂനം നയന്തി പരമാം ഗതി

മനു. അ. 6. ശ്ളോ. 35-88

ഈ ബ്രഹ്മചര്യം കഴിഞ്ഞാൽ ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നതിനു മുൻപു യഥാശക്തി ഗുരുദക്ഷിണചെയ്തു ഗുരുവിൻെറ അനുഗ്രഹം വാങ്ങിയശേഷം സമാവർത്തനം കഴിച്ചു ഒരു സ്നാതകവ്രതം കൂടി അനുഷ്ഠിക്കാം.

1. ബ്രാഹ്മം, 2. ദൈവം, 3. ആർഷം, 4. പ്രാജാപത്യം 5. ആസുരം, 6. ഗാന്ധർവം, 7. രാക്ഷസം, 8. പൈശാചം

വിവാഹം

എന്നിങ്ങനെ എട്ടുവിധമുണ്ട്. അതിൽ ബ്രാഹ്മം, ശരിയായ വരനെ വിളിച്ചുവരുത്തി ശക്തിപോലെ അലംകൃതയായ കന്യകയെ ദാനം ചെയ്യുകയാകുന്നു. ദൈവം, യജ്ഞാനുഷ്ഠാനത്തിൽ തത്പരനായിരിക്കുന്ന ഋത്വിക്കിനായി യഥാശക്തി അലംകൃതയായ കന്യകയെ കൊടുക്കുക. ആർഷം രണ്ടു ഗോക്കളെ പ്രതിഫലമായി വാങ്ങി

ക്കൊണ്ടു കന്യകയെ കൊടുക്കുക. പ്രാജാപത്യം, രണ്ടുപേരും കൂടിചേർന്ന് ഏകമതികളായി ധർമ്മം നടത്തുക എന്നു സങ്കല്പിച്ചുകൊണ്ടു അർത്ഥിക്കായി കന്യകാദാനം ചെയ്യുക. ആസുരം, പണം വാങ്ങിക്കൊണ്ടു പെണ്ണിനെ വിക്രയം പോലെ അർപ്പിക്കുക ഗാന്ധർവം, സ്ത്രീപുരുഷന്മാർ തമ്മിൽ അനുരാഗവശരായി നേരിട്ടുതന്നെ ചില പ്രതിജ്ഞ ചെയ്തുകൊണ്ടു നടത്തുക രാക്ഷസം, യുദ്ധം ചെയ്തു അപഹരിച്ചുകൊണ്ടുപോകുക.

പൈശാചം, ഉറങ്ങിക്കിടക്കുമ്പോഴും മററും അറിയാതെ വ്യാജമായി അപഹരിച്ചു കൊണ്ടു പോകുക.

ഇന്നു പൊതുവെ നടപ്പുള്ളതു പ്രാജാപത്യമാണ്. ആസുര രാക്ഷസ പൈശാചങ്ങൾ സജ്ജനസമ്മതങ്ങളല്ല. കേരളസമ്പ്രദായത്തിൽ സജ്ജനസമ്മതമായി ഗാന്ധർവാനന്തരം വിവാഹവിധികളാകാം എന്നുണ്ട്.

പുനർവിവാഹം — പുരുഷന്മാർക്ക് എന്ന പോലെ സ്ത്രീകൾക്കും പുനർവിവാഹം പരാശരസ്മൃതിയിൽ വിശദമാക്കിയിരിക്കുന്നു.

നഷ്ടേ മൃതേ പ്രവ്രജിതേ ക്ലീബേ ച പതിതേ പതൗ
പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ
പരാ. അ. 3, ശ്ളോ.30.

പതി (ഭർത്താവ്) കാണാതെ പോകയോ മൃതനാകയോ നപുംസകനായി ഭവിക്കയോ പതിതനായിരിക്കയോ ചെയ്താൽ ആ തരം ആപത്തിൽ വേറൊരു ഭർത്താവിനെ സ്വീകരിക്കാവുന്നതാണ്. പുനർവിവാഹത്തിനു ആദ്യം പ്രതിജ്ഞ ചെയ്തിട്ടുള്ള വരനേ സംബന്ധിച്ചു ഇപ്രകാരം ചില ആപദ്ഘട്ടങ്ങളെ ആധാരമാക്കുന്നു എങ്കിലും,

ഉദ്വാഹിതാപി സാ കന്യാ നചേത് സമ്പ്രാപ്തമൈഥുനാ
പുനഃ സംസ്കാരമർഹന്തി യഥാ കന്യാ തഥൈവ സാ
നാരദസ്മൃതി

സ തു യദ്യന്യജാതീയഃ പതിതഃ ക്ലീബ ഏവ ച
വികർമ്മസ്ഥഃ സഗോത്രോ വാ ദാസോ ദീർഘമയോ പി വാ
ഉഢാപിദേയാ സാഽന്യസ്മൈ സഹാവരണ ഭൂഷണാ
കാർത്യായനസ്മൃതി

എന്നിത്യാദി പ്രമാണങ്ങൾ കൊണ്ടു വിവാഹം നടന്നു കഴിഞ്ഞാലും പുനർവിവാഹമാകാമെന്നു കാണുന്നു. സംസർഗ്ഗം

നടക്കുന്നതിനു മുൻപു എന്നു വേണമെങ്കിൽ ഒരു വ്യവസ്ഥ കല്പിക്കാം. എന്നാൽ തന്നെയും ഇന്നത്തെ നിലയിൽ അസംഖ്യം സാധുസ്ത്രീകളെ ധർമ്മശാസ്ത്രാനുസാരിയായ പുനർവിവാഹ സംസ്കാരം കൊണ്ടു അനുഗ്രഹിക്കാൻ സാധിക്കുന്നതാണ്. ഗൃഹസ്ഥാശ്രമികൾക്കു പൊതുവേ,

സന്ധ്യാസ്നാനം ജപോ ഹോമോ ദേവതാനാഞ്ച പൂജനം
ആതിഥ്യം വൈശ്വദേവഞ്ച ഷട്കർമ്മാണി ദിനേ ദിനേ

പരാ. അ. 1. ശ്ലോ. 39

ഈ ആറു കർമ്മങ്ങളിൽ ജപമെന്നുള്ളതു സ്വാദ്ധ്യായം അല്ലെങ്കിൽ ബ്രഹ്മയജ്ഞമാകുന്നു. യജ്ഞങ്ങൾ പൊതുവേ 1. ബ്രഹ്മയജ്ഞം 2. ദേവയജ്ഞം 3. പിതൃയജ്ഞം 4. മനുഷ്യയജ്ഞം 5. ഭൂതയജ്ഞം എന്നഞ്ചുണ്ണമുണ്ട്. ആ വക അഞ്ചു യജ്ഞങ്ങളും ചേർന്നാൽ ആകെ പത്തു ആകും.

ഗ്രഹസ്ഥധർമ്മം

ബ്രഹ്മയജ്ഞം വേദമന്ത്രാദ്യദ്ധ്യയനവും ദേവയജ്ഞം ദേവതാപ്രീതികരമായ വ്രതാദ്യനുഷ്ഠാനപൂജാനിവേദ്യാദിയും പിതൃയജ്ഞം തർപ്പണശ്രാദ്ധാദിയും മനുഷ്യയജ്ഞം അതിഥിസത്കാര ഭിക്ഷാന്നദാനാദിയും ഭൂതയജ്ഞം പക്ഷിമൃഗാദികൾക്കുള്ള പിണ്ഡാന്നസമർപ്പണാദിയും ആകുന്നു. ഒരിക്കലും തനിക്കായി (തന്റെ അനുഭവത്തിനായി മാത്രം) അന്നപാകം ചെയ്യരുതെന്നു നിഷേധിക്കുന്നു.

"ന പചേദന്നമാത്മനേ"

യാ ആചാ. ശ്ലോ. 104

ഗൃഹസ്ഥാശ്രമിയായുള്ളവനാണ് മററു സകല ആശ്രമങ്ങൾക്കും ഉത്പാദകനും അവലംബവും ലോകത്തിന്റെ ആധാരവുമായിരിക്കുന്നത്.

"തേഷാം ഗൃഹസ്ഥോയോനിരപ്രജനത്വാദിതരേഷാം"

ഗൗ. പ്ര. 1. സൂ. 3·

ഐകാശ്രമ്യം ത്വാചാര്യാഃ പ്രത്യക്ഷവിധാനാദ്
ഗാർഹസ്ഥ്യസ്യ ഗാർഹസ്ഥ്യസ്യ

ആകെപ്പാടെ:—

ഗർഭാധാനം പുംസവനം സീമന്തോന്നയനം തഥാ
ജാതകർമ്മാഭിധാനഞ്ച നിഷ്ക്രമഃ പ്രാശനംതഥാ

ചൂഡോപനയനം വേദ ‡ വ്രതാനാഞ്ചചതുഷ്ടയം
ഗോദാനം * മേഖലോന്മോക്ഷോ വിവാഹഃ ഷോഡശഃ ക്രമാത്

എന്നിങ്ങനെ സംസ്ക്കാരങ്ങൾ പതിനാറാണെന്നു പ്രസിദ്ധിയുണ്ട്. എന്നാൽ കേരളാചാരപ്രകാരം അക്ഷരാഭ്യാസത്തിനിരുത്തുക എന്ന ഘട്ടത്തിലും ഗണപതിപൂജയും സരസ്വതിപൂജയും വൈദികവ്രതമായി അനുഷ്ഠിക്കാറുണ്ട്. ഇതു സ്ത്രീപുരുഷന്മാർക്കു നിയതമാണുതാനും.

സാമാന്യധർമ്മം:-

"അഹിംസാസത്യമസ്തേയം ശൌചമിന്ദ്രിയനിഗ്രഹഃ
ദാനം ദമേ ദയാ ക്ഷാന്തിഃ സർവേഷാം ധർമ്മസാധനം
വയോബുദ്ധ്യർത്ഥവാഗ്വേഷശ്രുതാഭിജനകർമ്മണാം
ആചരേത് സദൃശീം വൃത്തിമജിഹ്മാമ ശഠാം തഥാ"

യാ. ആ. അ. ശ്ളോ. 122–123.

പൊതുവെ ജീവസാമാന്യത്തിനു യോഗ്യങ്ങളായ സാമാന്യധർമ്മങ്ങൾ അഹിംസ (ഹിംസയില്ലായ്ക) സത്യം അസ്തേയം (പരദ്രവ്യാപഹാരമില്ലായ്ക) ശൗചം (ബാഹ്യമായ ശരീരത്തിന്റേയും ആഭ്യന്തരമായ മനസ്സു മുതലായവയുടേയും ശുദ്ധി) ഇന്ദ്രിയനിഗ്രഹം (ചക്ഷുരാദികളായ ജ്ഞാനേന്ദ്രിയങ്ങളേയും വാഗാദികളായ കർമ്മേന്ദ്രിയങ്ങളെയും ഇവയ്ക്കെല്ലാം നാഥനായ മനസ്സിനേയും മനസ്സിന് ചോദകമായ ബുദ്ധിയേയും അസദ്വിഷയങ്ങളിൽ പ്രവർത്തിപ്പിക്കാതെ അകററി വയ്ക്കുക) ദാനം (യഥാശക്തി പ്രാണികൾക്കു അന്നവസ്ത്രാദികൾ കൊടുക്കുക) ദമം (അന്തഃകരണ സംയമനം) ദയവു (ആർത്തൻമാരേ രക്ഷിക്കാ) ക്ഷാന്തി അപകാരം ചെയ്തവരിൽ പോലും ചിത്തത്തിനു വികാരമില്ലായ്ക എന്നിവ സകലർക്കുമൊന്നുപോലെ ധർമ്മസാധനങ്ങൾ ആകുന്നു. ഇതുകൂടാതേയും വയസ്സിനും ബുദ്ധിക്കും

‡ (1) പ്രജാപത്യം (2) സൌമ്യം (3) ആഗ്നേയം (4) വൈശ്വദേവം എന്നിവയാണ് നാലു വേദവ്രതങ്ങൾ

* മേഖലോന്മോക്ഷം—സമാവർത്തനം.

N.B. വാനപ്രസ്ഥസന്യാസാശ്രമങ്ങളെ സംബന്ധിച്ചു ഈ ഗ്രന്ഥാദ്യത്തിൽ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ട്.

ധനം ഭവനം പാടം മുതലായ അർത്ഥത്തിനും വാക്കിനും വസ്ത്ര മാല്യധാരണാദിവേഷത്തിനും വിദ്യയ്ക്കും വംശത്തിനും കർമ്മത്തിനും സമുചിതമായ വൃത്തിയെ ആശ്രയിച്ചിരിക്കണം. അതിലും ശാഠ്യവും വക്രതയും ഇല്ലാതിരിക്കയെന്നതും സർവ സാമാന്യധർമ്മമാകുന്നു.

ആപദ്ധർമ്മം ഗത്യന്തരമില്ലാത്ത അവസരത്തിൽ മാത്രം അവലംബമായിരിക്കുന്നതാണ് ആപദ്ധർമ്മം. ആപദ്ധർമ്മ വിധികളെ വച്ചുകൊണ്ടു സൗകര്യത്തിനായി മാത്രം പ്രയോഗിക്കരുത്.

കൃഷിശിൽപം ഭൃതിവിദ്യാ *കുസീദം ശകടം ഗിരിഃ
സേവാരൂപം നൃപോ ഭൈക്ഷ്യമാപത്തൗ ജീവനാനി തു

യാ. ആ. ശ്ളോ, 42.

ആപത്കാലത്തിൽ ആർക്കും കൃഷിശിൽപാദികൾ തൊഴിലായി സ്വീകരിക്കുന്നതു ധർമ്മസാധനമാണെന്നർത്ഥം. ആപത്തിൽ ബ്രാഹ്മണാദികൾക്കു ശൂദ്രാദി ഭോജനമാകാമെന്നു വിധിക്കുന്നു. എന്നാൽ ആപത്തു നിമിത്തം ചെയ്തുപോയതായി പശ്ചാത്തപിച്ചാൽ ആ പാപം നീങ്ങുമെന്നും പറയുന്നു:-

ആപത്കാലേതു വിപ്രേണ ഭുക്തം ശൂദ്രഗൃഹേ യദി
മനസ്താപേന ശുദ്ധ്യേത

പരാ അ. 11. ശ്ളോ. 20.

ഉഷസ്തി എന്നൊരു ശ്രോത്രിയൻ ഗത്യന്തരമില്ലാതെ 'ഒരാനക്കാരന്റെ ഉച്ഛിഷ്ടമായ മാഷാന്നം ഭക്ഷിച്ച കഥ ഉപനിഷദ്ഘട്ടത്തിൽ ഉപന്യസിച്ചിട്ടുണ്ടല്ലോ. ആപദ്ഘട്ടത്തിൽ ധർമ്മപുത്രൻ പോലും "അശ്വത്ഥാമാഹതഃ" എന്നു അസത്യം പറയേണ്ടിവന്ന കഥ പ്രസിദ്ധമത്രേ. ദുഷ്ടസംഹാരത്തിനും ധർമ്മ പരിപാലനത്തിനുമായി ഈവിധമുള്ള പ്രവൃത്തികൾ സജ്ജന സമ്മതമാകുന്നു.

ഈമാതിരി അറിഞ്ഞും അറിയാതെയും അസത്യവും അനുചിതവും ആയ പ്രവൃത്തികൾ സംഭവിച്ചുപോ

കുസീദം- പലിശക്കു പണം കൊടുക്കുക. ശകടം-സാമാനവണ്ടിവച്ചു കൂലി വാങ്ങുക. ഗിരി- പുല്ല്, വിറക് മുതലായവ മലപ്രദേശങ്ങളിൽ നിന്നു ശേഖരിച്ചു വില്ക്കുക

പ്രായശ്ചിത്തം യാൽ അവയുടെ പരിഹാരത്തിനായി കൃച്ഛ്രചാന്ദ്രായണാദി വ്രതങ്ങളെ പ്രായശ്ചിത്തമായി വിധിച്ചിരിക്കുന്നു.

പ്രായോനാമ തപഃ പ്രോക്തം ചിത്തം നിശ്ചയ ഉച്യതേ
തപോനിശ്ചയസംയോഗാത് പ്രായശ്ചിത്തമിതീര്യതേ

തപസ്സിനെ (നിഷ്ഠയോടുകൂടി നടത്തേണ്ട കാര്യത്തെ)പ്പററിയുള്ള നിർദ്ധാരണമാണ് പ്രായശ്ചിത്തം. പാപം അജ്ഞാനകൃതവും ജ്ഞാനകൃതവുമായി രണ്ടു വിധമുണ്ട്. അതിൽ അറിയാതെ ചെയ്തതായ പാപത്തിനു പ്രായശ്ചിത്തമെത്രയുണ്ടോ അതിൽ ദ്വിഗുണമാണ് അറിഞ്ഞു ചെയ്യുന്ന തെററിനും പാപത്തിനും പരിഹാരമായി കാണേണ്ടത്.

"വിഹിതം യദകാമാനാം കാമാത്തദ് ദ്വിഗുണം ഭവേത്"
പാപം തന്നെ ഉണ്ടാകുന്നത്,

വിഹിതസ്യാനനുഷ്ഠാനാദ് നിന്ദിതസ്യ ച സേവനാദ്
അനിഗ്രഹാച്ചേന്ദ്രിയാണാം നരഃ പതനമൃഛതി

യാ. പ്രാ, 219.

എന്നീപ്രമാണപ്രകാരം വിധിയനുസരിച്ചു അനുഷ്ഠിക്കാഴികയും നിന്ദിതകർമ്മങ്ങൾ അനുഷ്ഠിക്കയും ഇന്ദ്രിയനിഗ്രഹം കൂടാതെ സ്വൈരാചാരിയായി പ്രവർത്തിക്കയും ചെയ്യുന്നതിൽ നിന്നു അധഃപതനഹേതുവായ് ഒരു സംസ്ക്കാരം ഉണ്ടാകുന്നു. പ്രായശ്ചിത്തങ്ങൾ ചെയ്യാതെ വീണ്ടും വീണ്ടും പാപകൃത്യങ്ങളിൽ ആസക്തരായിരുന്നാൽ ജനങ്ങൾ നരകത്തിൽ പതിച്ചു പോകുന്നു.

പ്രായശ്ചിത്തമകുർവാണാഃ പാപേഷു നിരതാ നരാഃ
അപശ്ചാത്താപിനഃ കഷ്ടാൻ നരകാൻ യാന്തി ദാരുണാൻ

യാ. പ്ര. 212.

പാതകങ്ങളായ പാപങ്ങൾ രണ്ടുതരമുണ്ട്. (1) മഹാപാതകങ്ങൾ (2) ഉപപാതകങ്ങൾ മഹാപാതകങ്ങൾ:-

ബ്രഹ്മഹാ മദ്യപഃ സ്തേനസ്തഥൈവ ഗുരുതൽപഗഃ
ഏതേ മഹാപാതകിനോ യശ്ചൈതൈഃ സഹ സംവിശേത്

യാ. പ്ര. 227

ബ്രഹ്മഹത്യാ സുരാപാനം സ്വർണ്ണസ്തേയം ഗുരുതൽപശയനം ഇവയോടുള്ള സഹവാസം എന്ന് അഞ്ചു വിധമാകുന്നു. ഗോവധം തുടങ്ങി ഉപപാതകങ്ങൾ അനേകം ഉണ്ട്. ഈ

തരം പാതകങ്ങൾക്കും ഉപപാതകങ്ങൾക്കും ഗോദാനം കൃച്ഛ്രചാന്ദ്രായണാദി വ്രതാനുഷ്ഠാനം നാമജപം മുതലായ അനേകം പ്രായശ്ചിത്തങ്ങൾ ഉണ്ട്. ബ്രഹ്മഹത്യാദി പാപങ്ങൾ പ്രായശ്ചിത്തങ്ങൾ ചെയ്തു ശുദ്ധിപ്പെടുത്തിയില്ലെങ്കിൽ—

ബ്രഹ്മഹാ ക്ഷയരോഗീ സ്യാത് സുരാപഃ ശ്യാവദന്തകഃ
ഹേമഹാരീ സ്യാത് തു കുനഖീ ദുശ്ചർമ്മാ ഗുരുതല്പഗഃ
യോ യേന സംവസത്യേഷാം സ തല്ലിംഗോഭിജായതേ
അന്നഹർത്താമയീ ഹി സ്യാന്മൂകോ വാഗപഹാരകഃ
ധാന്യമിശ്രോഽതിരിക്താംഗഃ പിശുനഃ പൂതിനാസികഃ
തൈലഹൃത് തൈലപായീ സ്യാത് പൂതിവക്ത്രസ്തു സൂചകഃ
പരസ്യ യോഷിതം ഹൃത്വാ ബ്രഹ്മസ്വമപഹൃത്യ ച
അരണ്യേ നിർജ്ജലേ ദേശേ ഭവതി ബ്രഹ്മരാക്ഷസഃ

യാ. പ്രാ. 209. 212.

എന്നീ വിധം ഹീനയോനികളിൽ ജനിച്ചു ക്ലേശിക്കേണ്ടി വരുന്നതാണ്.

അശുദ്ധി

അശുചിയായുള്ള അവസ്ഥ ആശൗചമാകുന്നു. ആ ആശൗചം തന്നെ അശുദ്ധി. കാലം കൊണ്ടും സ്നാനാദികൾ കൊണ്ടും മാറേണ്ടതും പിണ്ഡോദകദാനാദി വിധികൾക്കും അനധ്യായാദികൾക്കും നിമിത്തമായതുമായ ആശൗചം അല്ലെങ്കിൽ അശുദ്ധിയാണ് പ്രസ്തുതം. അശുദ്ധി പൊതുവേ മാലിന്യത്തിൽ നിന്നുണ്ടാകുന്നു. മാലിന്യം അല്ലെങ്കിൽ അഴുക്കു തമോഗുണത്തിന്റെ ബാഹ്യമായ ഒരു രൂപമാണ്. മലമൂത്രാദികൾ മാലിന്യഹേതുക്കളാണ്. അവയുടെ സ്പർശം പ്രത്യക്ഷത്തിൽ രോഗോത്പാദകമാണ്. അതുപോലെ പൊടികേറി അടയുക മുതലായ പ്രത്യക്ഷവികാരങ്ങളും മലിനതാരൂപത്തിന്റെ മറ്റൊരു തരം വിസ്താരമാണ്. ഇതുപോലെ മാലിന്യം തന്നെ ശരീരത്തിലെന്നോണം ഇന്ദ്രിയമനോബുദ്ധ്യാദിയിലുമുണ്ട്. അവിടെയും രജസ്തമോ വികാരം ഹേതുവാകുന്നു. അതിനാൽ ഹിംസാശീലരും തദനുരൂപമായ ശോണിതാദിയണിഞ്ഞവരും അസ്പൃശ്യരാണ്. ഇങ്ങനെ അശുദ്ധി ശാരീരമായും മാനസമായും ഉണ്ട്. രണ്ടുവിധമുള്ളവരും അസ്പൃശ്യരാണ്. മറ്റൊരു തര

ത്തിൽ ചിന്തിച്ചാൽ പ്രകൃതിസിദ്ധമായ മാലിന്യം (രജസ്വലാ പ്രസൂത എന്നിവരിൽ) ക്ളിപ്തകാലത്തേക്കു അപരിഹരണീയ മാകയാൽ അത്രയും കാലം അവരിൽ അസ്പൃശ്യതാനിമിത്ത മായ ആശൌചമുണ്ട്.

ഇതു കൂടാതെ ഒരു ശരീരത്തിൽ നിന്നും മറ്റൊരു ശരീരം ജനിക്കയും ജീവവിയോഗത്താൽ ഈ ശരീരം തന്നെ പതിക്കയും ചെയ്യുന്നതായി രണ്ടു തരം വേർപാടിൽ ഒരു വിധം ആഭ്യന്തര മായ മാലിന്യം സംഭവിക്കുന്നു. ഇങ്ങനെയുള്ള അവസ്ഥ കൊണ്ടു ആശൗചം അല്ലെങ്കിൽ അശുദ്ധി പൊതുവേ ബന്ധ മുള്ളവരാണെങ്കിലും അല്ലെങ്കിലും സ്പഷ്ടമായി കാണുന്ന മാലിന്യത്താലും തീണ്ടാരി പേറു മരണം എന്നിവയാലുള്ള ബന്ധത്താലും നാലു വിധമായിത്തീരുന്നു.

നിഷിദ്ധസേവികൾക്കു ദാനാദികൊണ്ടും മേദ്ധ്യങ്ങൾ അല്ലാത്തവയ്ക്കു മൃത്തും ജനവും കൊണ്ടും ദ്വിജന്മാർക്കു സന്യാസം കൊണ്ടും വേദവിത്തുകൾക്കു തപസ്സുകൊണ്ടും പണ്ഡിതന്മാർക്കു ക്ഷമകൊണ്ടും സ്ഥൂലശരീരത്തിനു ജലം കൊണ്ടും പാപം സ്പഷ്ടമാകാതെ ഉള്ളിൽ കള്ളന്മാരായുള്ള വർക്ക് ജപംകൊണ്ടും മനസ്സിനു സത്യംകൊണ്ടും ദേഹേന്ദ്രിയ സംഘാതരൂപമായ ഭൂതാത്മാവിനു തപോവിദ്യകൾ കൊണ്ടും ബുദ്ധിക്കു ജ്ഞാനം കൊണ്ടും ജീവാത്മാവിനു ഈശ്വര ജ്ഞാനംകൊണ്ടും ശുദ്ധിയുണ്ടാകുന്നതാണെന്നു യാജ്ഞ വല്ക്യൻ ഉപദേശിക്കുന്നു. ഇതു കൂടാതെ പൊതുവെ ശുദ്ധി ഹേതുക്കളായ്:—

കാലോഽഗ്നിഃ കർമ്മ മൃത് വായുർമനോ ജ്ഞാനം
തപോ ജലം
പശ്ചാത്താപോ നിരാഹാരഃ സർവേഽമീശുദ്ധിഹേതവഃ
യാ. പ്രാ. 31.

എന്നീ വിധം കാലാദികളെ യാജ്ഞവല്ക്യൻ പരിഗണിക്കുന്നു. ഈ കാലാദികൾ ഒരോന്നും ഓരോ ആവശ്യത്തിനു പ്രത്യേകം മുഖ്യങ്ങളാകുന്നു.

ബന്ധുത്വം ഇല്ലാത്ത ഏവർക്കുംതന്നെ രജസ്വല (ശവ ചണ്ഡാല) പതിത സൂതികാദികളാൽ സ്പർശമുണ്ടായാൽ സ്നാനവും അപോഹിഷ്ഠാദി മന്ത്രജപവും ഗായത്രീജപവും ശോധകമാണെന്നു ധർമ്മശാസ്ത്രകാരന്മാർ പറയുന്നു.

ബന്ധം ഉണ്ടെങ്കിലും ഉത്തചിക്കുകരം, ദീക്ഷകെട്ടിയവർ, യജ്ഞകർമ്മികരം, സത്രി, വ്രതി, ബ്രഹ്മചാരി, ദാതാവ് സന്ന്യാസി എന്നിവർക്കും ദാനം, വിവാഹം, യാഗം, യുദ്ധം, ദേശ വിപ്ളവം, കഷ്ടമായ ആപത്ത് എന്നിവയിലും സ്നാനം മാത്രം (കേട്ടുകുളി) കൊണ്ടു ശുദ്ധിയുണ്ടാകുന്നതാണ്. ബ്രാഹ്മണാദികരംക്കു വൃദ്ധി (പ്രസവം) ക്ഷയം (മരണം) എന്നിവയിൽ കാലം കൊണ്ടു പത്ത് പന്ത്രണ്ട് എന്നീ ക്രമത്തി ലുള്ള ദിവസങ്ങരം ആശൗചം അനുഷ്ഠിക്കേണ്ടതുണ്ട്. അവ ദേശാചാരം പോലെ അനുഷ്ഠിക്കേണ്ടതാകയാൽ ഇവിടെ വിസ്ത രിക്കുന്നില്ല.

> ന തേഷാമശുഭം കിഞ്ചിത് പാപം വാ ശുഭകർമ്മണാം
> ജലാവഗാഹനാത് തേഷാം സദ്യഃ ശൗചം വിധീയതേ
>
> പരാ. അ. 3-41.

എന്നീവിധം പരാശരൻ ശുഭകർമ്മങ്ങരംക്ക് സദ്യഃസ്നാനം കൊണ്ടു മാത്രം ശുദ്ധിയെ ഉപദേശിക്കുന്നു. എന്നുതന്നെയല്ല–

> സമ്പർക്കാദ്ദുഷ്യതേ ലോകോ ജനനേ മരണേ തഥാ
> സമ്പർക്കാച്ച നിവൃത്തസ്യ ന പ്രേതം നൈവസൂതകം
>
> പരാ. അ. 3. 20.

സമ്പർക്കം ഇല്ലെങ്കിൽ അശുദ്ധി തീരെയില്ലെന്നു പറയുന്നു.

# അദ്ധ്യായം 49

# രാജധർമ്മം

"രാജാ പ്രകൃതിരഞ്ജനാദ്"

എന്നതുകൊണ്ട് 'രാജ' ശബ്ദത്തിന്റെ ലക്ഷ്യം പ്രകൃതി (പ്രജാ) രഞ്ജനമാണെന്നു സിദ്ധിക്കുന്നു. രാജാവിന്റെ സൃഷ്ടിതന്നെ

അരാജകേഹി ലോകേസ്മിൻ സർവതോ വിദ്രുതേ ഭയാത്
രക്ഷാർത്ഥമസ്യ സർവസ്യ രാജാനമസൃജത് പ്രഭുഃ

മനു. അ. 7. 3.

എന്നീ വിധം ലോകരക്ഷയ്ക്കാകുന്നു. അതിനാൽ സാധുക്കളിൽ സൗമ്യനായും ദുഷ്ടരിൽ ശിക്ഷാപുരുഷനായും ഓജസ്സും പ്രതാപവും തികഞ്ഞ ഐശ്വര്യവാനായും അസാധാരണവൈഭവമുള്ളവനാണ് രാജാവ്. ഈ തത്ത്വം: —

ഇന്ദ്രാനിലയമാർക്കാണാമഗ്നേശ്ച വരുണസ്യ ച
ചന്ദ്രവിത്തേശയോശ്ചൈവ മാത്രാ നിർഹൃത്യ ശാശ്വതീഃ
യസ്മാദേഷ സുരേന്ദ്രാണാം മാത്രാഭിർനിർമ്മിതോ നൃപഃ
തസ്മാദഭിഭവത്യേഷ സർവഭൂതാനി തേജസാ

മനു. അ. 7. 4–5

ഇന്ദ്രാദികളായ എട്ടു ദേവന്മാരുടേയും മാത്രകൾ കൊണ്ടുള്ള സൃഷ്ടിയാൽ തന്നെ വ്യക്തപ്പെടുന്നു. ഇതു തന്നെ:—

പ്രത്യക്ഷശ്ച മഹാവിഷ്ണുഃ പ്രത്യക്ഷശ്ച മഹേശ്വരഃ
പ്രത്യക്ഷശ്ചാഖിലാ ദേവാമനുജാനാം മഹീപതിഃ

എന്നീ വിധം മറ്റൊരു രീതിയിലും മഹാന്മാർ കീർത്തനം ചെയ്യുന്നു. അതിനാൽ മനുഷ്യനാണെന്നുള്ള ഭാവനയോടുകൂടി രാജാവിനെ അവജ്ഞ ചെയ്യരുതെന്നും അപ്രകാരം ചെയ്യുന്ന

അവജ്ഞ മഹത്തായ അനർത്ഥത്തിന് നിദാനമാണെന്നും മനു വിശദമാക്കുന്നതു നോക്കുക:—

ബാലോപി നാവമന്തവ്യോ മനുഷ്യ ഇതി ഭൂമിപഃ
മഹതീ ദേവതാഹ്യേഷാ നരരൂപേണ തിഷ്ഠതി
ഏകമേവ ദഹത്യഗ്നിർന്നരം ദുരുപസർപ്പിണം
കുലം ദഹതി രാജാഗ്നിഃ സപശുദ്രവ്യസഞ്ചയം
മനു. അ. 7. ശ്ലോ. 8-9

എന്നുതന്നെയല്ല രാജാവ് പ്രസന്നനായാൽ സർവസമ്പത്തുക്കളും സിദ്ധിക്കുന്നതും വിരോധിച്ചാൽ മൃത്യു തന്നെയും അടുത്തു കൂടുന്നതും ആണെന്നുള്ളതിനാൽ കാലദേശാവസ്ഥകരം അനുസരിച്ച് നിശ്ചയിക്കുന്ന ധർമ്മത്തെ ഇഷ്ടമായി കരുതി പ്രവർത്തിക്കയല്ലാതെ അതിനെ വ്യതിചലിപ്പിക്കാൻ ശ്രമിക്ക രുത്. മനുസ്മൃതിയിൽ കാണുന്ന—

യസ്യ പ്രസാദേ പത്മാ ശ്രീ വിജയശ്ച പരാക്രമേ
മൃത്യുശ്ച വസതി ക്രോധേ സർവതേജോമയോ ഹി സഃ
തം യസ്തു ദ്വേഷ്ടി സമ്മോഹാത് സ വിനശ്യത്യ സംശയം
തസ്യ ഹ്യാശു വിനാശായ രാജാ പ്രകുരുതേ മനഃ
തസ്മാദ് ധർമ്മം യമിഷ്ടേഷു സ വ്യവസ്യേന്നരാധിപഃ
അനിഷ്ടം ചാപ്യനിഷ്ടേഷു തം തു നവ്യതിചാലയേത്
മനു. അ. 7. ശ്ലോ. 11-13

രാജധർമ്മത്തിൽ പ്രധാനം ലോകാനുഗ്രഹമാണെന്നുള്ളതിനാൽ

ദണ്ഡഃ ശാസ്തി പ്രജാഃ സർവാ ദണ്ഡ ഏവാഭിരക്ഷതി
ദണ്ഡഃ സുപ്തേഷു ജാഗർത്തി ദണ്ഡം ധർമ്മം വിദുർബുധാഃ
മ. അ. 7. ശ്ലോ. 18.

സാധുവൃത്തികളിൽ പ്രത്യേകിച്ചു ശ്രദ്ധ പതിപ്പിച്ചില്ലെങ്കി ലും ഹാനിയില്ലല്ലോ. ദണ്ഡം ഒന്നു മാത്രമേ ജഗത്തിന്റെ ശാന്തമായ അവസ്ഥയ്ക്കു കാരണമാകു:—

സർവോദണ്ഡജിതോ ലോകേ ദുർല്ലഭോ ഹി ശുചിർന്നരഃ
ദണ്ഡനസ്യ ഭയാത്സർവം ജഗദ്ഭോഗായ കൽപതേ
മനു. അ. 7. ശ്ലോ. 22

രാജാവിൻെറ ഗുണങ്ങരം ശത്രുക്കളിൽ ഭയങ്കരമായും സജ്ജനങ്ങളിൽ മനോഹരങ്ങളായും ഇരിക്കണം. അതിനാൽ ശത്രുക്കരംക്ക് അടുക്കാൻ വഹിയാത്തവനായും സത്തുക്കരംക്ക് സമീപിക്കത്തക്കവനായും ഭവിക്കുന്നതായി കാളിദാസൻ സരസമായി പറയുന്നു.

ഭീമകാന്തൈർന്യപഗുണൈഃ സ ബഭൂവോപജീവിനാം
അധൃഷ്യശ്ചാഭിഗമ്യശ്ച യാദോ രത്നൈരിവാർണ്ണവഃ

രഘു. 1. സർഗ്ഗഃ

അത്യന്തം പ്രിയനാണെങ്കിലും കാര്യം കൊണ്ട് ദുഷ്ടനായാൽ അവനേയും രാജാവ് ത്യജിക്കണം. ഇതിനു കാളിദാസൻ, പാമ്പു കടിച്ച വിരൽ ഉടൻ മുറിച്ചുകളയേണ്ടപോലെ അപ്രകാരമുള്ളവനെ തള്ളിക്കളയണമെന്ന് ഉപദേശിക്കുന്നു.

ത്യാജ്യോ ദുഷ്ടഃ പ്രിയോപ്യാസീദംഗുലീവോരഗക്ഷതാ

രഘു. 1. സ.

സ്വയം വിനീതനാണെങ്കിലും വൃദ്ധസേവനവും തന്നിമിത്തമുള്ള കൂടുതൽ വിനയവും രാജൈശ്വര്യത്തിൻെറ ചിരപ്രതിഷ്ഠക്കും അവിനാശനത്തിനും മുഖ്യമായ സാധനമാകുന്നു.

വൃദ്ധസേവീ ഹി സതതം രക്ഷോഽഭിരപി പൂജ്യതേ
തേഭ്യോഽധിഗച്ഛേദ്വിനയം വിനീതാത്മാപി നിത്യശഃ
വിനീതാത്മാ ഹി നൃപതിർന്നവിനശ്യതി കർഹിചിദ്

മനു. അ. 7. ശ്ളോ. 38-39

കുലീനൻമാരായും ശാസ്ത്രവിത്തുകളായും നിയമജ്ഞന്മാരായും കാര്യകുശലൻമാരായും ശൂരൻമാരായും ശമദമാദി സകലസദ്ഗുണ സമ്പന്നൻമാരായും ബ്രഹ്മവിത്തുകളായുമുള്ളവരെ സചിവരാക്കി ചെയ്യണം.

സർവേഷാന്തു വിശിഷ്ടേന ബ്രാഹ്മണേന വിപശ്ചിതാ
മന്ത്രയേത് പരമം മന്ത്രം രാജാ ഷാഡ്ഗുണ്യസംയുതഃ
നിത്യം തസ്മിൻ സമാശ്വസ്തഃ സർവകാര്യാണി നിക്ഷിപേത്
തേന സാർദ്ധം വനിശ്ചിത്യതതഃ കർമ്മ സമാരഭേത്

മനു. അ. 58-59

രാജാക്കൻമാർക്ക് യാജ്ഞവൽക്യൻ പറയുന്ന ലക്ഷണം.

മഹോത്സാഹഃസ്ഥൂലലക്ഷഃ കൃതജ്ഞോ വൃദ്ധസേവകഃ
വിനീതഃ സത്വസമ്പന്നഃ കുലീനഃ സത്യവാക്ശുചിഃ
അദീർഘസൂത്രീസ്മൃതിമാൻ അക്ഷുദ്രോ ऽപരുഷസ്തഥാ
ധാർമ്മികോ ऽവ്യസനശ്ചൈവ പ്രാജ്ഞഃ ശൂരോ രഹസ്യവിത്
സ്വരന്ധ്രഗോപ്താനവീക്ഷികൃാം ദണ്ഡനീത്യാം തഥൈവ ച
വിനീതസ്തഥ വാർത്തായാം ത്രയ്യാം ചൈവ നരാധിപഃ

യാ. ആചാ. 308-311

എന്നീവിധമാണ് നിർദ്ദേശിക്കുന്നത്. ഈ മഹോത്സാഹിയായ ഓരോ വിശേഷണവും രാജാവിൻെറ ഓരോ വിശിഷ്ടധർമ്മത്തെ വിശദപ്പെടുത്തുന്നവയാണെന്ന് ധരിക്കണം.

# ആഗമകാണ്ഡം

## അദ്ധ്യായം 50

## ആഗമം

ആഗമശബ്ദത്തിനു വന്നതു എന്നർത്ഥം. മന്ത്രം, ബ്രാഹ്മണം, ആരണ്യകം ഉപനിഷത്തുകൾ എന്നീ രൂപത്തിലുള്ള വേദവചനങ്ങൾ അറിയിക്കുന്ന ധർമ്മങ്ങളെ ശരിക്കു നടത്തുവാൻ ഉപയോഗമുള്ള കൽപവിധാനങ്ങൾ എന്നു താത്പര്യം.. ഇങ്ങനെയുള്ള വിധാനങ്ങൾ അനേകം പ്രകാരത്തിലുണ്ട്. കർമ്മാനുഷ്ഠാനങ്ങൾക്കും ദേവതോപാസനകൾക്കും ആത്മതത്ത്വവിജ്ഞാനത്തിനുമായി ഉദ്ദേശഭേദം ഹേതുവായി വിധാനങ്ങളും ഭിന്നഭിന്നങ്ങൾ ആകുന്നു. അവയിൽ ദേവതോപാസനകൾക്ക് അവശ്യമുള്ള വിധാനങ്ങളെയാണ് ഈ കാണ്ഡത്തിൽ നിരൂപണം ചെയ്യുവാനുദ്ദേശിക്കുന്നത്. വേദദേവതകളിൽ വച്ച് അക്കാലത്തു അത്ര പ്രാധാന്യമില്ലെങ്കിലും ബ്രാഹ്മണാദികാലങ്ങളിൽ ക്രമേണ മുന്നോട്ടു മുന്നോട്ടായപ്പോൾ ബ്രഹ്മാവിഷ്ണു മഹേശ്വരൻമാർക്കും ശക്തിരൂപിണികളായ സരസ്വതി ലക്ഷ്മി ദുർഗ്ഗകൾക്കും ഗണപതി, സുബ്രഹ്മണ്യൻ, ശാസ്താ മുതലായവർക്കും ആദരവും പൂജാദികളും അധികമധികമായി വർദ്ധിച്ചുവന്നു. ബ്രഹ്മാവിന് ആഗമപ്രകാരവും പുരാണേതിഹാസങ്ങൾ അനുസരിച്ചും പൂജാദിസ്ഥാനങ്ങൾ ഇല്ലെന്നു തന്നെ പറയുമാറ് അത്രയ്ക്കു വിരളമായിട്ടേ ഉള്ളൂ. അതിനാൽ സ്ത്രീദേവതകളെ കൂടി ഉൾപ്പെടുത്തി ആഗമങ്ങൾ പൊതുവെ വൈഷ്ണവം, ശൈവം, ശാക്തേയം എന്നു മൂന്നു പ്രധാന ശാഖകളായി പിരിയുന്നു. ശാക്തേയം, ഗാണപതം, സ്കാന്ദം, സൗരം

എന്നും മററും അതാതു ഉപാസ്യദേവതാഭേദം കൊണ്ട് ആഗമങ്ങൾ അനവധിയുണ്ടെങ്കിലും ആകെ കൂടി ചിന്തിച്ചാൽ അവയെല്ലാം സാമാന്യരീതിയിൽ വൈഷ്ണവ ശൈവ ശാക്തേയങ്ങളെന്ന മൂലശാഖകളിൽ ഒതുങ്ങുന്നതായി കാണാം.

ജനങ്ങളുടെ ഉപാസനാസൗകര്യത്തിനായി ദേവതകൾക്കു ഗുണകൽപനകൾ അനുസരിച്ചു പ്രതിഷ്ഠാ, അർച്ചനം, ഉത്സവം, ശ്രീബലി, കലശം എന്നിങ്ങനെ അനേകവിധമുള്ള കർമ്മങ്ങൾ ഈ ആഗമഗ്രന്ഥങ്ങളിൽ വിശദപ്പെടുത്തുന്നു. അതിൽ ആദ്യമേഅപ്രത്യക്ഷസ്വരൂപരായ ദേവതകളെ ഏതൊരാശ്രയത്തിൽ ആവാഹനം ചെയ്തു സേവിക്കാമെന്നുള്ളതിന് മഹാൻമാർ മണിപൂരം മണ്ഡലം ദീപം പ്രതിമ എന്നിത്യാദിയായി ഒന്നിലധികം സ്ഥാനങ്ങൾ നിർദ്ദേശിക്കുന്നു. ജയാഖ്യസംഹിത 13-ാം പടലത്തിൽ,

പുരാതനേന വിധാനേന കൃത്വാ യാഗന്തു മാനസം
കർമ്മണാ ഭക്തിയുക്തേന മണ്ഡപസ്ഥം യജേത് തതഃ
നാനാവർണ്ണക സംയുക്തസ്ത്വന്യഃ കുംഭോദരേ ശൃണു
ജയാ—48

ഉപലിപ്യ സ്ഥലം വാഥ ഗോമയേന മൃദാംഭസാ
വർത്തുളം പരിയാത് തത്രഭദ്ര്യാദ് വാ ചതുരശ്രകം-(ജയ54)
യഥാകാലോദ്ഭവൈഃ പുഷ്പൈഃ പവിത്രൈ; കടമുക്തയേ
തത്ര സംപൂജയേ ദ്ദേവ മഥവാ മുനിസത്തമ ജയ 55
പ്രതിമാം കാരയേദ്വാഥ ധാതുമൃച്ഛൈലദാരുജാം ,, 57
കേവലേ തോയമധ്യേ വാ ദീപ്തേഗ്നൗ ധൂമവർജ്ജിതേ
സ്ഥിതമായതനേവാഥ സാകാരം പരമേശ്വരം ,, 58

എന്നീവിധം മണ്ഡലം (പദ്മം ഇട്ടും മററും) കുംഭം പുഷ്പമണ്ഡലം പരിശുദ്ധമാക്കിയ തറ പ്രതിമ അഗ്നി ജലം ക്ഷേത്രമെന്നിവയെ ഉപാസനസ്ഥലമായി ഉദാഹരിക്കുന്നു. ഈ കാര്യം ഋഗ്വേദത്തിൻെറ ആരംഭത്തിലെ അഗ്നിസ്തുതിയിൽനിന്നും ഉപലക്ഷണമായി സൂചിപ്പിക്കപ്പെട്ടതിൻെറ ഒരു വിസ്തരം മാത്രമാണ്. ഇവയിലെല്ലാം ആവാഹിച്ചു പൂജിക്കാമെങ്കിലും ഇപ്പോൾ മിക്കവാറും ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിതങ്ങളായ പ്രതിമകളിലും ദീപത്തിലുമാണു പൂജാദ്യാരാധനകൾ

നടക്കുന്നത്. എന്നാൽ ആ വക ക്ഷേത്രങ്ങളിലും ഉത്സവാദി വിശേഷങ്ങൾ മുതലായ സന്ദർഭത്തിൽ മണ്ഡലാദികളിലെ ആവഹനാദികളും ഇന്നും പ്രസിദ്ധങ്ങളാണ്. പതിവായിത്തന്നെ നവകലശാദികൾ ഇതിനുദാഹരണങ്ങളാകുന്നു. പ്രതിമാദികളിൽ മന്ത്രമൂർത്തിയായി ആരംഭിച്ചു സമഗ്രമായ രൂപം നൽകി വേണം ആരാധനം അനുഷ്ഠിക്കുവാൻ.

പുണ്ഡരീകാക്ഷ വിശ്വാത്മൻ! മന്ത്രമൂർത്തേ ജനാർദ്ദന!
ഗൃഹാണേദം ജഗന്നാഥ മമ ദീനസ്യ ശാശ്വത!

ജയ. 230

ഇങ്ങനെ മന്ത്രമൂർത്തിയായി വേണം ആരംഭിക്കുവാനെന്നതിനെ വിശദമാക്കുന്നു. അനേകം ആവാഹനാദി സ്ഥാനങ്ങളുണ്ടെങ്കിലും പ്രതിമക്കു അവയിൽവച്ചു പ്രാധാന്യം ഏറും. മണ്ഡലാദികളിൽ സ്വരൂപധ്യാനാദികൾ അന്തശ്ചക്ഷുസ്സുകളായ ഉപാസകൻമാർക്ക് സുലഭങ്ങളാണെങ്കിലും ബഹിശ്ചക്ഷുസ്സുകളായ സാമാന്യജനങ്ങൾക്കു സാധ്യങ്ങളല്ല. ചതുർഭുജത്വാദികളായ വിശേഷപ്പെട്ട അവയവസന്നിവേശങ്ങളും ശംഖചക്രഗദാപത്മാദികളായ ആയുധാദ്യലംകാരങ്ങളും പൊതുജനങ്ങൾക്കു പററിപ്പിടിക്കുവാൻ എളുപ്പമുള്ള രൂപങ്ങളാണല്ലോ. ഇപ്രകാരമുള്ള ആരാധനങ്ങൾ വിവിധരൂപത്തിൽ ഗ്രഹിപ്പിച്ചു ജനങ്ങളെ അനുഗ്രഹിക്കുവാൻ അനേകം ആഗമങ്ങൾ ഉണ്ടായിട്ടുണ്ട്. അവയിൽ വൈഖാനസം, പാഞ്ചരാത്രം എന്നിവ വൈഷ്ണവാഗമങ്ങളും മററു സർവജ്ഞാനോത്തരാദി സംഹിതകൾ ശൈവാഗമങ്ങളും ആകുന്നു. വൈഖാനസത്തിൽ മരീചി, അത്രി ഭൃഗുസംഹിതകൾ അന്തർഭവിക്കുന്നു. പാഞ്ചരാത്രത്തിൽ സാത്വതം പൗഷ്കരജയാദിസംഹിതകൾ ഉൾപ്പെടുന്നു. ഈ വൈഖാനസപാഞ്ചരാത്ര സംഹിതകൾ ദക്ഷിണഭാരതത്തിലാണ് അധികം പ്രചാരത്തിൽ ഇരിക്കുന്നത്. ഉത്തരഭാരതത്തിൽ ആഗമപ്രചാരങ്ങൾ വിരളമാണ്. വിഷ്ണുമന്ദിര (ക്ഷേത്ര)ത്തിൽ പുരുഷസൂക്തം കൊണ്ടും ശിവമന്ദിരത്തിൽ രുദ്രസൂക്തംകൊണ്ടുമാണ് ആദ്യാവസാനംവരെയുള്ള സകല പൂജാവിധാനങ്ങളും നടക്കുന്നത്. തിരുപ്പതി മുതലായ മഹാക്ഷേത്രത്തിൽ വൈഖാനസവും ശ്രീരംഗം കാഞ്ചീപുരം മുതലായ ഇടങ്ങളിൽ പാഞ്ചരാത്രവും അനുസരിച്ചാണു നടപ്പ്. ശൈവാഗമത്തിൽ ചിദംബരം മുതലായ സ്ഥലങ്ങളിൽ കാശ്യപ സംഹിതപ്പടിയും നടക്കുന്നു. കേരളത്തിൽ എല്ലാംകൂടി

കലർന്ന ഒരു വിശിഷ്ടതന്ത്രംസ്വരൂപപ്പെടുത്തിയാണു വിധാനങ്ങരം കണ്ടുവരുന്നത്. വിശേഷിച്ചും തിരുവിതാംകൂറിൽ കിഴക്കൻ പ്രദേശങ്ങരം പാണ്ഡ്യച്ഛായയിലും വടക്കൻ പ്രദേശങ്ങരം ശുദ്ധകേരള സമ്പ്രദായത്തിലും മദ്ധ്യദേശങ്ങരം ഉഭയച്ഛായയിലും ആണിരിക്കുന്നത്. തന്ത്രം പ്രധാനമായതുകൊണ്ട് കേരളത്തിൽ മന്ത്രവിധാനങ്ങരം കുറയും. ബാഹ്യമായ ഉച്ചാരണംകൊണ്ടു നേരിടുന്ന ദോഷം പററാതെയും ആന്തരമായ അർത്ഥരൂപത്തിലുള്ള അനുധ്യാനം ഫലപ്പെടുത്തിയും ഉള്ള തന്ത്രങ്ങരം വളരെ വളരെ ഉപാദേയങ്ങളാണ്. യോഗസമ്പ്രദായപ്രകാരമുള്ള സിദ്ധിയാണു തന്ത്രത്തിൻെറ പ്രാധാന്യത്തിനു പരമാർത്ഥമായ നിദാനം.

അദ്ധ്യായം 51

# ക്ഷേത്രം

ഇദം ശരീരം കൗന്തേയ! ക്ഷേത്രമിത്യഭിധീയതെ

എന്നു ഗീതയിൽ പറഞ്ഞിട്ടുള്ളതുപോലെ ശരീരമാണ് ക്ഷേത്രം. ഒരു ക്ഷേത്രത്തിൽ ജീവാത്മാവു നിവസിക്കുംപോലെ പരമാത്മാവും വ്യാപിയായി അവിടത്തന്നെ പ്രകാശിക്കുന്നുണ്ട്. ഈ കണക്കിനു ലോകത്തിൽ ജനങ്ങൾക്കു സർവേശ്വരനായ പരമാത്മാവിനെ പ്രത്യേകിച്ചു ഉപാസിക്കുവാൻ കൽപിതങ്ങളായിട്ടുള്ളവയാണു ക്ഷേത്രങ്ങൾ ഈവിധമുള്ള ക്ഷേത്രങ്ങളെ ദേവാലയങ്ങൾ എന്നു വ്യവഹരിച്ചുവരുന്നു. ഉത്തരദേശങ്ങളിൽ മന്ദിരമെന്നും പറയുന്നു. കാശ്മീരദേശാന്തർഗ്ഗതമായ ജംബൂനഗരത്തിലുള്ള രഘുനാഥക്ഷേത്രത്തിനു രഘുനാഥമന്ദിരം എന്നാണ പേര്. നമ്മുടെ ശരീരത്തിൽ അനേകം സ്ഥാനങ്ങൾ കാണുംപോലെ സപ്തപ്രാകാരം ഷട്ചക്രം സഹസ്രാരം എന്നീ സ്ഥാനങ്ങളും ദ്വാരങ്ങളും ദേവാലയങ്ങളിലും ഉണ്ട്. പശുപക്ഷിമൃഗാദികളിലും മനുഷ്യദേവതാദികളിലും പരമാത്മപ്രകാശം സമാനമാണെങ്കിലും ശരീരഭേദം നിമിത്തം പുറമേയുള്ള കാഴ്ചക്കു അനേകം വ്യത്യാസമുണ്ട്. അതുപോലെ ക്ഷേത്രങ്ങളും സപ്തപ്രാകാരങ്ങൾ പഞ്ചപ്രാകാരങ്ങൾ ത്രിപ്രാകാരങ്ങൾ ഏകപ്രാകാരങ്ങൾ എന്നും മററും പല പ്രകാരത്തിലും ഉണ്ട്. ക്ഷേത്രങ്ങളുടെ സന്നിവേശക്രമവും സ്ഥാനവിശേഷവും മററും അനുസരിച്ചു ഉത്തമങ്ങൾ മദ്ധ്യമങ്ങൾ മൂന്നാംതരത്തിലുള്ളവ എന്നിങ്ങനെ ക്ഷേത്രങ്ങൾ അനേകങ്ങൾ ആകുന്നു.

തിരുവിതാംകൂറിലെ ക്ഷേത്രങ്ങളിൽ ശുചീന്ദ്രപുരം തിരുവട്ടാർ, തിരുവനന്തപുരം, വയ്ക്കം, ഏറ്റുമാനൂർ, തിരുവല്ലാ, ചെങ്ങന്നൂർ, ആറൻമുള, ഹരിപ്പാട്, അമ്പലപ്പുഴ മുതലായവ മഹാക്ഷേത്രങ്ങൾ ആകുന്നു. ഇതുപോലെ പ്രാധാന്യത്തിൽ ഗണിക്കേണ്ടവയായി കന്യാകുമാരി, കുമാരകോവിൽ, പദ്മനാഭപുരം, തിരുമല, പാറശാല, തിരുവല്ലം, തൃപ്പാപ്പൂർ, ശ്രീവരാഹം, വർക്കല, തിരുവാറാട്ടുകാവ്, ആനന്ദവല്ലീശ്വരം, വെട്ടിക്കവല, തൃക്കണ്ടിയൂർ, തിരുമൂഴിക്കുളം, തൃക്കാരിയൂർ, കടിത്തുരുത്തി, തിരുനക്കര, ശബരിമല എന്നിങ്ങനെ അനേകം ക്ഷേത്രങ്ങൾ ഉണ്ട്. ധ്വജവും ഉത്സവവും ഉള്ള ക്ഷേത്രങ്ങൾ ഉത്തമങ്ങളാണെന്നും ഒരു പ്രസിദ്ധിയുണ്ട്. ഇതുകൂടാതെ ഈ തിരുവിതാംകൂറിൽ പരമാത്മവ്യാപ്തിപോലെ അവിടവിടെ തുടരെത്തുടരെ കുളത്തൂപ്പുഴ, ആര്യങ്കാവ് തുടങ്ങിയ മററു ക്ഷേത്രങ്ങളും ധാരാളമാണ്. പതിനെട്ടു പുരാണങ്ങളിൽ പത്തും ശൈവപുരാണങ്ങളായിരിക്കുന്നതു പോലെ ഇവിടത്തെ ക്ഷേത്രങ്ങളിലധികവും ശിവക്ഷേത്രങ്ങളും, ശൈവങ്ങളായ സുബ്രഹ്മണ്യ ശാസ്തൃ ഗണപതി ശക്തിക്ഷേത്രങ്ങളുമാകുന്നു. എണ്ണത്തിൽ വൈഷ്ണവക്ഷേത്രങ്ങൾ ശൈവാപേക്ഷയാ കുറയുമെങ്കിലും ഉള്ളവ അതിപ്രധാനങ്ങളാകുന്നു. കിഴക്കററം മലയും പടിഞ്ഞാറുഭാഗം ആഴിയും (സമുദ്രവും) ആയി തൂക്കായി കാണുന്ന ഈ രാജ്യത്തിൽ ആപത്തുകളുടെ പരിഹാരത്തിനായിക്കൊണ്ടു പരിപാലനം ചെയ്യുന്ന "ഗാട്ട്"കളായിട്ടാണ് ഈ രണ്ടുഭാഗങ്ങളിൽ മിക്കവാറും ശൈവക്ഷേത്രങ്ങൾ കാണുന്നത്. ആപത്തുകളും ശത്രുക്കളും ശിവശക്തികൊണ്ട് വേണമല്ലോ അധികവും സംഹരിക്കപ്പെടുവാൻ. ഇതുകൂടാതെ ശിവൻ, വിഷ്ണു, ദേവി, സുബ്രഹ്മണ്യൻ, ഗണപതി, ശാസ്താവ്, തുടങ്ങിയ ദേവതകൾ അനേകം ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിതരായി കാണുന്നുവെങ്കിലും അതതു ദേവതകൾ തന്നെ അനേകം തരത്തിലുള്ള സമയത്തിലും അവസ്ഥകളോടും കൂടിയവരായിട്ടാണ് സ്ഥിതിചെയ്യുന്നത്. ശ്രീപദ്മനാഭക്ഷേത്രത്തിൽ യോഗനിദ്രാശായിയായി സർവസാക്ഷിയായ പരമാത്മാവിൻെറ പ്രത്യക്ഷമായ ആകൃതിയായി ശാന്തമായ ശയനമൂർത്തിയും, അടുത്തപോലെ ശത്രുസംഹാരസമർത്ഥമായ രൗദ്രതേജസ്സോടുകൂടിയ നരസിംഹമൂർത്തിയും മൂന്നാമതായി കൂടപ്രയോഗചതുരവും ലോകമായാ വല്ലഭവുമായ ശ്രീകൃഷ്ണമൂർത്തിയും കാണുന്നത് ഇതിനുദാഹരണമാകുന്നു.

"നാ വിഷ്ണുഃ പൃഥിവീപതിഃ" എന്ന പ്രമാണമനുസരിച്ച് രാജ്യം ഭരിക്കുന്ന രാജാവ് വിഷ്ണുതന്നെയാണെന്നും സിദ്ധിക്കുന്നുണ്ടല്ലോ. രാജ്യം ഭരിക്കുന്ന ഒരു രാജാവിനു സമദൃഷ്ടിയായി സർവസാക്ഷിയായുള്ള ശാന്താകാരാവസ്ഥയും ശത്രുക്കളെ സംഹരിക്കുവാനുള്ള രൗദ്രാവസ്ഥയും സാമദാനാദി പ്രയോഗചതുരമായ കൗശലാവസ്ഥയും വേണ്ടതാണെന്നും അതിവിടെ എപ്പോഴും ഉണ്ടെന്നുദാഹരിക്കാൻ ഉപയോഗപ്പെടുന്ന രീതിയിലാണ് വിഷ്ണുവിനെ സംബന്ധിച്ച മൂർത്തിത്രയപ്രതിഷ്ഠ ഈ തലസ്ഥാനമായ തിരുവനന്തപുരത്തു കാണുന്നതെന്നും പരമ്പരാവൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഇതുപോലെ വയ്ക്കത്തും ഏറ്റുമാനൂരും മററും ശിവപ്രതിഷ്ഠ തന്നെയാണെങ്കിലും വയ്ക്കത്തു അന്നദാനവും ഏററുമാനൂർ പണം കാണിക്കയിടുകയും യഥാക്രമം മുഖ്യമാണെന്നുള്ള ഒരു വലിയ ഭേദം ഉണ്ട്. വയ്ക്കത്തെ മഹാദേവർ മിക്കവാറും ശാന്തനും ഏററുമാനൂരെ ഘോരനുമാണ്. ഏററുമാനൂർ വിശേഷിച്ചും ഭൂതപ്രേതപിശാചാദി ബാധകൾ ഒഴിയാൻ പ്രത്യേകമായ ഒരു സാന്നിധ്യവൈഭവവും ഉണ്ടത്രെ. ഏറ്റുമാനൂർ അഘോരമൂർത്തിയാണ്.

**മൂർത്തികൾ** രൂപകല്പനയുള്ളതെന്നും ഇല്ലാത്തതെന്നും രണ്ടു തരം മൂർത്തികൾ ഉണ്ട്.

(1) വിഷ്ണുവിനെ സംബന്ധിച്ച സാളഗ്രാമശിലാദികൾ അരൂപകല്പനകളാകുന്നു. അവ്യക്തഗുണങ്ങളെന്നും പേരു പറയാം. ഇതുപോലെ അവ്യക്ത ഗുണബ്രഹ്മമാണ് ശ്രീപദ്മനാഭൻ. ദശാവതാരങ്ങൾ ചാതുർബാഹുവിഷ്ണു എന്നീവിധമുള്ള മൂർത്തികൾ വ്യക്തഗുണങ്ങളായ രൂപകല്പനകൾ ആകുന്നു. കൃഷ്ണൻ തന്നെ ബാലകൃഷ്ണൻ, രാധാകൃഷ്ണൻ, പാർത്ഥസാരഥി എന്നിങ്ങനെ അനേകം തരത്തിൽ ഉണ്ട്.

(2) ശിവനെ സംബന്ധിച്ചിടത്തോളം അരൂപകല്പനാമൂർത്തി സ്വയംഭൂലിംഗാദി എന്നിത്യാദി അവതാരങ്ങളായി. നടരാജൻ, കിരാതരുദ്രൻ, ഹാലാസ്യൻ, അർദ്ധനാരീശ്വരൻ, കാലഭൈരവൻ, ചണ്ഡരുദ്രൻ, ദക്ഷിണാമൂർത്തി, വ്യക്തഗുണൻ, മുതലായവയാകുന്നു. ഇതു സ്ഥലപുരാണങ്ങൾ ശ്രദ്ധിച്ചാൽ വ്യക്തമാകുന്നതാണ്.

(3) തദ്ഭവന്മാർ—ഗണപതി, സുബ്രഹ്മണ്യൻ, ഉദയഭവൻ ശാസ്താ, ഹനുമാൻ.

(4) മിശ്രന്മാർ- നരനാരായണന്മാർ.

(5) a. പാണ്ഡവന്മാർ.

b. സൂര്യനാരായണൻ.

ശക്തി - അരൂപ - ശ്രീചക്രം (ശ്രീവിദ്യാ)

രൂപകല്പനാ-സരസ്വതീ-ലക്ഷ്മീ ശാന്തിദുർഗ്ഗാ (പരമേശ്വരി) പാർവതീ ശക്തിയുക്താ (ചെങ്ങന്നൂർ) അന്നപൂർണ്ണാ (ആലപ്പുഴ) സ്വയംവരാ (കന്യാകുമാരി) ഭുവനേശ്വരീ (ആനന്ദവല്ലീശ്വരം) വൈഷ്ണവീ (കുമാരനല്ലൂർ) തദ്ഭവാ-ഭദ്രകാളീ ആററങ്ങൽ

പരിവാരദേവതകരം:—

ക്ഷേത്രപാലൻ, വിഷ്വക്സേനൻ, വ്യാസൻ, ദിക്പാലന്മാർ, അഗ്നി.

ഓരോ ക്ഷേത്രത്തിലേയും വൈദികവും ലൗകികവുമായ ആചാരങ്ങരം നോക്കിയാൽ ദേവതകരംക്കോ ആലയങ്ങരംക്കോ ആരാധനക്കാർക്കോ പൊതുവേ പറയത്തക്ക ഭേദദൃഷ്ടി ഇല്ലെന്നും അതു ശാസ്ത്രസമ്മതമല്ലെന്നും അതതു സ്ഥലപുരാണങ്ങരം ശ്രദ്ധിച്ചാൽ വ്യക്തമാകുന്നതാണ്. ഇനി പ്രധാനപ്പെട്ട ചില ക്ഷേത്രങ്ങളിലെ സ്ഥലപുരാണങ്ങളിൽ നിന്നും ചില സംഗതികരം ഉദ്ധരിക്കാം.

## കന്യാകുമാരി

സുബ്രഹ്മണ്യ ഉവാച:—

ശൃണുധ്വ മൃഷയസ്സർവേ സ്ഥാനമത്യന്ത പാവനം
കന്യാക്ഷേത്രമിതിപ്രോക്തം ഭോഗമോക്ഷൈകസാധനം
തത്ര ഗത്വാ തപോ യൂയം കുരുതാനന്യ മാനസാഃ
ദേവീം തു ജഗതാം ധാത്രീം ധ്യായന്തീം ജനകം മമ
പുഷ്പഹാസേതി മുനയഃ പ്രഖ്യാതം ജഗതീതലേ
ബാണാസുരം സുരാരാതിം നിഹത്യ ജഗതാം സുഖം
കുർവന്തീം സതതാം ധ്യാത്വാ തപസ്സിദ്ധിമവാപ്സ്യഥ
മേരോർദ്ദക്ഷിണദിഗ്ഭാഗേ മലയാദ്രേശ്ച ദക്ഷിണേ

*ജ്ഞാനാരണ്യസ്യ പൂർവസ്യാം കിഞ്ചിദാഗ്നേയകോണകേ
വാർദ്ധിതീരേ ശുഭം ക്ഷേത്രം ഭോഗമോക്ഷൈകസാധനം
കന്യാക്ഷേത്രമിതി പ്രോക്തം പ്രഥിതം പൃഥിവീതലേ
പഞ്ചവിംശത് തീർത്ഥയുക്തം തപസ്സിദ്ധികരം ശുഭം

എന്നീവിധം സുബ്രഹ്മണ്യൻ മഹർഷിമാർക്ക് തപസ്സിദ്ധിക്കായി കൊണ്ടു നിർദ്ദേശിക്കുന്ന പുണ്യസ്ഥലമാണ് ഈ കന്യാകുമാരി. ഇവിടെ വിനായകതീർത്ഥം, മാതൃതീർത്ഥം മുതലായി ഇരുപത്തഞ്ചു തീർത്ഥഘട്ടങ്ങൾ ഉള്ളതായി കാണുന്നു. സർവലോക പ്രസിദ്ധമായ ഈ ക്ഷേത്രത്തിൽ നിന്നാണ് ശ്രീരാമൻ സീതാവിരഹിതനായി രാവണവധാർത്ഥം വാനരന്മാരോടുകൂടി പ്രയാണമാരംഭിച്ചതെന്നും,

ത്രൈലോക്യകണ്ടകോ ദേവി രാവണോ നാമ രാക്ഷസഃ
മായാവിനാമഗ്രഗണ്യ ഇതിലോകേ പ്രഥാമഗതഃ
സീതാഹരണദോഷേണ തം ഹന്തും വാനരൈസ്സഹ
പ്രയാസ്യേ നഗരീം ലങ്കാം കൃപയാ തവ മംഗലേ

എന്നീ പംക്തികളിൽ നിന്നു കാണുന്നതിനാൽ ഈ ക്ഷേത്രം ത്രേതായുഗത്തിൽത്തന്നെ പ്രതിഷ്ഠിതമായിട്ടുള്ളതെന്നും സിദ്ധിക്കുന്നു. ത്രേതയിൽ ജമദഗ്നിപുത്രനായി അവതരിച്ച ശ്രീ പരശുരാമൻ,കാർത്തവീര്യാർജ്ജുനൻ തുടങ്ങിയ അസംഖ്യം രാജാക്കൻമാരെ വധിച്ചതിലുള്ള വീരഹത്യാ പാപം നീങ്ങുവാനായി ഭാരതമാകെ ബ്രാഹ്മണർക്കായി ദാനം ചെയ്തിട്ട് ദാനംചെയ്ത ഭൂമിയിൽ താമസിക്കുന്നതനുചിതമെന്ന് കരുതി നൂതനമായി സൃഷ്ടിച്ച കേരളത്തിലെ ദക്ഷിണാഗ്രദേശമാണ് കന്യാകുമാരി. കേരളം പടിഞ്ഞാറും തെക്കും സമുദ്രത്താലും കിഴക്ക് പർവ്വതപരമ്പരകളാലും അതിരുപിടിച്ചിരിക്കയാൽ സമുദ്രം ആക്രമിക്കാതിരിക്കാൻ സമുദ്രതീരങ്ങളിൽ ഭഗവതീ (ശക്തി)ക്ഷേത്രങ്ങളും പർവതങ്ങളിലെ ഹിംസ്രജന്തുക്കളുടെ ഉപദ്രവം നേരിടാതിരിക്കാൻ അവിടെയെല്ലാം ഭൂതനാഥനായ ശാസ്തൃക്ഷേത്രങ്ങളുമുണ്ടാക്കി ദേവിമാരേയും ശാസ്താക്കൻമാരേയും പ്രതിഷ്ഠിച്ചിട്ടുള്ളതായി സ്ഥലപുരാണത്തിൽ വിശദപ്പെടുത്തുന്നു. ദ്വാപരയുഗത്തിൽ ബലഭദ്രരാമൻ സൂതവധം നിമിത്തം സംഭവിച്ച ബ്രഹ്മഹത്യാ പാപപരിഹാരത്തിനായി

* ജ്ഞാനാരണ്യം ശുചീന്ദ്രമാകുന്നു.

ഈ കന്യാകുമാരിയിൽ വന്നു സേവിജനം ചെയ്തു തീർത്ഥ സ്നാനത്താൽ പരിശുദ്ധനായി പോൽ.

തന്നിശമ്യ ജഗാമാസൗ ക്ഷേത്രം പരമപാവനം
ബാണാസുരനിഹന്ത്രീം താം സേവിതും രോഹിണീസുതഃ
കന്യാക്ഷേത്രം ജഗാമാസൌ മാലിനീകരസമ്പദം
നത്വാ സ്നാത്വാ മഹാവാർദ്ധൌ തപസ്തേപേ ഹൃദാ ജപൻ
ഏവം വർഷത്രയേ ജാതേ കാർത്തിക്യാം പൗർണ്ണമാസികേ
ദദൗ ദർശനമംബേയം ബലഭദ്രസ്യ പാർവതീ
സാരംഗവാഹനാരൂഢ സർവാഭരണ വിഭൂഷിതാ
ജഗൻമാതാ ജഗദ്ധാത്രി സച്ചിദാനന്ദരൂപിണീ

ശ്രീരാമൻ കന്യാദേവിയെ സ്തുതിച്ചതായ രണ്ട് സ്തോത്രങ്ങളും ഇവയാണ്:–

ദേവൈഃ സംപ്രാർത്ഥിതാ യാ ഭവമത മനുസൃത്യാഥ കന്യാസ്വരൂപം
വേഗേനാലമ്ബ്യ പശ്ചാത്പരമ ശിവമമും കേതിഭാവേന പൂജ്യസ്വം ദൂതം പ്രേഷയിത്വാബഹുബലസഹിതാബാണമൂകൗച ഹത്വാ
കന്യാക്ഷേത്രഞ്ച ഗത്വാ വസതി ഭഗവതീ കന്യകാം താം നമാമി
ബാലാർക്കായുതസുപ്രഭാം കരതലേ ലോലമ്ബമാലാകുലാം
മാലാംസന്ദധതീം മനോഹരതനും മന്ദസ്മിതോദ്യന്മുഖീം
മന്ദം മന്ദമുപേയുഷീം വരയിതും ശംഭും ജഗന്മോഹിനീം
വന്ദേ ദേവമുനീന്ദ്രവന്ദിതപദാമിഷ്ടാർത്ഥദാം പാർവതീം.

## ശുചീന്ദ്രം

പണ്ട് ബ്രഹ്മപുത്രനായ അത്രിമഹർഷി ഹിമാലയത്തിൽ തപസ്സുചെയ്തുവരികയും തപസ്സുകൊണ്ട് സന്തുഷ്ടനായ വിഷ്ണുവിനോട് മോക്ഷം അഭ്യർത്ഥിക്കയും ചെയ്തു. അതിന് മഹാവിഷ്ണു അത്രിയോടു പല കാര്യങ്ങളും അവിടുത്തെക്കൊണ്ട് നിർവഹിക്കാനുണ്ടെന്നും ദക്ഷിണാംബുധിതീരത്തിൽ ജ്ഞാനാരണ്യം (ശുചീന്ദ്രം) എന്ന പ്രസിദ്ധമായ സ്ഥലത്തുചെന്ന് ഉപാസിക്കണമെന്നും അരുളിചെയ്തു. ഈ വിധം ഉള്ള നിർദ്ദേശം സ്വീകരിച്ചുകൊണ്ട് പതിവ്രതാശിരോമണിയായുള്ള അനസൂയയാകുന്ന ധർമ്മപത്നിയോടുകൂടി ശിഷ്യഗണപരിവൃതനായി അത്രി അവിടെ എത്തി യഥോപദേശം ഉപാസനകൾ

ആരംഭിച്ചു. അവർ ദിവസേന സ്നാനപാനാദികൾക്ക് ഉപയോഗിച്ചുവന്ന പുണ്യതീർത്ഥം പ്രജ്ഞാതീർത്ഥമെന്നു വ്യവഹരിക്കപ്പെടുന്നു.

ഇങ്ങനെയിരിക്കേ ബ്രഹ്മലോകത്തിലും സ്വർഗലോകത്തിലും യജ്ഞക്രിയയ്ക്കായി ദേവർഷിമാർ വന്നു അത്രിയെ ക്ഷണിച്ചുകൊണ്ടുപോയി. പത്നിയായ അനസൂയ ഭർത്താവിൻെറ പാദോദകത്തെ ആത്മരക്ഷാർത്ഥം സ്വീകരിച്ചു സൂക്ഷിച്ചുവന്നു. ഇങ്ങനെ കുറേ അധികം വർഷങ്ങൾ കഴിയവേ അനസൂയയുടെ പാതിവ്രത്യപരീക്ഷണത്തിനായി ബ്രഹ്മവിഷ്ണുമഹേശ്വരൻമാർ മൂന്നു ബ്രാഹ്മണരുടെ വേഷത്തിൽ പ്രത്യക്ഷപ്പെടുകയും അനസൂയ യഥോചിതം അതിഥിസത്കാരത്തിന് അവരെ ക്ഷണിക്കയും ചെയ്തു. എന്നാൽ ത്രിമൂർത്തികൾ, അനസൂയ നഗ്നയായി വിളമ്പി തന്നാലേ ഭക്ഷണം കഴിക്കൂ എന്നായി. ഇതുകേട്ടു അനസൂയ വിഷമിച്ചുവെങ്കിലും തപോമഹിമയാൽ കമണ്ഡലുവിൽ നിന്നും തീർത്ഥം എടുത്തു പ്രോക്ഷിച്ചു അവരെ ശിശുക്കളാക്കിത്തീർത്തു. സരസ്വതി—ലക്ഷ്മി—പാർവതികളാകുന്ന അവരുടെ പത്നിമാർ മൂന്നുപേരും ഭർത്താക്കൻമാരെ അന്വേഷിച്ച് ഇവിടെ എത്തി. തൻെറ ഭർത്താവായ അത്രി വരുന്നതുവരെ ഈ ശിശുക്കളെ തരുവാൻ നിവൃത്തിയില്ലെന്നും അതുവരെ ഇവിടെത്തന്നെ തപസ്സുചെയ്തിരിക്കണമെന്നും അനസൂയ സരസ്വത്യാദികളോട് ആജ്ഞാപിച്ചു. ചുരുക്കത്തിൽ അത്രി തിരിയെ വന്നു. അത്ഭുതപൂർവമായുള്ള ശിശുക്കളെക്കണ്ട് ആശ്ചര്യപ്പെട്ടു. ദിവ്യചക്ഷുസ്സാൽ എല്ലാം അറിഞ്ഞു സന്തോഷിച്ചു. വീണ്ടും അനസൂയയെക്കൊണ്ട് പ്രോക്ഷണം ചെയ്യിച്ചു ത്രിമൂർത്തികളെ യഥാരൂപത്തിൽ പ്രത്യക്ഷപ്പെടുത്തി. ഒടുവിൽ അവർ മൂന്നുപേരും ശക്തിസന്നിഹിതന്മാരായി അനസൂയയേയും അത്രിയേയും അനുഗ്രഹിച്ചു പ്രസാദിച്ച കൂട്ടത്തിൽ എന്നെയും ലോകാനുഗ്രഹത്തിനായി ഇവിടെത്തന്നെ പ്രതിഷ്ഠിതരായി. ഈ രീതിയിൽ സംഭവിച്ചതാണ് ഇവിടത്തെ ത്രിമൂർത്തികളുടെ പ്രതിഷ്ഠ.

ദേവേന്ദ്രൻ അഹല്യാഗമനപാപം നശിക്കാനായി ദേവമുനികളുടെ നിശ്ചയപ്രകാരം ഇവിടെ തപസ്സിനെത്തി. അപ്രകാരം തപസ്വിയായി വരപ്രസാദത്തിന് അർഹനായിത്തീർന്ന ഇന്ദ്രൻെറ പാപപരിഹാരത്തിന് ഒരു പ്രത്യക്ഷപരീക്ഷയും ഇവിടെ

വച്ചു നടത്തപ്പെട്ടു. അശ്വത്ഥവൃക്ഷത്തിൻേറയും സ്ഥാണുമൂർത്തിയായ മഹാലിംഗത്തിൻേറയും മദ്ധ്യത്തിൽ ഒരു ഹോമാഗ്നികുണ്ഡം നിർമ്മിച്ചു ആ അഗ്നികുണ്ഡത്തിൽ തിളച്ചു കിടന്ന ഘൃതപൂരിതമായ ഒരു സുവർണ്ണകടാഹത്തിനുള്ളിൽ ഇന്ദ്രൻ ഇറങ്ങി മുങ്ങുകയും, പരിശുദ്ധനായി ശുചിയായിത്തിരികെ വരികയും ചെയ്തു. അന്നുമുതല്ക്കാണ് ഈ ജ്ഞാനാരണ്യത്തിനു ശുചീന്ദ്രം എന്ന പേരുണ്ടായത്.

ഈ വിധമുള്ള ശുചീന്ദ്രപുരവും അവിടത്തെ ക്ഷേത്രവും അതിപുരാതനമായിത്തന്നെ പ്രസിദ്ധിയുള്ളതാണ്. ഇന്നു നമ്മുടെ തിരുവിതാംകൂറിലുള്ള മഹാക്ഷേത്രങ്ങളിൽ ഇതിനെ ഒന്നാമതായി ഗണിച്ചുവരുന്നു. പണ്ട് മഹാരാജാക്കന്മാർ ഈ ക്ഷേത്രത്തിൽ വന്ന് ഭജനം ഇരുന്നു ഓരോ വിജയകാര്യങ്ങരം സാധിച്ചിട്ടുള്ളതായി ചരിത്രങ്ങരം ഉണ്ട്.

## വർക്ക(ല്ക)ല

പണ്ട് ഭാഗവതോത്തമനായ ശ്രീ നാരദമഹർഷി മഹതി എന്ന വീണകൊണ്ട് മഹാവിഷ്ണുകീർത്തനങ്ങരം ഗാനം ചെയ്തു പോരുന്നവഴി ബ്രഹ്മലോകത്തിലെത്തവെ മഹാവിഷ്ണുവിലുള്ള ഭക്ത്യതിശയം നിമിത്തം ബ്രഹ്മാവ് സപരിവാരം എഴുന്നേററ് ഉപചരിക്കുവാനാരംഭിച്ചു. ഇതുകണ്ടുനിന്നിരുന്ന നവപ്രജാപതികരം ആശ്ചര്യഭരിതരായി പുത്രനായ നാരദനെ പിതാവായ അവിടുന്ന് എന്തിനാണ് സൽക്കാരവന്ദനാദികരം ചെയ്വാനാരംഭിക്കുന്നതെന്നു ചോദ്യം ചെയ്യുകയും ബ്രഹ്മാവ് തത്ത്വമറിയാതെയുള്ള അവരുടെ ഈ ചോദ്യത്തിൽ കുപിതനായി ഭൂമിയിൻ ചെന്ന് ജ്ഞാനം സമ്പാദിച്ചു വരുവാൻ ശപിക്കയും ചെയ്തു. ഇതുകേട്ട് പരിഭ്രാന്തചിത്തരായ അവർ ശ്രീനാരദനോട് ഭൂമിയിൽ ഏതൊരിടമാണ് തങ്ങളുടെ ശാപാനുഭൂതിക്കും ജ്ഞാനസമ്പാദനത്തിനും ഉചിതമെന്ന് ചോദിക്കവെ ശ്രീനാരദൻ തൻെറ വല്ക്കലം എടുത്ത് കീഴ്പോട്ട് എറിയുകയും ഇത് ചെന്ന് വീഴുന്നേടമായിരിക്കും നിങ്ങരംക്ക് അനുഭവിക്കാനുള്ള നിവാസസ്ഥാനവും ജ്ഞാനം സമ്പാദിക്കുവാനുള്ള പുണ്യപ്രദേശവും എന്ന് പറകയും ചെയ്തു. അത് ചെന്നു വീണത് ഭാരതഭൂമിയുടെ തെക്കെ അററത്തുള്ള പടിഞ്ഞാറെ സമുദ്രത്തിൻെറ തൊട്ട് കിഴക്കായി കരയിൽ കാണുന്ന ഒരു

വടവൃക്ഷത്തിന്റെ മുകളിലായിരുന്നു. നവപ്രജാപതികളും തദനുസാരേണ ഈ സ്ഥലം ലാക്കാക്കി ഭൂമിയിലേക്ക് പോന്നു. ഇത്രയുമായപ്പോൾ ബ്രഹ്മാവിന് ഭൂമിയിൽ ചെന്ന് സോമയാഗം പരിപൂർണ്ണമാക്കുവാനൊരിടം കണ്ടുപിടിക്കേണ്ടിവരികയും അതും നാരദോപദേശത്താൽ ഈ സ്ഥലം തന്നെ ആയിത്തീരുകയും ചെയ്തു. നാരദന്റെ വല്കല പ്രക്ഷേപണ ലക്ഷ്യമാകയാൽ ഈ പ്രദേശത്തെ 'വല്കല' എന്നു പറഞ്ഞുവരുന്നു. രേഫം ചേർത്ത് വർക്കല എന്നുള്ള വ്യപദേശം ദേശീയമാണ് അഥവ സംസ്കൃതത്തിൽ ലകാരത്തിന് പകരം 'റ' എന്നുചേർക്കാനുള്ള ന്യായത്തെ ആസ്പദമാക്കിയാൽ വർക്കലയും ശരിയാണ്.

വിവിധങ്ങളായ യാഗസാമഗ്രികൾ സംഭരിച്ചുകൊണ്ടുപിടിച്ചിട്ടുള്ള യാഗത്തിൽ ഋത്വിക്കുകളുടേയും മററു അതിഥികളുടേയും ഭോജനം കഴിഞ്ഞ് എത്രയോ അധികം ഭാഗം അവശിഷ്ടമായി കണ്ട് ഉത്തമസ്ഥനായ ബ്രഹ്മാവ് അഹങ്കരിച്ചും വിഷമിച്ചും ഇരിക്കുന്ന അവസരത്തിൽ ബ്രഹ്മാവിന്റെ അഹങ്കാരം തീർക്കുവാനായി മഹാവിഷ്ണു ഒരു ബ്രാഹ്മണവേഷത്തിൽ അവിടെ പ്രത്യക്ഷപ്പെടുന്നു. അവശിഷ്ടമായ ഇത്രയും ഭക്ഷ്യഭാണ്ഡത്തിന് 'നിങ്ങൾ ഒരാളല്ലേയുള്ളു' എന്ന് ബ്രഹ്മാവ് അവിടെയും അവജ്ഞാപുരസ്സരമായിട്ടാണ് അംഗീകാരം നടത്തിയത്. എന്നാൽ ആ ബ്രാഹ്മണൻ ഭക്ഷണത്തിനിരിക്കവെ ആവശ്യമുള്ള വിഭവങ്ങൾ വിളമ്പി കുടിക്കുനീർ കൊടുക്കുവാൻ കയ്യിൽ വെള്ളമൊഴിച്ച് കഴിയുമ്പോൾ തന്നെ എങ്ങനെയെന്നറിയാതെ പാകശാലയിലെ ഭക്ഷ്യവസ്തുക്കൾ മുഴുവനും കാണാതായിത്തീർന്നു. ഈ വന്ന ഒററബ്രാഹ്മണനെപ്പോലും തൃപ്തിപ്പെടുത്തുവാനൊന്നുമില്ലാതായി. ചുരുക്കത്തിൽ ബ്രഹ്മാവിന്റെ അഹങ്കാരം ശമിച്ചു. ഇത് സാക്ഷാത് മഹാവിഷ്ണുവാണെന്ന് കണ്ട് അദ്ദേഹം തൃപ്പാദങ്ങളിൽ പതിച്ചു വിനയാവനമ്രനായി കൈകൂപ്പി സ്തുതിച്ചു. അനന്തരം വേണ്ട അനുഗ്രഹങ്ങളും ഭഗവാൻ മഹാവിഷ്ണുവിൽ നിന്നും സമ്പാദിച്ച് ധന്യനായി. ഇതേ രൂപത്തിൽ ആ വല്ക്കല സ്ഥലത്തു പ്രതിഷ്ഠിതനായി ദർശനം കൊടുക്കുവാൻ കനിവുണ്ടാകണമെന്ന് പ്രാർത്ഥിച്ചു. ആ രീതിക്ക് ശുഭമുഹൂർത്തത്തിൽ പ്രതിഷ്ഠിതമായ ഒരു ദിവ്യമൂർത്തിയാണ് ഇന്ന് വർക്കല ക്ഷേത്രത്തിൽ സന്നി

ധ്യാനം ചെയ്തിരിക്കുന്നത്. ചതുർബാഹുവാണെങ്കിലും മൂന്ന് തൃക്കൈകളിൽ ശംഖചക്രഗദകളും വലത്തേതൃക്കൈയ്യിലൊന്നിൽ ബ്രഹ്മാവിന്റെ ആതിഥ്യം സ്വീകരിക്കുവാനൊരുങ്ങിയ കുടിക്കുനീർ വാങ്ങിയ ഭാവവും കാണുന്നത് മുൻചൊന്ന സന്ദർഭത്തെ സ്പഷ്ടമാക്കുന്നു. ജനങ്ങളുടെ ജനനമരണാദികളാകുന്ന സർവ്വ ദുഃഖങ്ങളേയും അർദ്ദനം ചെയ്യുന്നതിനായി വിജയിക്കുമാറാകണം എന്നുള്ള ബ്രഹ്മപ്രാർത്ഥന കൊണ്ടാണ് ജനാർദ്ദനൻ എന്നുള്ള പേര് സിദ്ധിച്ചത്. ഈ ജനാർദ്ദനനാമധേയം മഹാവിഷ്ണുവിന്റെ അവതാരങ്ങളിലൊന്നായി,

മത്സ്യഃ കൂർമ്മോവരാഹശ്ച നരസിംഹശ്ച വാമനഃ
രാമോ രാമശ്ച രാമശ്ച കൃഷ്ണകൽകീ ജനാർദ്ദനഃ

എന്ന് ഇന്നും കീർത്തനം ചെയ്യപ്പെട്ടുവരുന്നതും ആകുന്നു.

## ചെങ്ങന്നൂർ

ദക്ഷയാഗത്തിൽ വച്ച് സംഭവിച്ച അപമാനം നിമിത്തം സതീദേവി ദേഹത്യാഗം ചെയതു ആത്മശക്തിയാൽ കൈലാസത്ത് ചെന്ന് ഒരു മഹർഷിയുടെ വളർത്തുപുത്രിയായി വിജയിച്ചിരുന്ന് പർവതപ്രദേശത്തിൽ നിന്നും ലബ്ധയായ ഈ ദിവ്യകന്യകയ്ക്ക് മഹർഷി പാർവതി എന്ന് ഉചിതമായ നാമകരണം ചെയ്തു. ഇങ്ങനെയിരിക്കെ ശ്രീപരമേശ്വരൻ കൈലാസത്തിൽ വച്ച് ഈ കന്യകാരത്നത്തെ കാണുകയും തന്റെ ശക്തിരൂപിണിയാണെന്ന് കണ്ട് ചിത്തിരമാസത്തിലെ പൗർണ്ണമിനാൾ തൃക്കല്യാണം കഴിച്ച് സ്വീകരിക്കയും ചെയ്യുന്നു. തൃക്കല്യാണമഹോത്സവത്തിലെ സീമാതീതമായ ദേവഗന്ധർവാദികളുടേയും മഹർഷിമാരുടേയും മററും തിക്കുകൊണ്ട് കൈലാസം താണുപോകുമെന്നുള്ള ശങ്കയാൽ അഗസ്ത്യമഹർഷി ഭാരതത്തിലെ ദക്ഷിണാപഥത്തിൽ വിശിഷ്യ കേരളഭൂമണ്ഡലാലംകാരമായ ഈ ചെങ്ങന്നൂർ പ്രദേശത്ത് എത്തുകയും തപോനിഷ്ഠനായ മഹർഷിക്ക് ദർശനം കൊടുക്കുവാനായി ശ്രീപരമേശ്വരൻ പാർവതിയുമായി അവിടെ എഴുന്നള്ളുകയും ചെയ്തുപോൽ. ഉദ്ദിഷ്ടമായ ദർശനം കൊടുത്ത് പ്രസാദിച്ചതിന്റെ ശേഷം ശ്രീപാർവതി യാദൃച്ഛയാ ഈ പുണ്യസ്ഥലത്ത് വച്ച് പുഷ്പിണിയായതുകൊണ്ട് അപ്പോഴത്തെ ആ മഹോത്സവം അവിടെ വച്ച് നടക്കുകയും ചെയ്തു. ഈ

മഹിമയെ ആസ്പദമാക്കി ശ്രീപരമേശ്വരൻ കൈലാസം വിട്ട് ചെങ്ങന്നൂരിൽ തന്നെ ആലയമുറപ്പിച്ചു. കിഴക്കുവശം പ്രാംഗ് മുഖനായി ശ്രീപരമേശ്വരനും പശ്ചിമാഭിമുഖിയായി ശ്രീപാർവതിയുമായിട്ടാണ് അവിടത്തെ പ്രതിഷ്ഠ. ഇവിടെവച്ച് പുഷ്പിണിയായതുകൊണ്ട് അന്നുമുതല്ക്ക് "തൃപ്പൂത്തിരിപ്പ്" ഉത്സവം കൊണ്ടാടുന്നു. ഇപ്പോഴും തൃപ്പൂത്തിരിപ്പ് ഉത്സവത്തിൻെറ സന്ദർഭങ്ങൾ കാണുകയും യഥോചിതം ആവക ഉത്സവങ്ങൾ ഘോഷിക്കയും ചെയ്തുവരുന്നു. പ്രകൃതിസിദ്ധമായി കാണുന്ന പ്രതിമാധിഷ്ഠാനദേവതയുടെ ഈ വൈഭവം ഇതുപോലെ മറെറാരിടത്തും ഉള്ളതായി പ്രസിദ്ധിയില്ല. ഈ ക്ഷേത്രത്തിൽ വിശേഷവിധിയായി ഇരുപത്തെട്ട് ദിവസത്തെ ഉത്സവം നടപ്പുള്ളത് പ്രത്യേകം ശ്രദ്ധേയമാകുന്നു.

## വൈയ്ക്കം

വ്യാഘ്രപാദമഹർഷിയുടെ തപോനിഷ്ഠകൊണ്ട് വൈയാഘ്രപുരി എന്ന് പുരാണപ്രസിദ്ധിയുള്ള ദേശത്തെ ഭാഷയിൽ വൈയ്ക്കം എന്ന് വ്യവഹരിച്ചുവരുന്നു. നമ്മുടെ തിരുവിതാംകൂറിൽ സുപ്രസിദ്ധമായ ഒരു മഹാക്ഷേത്രമാണ് ഇത്. ഈ ക്ഷേത്രത്തെ സംബന്ധിച്ച മാഹാത്മ്യം ഭാർഗ്ഗവപുരാണത്തിൽ വർണ്ണിച്ചിരിക്കുന്നു. പണ്ട് ശ്രീപരശുരാമൻ സ്വസൃഷ്ടമായ കേരളത്തിൽ ഭരണത്തിനായി വേണ്ട ഏർപ്പാട് ചെയ്തു യോഗമാർഗ്ഗേണ സഞ്ചരിക്കുമ്പോൾ മുട്ടോളം വെള്ളമുള്ള ജലാശയത്തിൽ കണ്ടതായ ദിവ്യമായ ലിംഗമൂർത്തി പ്രതിഷ്ഠിച്ച് കീർത്തിപ്പെട്ടതാണ് ഇവിടത്തെ ശ്രീപരമേശ്വരവിഗ്രഹം.

"സഹസ്രകലശൈരദ്യ പൂജനീയ സ്സദാശിവഃ"

എന്നും മററും അഗസ്ത്യശാസ്ത്രവിഹിതമായ വിശിഷ്ടപൂജകൾ നടത്തുകയാൽ ഇവിടത്തെ സാന്നിദ്ധ്യം ഒന്ന് പ്രത്യേകമാണ്. മഹായജ്ഞാദികൾ നടത്തുന്നതിനേക്കാൾ ഇവിടെ മനുഷ്യയജ്ഞമായ ഭോജനം നടത്തുകയാണ് സർവശ്ലാഘ്യമെന്ന് ഈ സ്ഥലപുരാണത്തിൽ വ്യക്തമാക്കിയിരിക്കുന്നു. ഇന്നും സഹസ്രകലശപ്രാർത്ഥനയും തദനുസാരികളായ ഭോജനാദ്യുത്സവാഘോഷങ്ങളും ചാർത്തി പ്രവർത്തിക്കയെന്നതു ഐഹികമായ സകല അഭീഷ്ടത്തിനും ആമുഷ്മികമായ മുക്തിക്കും

സാധനമാകുന്നു. ഇവിടെ ക്ഷേത്രത്തിന്റെ കിഴക്കുവശമുള്ള ബലിക്കൽ പുരയിൽ ഒരു സ്തംഭഗണപതിയും തെക്കുഭാഗത്ത് സർവാപത്തുകളും നശിപ്പിക്കുന്നതിനുള്ള ഒരു ഭഗവതിയും ക്ഷേത്രത്തിൽ നിന്നും ഒരു നാഴിക അകലെയായി വടക്കു ഭാഗത്ത് ഉദയനാപുരം എന്ന് സുപ്രസിദ്ധമായ ഒരു സുബ്രഹ്മണ്യക്ഷേത്രവും ഉണ്ട്. ഇവിടത്തെ എല്ലാ മഹോത്സവങ്ങളിലും പ്രായേണ ഉദയനാപുരത്ത ശ്രീസുബ്രഹ്മണ്യസ്വാമിയോടും അവിടത്തെ എഴുന്നള്ളിപ്പോടും അനുബന്ധമുള്ള ചടങ്ങുകൾ ധാരാളമുണ്ട്. വൈയ്ക്കത്ത് ശ്രീ പെരുംതൃക്കോവിലപ്പൻ പ്രഭാതത്തിൽ ശ്രീ ദക്ഷിണാമൂർത്തിരൂപത്തിൽ ജ്ഞാനോപദേശവും മധ്യാഹ്ന സമയം കാട്ടാളരൂപത്തിൽ ആപന്നിവാരണവും സന്ധ്യക്ക് അർദ്ധനാരീശ്വരനായി അഭീഷ്ടദാനവും പ്രസാദിക്കുന്നതായ രീതിയിൽ മൂന്നുതരത്തിലാണ് സന്ദർഭം കാണുന്നത്. ഈ വ്യാഘ്രലപുരീശ്വരക്ഷേത്രത്തിൽ പരമശൈവനായ ചേരഭൂപാലനും ശിവഭക്താഗ്രണിയായ സുന്ദരേശനും ഒരുമിച്ചുവന്ന് ശ്രീ പരശുരാമപ്രതിഷ്ഠിതമായ ദിവ്യവിഗ്രഹം കണ്ട് വന്ദിച്ചാനന്ദിച്ചതായും മററും,

> തതശ്ച ചേരഭൂപാലഃ സുന്ദരശ്ചമഹീസുരഃ
> കിമപ്യന്തർവലത്കൃത്യൗ മിഥസ്സൗഹാർദ്ദവിഹ്വലൗ
> ജഗ്മതുശ്ചൈകയാനൗ തൗ കേരളം ദേശമദ്ഭുതം
> ശ്രീമത്പരശുരാമസ്യ രാജ്യം സ്വാരാജ്യസന്നിഭം
> ഉദ്വീക്ഷ്യ സുന്ദരഃ ശ്രീമാനവദീസ്സ്വയം പരമം ഗതഃ
> സഖേ ചേരപതേദേശഃ കൈലാസ ഇവ ഭാസതേ

എന്നിത്യാദി വചനങ്ങളാൽ സ്പഷ്ടമാക്കിയിരിക്കുന്നു.

## ഏററുമാനൂർ

പണ്ട് കൈലാസാധിപതിയായി ശ്രീപരമേശ്വരൻ സകലദേവന്മാരുടേയും സാരാംശങ്ങൾ ചേർത്ത് സകല വേദങ്ങളുടേയും തത്ത്വാംശങ്ങൾ സംഗ്രഹിച്ച് വിജ്ഞാനോദാഹരണമായ ഒരു ദിവ്യമൂർത്തിയെ സൃഷ്ടിച്ചു വിനോദത്തിനായി സത്ത്വഗുണപ്രധാനമായ ഒരു ഹരിണത്തേയും ഉണ്ടാക്കി ലീലാവിലാസകൗതുകങ്ങൾക്കാസ്പദമായി സമുചിതമായ ഒരു പുണ്യക്ഷേത്രം കണ്ടുപിടിച്ചിട്ടുള്ളതാണ് ഈ ഏററുമാനൂർ. ഐതിഹ്യപ്രകാരം ഹരിണദ്വീപെന്നും ഈ സ്ഥലത്തിന് പേര് കാണുന്നു.

വീരശരഭേശ്വരമൂർത്തിയായ ശ്രീപരമേശ്വരനും രൗദ്രമൂർത്തിയായ ശ്രീനരസിംഹനും തമ്മിൽ ലോകോപദേശപരീക്ഷണമെന്നപോലെ ഒരു ഘോരസമരമുണ്ടാകയും ഒടുവിൽ ബ്രഹ്മാവിൻെറ മാധ്യസ്ഥ്യത്തിൽ ഒരു ഹരിണത്തെ സൃഷ്ടിച്ചുവിടുകയും സാമവേദഗാനം കൊണ്ട് ആദ്യം നരസിംഹമൂർത്തിയും പിന്നീട് ശരഭേശ്വരമൂർത്തിയും ശാന്തമായതായും കാണുന്നു. ഇപ്രകാരമുള്ള ശരഭേശ്വരമൂർത്തിയാണ് ഇവിടത്തെ പ്രതിഷ്ഠ. വൈക്കം, കടുത്തുരുത്തി, ഏററുമാനൂർ എന്ന് മൂന്ന് ക്ഷേത്രങ്ങളിലും ഒരേസമയം യോഗവൈഭവത്താൽ ഖരനാണ് ശിവമൂർത്തികളെ പ്രതിഷ്ഠിച്ചിട്ടുള്ളതെന്നും അതിനാൽ ഈ മൂന്ന് സ്ഥലത്തേയും ദർശനം സർവപാപഹരണത്തിനും സമസ്തക്ഷേമകരണത്തിനും മുഖ്യസാധനമാണെന്നും മഹാന്മാർ പറകയും അനുഷ്ഠിക്കയും ചെയ്തുവരുന്നു.

ആദ്യകാലത്ത് ഈ പ്രദേശം സാധാരണക്കാരുടെ ദൃഷ്ടിക്ക് അരണ്യപ്രായമായി കണ്ടിരുന്നു. എന്നാൽ യോഗിവര്യനായ വില്വമംഗലത്ത് സ്വാമിയാരവർകളുടെ ജ്ഞാനദൃഷ്ടിക്ക് കോടിസൂര്യപ്രകാശമായ ശിവമൂർത്തിയും അദ്ദേഹത്തിൻെറ ജഡകളുടെ വ്യാപ്തിയുമാണ് ഈ രൂപത്തിൽ കാണുന്നതെന്നും ബോധമുണ്ടായി. അതനുസരിച്ച് സ്വാമിയാരവർകൾ തൻെറ പാദങ്ങൾ ഈശ്വരജഡകളിൽ സ്പർശിക്കാതിരിക്കുവാനായി താൻ മുട്ടുകൾ കൊണ്ടിഴഞ്ഞിഴഞ്ഞുചെന്നു സാക്ഷാത്തായ മൂർത്തിയെ ഏറ്റ് കണ്ട് ദർശനാനന്ദം അനുഭവിച്ചുവെന്നും അന്നുമുതല്ക്ക് മാനൂരപ്പനായ ഈ മഹാദേവർക്ക് വില്വമംഗലത്ത് സ്വാമിയാർ ഏററു മുട്ടുകയാൽ ഏററുമാനൂരപ്പനെന്ന് പേര് സിദ്ധിച്ചുവെന്നും കാണുന്നു. വൈയ്ക്കത്തു ശ്രീപെരുംതൃക്കോവിലപ്പൻ കിഴക്കോട്ടെന്നപോലെ ഏററുമാനൂരപ്പൻ പടിഞ്ഞാറോട്ട് ദർശനമായിട്ടാണ് കാണുന്നത്. സായം സന്ധ്യാസമയങ്ങളിലും മററും അനേകം ഭൂതപ്രേതപിശാചാദികളുടെ നിവാരണത്തിനു ഇവിടത്തെ ദീപാരാധനസമയം ഒരു വിശേഷപ്പെട്ട ഘട്ടമായി കണ്ടുവരുന്നു. പടിഞ്ഞാറേ നടയിൽ പ്രവേശിക്കുന്നിടത്ത് ഒരു വാടാവിളക്കുള്ളതും അതിൽ പററിയിരിക്കുന്ന പ്രസാദാഞ്ജനം നയനരോഗങ്ങൾക്ക് ദിവ്യൗഷധമാണെന്ന് കണ്ടുവരുന്നതും ആകുന്നു. വൈയ്ക്കത്തപ്പന് ഭോജനമെന്നപോലെ ഏററുമാനൂരപ്പന് ധനമാണ് പ്രീതികരമായ സാധനം.

## അനന്തശയനം

ഈ അനന്തശയനമാഹാത്മ്യം ബ്രഹ്മാണ്ഡപുരാണത്തിൽ ബ്രഹ്മാണ്ഡഗോളവിസ്താരാഖ്യാനത്തിൽ അന്തർഭവിച്ചതാണ്. അനേകം പുണ്യതീർത്ഥങ്ങളിൽ നിന്നും, അസംഖ്യം മഹർഷിമാർ ഒന്നിച്ചു സമ്മേളനം ചെയ്ത് ഈ അനന്തശയന ക്ഷേത്രത്തിൽ വന്നുകൂടുകയും അതിൽ വിശിഷ്യ ശ്രീകൃഷ്ണസേവാരതനായി മഹാതേജസ്വിയായുള്ള ദിവാകരമഹർഷി ഭഗവാൻ മഹാവിഷ്ണുവിനെ പ്രത്യക്ഷമായി ദർശിച്ചു ആനന്ദമനുഭവിക്കുവാൻ അർച്ചനാദികരം ചെയ്യുകയും പ്രസന്നനായ ഭഗവാൻ രണ്ടു വയസ്സു പ്രായമുള്ള ഒരു ചെറിയ ബാലന്റെ രൂപത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. അപ്രകാരമുള്ള ബാലനെ തന്റെ മടിമേൽ വച്ചു ലാളിച്ചു പ്രസ്തുതമായ ആവിർഭാവത്തിന്റെ ആഗമത്തെപ്പററി ചോദിക്കുകയും ബാലരൂപിയായ ഭഗവാൻ, എന്നെ ലാളനം ചെയ്തുകൊണ്ടാൽ മാത്രം മതിയെന്നും എനിക്ക് ജനകനോ ജനനിയോ ഉള്ളതായി അറിവില്ലെന്നും അറിവിച്ചു മഹർഷിയെ ധന്യനാക്കുന്നു. ഇങ്ങനെ ദിവാകരമഹർഷിയുടെ ഭാഗ്യാനുഗുണമായ അനുഗ്രഹത്തിനായി ബാലരൂപനായ ഭഗവാൻ ശ്രീപദ്മനാഭനായി ദർശനം കൊടുക്കുകയും മഹർഷി ഭഗവാനെ അനേകം സ്തുതിമാലകരം ചാർത്തി വർണ്ണിക്കുകയും ചെയ്യുന്നു. എന്നു തന്നെയല്ല അഗസ്ത്യാദികളായ മഹർഷിമാരും അനവധി വേദസ്തുതികരംകൊണ്ടു ഭഗവാനെ അലങ്കരിക്കുന്നു. ഈ ദിവാകരയതി,

"ദിവാകരസ്തൗളവോഽസൗ യതീന്ദ്രഃപ്രാഹ തം മുദാ"

എന്നുള്ളതിനാൽ തുളുജാതീയനാണെന്നു വ്യക്തമാകുന്നു.

"മധ്യമദ്വാരിപശ്യന്തം നാഭിപങ്കജമുത്തമം"

എന്നതിനാൽ നടുവിലത്തെ നടയ്ക്ക് നേരേ ഭഗവാന്റെ നാഭിപങ്കജവും,

'യത്ര ജാതസ്ത്രിലോകാനാം സ്രഷ്ടാ സ ചതുരാനനഃ'

എന്നതിനാൽ ആ നാഭിപങ്കജത്തിൽ ബ്രഹ്മാവിന്റെ ഉത്പത്തിയും വ്യക്തമാകുന്നു.

"അനന്തശയനോഽനന്തപദ്മനാഭോ നൃകേസരി
ക്ഷേത്രേസ്മിൻ ഭാതി ദേവേശസ്ത്വദഭീഷ്ടം പ്രദാസ്യതി"

എന്നുള്ളതിനാൽ ആ ക്ഷേത്രത്തിൽ തന്നെ ശ്രീനൃസിംഹമൂർത്തിയുടെ സാന്നിധ്യവും സ്പഷ്ടമാകുന്നു. ഇവിടെ അനേകം ദിവ്യതീർത്ഥങ്ങളുടെ കൂട്ടത്തിൽ ശംഖുചക്രതീർത്ഥങ്ങളും

ശ്രീപദ്മനാഭതീർത്ഥവും സ്മരിക്കപ്പെടുന്നു. ഇന്നു സുപ്രസിദ്ധമായ പദ്മതീർത്ഥം പദ്മനാഭതീർത്ഥമായിരിക്കാൻ ന്യായമുണ്ട്. ചക്രതീർത്ഥം ശംഖമുഖത്തിൽ ഇപ്പോഴും പ്രസിദ്ധമാണ്.

ശ്രീയും ഭൂമിയും ലോകരക്ഷാർത്ഥം ശ്രീമഹാവിഷ്ണുവിൻെറ രണ്ടു ശക്തികളാണെന്നുള്ളതു വ്യക്തമാക്കുവാനെന്നപോലെ,

"സർവലോകാശ്രയംദേവം ശ്രീഭൂമിഭ്യാം നിഷേവിതം"

എന്നിത്യാദി പ്രമാണങ്ങളാൽ ശ്രീഭൂമികളുടെ നിഷേവണം ഈ ക്ഷേത്രത്തിൽ വ്യക്തമായിരിക്കുന്നു. ഭക്തനായ സന്ന്യാസിയുടെ അപേക്ഷ പ്രകാരം ത്രിദണ്ഡപരിമിതമായ രൂപത്തിൽ ഇവിടത്തെ ശയനമൂർത്തി ആകൃതിപ്പെട്ടതാണെന്ന് പറയുന്നു. തൃപ്പാപ്പൂർ തൃപ്പാദവും തിരുവല്ലത്ത് തിരുമുടിയുമായിട്ട് അത്രയ്ക്ക് ആയതമായ ശയനരൂപമാണ് ഇതിന് മുൻപിലത്തെ മൂർത്തിയെന്നു ഐതിഹ്യമുണ്ട്. മൂർത്തികല്പനയിൽ ഇതിന് മുൻപ് നിരൂപണം ചെയ്തതുപോലെ ശുദ്ധസാത്വികവും രാജസസാത്വികവും തമഃപ്രധാനവുമായ സത്വികരാജസമ്പത്തിയും കലർന്നുള്ള മഹാവിഷ്ണുവിൻെറ സാന്നിദ്ധ്യം ധർമ്മശാസ്ത്രപ്രകാരമുള്ള ഭരണത്തിന് പ്രത്യേകം ഒരു പ്രത്യക്ഷോപദേശമാകുന്നു. ആപത്തുകളിൽ നിന്നു ഉദ്ധാരണവും സമ്പത്തുകളുടെ ധാരണവും കൊണ്ട് മററു സകല ദേവതകളുടേയും സമ്പൂർണ്ണശക്തിക്ക് സാക്ഷ്യം വഹിക്കുന്ന ഈ തലസ്ഥാനത്തെ അധിഷ്ഠാന ദേവതയായ ശ്രീപദ്മനാഭൻെറ തൃപ്പാദങ്ങളിൽ വഞ്ചിരാജ്യം മുഴുവനും തൃപ്പടിദാനമായി സമർപ്പിച്ച് ധന്യനായിത്തീർന്ന ശ്രീമാർത്താണ്ഡവർമ്മമഹാരാജാവ് തിരുമനസ്സിലെ ദീർഘദർശിത്വം എത്ര തന്നെ വാഴ്ത്തിയാലും പര്യാപ്തമാകുന്നതല്ല. ഈയൊരു തത്വത്തെ അടിസ്ഥാനപ്പെടുത്തി മണ്ഡപത്തുംവാതുക്കൽ എന്നൊരു പേരോടുകൂടിയാണ് ഓരോതാലൂക്കുകളും അന്വർത്ഥനാമങ്ങളായി പ്രകാശിച്ചിട്ടുള്ളത്.

ശ്രീപദ്മനാഭദാസന്മാരായി രാജ്യം ഭരിക്കുന്ന മഹാരാജാക്കന്മാർക്ക് ശ്രീപദ്മനാഭസേവനത്തേക്കാൾ അധികം വലുതായ മറെറാരു ധർമ്മം ഇല്ല. സനാതനധർമ്മസ്വരൂപിയായി പ്രകാശിക്കുന്ന ശ്രീപദ്മനാഭനെ കുലദൈവതമായി കൊണ്ടാടുന്നതിൻെറ

പരമാർത്ഥ തത്ത്വം പദ്മനാഭനും ധർമ്മത്തിനും തമ്മിൽ ഭേദമി ല്ലെന്നുള്ള ദൃഷ്ടികൊണ്ടു വ്യക്തമാകുന്നു അതുതന്നെയാണ് മററൊരുതരത്തിൽ "ധർമ്മോസ്മദ് കുലദൈവതം" എന്ന പ്രതി ജ്ഞാരൂപത്തിലുള്ള ഉപനിഷദ്വാക്യമായി പ്രകാശിക്കുന്നത്. ശ്രീപദ്മനാഭൻെറ തിരുമുടിസ്ഥാനമാണെന്ന് കേഠംവിപ്പെട്ടി ട്ടുള്ള തിരുവല്ലത്തെപ്പററി ഒന്നു രണ്ടു വാക്യങ്ങഠം അവിടത്തെ മാഹാത്മ്യം ഉദാഹരിക്കുവാനത്യന്താപേക്ഷിതങ്ങളായിരിക്കുന്നു. പറയത്തക്ക രേഖാമൂലമായ റിക്കാർഡുകളില്ലെങ്കിലും ഇപ്രകാരം ഒരു ഐതിഹ്യം കേട്ടുകേഠംവിയുണ്ട്. ഇന്ന് പുണ്യസ്ഥലമായ ഈ തിരുവല്ലം കേരളത്തിൽ പിതൃശ്രാദ്ധാദികഠം നടത്തി പിതൃ മുക്തി വരുത്തുന്നതിന് വിശേഷപ്പെട്ട ഒന്നാണെന്ന് പരക്കെ അറിയാവുന്നതാണ്. ഇതിന് അവഷ്ടംഭമായി പറഞ്ഞുവരുന്ന കഥ ശ്രദ്ധിക്കേണ്ടതാണ്.

പണ്ട് ആദിജഗദ്ഗുരു ശ്രീശങ്കരഭഗവത്പാദാചാര്യർ സ്വ മാതാവിൻെറ ശ്രാദ്ധക്രിയക്ക് സ്വജനങ്ങളുടെ സാഹ്യമില്ലാതെ പുറപ്പെട്ടു വന്ന് ഈ സ്ഥലത്തെത്തിയെന്നും ഇവിടെവച്ച് ശ്രാദ്ധ കർമ്മം നടത്തി ധന്യനായി എന്നും അതുനിമിത്തം ജഗദ്ഗുരു വാണ് വിഷ്ണു, ശിവൻ, ബ്രഹ്മം എന്നീ ത്രിമൂർത്തികളെ പ്രതിഷ്ഠിച്ചതെന്നും കഥകഠം പറയുന്നു. ഇതാണ് കഥയുടെ ഗതി. ശ്രീജഗദ്ഗുരു ഈ സ്ഥലത്തുവന്ന് ശ്രാദ്ധക്രിയയ്ക്ക് ഒരുങ്ങവെ എങ്ങനെയെന്നറിയാതെ സ്വജനങ്ങളെന്ന് തോന്നുമാറ് മൂന്ന് ബ്രാഹ്മണരെ കാണുകയും അവരിൽ ഒരാഠം പുരോഹി തനും ഒരാഠം ഭോക്താവും ഒരാഠം ദക്ഷിണവാങ്ങുന്നവനുമായി ഭവിച്ച് ശ്രാദ്ധകർമ്മം സഫലമാക്കി അന്തർഹിതരാകയും ചെയ്ത പ്പോൽ. ശ്രീജഗദ്ഗുരുവാകട്ടെ കർമ്മസാദ്ഗുണ്യം വരുത്തി തന്ന ഈ മൂന്ന് ബ്രാഹ്മണരും ആരായിരിക്കാമെന്ന് ജ്ഞാന ചക്ഷുസ്സുകൊണ്ടു കണ്ട് ത്രിമൂർത്തികളാണെന്ന് അറിഞ്ഞു ധന്യനായി. ആ ത്രിമൂർത്തികഠം ജഗദ്ഗുരുവിന് പ്രത്യക്ഷ ദർശനം നൽകുകയും അവരിൽ ബ്രഹ്മാവ് പുരോഹിതനും പരശുരാമമൂർത്തിയായ വിഷ്ണു ഭോക്താവും ശിവൻ ദക്ഷിണ വാങ്ങിയവനും ആയിരുന്നുവെന്നും ഈ ശ്രാദ്ധ സാദ്ഗുണ്യ ത്തിനായിട്ടാണ് ഞങ്ങഠം എത്തിയതെന്നും സമ്മതിക്കവെ ജഗദ്ഗുരു എൻെറ മാതൃകർമ്മത്തിന് അനുഗ്രഹം ചെയ്തതു പോലെ മേലാൽ ഈ പുണ്യസ്ഥലത്തിൽ ആരുതന്നെ ശ്രാദ്ധ ക്രിയകഠം ചെയ്താലും അവർക്കെല്ലാം പിതൃമുക്തി പ്രസാദിച്ച രുളേണമെന്നും പ്രാർത്ഥിച്ചു. ഈ പ്രാർത്ഥന അവർ കൈ ക്കൊള്ളുകയും കൃതാർത്ഥനായ ജഗദ്ഗുരു അവർ മൂവരേയും ഈ പുണ്യസ്ഥലത്ത് പ്രതിഷ്ഠിക്കയും ചെയ്തുവത്രെ. ഇതു കൊണ്ടാണ് ഇന്നും തിരുവല്ലത്തിൽ കേരളീയർക്ക് ശ്രാദ്ധകർമ്മ ത്തിനുള്ള ശ്രേഷ്ഠത സിദ്ധിച്ചത്,

അദ്ധ്യായം 52

# വിഗ്രഹാരാധന

കർമ്മം, ഭക്തി, ജ്ഞാനം എന്നിവയെപ്പററി ഇതിനു മുൻപ് പല സ്ഥലങ്ങളിലായി വേണ്ടപോലെ നിരൂപണം ചെയ്തിട്ടുണ്ട്. അതിൽ കർമ്മികൾക്ക് കർമ്മം തന്നെയാണ് പ്രധാനം. കർമ്മത്തിനപ്പുറം മറെറാരു ദേവതയെ അവർ സമ്മതിക്കുന്നില്ല. ജ്ഞാനവാദികളുടെ ജ്ഞാനം ജ്ഞേയമായ വസ്തുവിന് വ്യക്തത ഇല്ലായ്കയാൽ പ്രത്യേകം ഒരവലംബമുള്ളതല്ല. അതിനാൽ അവർക്കും ദേവതകളുടെ ആവശ്യമില്ല. ഈ രണ്ടും പോലെയല്ല ഭക്തിപ്രസ്ഥാനം. ഭക്തിക്ക്— ഭജനീയനായ ഒരു ഈശ്വരന് പ്രത്യേകിച്ച് ആകൃതി ഉണ്ടോ ഇല്ലയോ എന്നാണ് വാദം. സർവജ്ഞനും സർവശക്തനും സർവഗുണസമ്പന്നനും ആയി സർവവ്യാപിയായുള്ള ഈശ്വരന് പ്രത്യേകിച്ചൊരു രൂപം നിശ്ചയിക്കുക സാദ്ധ്യമല്ല. ഏതെങ്കിലും ഒരു രീതിയിൽ നിശ്ചയിക്കാണ്ടു തരമില്ല എന്നുവന്നപ്പോൾ വേദദ്രഷ്ടാക്കളായ മഹർഷിമാർ പ്രത്യക്ഷത്തിൽ കാണുന്ന അഗ്നി, വായു, സൂര്യൻ തുടങ്ങിയവരിൽ അസാധാരണമായ ശക്തിയെ ആരോപണം ചെയ്ത് ദേവതകളായി കൊണ്ടാടിത്തുടങ്ങി. അവിടെയും മഹത്തായ ഒരു ശക്തി രൂപത്തിൽ വ്യാപിയായ ഒരു തേജോരൂപമായി ഗ്രഹിക്കാമെന്നല്ലാതെ സാമാന്യജനങ്ങൾക്ക് പററിപ്പിടിക്കുവാനുള്ള വിവിക്തമായ ഒരു രൂപം കിട്ടുന്നില്ല. അതിനാൽ ഉപനിഷത്തു കാലം മുതൽ മേല്പോട്ടുള്ള ഗ്രന്ഥങ്ങളിൽ ബുദ്ധിമാന്മാരായ യോഗികൾ ലോകാനുഗ്രഹത്തിനായി വിഗ്രഹങ്ങളെ കല്പിച്ചു തുടങ്ങി. വിശേഷമായ രൂപത്തിൽ ഗ്രഹിക്കപ്പെടുവാൻ സൗകര്യമുള്ളതുകൊണ്ടാണ് 'വിഗ്രഹം' എന്നുള്ള പേരുണ്ടായത്. ഛാന്ദോഗ്യോപനിഷത് മുതലായ ശ്രുതികളിൽ നഖം മുതൽ

ശിഖവരെ സുവർണ്ണമയങ്ങളായ അവയവങ്ങളോടുകൂടിയവനായി ആരാധ്യനായ ഈശ്വരനെ ആകൃതിപ്പെടുത്തിയിരിക്കുന്നു. ഇന്ദ്രൻ ആദിത്യൻ മുതലായ ദേവതകൾക്ക് അവയവങ്ങളും ആയുധങ്ങളും വാഹനങ്ങളും മററുമുള്ളതായി ഋഗ്വേദത്തിൽ തന്നെ പലയിടത്തും ഘോഷിച്ചിട്ടുണ്ട്. അതിനാൽ ദേവതകളുടെ വിഗ്രഹം ഇന്നും ഇന്നലെയും കല്പിച്ചുകൂട്ടിയതല്ലെന്നുള്ളത് നിശ്ചയം. പരമാർത്ഥം ചിന്തിക്കുമ്പോൾ 'പുറ' കാണ്മാൻ ഉദ്യമിക്കുന്നവന് വൃക്ഷത്തിൻെറ ഉന്നതമായ ശാഖാഗ്രംപോലെയും അരുന്ധതീദർശനത്തിനാഗ്രഹിക്കുന്നവന് സ്ഥൂലാരുന്ധതിപോലെയും ഈ വിഗ്രഹങ്ങൾ സർവപരിപൂർണ്ണനായി പരമാത്മസ്വരൂപിയായ ഏകനായകനെ ദർശിക്കുവാൻ കേവലം ഉപലക്ഷണമാണെന്നുതോന്നാം. എന്നാൽ വസ്തുത അങ്ങനെയല്ല. ശാഖാഗ്രവും പുറവും വാസ്തവത്തിൽ രണ്ടാണ്. സ്ഥൂലാരുന്ധതിയും സാക്ഷാൽ അരുന്ധതിയും ഒന്നല്ല. അതുപോലെയല്ല വിഗ്രഹങ്ങൾ. മാനസികമായ പ്രണിധാനവും ആത്മാനുധ്യാനവും കൊണ്ട് ചൈതന്യപ്രകാശം ആപാദചൂഡം പ്രസരിക്കുന്ന വിഗ്രഹങ്ങളും ഈശ്വരനും ഒന്നുതന്നെ; വേറല്ല. സർവവ്യാപിയായി സർവാത്മകമായിരിക്കുന്ന ഒരു തേജസ്സിന് ഏതു രൂപം കൊടുത്താലും അത് വസ്തുവിൽ നിന്ന് ഭിന്നമല്ലല്ലോ. എന്നാൽ ഉപാസ്യനായ ഈശ്വരനിൽ ഉപാസകനായ ഭക്തന് ശ്രേഷ്ഠതയും പൂജ്യതയും കാണ്മാനായി അസാധാരണത്വം സമ്പാദിക്കേണ്ട ഒരാവശ്യം മാത്രമാണ് വിഗ്രഹനിർമ്മിതിയിൽ മഹർഷിമാർ പ്രത്യേകം സ്വന്തമായി കല്പന ചെയ്യേണ്ടിവന്നിട്ടുള്ളത്. അതുനിമിത്തം ബ്രഹ്മാവ് ചതുർമ്മുഖനായും മഹാവിഷ്ണു ചതുർബാഹുവായും പരമശിവൻ അഷ്ടബാഹുവായും സുബ്രഹ്മണ്യൻ ഷണ്മുഖനായും മറ്റും വിശിഷ്ടങ്ങളായ രൂപങ്ങളോടുകൂടിയവരായി. കൊച്ചുകുട്ടികൾ കളിക്കാനാരംഭിക്കുമ്പോൾ കളിപ്പാവകൾക്ക് കല്പിച്ചുകൂട്ടുംപോലെയുള്ള അർത്ഥമില്ലാത്ത കല്പനകളല്ല ഈ രൂപങ്ങളിൽ അന്തർഭവിച്ചിരിക്കുന്നത്. ശിഷ്ടരക്ഷയ്ക്കും ദുഷ്ടശിക്ഷയ്ക്കും ആയി സമുചിതങ്ങളായ സന്നിവേശങ്ങളെ സത്ത്വരജസ്തമോഗുണങ്ങളുടെ സങ്കലനങ്ങളാകുന്ന കരുക്കളിൽ വാർത്തുചേർത്തിരിക്കുന്ന ഈ മൂർത്തികൾ തത്ത്വചിന്തകന്മാർക്കും എത്രയും സാരവത്തുക്കളാണെന്ന് കാണുവാൻ കഴിയും. ഇപ്രകാരമുള്ള വിഗ്രഹങ്ങൾക്ക് സമയോചിതംപോലെ അനുരൂപങ്ങ

ളായ അലങ്കാരങ്ങളും ആഭരണാദികളും തത്ത്വദൃക്കുകളായ മഹർഷിമാർ ഏർപ്പെടുത്തി മോടിപിടിപ്പിച്ചിരിക്കുന്നു. ആദ്യമേ മഹനീയമായ ഒരു തേജസ്സും അതിനകമേ ശ്യാമസുന്ദരമായ ശ്രീകൃഷ്ണ പരമാത്മാവിന്റെ ദിവ്യലീലാവിലാസലളിതമായ കോമളവിഗ്രഹവും കണ്ട് പരമാനന്ദഭരിതനായി ചമഞ്ഞ ഭാഗവതോത്തമനും മഹാകവിയുമായ ശ്രീ മേല്പത്തൂർ നാരായണഭട്ടപാദരവർകളുടെ നാരായണീയത്തിലെ,

അഗ്രേ പശ്യാമി തേജോനിബിഡതരകളായാവലീലോഭനീയം
പീയൂഷാപ്ലാവിതോ ƒഹം തദനു തദുദരേ ദിവ്യകൈശോരവേഷം
താരുണ്യാരംഭരമ്യം പരമസുഖരസാസ്വാദരോമാഞ്ചിതാംഗൈ-
രാവീതം നാരദാദ്യൈർവിലസദുപനിഷത്സുന്ദരീമണ്ഡലൈശ്ച.

എന്നു തുടങ്ങിയ ഭഗദ്രൂപാനുഭവവർണ്ണനങ്ങൾ വിഗ്രഹകല്പ...കളുടെ സ്വാരസ്യത്തിനും പരമാർത്ഥതയ്ക്കും ഉത്തമ സാക്ഷ്യം വഹിക്കുന്ന ഉദാഹരണങ്ങളാകുന്നു. ഇപ്രകാരമുള്ള വിഗ്രഹത്തെ ആരാധിച്ച് അനുസ്മരിച്ച് അനുധ്യാനിച്ച് തന്മയീഭവിക്കുന്ന പരമഭാഗവതന്മാരാകുന്ന ശുകനാരദാദികളായ മഹാനുഭാവന്മാർ സ്വതേ യാതൊരു കുറവും ഇല്ലാത്തതും സംഭാവന ചെയ്‌വാൻപോലും തരമില്ലാത്തതുമായ സർവമംഗളസ്വരൂപനായ സർവേശ്വരന്റെ വിഗ്രഹം സങ്കല്പാതീതമായ കല്പനാസരണികളിൽ കൂടി ചാടിക്കയറി അനവരതം പരിശ്രമിച്ച് ക്ലേശിച്ചിട്ടും ഉദ്ദിഷ്ടം പരിപൂർണ്ണമാകാതെ ശ്രുതികളും ശ്രുതിജ്ഞന്മാരായ മഹർഷിമാരും പിറകോട്ടു വലിയുന്നതേയുള്ളു എങ്കിൽ മററുള്ളവരുടെ കഥ എന്തായിരിക്കാം? ഇന്ന് അവനവന്റെയോ കുഞ്ഞുങ്ങളുടെയോ ഫോട്ടോ എടുത്ത് നശ്വരമായ ആനന്ദശകലത്തിന്റെ സഹസ്രാംശം അനുഭവിക്കാനുദ്യമിക്കുന്ന ആളുകൾ ഫോട്ടോവിൽ ശരിയായി പതിഞ്ഞ രൂപത്തിൽ സ്വദൃഷ്ട്യാ വല്ല ന്യൂനതയും കണ്ട് അതു പരിഹരിച്ചുകൊണ്ടുവരാൻ ഫോട്ടോഗ്രാഫറോട് ശട്ടംകെട്ടുക സഹജമായിരിക്കുന്നു. നേരേമറിച്ച് എത്രതന്നെ ബുദ്ധിമാന്മാരായ മഹർഷിമാർ കല്പന ചെയ്താലും സർവേശ്വരനായ പരമാത്മാവിന്റെ വിഗ്രഹം യഥാർത്ഥത്തിൽ പൂർണ്ണമാകാതെ തന്നെ വീണ്ടും അവശേഷിക്കുന്നു. ഇതാണ് ഈശ്വരസ്വരൂപത്തിനുള്ള മെച്ചം.

സപര്യാഹൃദയത്തിൽ ജഗദ്ഗുരു ശ്രീശങ്കരഭഗവത്പാദാചാര്യർ,

'പുരുഷോ ഭഗവാനിവോപഹാരഃ
പ്രകൃതിഃ കാലതനുഃ; സ്വയം ച ഭോക്താ
ഹവനാദിഷു സാധ്യതാ ച കർത്തുഃ
ഫലഭോക്ത്രേന ഭേത്യുപാധിഭേദാത്''

എന്നിവിധം മാനസികമായും ബാഹ്യമായും ഉള്ള ആരാധനകളിലെ തത്ത്വത്തേയും സമർപ്പണത്തേയും ഉപാധിഭേദം നിമിത്തം സംഭവിക്കുന്ന ഫലഭേദത്തെയും ഇതിനെല്ലാം ആസ്പദമായ പ്രകൃതിചോദനത്തെയും രത്നച്ചുരുക്കത്തിൽ സംഗ്രഹിച്ചിരിക്കുന്നു.

ഇത്രയുംകൊണ്ട് സർവപരിപൂർണ്ണമായ അഖണ്ഡചൈതന്യത്തെ അഭിന്നാത്മബോധമായി കണ്ട് അനുഭവരസികന്മാരായി തീർന്നിട്ടുള്ള യോഗീശ്വരന്മാർ യഥാർത്ഥത്തിൽ ജ്ഞാനവിഗ്രഹാരാധകന്മാരാണ്. സേവ്യസേവകഭാവം പ്രത്യേകിച്ച് ഉപാധിയായി കണ്ട് ആ തരത്തിൽ സർവേശ്വരനെ അഖണ്ഡമായ തേജോരൂപത്തിൽ ധ്യാനിച്ച് പ്രിയപ്പെടുന്നവരും വിശിഷ്ടമായ മൂർത്തിരൂപത്തിൽ സേവിച്ച് ധന്യരാകുന്നവരും മറ്റൊരുതരം വിഗ്രഹാരാധകന്മാരാകുന്നു. ചുരുക്കത്തിൽ സർവവിദ്യാസമ്പൂർണ്ണതയോടുകൂടിയ ഗുരുമൂർത്തികളെ ഭജിക്കുന്നവരും അവരവരുടെ പിതൃപിതാമഹാദി പരമ്പരകളെ നിത്യമായി രൂപധ്യാനത്തിൽ കണ്ട് വന്ദിക്കുന്ന സകല ജനങ്ങളും വേറൊരുതരം വിഗ്രഹസേവകന്മാരാകുന്നു. അതിനാൽ ഇന്ന് കണ്ടുവരുന്ന ദൃഷ്ടങ്ങളായ ആലയാദികളിലെ ഈശ്വരപ്രതിമകളെ യഥാർഹം വേണ്ടപോലെ ആരാധിക്കുന്നത്

'ലോകസംഗ്രഹമേവാഥ സമ്പശ്യൻ കർത്തുമർഹസി'

എന്ന് ഗീതയിൽ ഭഗവാനുപദേശിച്ചതുപോലെ തനിക്കു നേരെയും മററുള്ളവർക്ക് താൻ മുഖമായും ഉപദേശരൂപേണ ശ്രേയസ്സിന് കാരണമായിത്തീരുന്നു. എല്ലാത്തിനും പുറമേ,

''രാജാ പ്രത്യക്ഷദൈവതം''

എന്നുള്ള പ്രമാണത്തിൻപടിയും ഇതിനു മുൻപ് നിരൂപണം ചെയ്തിട്ടുള്ളതുപോലെയും പ്രത്യക്ഷത്തിൽ സർവദേവസ്വരൂപിയായ രാജാവിനെ എപ്പോഴും ത്രികരണപരിശുദ്ധമായി ആരാധിച്ചിരിക്കുന്നത് 'ഒററമൂലിക്ക്' സർവദേവതാരാധനഫലമാകയാൽ എല്ലാത്തരം അഭ്യുദയങ്ങൾക്കും പ്രധാനമായ നിദാനമാകുന്നു.

# വേദാശീർവ്വാദകാണ്ഡം

## അദ്ധ്യായം 53

'പ്രാതരഗ്നിം പ്രാതരിന്ദ്രം ഹവാമഹേ
പ്രാതർമ്മിത്രാ വരുണാപ്രാതരശ്വിനാ
പ്രാതർഭഗം പൂഷണം ബ്രഹ്മണസ്പതിം
പ്രാതഃ സോമമുതരുദ്രംഹുവേമ'. 7–41–1.

പ്രാതഃകാലത്തിൽ അഗ്നിദേവനെ നാം ആഹ്വാനംചെയ്യുന്നു (സ്തോത്രം ചെയ്തു പ്രാർത്ഥിക്കുന്നു). അതുപോലെ ഇന്ദ്രനെയും അശ്വികളെയും ഭഗനെയും പൂഷാവിനെയും ബ്രഹ്മണസ്പതിയെയും സോമനെയും രുദ്രനെയും കീർത്തനങ്ങൾകൊണ്ട് ആഹ്വാനംചെയ്യുന്നു. ഇത് പ്രഭാതത്തിൽ പ്രാർത്ഥിക്കാനുള്ള മന്ത്രമാണ്. അഗ്നിതേജോമയനാകയാൽ സർവദേവതാസ്വരൂപി (ചിത്തു) ഇന്ദ്രൻ ഐശ്വര്യവാനായ പ്രവൃത്ത്യധിഷ്ഠാനദേവൻ (മനസ്സ്) അശ്വിനികൾ ദേവ ഭിഷക്കുകളാകയാൽ ആരോഗ്യകാരികൾ (ജീവനും ചൈതന്യവും) ഭഗൻ അർത്ഥദാതാവ്, പൂഷാവ് പോഷിക്കുന്നവൻ, കാമദാതാവ്. ബ്രഹ്മണസ്പതി അറിവിന്റെ നാഥൻ സോമൻ അമൃതദാതാവ് രുദ്രൻ കർമ്മഫലദാതാവ് ഇങ്ങനെ ചിന്തിച്ചുനോക്കിയാൽ ഈ ഒരു മന്ത്രം കൊണ്ട് ഒരു ജീവിക്ക് മുക്തിവരെയുള്ള സകല പുരുഷാർത്ഥവും സിദ്ധിക്കുവാൻ വേണ്ട കാര്യം സമ്പൂർണ്ണമാകുന്നു.

തദേവാഗ്നിസ്തദ്വായുസ്ത ത്സൂര്യസ്തദു ചന്ദ്രമാഃ
തദേവ ശുക്രമമൃതം തദ്ബ്രഹ്മ തദാപഃ സപ്രജാപതിഃ
(തൈത്തിരീയാരണ്യകം 6–1)

തദ്ബ്രഹ്മ – ആ ബ്രഹ്മം തന്നെ അഗ്നിയായി ഭവിച്ച് ഹവിസ്സു വഹിച്ച് ജഗത്തിന് ഉപകരിക്കുന്നു. വീണ്ടും അതു തന്നെ വായുഭാവത്തിൽ പ്രവൃത്തിപ്രേരണയാൽ ജഗദ്യന്ത്രത്തെ തിരിച്ചുകൊണ്ടിരിക്കുന്നു. പിന്നെയും അതുതന്നെ വൃഷ്ടിദാനം പ്രകാശകരണം മുതലായവയാൽ ജഗത്തിനെ ധരിക്കുന്നു. അതു തന്നെ ചന്ദ്രനായി ഭവിച്ച് ഔഷധികൾ വൃക്ഷലതാദികൾ എന്നി

വയ്ക്ക് അഭിവൃദ്ധിയുണ്ടാക്കി പ്രാണികളെ ജീവിപ്പിക്കുന്നു. അതുതന്നെ ശുക്രമായി (രേതസ്സായി പരിണമിച്ച്) പ്രജാഭാവത്തിൽ അമൃതമായി ഭവിക്കുന്നു. അതുതന്നെ അന്നരൂപവും ആയി അപ്പുകളും (പാനീയരൂപവും) ആയിത്തീർന്ന് പ്രജകളെ പരിപാലനംചെയ്യുന്നു. ഈ വിധം ബ്രഹ്മം ഒന്നുതന്നെ നമുക്ക് ശുഭമായ വിധത്തിൽ സകല സമ്പത്തും നല്കുമാറാകട്ടെ.

യജ്ജാഗ്രതോ ദൂരമുദൈതി ദൈവം
തദു സുപ്തസ്യ തഥൈവൈതി
ദൂരങ്ഗമം ജ്യോതിഷാം ജ്യോതിരേകം
തന്മേമനഃ ശിവസങ്കല്പമസ്തു (യജുർവേദം)

ജാഗ്രത്തിൽ ദൂരദൂരം ചെന്ന് വിഷയാദികളിൽ വിഹരിച്ച് നടക്കുന്നതും ഉറക്കത്തിൽ അരികിലെത്തി അകമേ ലയിച്ചിരിക്കുന്നതുമായ എല്ലാ ജ്യോതിസ്സുകൾക്കും പ്രകാശകമായ ആ ഉത്തമ ജ്യോതിസ്സ് എന്റെ മനസ്സിനെ ശിവ (മങ്ഗള) സങ്കല്പമാക്കി ചെയ്യുമാറാകട്ടെ.

യസ്മിൻ ഋചഃ സാമ യജൂംഷി യസ്മിൻ
പ്രതിഷ്ഠിതാ രഥനാഭാവിവാരാഃ
യസ്മിംശ്ചിത്തം സർവമോതം പ്രജാനാം
തന്മേമനഃ ശിവ സങ്കല്പമസ്തു

ഒരു ചക്രത്തിന്റെ കൂടത്തിൽ എങ്ങനെ അതിന്റെ ആരക്കാലുകളെല്ലാം ബന്ധിച്ചിരിക്കുന്നുവോ അതുപോലെ യാതൊന്നിൽ ഋക്, സാമം, യജുസ്സ് എന്നീ വേദങ്ങൾ ബദ്ധങ്ങളായി പ്രകാശിക്കുന്നുവോ യാതൊന്നിൽ പ്രജകളുടെ സകല ചിത്തവും കോർത്തിണക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരമുള്ള ആ ജ്യോതിസ്സ് എന്റെ മനസ്സിനെ മംഗളസങ്കല്പമാക്കി ചെയ്യുമാറാകട്ടെ.

സുഷാരഥിരശ്വാനിവ യന്മനുഷ്യം
നേനീയതേ ƒഭീശുഭിവാജിന ഇവ
ഹൃത്പ്രവിഷ്ടം യദജിരംജവിഷ്ഠം
തന്മേ മനഃ ശിവസങ്കല്പമസ്തു (യജുർവേദം)

നല്ല സാരഥി കടിഞ്ഞാൺ പിടിച്ച് ദുർദ്ദാന്തങ്ങളായ കുതിരകളെ എപ്രകാരം ഉദ്ദേശിക്കുന്ന മാർഗത്തിൽ കൂടെ നടത്തുന്നുവോ ഹൃദയഗതമായ ശീഘ്രഗാമിയായ ആ ചിത്തം (ചിത്തു—ജ്ഞാനം) എന്റെ മനസ്സിനെ മംഗളസങ്കല്പമാക്കി ചെയ്യുമാറാകട്ടെ.

രുചം നോധേഹി ബ്രാഹ്മണേഷു രുചം രാജസു നസ്കൃധി
രുചം വിശ്യേഷു ശൂദ്രേഷു മയി ധേഹിരുചാരുചം
(തൈത്തിരീയസംഹിത 5—7—6)

ഞങ്ങൾക്ക് ബ്രാഹ്മണരിലും രാജാക്കന്മാരിലും വൈശ്യന്മാരിലും ശൂദ്രന്മാരിലും സകല ഐശ്വര്യത്തെയും പ്രസാ

ദിക്കണമേ. വിശിഷ്യ ഈ സ്തോത്രം ചെയ്യുന്ന എന്നിൽ സ്തോത്രസാമർത്ഥ്യം അക്ഷയമായി പ്രകാശിക്കത്തക്കവിധത്തിൽ ഐശ്വര്യം അനുഗ്രഹിക്കേണമേ.

സംസൃഷ്ടം ധനമുഭയം സമാകൃത
മസ്മഭ്യം ദത്താം വരുണശ്ചമന്യുഃ
ഭിയം ദധാനാ ഹൃദയേഷു ശത്രവഃ
പരാജിതാസോ അപനിലയന്താം

വരുണനും മന്യുവും ഞങ്ങൾക്കായിക്കൊണ്ടു ഉഭയ വിധമായ ധനത്തേയും നല്ലതിൻവണ്ണം ആനയിച്ചു തരുമാറാകട്ടെ. ഹൃദയങ്ങളിൽ ഭീതി നല്കുന്നവരായ ശത്രുക്കൾ ഗതാസുക്കളായി നശിക്കുമാറാകട്ടെ.

ആ ബ്രഹ്മൻ ബ്രാഹ്മണോ ബ്രഹ്മവർച്ചസീ ജയതാ-
മാസ്മിൻ രാഷ്ട്രേ രാജന്യ ഇഷവ്യശ്ശൂരോ മഹാരഥോ
ജായതാം ദോഗ്ധ്രീധേനുർവോഢാ ഽനഡ്വാനാശുഃ
സപ്തി; പുരന്ധിര്യോഷാ ജിഷ്ണുരഥേഷ്ഠാസഭേയോ
യുവാ ഽസ്യ യജമാനസ്യ വീരോജായതാം നികാമേ നികാമേ
നഃ പർജ്ജന്യോ വർഷതു ഫലിന്യോന ഓഷധയഃ പച്യന്താം.

**യോഗക്ഷേമോനഃ കല്പതാം**

ബ്രഹ്മത്തിൽ ബ്രഹ്മതേജസ്സോടുകൂടിയ ബ്രാഹ്മണൻ എങ്ങും പ്രകാശിക്കുമാറാകട്ടെ. ഈ രാജ്യത്തിൽ ക്ഷത്രിയൻ ശ്രേഷ്ഠനായ രാജാവ് ഇഷു ബലത്തോടുകൂടിയും ശൂരനായും മഹാരഥനായും വിജയിയായി ഭവിക്കുമാറാകട്ടെ. പശുക്കൾ പ്രചുരക്ഷീരകളായി വർദ്ധിക്കുമാറാകട്ടെ സാധുക്കളെ വഹിക്കശീലമുള്ള പുരുഷശ്രേഷ്ഠന്മാർ വർദ്ധിക്കട്ടെ. ആദിത്യൻ ശീഘ്രവാനായി രശ്മികളെ ശാന്തങ്ങളായി വർഷിക്കുമാറാകട്ടെ. ദിവ്യരൂപസമ്പന്നകളായ ഉത്തമസ്ത്രീകൾ കീർത്തിമതികളായി പ്രകാശിക്കുമാറാകട്ടെ. ഈശ്വരാരാധന തല്പരനായ ജനത്തിന് ജയശീലനും സമ്പന്നനും സഭാർഹനും യുവാവും വീരനുമായ സന്തതി പുഷ്ടിപ്പെടട്ടെ. എപ്പോഴെല്ലാം നാം ആഗ്രഹിക്കുന്നുവോ അപ്പോഴെല്ലാം മേഘം വർഷിക്കുമാറാകട്ടെ. ഓഷധികൾ നമ്മുടെ രാജ്യത്തിൽ ബഹുഫലങ്ങളായി പാകപ്പെടുമാറാകട്ടെ. അലഭ്യങ്ങളായ സമ്പത്തുക്കൾക്ക് മേന്മേൽ നവനവമായ ഉദയവും ലബ്ധങ്ങളായ സമ്പത്തുക്കൾക്ക് പരിപാലനവും ഉണ്ടായി യോഗക്ഷേമങ്ങൾ സർവതോമുഖമായി വിലസിക്കുമാറാകട്ടെ.

ഹിന്ദുമതപ്രദീപികാ സമാപ്തം

ശുഭം ഭൂയാത്.



# ശുദ്ധിപത്രം

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 12 | 4 | പാക | പാകം |
| 15 | 2 | യോഗ്യായ | യോഗ്യമായ |
| 15 | 19 | ചാതുവർണ്ണികന്മാർക്ക് | ചാതുർവർണ്ണികന്മാർക്ക് |
| 17 | 20 | നിശങ്കം | നിശ്ശങ്കം |
| 23 | 7 | അദ്ധ്യാത്മികമായും | ആദ്ധ്യാത്മികമായും |
| 47 | 21 | ചെയ്യയാലും | ചെയ്കയാലും |
| 52 | 19 | അപ്പുകളെ | അപ്പുകളേ |
| 54 | 3 | ചന്ദനേയാണ് | ചന്ദ്രനേയാണ് |
| 58 | 25 | ദേവതാ | ദേവത |
| 59 | 2 | ഗന്നത്തെ | ഗന്ധത്തെ |
| 65 | 29 | ഋഗേദകാലാനന്തരം | ഋഗ്വേദകാലാനന്തരം |
| 92 | 7 | നടക്കു | നടുക്ക് |
| 104 | 30 | സമറഹിത | സമാഹിത |
| 112 | 29 | വിചാരംകൊണ്ടു | വിചാരംകൊണ്ടും |
| 117 | 19 | പ്രവർത്തിന്നുന്നതെന്നു | പ്രവർത്തിക്കുന്നതെന്ന് |
| 118 | 9 | ന്തഃസ്ഥമായ | അന്തഃസ്ഥമായ |
| 138 | 31 | മററുചിലരുടെ | മററു ചിലരും |
| 140 | 24 | മർഗത്തിലാണ് | മാർഗത്തിലാണ് |
| 144 | 31 | ദേവകളിൽ | ദേവതകളിൽ |
| 146 | 24 | സന്തോഷം | സസന്തോഷം |
| 154 | 2 | പ്രാണമഹാത്മ്യത്തെപ്പറ്റി | പ്രാണമാഹാത്മ്യ<br>ത്തെപ്പററി |
| 156 | 34 | ആത്യന്തകമായ | ആത്യന്തികമായ |
| 158 | 17 | ന്യൂതനയെ | ന്യൂനതയെ |
| 163 | 10 | ഇരിട്ട് | ഇരുട്ട് |
| 173 | 17 | ദ്വേക്ഷിച്ചാൽ | ദ്വേഷിച്ചാൽ |
| 174 | 13 | ചാർവകൻ | ചാർവാകൻ |
| 185 | 3 | അഭ്യന്തരം | ആഭ്യന്തരം |
| 186 | 19 | ഐതിക്യം | ഐതിഹ്യം |
| 187 | 23 | ദുഃഖ | ദുഃഖം |

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 189 | 2 | പരമേശ്വരാധീനാണ് | പരമേശ്വരാധീനനാണ് |
| 192 | 6 | അകാശം | ആകാശം |
| 214 | 7 | ശരീരമായുള്ള | ശരീരരൂപമായുള്ള |
| 237 | 21 | സനാതധർമ്മം | സനാതനധർമ്മം |
| 240 | 6 | വ്യതിയെ | വ്യക്തിയെ |
| 240 | 7 | സംബന്ധിച്ചിടത്തളം | സംബന്ധിച്ചിടത്തോളം |
| 246 | 1 | അന്യോന്യാശ്രമമായി | അന്യോന്യാശ്രയമായി |
| 246 | 30 | വിശ്യ വിദ്യ | വശ്യ വിദ്യ |
| 252 | 14 | ചേർത്തര | ചേർത്താൽ |
| 252 | 17 | ചെയ്യില്ലെങ്കിലും | ചെയ്തില്ലെങ്കിലും |
| 253 | 29 | പാദ്മപുരാണം | പദ്മപുരാണം |
| 313 | 13 | ലൗകിങ്ങളായ | ലൗകികങ്ങളായ |
| 314 | 26 | പ്രഷത്യക്ഷദർശനം | പ്രത്യക്ഷദർശനം |
| 322 | 13 | ഒര മൃഗത്തെ | ഒരു മൃഗത്തെ |
| 327 | 5 | സവിനം | സവിനയം |
| 339 | 13 | അറിവിച്ചു | അറിയിച്ചു |
| 341 | 19 | ഉപോതദ്ഘാതപാദം | ഉപോത്ഘാതപാദം |
| 350 | 11 | സ്വർഗപ്രതിസർഗം | സർഗപ്രതിസർഗം |
| 365 | 31 | താരാത്തതുകൊണ്ട് | തരാത്തതുകൊണ്ട് |
| 366 | 12 | അഭിഷിക്നായ | അഭിഷിക്തനായ |
| 406 | 12 | സൂഷ്മം | സൂക്ഷ്മം |
| 407 | 29 | അവസ്ഥാന്തരത്തേ | അവസ്ഥാന്തരത്തെ |
| 410 | 5 | വാപ്തി | വ്യാപ്തി |
| 417 | 17 | അത്യന്തപ്രിന്മാരായി | അത്യന്തപ്രിയന്മാരായി |
| 421 | 7 | വിഷേഷമുണ്ട് | വിശേഷമുണ്ട് |
| 430 | 17 | സത്താഗുണം | സത്ത്വഗുണം |
| 430 | 20 | ശ്രേസ്സ് | ശ്രേയസ്സ് |
| 431 | 21 | തത്തം | തത്ത്വം |
| 436 | 20 | വൃക്ഷഭത്തിന്റെ | വൃഷഭത്തിന്റെ |
| 450 | 20 | ചാതുർവർണ്ണം | ചാതുർവർണ്ണ്യം |
| 459 | 11 | അഞ്ചെണ്ണം | അഞ്ചെണ്ണം |
| 472 | 28 | ആദ്യാവസാനം | ആദ്യവസാനം |
| 475 | 33 | രൗദ്രുതേജസോടുകൂടി | രൗദ്രതേജസോടുകൂടി |
| 487 | 14 | അറിവിച്ച് | അറിയിച്ച് |

# ഹിന്ദുമതപ്രദീപിക

## കെ. സാംബശിവശാസ്ത്രി

ഭാരതീയർ തങ്ങളുടെ കർമ്മപഥത്തിൽ അനുവർത്തിക്കേണ്ട അനുഷ്ഠാനക്രമങ്ങളുടെ ക്രോഡീകരണമാണ് ഹൈന്ദവഗ്രന്ഥങ്ങളിൽ ഉള്ളത്. എന്നാൽ പണ്ഡിതോചിതമായ പ്രതിപാദനവും മറ്റും കൊണ്ട് അത്തരം ഗ്രന്ഥങ്ങളിൽ ചിലത് അനുവാചകർക്ക് പൂർണമായും ആശ്രയിക്കാൻ കഴിയുന്നില്ല. സനാതന ധർമ്മത്തെ അനുപദം പിന്തുടരാനാഗ്രഹിക്കുന്നവർക്ക് സർവഥാ പ്രയോജനപ്പെടുന്ന ഒരു ഗ്രന്ഥം-ഇതാണ് ഹിന്ദുമത പ്രദീപികയുടെ പ്രസക്തിയും പ്രാധാന്യവും. വേദം മുതൽ ധർമ്മശാസ്ത്രങ്ങൾവരെ നിരവധി അമൂല്യകൃതികൾ മനസ്സിരുത്തി പഠിച്ച് അതിന്റെ സാരസർവസ്വം വായനക്കാർക്കു പകർന്നിരിക്കുകയാണ് ഇവിടെ.

പ്രസിദ്ധ സംസ്കൃത പണ്ഡിതനും ഗവേഷകനുമായിരുന്ന കെ. സാംബശിവശാസ്ത്രികളാണ് ഗ്രന്ഥകാരൻ.

**തിരുവിതാംകൂർ ദേവസ്വം ബോർഡ്**

**പ്രസിദ്ധീകരണം**